അന്തർഭാരതീയ പുസ്തകമാല

# ദർബാർ സംഗീതം

ശ്രീലാൽ ശുക്ല

വിവർത്തനം:

കെ. എൻ. ദാമോദരൻ നായർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ആദ്യ മുദ്രണം: 1976 (ശക 1897)
പുനർ മുദ്രണം: 1990 (ശക 1912)



രൂ. 27.00

*Original Title* : Rag Darbari (*Hindi*)
*Malayalam Title* : Darbar Sangeetam

പ്രസാധകൻ: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
എ-5, ഗ്രീൻ പാർക്ക്, ന്യൂഡൽഹി 110016.

# അവതാരിക

പത്തൊമ്പതാം നൂററാണ്ടിൻെറ അവസാനദശകങ്ങളാണ് ഹിന്ദി നോവലിൻെറ ആരംഭകാലം. എങ്കിലും പ്രേംചന്ദ് മുതല്ക്കുമാത്രമേ ശ്രേഷ്ഠവും സുസ്പഷ്ടവും ആയ പാരമ്പര്യമുള്ള നോവലുകൾ ഉണ്ടായിത്തുടങ്ങിയുള്ളു. ഇരുപതാം നൂററാണ്ടിൻെറ പ്രാരംഭദശകങ്ങളിൽ, പാശ്ചാത്യദേശങ്ങളിലെ നോവൽ സാഹിത്യം വികാസഗതിയുടെ അന്തിമദശ പ്രാപിച്ചിരുന്ന ഘട്ടത്തിൽ, ഹിന്ദി നോവൽ അതിൻെറ ശൈശവാവസ്ഥയിലെ അബോധസ്ഥിതിയിൽനിന്നു മോചനം കിട്ടുവാൻ പാടുപെടുകയായിരുന്നു എന്ന വസ്തുത ആശ്ചര്യജനകമാകുന്നു. പ്രേംചന്ദിൻെറ കൃതികൾ, ഏതാനും വർഷങ്ങൾകൊണ്ടു് നോവൽസാഹിത്യരംഗത്തു് പുതിയ പ്രശസ്തി നേടുകയും, ഹിന്ദി നോവലിനു് മാന്യസ്ഥാനം നൽകി, വിശ്വനോവൽ സാഹിത്യഭൂപടത്തിൽ തനതായ മുദ്രപതിപ്പിക്കുകയും ചെയ്തു.

രാഷ്ട്രീയ പരിവർത്തനങ്ങളുടെയും, സാംസ്കാരികപ്പകർച്ചകളുടെയും, മാനവഭാഗധേയങ്ങളിൽ, പ്രശ്നങ്ങൾ സൃഷ്ടിക്കപ്പെട്ട നൂററാണ്ടാണു് ഇരുപതാംശതാബ്ദം. ശാസ്ത്രീയവും സാങ്കേതിക ശാസ്ത്രപരവും ആയ പുരോഗതി, സംസ്കാരവും കലാവിദ്യകളും നിരർത്ഥകമായിത്തീരുന്നതിനു് കാരണമായി ഭവിക്കുകമാത്രമല്ല, കലകളെ വികടമായ ഒരു വെല്ലുവിളിക്കു മുമ്പിൽ കൊണ്ടു ചെന്നു നിർത്തുകയും ചെയ്തു. ശാസ്ത്രത്തിൻെറയും സാങ്കേതിക ശാസ്ത്രത്തിൻെറയും വെല്ലുവിളിയുടെ മുമ്പാകെ നോവലും അപ്രകാരം നിലകൊള്ളുകയാണു്. നോവലിൻെറ അതിഭാവനകൾക്കു് ശാസ്ത്രം രൂപം നൽകിയിട്ടുണ്ടു്. എന്നാൽ മാനവീയാകാംക്ഷകളുടെ അക്ഷയഭണ്ഡാരം ഇപ്പോഴും അവശേഷിക്കുന്നു. സാങ്കേതിക ശാസ്ത്രത്തിൻെറ മുമ്പിൽ കൊച്ചായി ഭവിക്കുന്ന മനുഷ്യൻെറ സംവേദനങ്ങളുടെ മുഴുവൻ വൈരൂപ്യങ്ങളും നോവലുകളിൽ ചിത്രീകരിക്കപ്പെടുന്നു. ഇന്നത്തെ നമ്മുടെ സാമൂഹ്യവും സ്വകാര്യവും ആയ ജീവിതത്തിൻെറ നാരകീയതയേയും അതേ തീവ്രതയോടെ നോവലുകൾ വിഷയമാക്കീട്ടുണ്ടു്. ഹിന്ദി നോവൽസാഹിത്യത്തിലും, മററു് ഏതു വിശിഷ്ട ഭാഷയിൽ കാണപ്പെടുന്ന തരത്തിലുമുള്ള ഈ ചിത്രങ്ങൾ കാണാനുണ്ടെന്നു പറഞ്ഞാൽ അതു് അതിശയോക്തി ആകയില്ല. ഹിന്ദി

നോവൽ ചരിത്രം അത്രതന്നെ പഴക്കമുള്ളതല്ലെങ്കിലും, ഈ വഴിക്കുണ്ടായിട്ടുള്ള നേട്ടം മികച്ചതാകുന്നു.

ഇന്ദ്രജാലസംബന്ധവും ചരിത്രസംബന്ധവും ആയ വിഷയങ്ങൾ നിറഞ്ഞതായിരുന്നു, പ്രേംചന്ദിനു മുമ്പുള്ള നോവലുകൾ. പഴയ പാരമ്പര്യങ്ങളിൽനിന്നു് ഒട്ടും വിട്ടുമാറിയിരുന്നില്ല എന്നതാണു് അവയുടെ മഹത്വഹീനതയ്ക്കുള്ള ഏറ്റവും പ്രധാനപ്പെട്ട അടിസ്ഥാനം. ഭാഷയ്ക്കും കലയ്ക്കും എന്തെങ്കിലും നേട്ടം ഉണ്ടാക്കുവാൻ ആ നോവലുകൾക്കു കഴിഞ്ഞില്ല. സാമൂഹ്യചൈതന്യത്തിൻെറ ആ ബിന്ദുക്കൾ ഗ്രഹിക്കുവാൻ ആദ്യമായി യത്നിച്ചതു് പ്രേംചന്ദ് ആണു്. സാമൂഹ്യപരിവർത്തനങ്ങൾ, സ്വാതന്ത്ര്യം, ശ്രദ്ധവും മരണാസന്നവും ആയ സമ്പ്രദായങ്ങളോടുള്ള എതിർപ്പു്, ഈവക കാര്യങ്ങളെ സംബന്ധിച്ചു നടന്നുവന്ന മനുഷ്യപ്രയത്നങ്ങൾ ഇവയെല്ലാം അദ്ദേഹത്തിൻെറ കൃതികളിൽ അടങ്ങിയിരിക്കുന്നു. ആധുനിക ഹിന്ദിനോവൽസാഹിത്യത്തിൻെറ തുടക്കം കുറിക്കുന്ന മൈൽക്കുറ്റിയാണു് പ്രേംചന്ദിൻെറ 'ഗോദാൻ' എന്ന നോവൽ. കർഷകൻ കൂലിക്കാരനായിത്തീരുന്നതിൻെറ ദുഃഖഗാഥയാണു് ഗോദാനിൽ അങ്കിതമായിട്ടുള്ളതു്. മഹാജനവ്യവസ്ഥിതിയിന്മേൽ, അതായതു് മൂലധനപ്രഭുത്വവ്യവസ്ഥിതിയിന്മേൽ പ്രഹരം ഏല്പിക്കുന്നതിനുള്ള ഒരു ഉപായമായി പ്രേംചന്ദ് ഇതിനെ കണക്കാക്കി. മാത്രമല്ല, കർഷകനെ കൂലിക്കാരനായി രൂപാന്തരപ്പെടുത്തുക എന്ന ഈ ട്രാജഡി, നഗരവൽക്കരണത്തിൻെറ ഭീകര പശ്ചാത്തലമായി ഭവിക്കുമെന്നു പ്രസ്താവിക്കാനും അദ്ദേഹം ആഗ്രഹിച്ചിരുന്നു. നഗരം, ഗ്രാമം എന്നിങ്ങനെ വ്യത്യസ്തങ്ങളായ രണ്ടു ബിന്ദുക്കളെ തൊട്ടുഴിഞ്ഞു പോകുന്ന ഈ കഥ, നമ്മുടെ കാലഘട്ടത്തിൻെറ ഒരു ചരിത്രരേഖയാണു്. പ്രേംചന്ദും അദ്ദേഹത്തിൻെറ സമകാലികരിൽ അധികം പേരും, സാമൂഹ്യയാഥാർത്ഥ്യങ്ങളെയാണു് തങ്ങളുടെ സാഹിത്യസൃഷ്ടിക്കു വിഷയമാക്കിയതു്. ലോകജീവിതത്തിൻെറ വിവിധ ദൃശ്യസമ്പൂർണ്ണമായ, പ്രേംചന്ദിൻെറ കാലത്തെ നോവലുകളിൽ, കർഷകരുടേയും തൊഴിലാളികളുടേയും സാമ്പത്തിക സംഘർഷം മുഖേനയാണു് അടിമത്തത്തിൽനിന്നു മോചനം ലഭിക്കുക എന്ന വിശ്വസംസ്കാരത്തിൻെറ രൂപരേഖ കാണുന്നുണ്ടു്. മാത്രമല്ല, ഭാരതീയ സമൂഹത്തിൽ നീതിയുക്തമായ സോഷ്യലിസം ഏർപ്പെടുത്തുന്നതിനുള്ള ശ്രേഷ്ഠമായ ഉദ്യമങ്ങളും അവയിൽ ചിത്രീകരി

ക്കപ്പെട്ടിരിക്കുന്നു. ഭൂമിയിലെങ്ങുമുള്ള ഫാസിസം, മഹായുദ്ധം, സാമ്രാജ്യത്വമനോഭാവം എന്നിവ സൃഷ്ടിച്ച ഹിംസ്രാന്തരീക്ഷത്തിന്റെ 'സംഗ്രഥിത' രൂപം, സ്വാതന്ത്ര്യസമ്പാദനത്തിനായി കൈക്കൊണ്ട സംഘർഷാത്മക പദ്ധതികൾ പ്രതിപാദിക്കുന്നതിൻമദ്ധ്യേ ഹിന്ദി നോവലുകളിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതായി പരിശോധിച്ചുനോക്കിയാൽ കാണുവാൻ കഴിയും. ജനകീയ പ്രക്ഷോഭണങ്ങളുടെ യാഥാർത്ഥ്യത്തിൽനിന്നുളവായ ഒരു ദേശീയ മനോവൃത്തിയിൽനിന്നുടലെടുത്ത ഈ നോവൽ, രണ്ടാം ലോക മഹായുദ്ധത്തിനുശേഷം 'മനുഷ്യനെ' കേന്ദ്രീകരിച്ചുകൊണ്ടു്, 'വ്യക്തി'യുടെ ആന്തരികലോകത്തിലെ കഥകളുടെ നോവൽ ആയിത്തീർന്നതെങ്ങിനെയെന്നതിന്റെ ഹൃദയഹാരിയായ കഥ വിവരിക്കുവാൻ കഴിയും. എന്നാൽ, സാമൂഹ്യാടിസ്ഥാനത്തിനുശേഷം, വ്യക്തിയുടെ സ്വകാര്യലോകത്തിന്റെ ഗണന ഉണ്ടായിത്തീർന്നതു് കേവലം ആകസ്മികസംഭവം അല്ല. യഥാർത്ഥത്തിൽ, വ്യക്തിയെ അപഗ്രഥിക്കുന്നതിനുള്ള ഈ പോക്കു്, വ്യക്തിയെ കണ്ടെത്തുന്നതിനുള്ള പോക്കാണു്. അജ്ഞേയ്, ജൈനേന്ദ്ര്, ഇലാചന്ദ് ജോശി, ഭഗവതീചരൺ വർമ്മ തുടങ്ങിയവരുടെ നോവലുകൾക്കൊപ്പംതന്നെ, യശ്പാൽ, അശ്ക്, അമൃത്‌ലാൽ നാഗർ, വൃന്ദാവൻലാൽ വർമ്മ തുടങ്ങിയ നോവലിസ്റ്റുകളുടെ കൃതികളും, യഥാർത്ഥത്തിൽ ഭാരതീയ ജീവിതത്തിലെ വിവിധ സംസ്കാരമണ്ഡലങ്ങളുടെ കഥകളാണു് അവതരിപ്പിക്കുന്നതു്.

സ്വാതന്ത്ര്യത്തിനുമുമ്പും പിമ്പുമുള്ള നോവലുകൾ എടുത്തു നിരൂപണം ചെയ്യുവാൻ തക്കവിധം, സ്വാതന്ത്ര്യദിനം, പ്രാമാണികമായ ഒരു സ്ഥാനമാണു്. ഹിന്ദി നോവലുകളിൽ, സാമൂഹ്യയാഥാർത്ഥ്യങ്ങളും മനശ്ശാസ്ത്രപരമായ കാര്യങ്ങളും ശ്രേഷ്ഠമാം വിധം കൈകാര്യം ചെയ്തുപോന്നതിൽ പിന്നെ, സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം, ഒരു നവീന ലോകത്തിന്റെ സ്പർശം നിതാന്തമായി ലഭിച്ചുപോരുന്നു. ഇന്ത്യയിലെ രാഷ്ട്രീയ സ്ഥിതികളും, സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമുള്ള ഇന്ത്യയുടെ യാഥാർത്ഥ്യങ്ങളും തക്കസന്ദർഭങ്ങളിൽ ചിത്രീകരിക്കുന്ന കാര്യത്തിൽ പുത്തൻ തലമുറയിലെ സാഹിത്യകാരന്മാർക്കു് സാഫല്യം കൈവന്നിട്ടുണ്ടു്. മോഹൻ രാകേശ്, ഫണീശ്വർനാഥ് രേണു, കൃഷ്ണബലദേവ് വൈദ്യ, നാഗാർജ്ജുൻ, ഭൈരവ പ്രസാദ് ഗുപ്ത, കമലേശ്വർ, രാജേന്ദ്രയാദവ്, രാംഗേയ്‌രാഘവ്, നരേശ്

മേത്ത തുടങ്ങിയവരുടെ നോവലുകൾ ഈ സംഗതിയിൽ പരിശോധിച്ചു നോക്കാവുന്നതാണ്. പ്രേംചന്ദിന്റെ കാലത്തെ സാമൂഹ്യ യാഥാർത്ഥ്യത്തിന്റെ മനോവൃത്തിയെ വികസിതരൂപത്തിൽ ചിത്രീകരിക്കുകയും, സഹാനുഭൂതിയുടെ ഭൂമിയിൽ ആധുനിക ഭാരതീയതയുടെ ലോകാനുഭവങ്ങളെ വ്യഞ്ജിപ്പിക്കുകയും ചെയ്യുവയാണ്, രേണുവിന്റെ ''മൈലാ ആംചൽ'', നാഗാർജ്ജുനന്റെ ''ബലയ്നമ'' എന്നീ കൃതികൾ. ഈ നോവലുകളിൽ പലതും നമ്മുടെ കാലത്തെ ക്ലാസ്സിക്കൽ നോവലുകളായിത്തീർന്നിരിക്കുന്നു. ആധുനിക കൃതികൾ തന്നെയാണ് ആധുനിക കാലത്തെ ക്ലാസ്സിക്കൽ കൃതികളായി തീർന്നതെന്നകാര്യം അത്ഭുതമുളവാക്കുന്ന യാഥാർത്ഥ്യമാകുന്നു. എന്നാൽ, കേവലം കഥാവസ്തുവിന്റെ ചേതനാബലത്താലല്ല, പിന്നെയോ, കലാത്മകതയുടേയും സഹാനുഭൂതിയുടേയും കാഴ്ചപ്പാടിലാണ്, സ്വാതന്ത്ര്യത്തിനുശേഷമുള്ള പല നോവലുകളും ''നോവലുകൾ'' എന്ന പേരിൽ വിളിക്കപ്പെടുവാൻ അർഹമായിത്തീർന്നതെന്നത്, നിഷേധിച്ചിട്ടു കാര്യമില്ല. സ്വാതന്ത്ര്യം കിട്ടി ഏതാനും വർഷങ്ങൾക്കുള്ളിൽ രംഗത്തുവന്ന ചെറുപ്പക്കാരായ എഴുത്തുകാരുടെ പുതിയ തലമുറയിൽ പെട്ട ചിലരും ആലോചനാമൃതങ്ങളായ നോവലുകൾ രചിച്ചിട്ടുണ്ട്. ആകൃതിയിൽ ഇവ ചെറുതാണ്. എന്നാൽ ഇക്കാലത്തെ യാഥാർത്ഥ്യങ്ങൾ ഗ്രഹിക്കുന്നതിൽ, ഇവ സ്വയം ഒരു പ്രകാരത്തിലുള്ള പ്രാമാണിക രേഖകളായി ഭവിച്ചിരിക്കുന്നു. ശ്രീകാന്തവർമ്മ, ശ്രീലാൽശുക്ല, രമേശ്ബക്ഷി, മഹേന്ദ്രഭല്ല തുടങ്ങിയവരുടെ നോവലുകൾ, നമ്മുടെ കാലത്തെ വൈരൂപ്യത്തെ സമഗ്രമായി ചിത്രീകരിച്ചിരിക്കുന്നു. നമ്മുടെ സാമൂഹ്യജീവിതത്തിന്റെ കലാത്മകമായ വിവരണം ഏതെങ്കിലും മാദ്ധ്യമത്തിൽക്കൂടി ലഭിക്കാതെ വരുന്നത്, വികടരീതിയിലുള്ള 'ധ്വംസന'ത്തിന്റെ മാർഗ്ഗം സ്വീകരിച്ചതുകൊണ്ടാണ്. വ്യക്തി, കുടുംബം, ജാതി, വ്യവസ്ഥിതി, സ്ഥാപനം, വിശ്വാസം, പ്രതീക്ഷിതമായ ഭാവി എന്നിവയുടെ നേർക്ക് വളർന്നുവരുന്ന വീക്ഷണത്തെ, ഭ്രാന്തമോ, വിപ്ലവകരമോ, നൈരാശ്യപൂർണ്ണമോ ആയ വാക്കുകളിൽ വിവരിക്കുക സാദ്ധ്യമല്ല. ഇല്ലായ്മ ചെയ്യുവാൻ സാധിക്കുമാറുള്ള വികല്പഹീനമായ സ്ഥിതിയാണ് എന്ന് അതിനെപ്പറ്റി പറയേണ്ടിവരും. അവയെ നശിപ്പിക്കുന്നതിനുള്ള ചിന്താപരമായ പശ്ചാത്തലത്തോടുകൂടിയവയാണ് ചില നോവലുകൾ എന്നതാണ് വസ്തുത. സ്വാതന്ത്ര്യപ്രാപ്തിക്കു

ശേഷം, ജനാധിപത്യത്തിൻെറ നടത്തിപ്പിൽ ഏർപ്പെട്ട രാഷ്ട്രതന്ത്രം, നമ്മുടെ സാംസ്കാരിക സംക്രമണത്തെ എത്രമാത്രം ദുഃഖമയമാക്കിത്തീർത്തു എന്നതു്, നിർജ്ജീവവും എന്നാൽ ഞെട്ടിപ്പിക്കുന്നതും ആയ കഥയാണു്. സമകാലീന നോവലിസ്ററുകൾ, ഈ ഞെട്ടലിനെ തങ്ങളുടെ നോവലുകളുടെ ഉന്നമാക്കിയിട്ടുണ്ടു്. സ്വാതന്ത്ര്യത്തിനുമുമ്പുള്ള നോവലിസ്ററു്, സമൂഹത്തിൻേറയും മനുഷ്യൻേറയും ഉള്ളിൽ സ്ഥിതിചെയ്യുന്ന പ്രശ്നങ്ങളെ ഏതുവിധമാണോ വേദനാജനകമായി ചിത്രീകരിച്ചതു്, ആ രീതി ഉപേക്ഷിച്ചിട്ടു്, പുതിയ കഥാകാരന്മാർ, സ്വന്തം സാമൂഹ്യസ്ഥിതികൾ മുമ്പിൽ നിന്നുകൊണ്ടു്, യഥാർത്ഥരൂപത്തിൽ, സമൂഹത്തെ നശിപ്പിക്കുന്ന വാസനകളെ തുറന്നു കാണിച്ചു. "ജഹാസ് കാ പംഛി"യെ "അന്ധേരേ ബന്ദ് കംറേ"യോടു് താരതമ്യപ്പെടുത്തുക സാദ്ധ്യമല്ല. ഏതെങ്കിലും രണ്ടു നോവലുകളെ ഏതെങ്കിലും അടിസ്ഥാനത്തിൽ താരതമ്യപ്പെടുത്തുക അസാദ്ധ്യമാണു്. സൗകര്യത്തെക്കരുതി, രണ്ടു നോവലുകളിൽ, രണ്ടു വ്യത്യസ്ത ദൃഷ്ടികൾ പ്രവർത്തിക്കുന്നു എന്നു പറയുവാൻ മാത്രമേ കഴിയൂ. ഈ ദൃഷ്ടി അഥവാ മനോഭാവം, ഒരു പ്രകാരത്തിൽ നോവലിൻെറ മൂലാധാരത്തെ നിയന്ത്രിക്കുന്നു. അതായതു്, സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം എഴുതപ്പെട്ടവയെങ്കിലും, രണ്ടു നോവലുകളുടെ വീക്ഷണങ്ങൾ തമ്മിൽ അന്തരം ഉണ്ടാകാവുന്നതാണു്. അതിനാൽ, ഏതെങ്കിലും നോവലിൽ മനുഷ്യരാശിയുടെ നിലവാരത്തിൽ 'വ്യക്തി'യുടെ അന്തർദ്വന്ദ്വത്തിൻെറ ചിത്രീകരണം നമുക്കു ലഭിക്കുകയും, വേറൊരു നോവലിൽ സ്വന്തം യാഥാർത്ഥ്യങ്ങളെ നേരിട്ടുകൊണ്ടു് ഞെട്ടലുണ്ടാക്കുന്ന ആ മാനുഷികരൂപത്തെ അഭിമുഖീകരിക്കുകയും ചെയ്യുമ്പോൾ, ഇന്നത്തെ നോവലിനെ മുൻകാലത്തെ നോവലുകളിൽനിന്നു വേർതിരിക്കുന്ന വ്യത്യാസത്തിൻെറ തന്തു ഏതെന്നു് അന്വേഷിച്ചുപോകുന്നു.

'ഗോദാനി'ൽനിന്നു് 'രാഗ്ദർബാരി' (ദർബാർ സംഗീതം) വരെയുള്ള യാത്രയ്ക്കിടയിൽ, ക്ലാസ്സിക് മഹത്വമുള്ളതും ആധുനിക നോവലുകളുടെ ഗണനയിൽ പെടുത്താവുന്നതും ആയ അസംഖ്യം വിശിഷ്ട നോവലുകൾ ഉണ്ടു്. എങ്കിലും 'ഗോദാനം' 'രാഗ്ദർബാരി'യും രണ്ടു ധ്രുവാന്തങ്ങളാണെന്നതു തീർച്ചയാകുന്നു. ഇവ തമ്മിൽ രചനാധർമ്മത്തിൽ പെടുന്ന സാമ്യങ്ങളൊന്നുമില്ല. എങ്കിലും, രണ്ടു നോവലുകളിലും ഭാരതീയ ജീവിതമണ്ഡലത്തിൻെറ രണ്ടു വിശിഷ്ട ബിന്ദുക്കളുടേയും രണ്ടു സാംസ്കാ

രിക വീക്ഷണങ്ങളുടേയും ആസ്തിത്വമുണ്ട്. താരതമ്യേന പ്രശസ്തനായ എഴുത്തുകാരനാണ് പ്രേംചന്ദ്. സാഹിത്യരംഗത്ത് അദ്ദേഹത്തിനു സിദ്ധിച്ചിട്ടുള്ള സംപൂജ്യത, 'രാഗ്ദർബാരി'യുടെ കർത്താവായ ശ്രീലാൽ ശുക്ലയുടേതിൽനിന്ന് സർവ്വഥാ ഭിന്നമാകുന്നു. തങ്ങളുടെ അഭ്യാസധർമ്മം അനുസരിച്ചുള്ള രചനകൾ മുഖേന സാഹിത്യത്തിൽ സ്ഥാനം സമ്പാദിച്ച, പുതിയ എഴുത്തുകാരിൽ പെട്ട ആളാണ് ശ്രീലാൽ ശുക്ല. 'രാഗ്ദർബാരി'ക്കുമുമ്പ് ഒരു ഹാസ്യലേഖകൻ എന്ന നിലയിൽ ശ്രീലാൽ ശുക്ല, ഹിന്ദി സാഹിത്യത്തിൽ പ്രസിദ്ധി നേടിയിരുന്നു. 'രാഗ്ദർബാരി' എന്ന നോവലിനോടൊപ്പം, അദ്ദേഹം പെട്ടെന്ന്, നോവലിസ്റ്റായി മുമ്പിൽ പ്രത്യക്ഷപ്പെട്ടിരിക്കുകയാണ്. 'രാഗ്ദർബാരി'യെ പിടിച്ചുകൊണ്ട്, അത് ഹാസ്യലേഖനങ്ങളുടെ ഒരു സമാഹാരം മാത്രമാണെന്ന്, ഏതാനും നിരൂപകന്മാർ പറയുന്നുണ്ടെങ്കിലും, ഹാസ്യലേഖകനെന്ന നിലയിൽ, തന്റെ ലേഖനങ്ങളിൽ ശ്രീലാൽ ശുക്ല കൈകാര്യം ചെയ്ത 'ഗൗരവം' (പ്രത്യേകിച്ചും 'അംഗദ് കാ പാവ്'' എന്ന സമാഹാരത്തിൽ) അദ്ദേഹത്തിന്റെ നോവലിലും ഉണ്ട്. യഥാർത്ഥത്തിൽ 'ഗോദാനം' 'രാഗ്ദർബാരി'യും ഗൗരവമുള്ള സൃഷ്ടികളാണ്. ആ രണ്ട് എഴുത്തുകാരുടേയും കൃതികൾ വച്ചുനോക്കിയാൽ ഇതു സംശയത്തിന് ഇടനൽകാത്ത കാര്യമാകുന്നു. 'ഗോദാനി'ൽ ഗ്രാമത്തിൽനിന്നു നഗരത്തിലേക്കുള്ള വളർച്ചയുടെ കഥ—നഗരീകരണപ്രക്രിയയുടെ തുടിക്കുന്ന സത്യം—അഭിവ്യഞ്ജിപ്പിച്ചിരിക്കുന്നു. 'രാഗ്ദർബാരി'യിലാകട്ടെ, നഗരത്തിൽനിന്ന് ഗ്രാമത്തിന്റെ നേർക്കുള്ള പ്രക്രിയയാണ് വിവരിച്ചിട്ടുള്ളത്. സ്വാതന്ത്ര്യത്തിനു മുമ്പുണ്ടായിരുന്ന നഗരീകരണത്തിനായുള്ള അന്ധമായ ഓട്ടത്തിൽ, 'നഗര'ത്തിന്റെ പെരുമ ഉണ്ടായിരുന്നു, ഇപ്പോഴും ആ പെരുമയ്ക്ക് കുറവൊട്ടും ഉണ്ടായിട്ടില്ലെങ്കിലും. എന്നാൽ രാഷ്ട്രീയമായ അഴിമതിയിൽനിന്നു രക്ഷപ്പെടുന്നതിനുവേണ്ടി, മറ്റൊരു നഗരത്തിന്റെ കീഴമർത്തലിൽനിന്നു രക്ഷകിട്ടുന്നതിനുവേണ്ടി, ഗ്രാമത്തിന്റെ നേർക്ക് ഓടുന്ന സൂത്രം ഉണ്ടല്ലോ, അതു് ഇന്നത്തെ ഭാരതത്തിന്റെ യഥാർത്ഥചിത്രം തുറന്നുകാട്ടുന്നതാണ്. ഗ്രാമവും നഗരവും ഭാരതത്തിലെ ജനങ്ങളുടെ ഉണർന്നെഴുന്നേല്പ്, അല്ലെങ്കിൽ ഭാരതത്തിന്റെ പതനം എന്നിങ്ങനെ രണ്ടു സാംസ്കാരിക കേന്ദ്രങ്ങളാണ്. ഇവിടെ ജീവിതത്തിന്റെ തുടിപ്പിലെ എല്ലാ അംശങ്ങളിലും ഭിന്നതയുണ്ട്. എന്നാൽ ജനാധിപത്യം ഇവയ്ക്കു

നൽകിയിരിക്കുന്ന 'സംസ്കാര'ത്തിന്റെ നടപടിയും വേഷവും ഒന്നാകുന്നു. ഒരു കൊച്ചുഗ്രാമമെന്നു പറയാവുന്ന ഒരു ചെറു നഗരം. ഗ്രാമത്തിനുചേർന്ന അവിടുത്തെ കുഴപ്പങ്ങൾ, സ്വന്തം ജാതീയ സ്വാധീനശക്തിയിൽനിന്നു് വിട്ടുനില്ക്കുന്നില്ല. പട്ടണങ്ങളിലും മഹാനഗരങ്ങളിലും വൻതോതിൽ കാണപ്പെടുന്ന രാഷ്ട്രീയ ഗതിവിഗതികളിൽ തികച്ചും ഉരുണ്ടുപുരണ്ടാണു് അവിടം കഴിഞ്ഞുകൂടുന്നതു്. 'ദർബാർ സംഗീത'ത്തിന്റെ ഈ സത്യം, അതിന്റെ ശീർഷകത്തിലും പ്രതിധ്വനിക്കുന്നു. ചെറു പട്ടണത്തിലും മഹാനഗരങ്ങളിലും രാഷ്ട്രീയ സംവിധാനത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പുതിയ രൂപവികാസം, പല പ്രകാരത്തിൽ, നവംനവമായി ചെറിയ പ്രദേശത്തു് തഴച്ചുവളർന്നു കൊണ്ടിരിക്കുന്നു. 'രാഗ്ദർബാരി'യിലെ വ്യംഗ്യകഥകളുടെ അലകും, ഈ കഥയാണു് വിവരിക്കുന്നതു്. അതു കേവലം അമാനുഷികം മാത്രമല്ല, പിന്നെയോ വിരൂപവും, ജുഗുപ്സാവഹവും, അസഹനീയവും ആകുന്നു.

നോവലിന്റെ വിവിധ ശൈലികളുടെ പുതുമയുള്ളതും വിപുലവും ആയ പ്രയോഗം കൊണ്ടും, ഭാഷാസൗകുമാര്യംകൊണ്ടും 'രാഗ്ദർബാരി' ഏതെങ്കിലും ക്ലാസ്സിക്കൽ നോവലിനെക്കാൾ കുറഞ്ഞതല്ല. എങ്കിലും, പച്ചയായി ഇതിനെ ആധുനിക ക്ലാസ്സിക് എന്നു പറയുന്നതു് ശരിയല്ല. ത്രസിപ്പിക്കുന്നതായ ഒരു സോദ്ദേശ്യ ഹാസ്യഗ്രന്ഥമാണിതു്. അതു് ഒരു പ്രകാരത്തിൽ, നിശ്ചിതനിയമങ്ങൾക്കുള്ളിൽ നിന്നുതന്നെയാണു് കളിക്കുന്നതെങ്കിലും, പ്രതിഷേധം പ്രകടിപ്പിക്കുന്നുമുണ്ടു്. സ്വയം നിലനില്ക്കിലും തന്നെത്താൻ ധ്വംസിക്കുക എന്നതു് ഒരു നല്ല കൃതിയുടെ ലക്ഷണമായിത്തീരാവുന്നതാണു്. എന്നാൽ 'രാഗ്ദർബാരി'യുടെ നന്മകൾ എണ്ണിപ്പറയുകയല്ല എന്റെ ജോലി. മറ്റു പ്രകാരത്തിലും 'രാഗ്ദർബാരി' ദുർബലമായി തീരാവുന്നതാണു്. എന്നാൽ, സഹാനുഭൂതിയുടെ ഭൂതലത്തിൽ നടത്തിയ വിശ്വാസപൂർവ്വമായ ഒരു യത്നമാകുന്നു അതു്. അതു്, നമ്മുടെ സാമൂഹ്യമായ വിശ്വാസരാഹിത്യം, ധൂർത്തു്, വഞ്ചന എന്നിവയെ തുറന്നു കാട്ടുന്നതിനു നടത്തിയ വിശ്വാസപൂർവ്വമായ ഒരു യത്നവും ആകുന്നു.

അരികിലൊറ്റത്തു സ്ഥിതിചെയ്യുന്ന നോവലുകളിലെ അവസാന കൃതിയാണു് 'രാഗ്ദർബാരി' എന്നു് ഒരു നിരൂപകൻ അഭിപ്രായപ്പെടുകയുണ്ടായി. എവിടം മുതല്ക്കാണു് അരികില

ററത്തു സ്ഥിതിചെയ്യുന്ന നോവലുകളെ അദ്ദേഹം മനസ്സിലാക്കുന്നതെന്നു് എനിക്കറിഞ്ഞുകൂടാ. എങ്കിലും, 'രാഗ്ദർബാരി' ഒരു സോദ്ദേശ്യ ഹാസ്യകൃതിയുടെ ആരംഭമാണെന്നു പറയാൻ കഴിയും. അതിൽ വികൃതമായ പരിഹാസയത്നങ്ങൾ തീർച്ചയായും ഉണ്ടു്. എന്നാൽ, ഓരോ പരിഹാസയത്നവും മുകളിൽ പറഞ്ഞ അർത്ഥത്തിൽ വിരൂപമാകുന്നു. ഓരോ ആഘാതവും താർക്കിക ഭാഷയിൽ ആക്രമണവും, ഓരോ ആക്രമണവും രക്തരഞ്ജിത വൈരൂപ്യത്തിന്റെ ആരംഭവും ആകുന്നു. ഇന്നത്തെ ഭാഷയിൽ ഏതിനെയാണോ എതിർപ്പു് അഥവാ വിപ്ലവം എന്നു പറയുന്നതു്, വ്യംഗ്യഭാഷയിൽ അനുഭാവം എന്നു പറഞ്ഞുകൊണ്ടു് അതിന്റെ ആന്തരികമായ അർത്ഥസ്വാരസ്യങ്ങളുടെ അടിസ്ഥാനത്തെത്തന്നെ പിഴുതുകളയുകയും അതിനെ വാച്യാർത്ഥവുമായി ചേർപ്പിച്ചു് തിരിച്ചറിയുന്നതിനുള്ള പരിശ്രമം നടത്തുകയും ചെയ്യുന്നു. ഒരു പരിഹാസകൃതി എന്ന നിലയിൽ, 'രാഗ്ദർബാരി'യുടെ സാഫല്യത്തെ സംബന്ധിച്ചു് ചർച്ച നടക്കാവുന്നതാണു്. എങ്കിലും അതു് നിസ്സംശയമായും ത്രസിപ്പിക്കുന്ന, എന്നാൽ സാക്ഷാത്തായ ഒരു ഹാസ്യകൃതിയാകുന്നു. അതിന്റെ വീക്ഷണം മനസ്സിലാക്കുന്നതിനു് ഒരു പ്രത്യേക മാർഗ്ഗം ഉണ്ടെന്നു പറയാവുന്നതാണു്. ഒരുപക്ഷേ അതു് ''കൃതിയുടെ മാർഗ്ഗത്തിൽ''കൂടി കാണുന്നതിനു സൗകര്യം നിറഞ്ഞ നോവലാകുന്നു. അതുകൊണ്ടാണു് ഇതു് ഒരു നോവലും, അതോടൊപ്പം ഹാസ്യകൃതിയും ആയിരിക്കുന്നതു്. വ്യവസ്ഥിതിയുടെ വൈരൂപ്യമുള്ള മുഖങ്ങളും, രാഷ്ട്രീയത്തിന്റെ വെല്ലുവിളിക്കുന്ന ചേഷ്ടകളും വെളിച്ചത്തു കൊണ്ടുവരുന്ന പണി വർത്തമാനപ്പത്രത്തിനും സാധിക്കും. ഈ നിലയിൽ നോക്കുമ്പോൾ, 'രാഗ്ദർബാരി'ക്കും പത്രത്തിന്റെ താല്ക്കാലികതയ്ക്കും തമ്മിൽ വ്യത്യാസമുണ്ടു്. പത്രത്തിനു് കലാസൃഷ്ടി ആകുക സാധ്യമല്ല. അതേസമയം 'രാഗ്ദർബാരി' ഒരു കലാസൃഷ്ടിയാണു്. കലാസൃഷ്ടി ആകുന്നതിനുള്ള ആദ്യ ഉപാധി അതു വിവാദാസ്പദം ആയിരിക്കണം എന്നതാണു്. എല്ലാപ്രകാരത്തിലുമുള്ള സന്ദേഹങ്ങൾ നിറഞ്ഞതായിരിക്കുകയും വേണം. 'രാഗ്ദർബാരി' വിവാദാസ്പദമായ നോവലാണെന്നതിലും, അതു് സന്ദേഹങ്ങളുടെ കേന്ദ്രമാണെന്നതിലും ആശ്ചര്യം ഒട്ടുമില്ല.

ഗംഗാപ്രസാദ് വിമൽ

# 1

നഗരത്തിൻെറ അതിർത്തി. അവിടം വിട്ടപ്പോഠംതന്നെ ഭാരതത്തിലെ നാട്ടിൻപുറങ്ങളുടെ മഹാസാഗരം തുടങ്ങിക്കഴിഞ്ഞു.

ഒരു ട്രക്ക് അവിടെ നിന്നിരുന്നു. കണ്ടാൽ തോന്നും, അതു ജന്മമെടുത്തതു് റോഡിൻെറ മേൽ ബലാൽക്കാരം നടത്താനാണെന്നു്. സമൂഹത്തിനെന്നപോലെ, ആ ട്രക്കിനും പല വശങ്ങഠം ഉണ്ടായിരുന്നു. ഒരു വശത്തുനിന്നു നോക്കുന്ന പോലീസുകാക്കു്, അതു നിൽക്കുന്നതു റോഡിൻെറ നടുവിലാണെന്നു പറയുവാൻ കഴിയും——മറെറാരുവശത്തുനിന്നു നോക്കുന്ന ഡ്രൈവക്കു്, റോഡിൻെറ അരികിലാണെന്നും. ഡ്രൈവർ, അതിൻെറ വലത്തെ വാതിൽ തുറന്നു് പക്ഷിയുടെ ഒടിഞ്ഞ ചിറകുപോലെ വിടർത്തി ഇട്ടിരുന്നു. അതിനാൽ, ട്രക്കിൻെറ ഭംഗി വദ്ധിച്ചു കണ്ടു; ഒപ്പംതന്നെ, അതു് അവിടെ അങ്ങിനെ കിടക്കുമ്പോഠം, റോഡിൻെറ എതിർഭാഗത്തുനിന്നു് ഏതെങ്കിലും വണ്ടി വന്നേക്കാവുന്നതുകൊണ്ടുള്ള ആപത്തു് കുറയുകയും ചെയ്തു.

റോഡിൻെറ ഒരു വശത്തു്, പെട്രോഠം സ്റ്റേഷൻ ആയിരുന്നു; മറുവശത്തു് തടിക്കഷണങ്ങളും, വൃത്തികെട്ട വീപ്പകളും, അടുത്തു കിട്ടിയ ഉപയോഗമില്ലാത്ത സാധനങ്ങളും കൊണ്ടു് കെട്ടിപ്പടുത്ത, മേഞ്ഞ പീടികകളും. പീടികകളുടെ എണ്ണം എത്രയെന്നു പറയുവാൻ പററില്ലെന്നു് ഒററനോട്ടത്തിൽ തോന്നും. ആ സ്ഥലത്തെ പൊടി, എണ്ണക്കീടൻ, അനേക പ്രാവശ്യം ഉപയോഗിച്ച തേയില, തിളച്ച വെള്ളം എന്നിവകൊണ്ടു്, ആളുകഠംക്കിഷ്ടപ്പെട്ട ഒരു പാനീയം, മിക്ക പീടികയിലും ഉണ്ടാക്കിയിരുന്നു. അഹോരാത്രം കൊടുങ്കാററിൻേറയും, മഴയുടേയും, ഈച്ച—കൊതുകുകളുടേയും വീരപരാക്രമങ്ങളോടുമല്ലിട്ടു കഴിയുന്ന മധുരപലഹാരങ്ങളും ഉണ്ടവിടെ. നമ്മുടെ നാടൻ പാചകശില്പികളുടെ കലാകൗശലത്തിൻേറയും, ശാസ്ത്രവൈദഗ്ദ്ധ്യത്തിൻേറയും തെളിവുകളായിരുന്നു അവ. 'നല്ല ബ്ലേഡ് ഉണ്ടാക്കുന്നതിൻെറ സൂത്രം ഞങ്ങഠംക്കറിയില്ല, ശരിതന്നെ; പക്ഷേ, ചവററുകപ്പയെ രുചിയുള്ള പദാത്ഥങ്ങളായി രൂപാന്തരപ്പെടുത്തുന്ന ഉപായം, ഈ ഭൂമുഖത്തു ഞങ്ങഠംക്കു മാത്രമേ അറിയൂ' എന്നു് അവ വിളിച്ചുപറയുന്നു.

ട്രക്കിന്റെ ഡ്രൈവറും, ക്ലീനറും ഒരു പീടികയുടെ മുമ്പിൽ നിന്നു ചായ കുടിക്കുന്നു.

രംഗനാഥ് ദൂരെവെച്ചുതന്നെ ട്രക്ക് കണ്ടു. കണ്ടതും കാലുകൾ നീട്ടിനീട്ടി വച്ചു നടക്കാൻ തുടങ്ങി.

തീവണ്ടി ഇന്ന് അയാളെ പററിച്ചുകളഞ്ഞു. ലോക്കൽ പാസ്സഞ്ചർ, പതിവുപോലെ, രണ്ടു മണിക്കൂർ ലേററാകും എന്നു കരുതിയാണ് അയാൾ വീട്ടിൽ നിന്നിറങ്ങിയതു്. പക്ഷേ, വണ്ടി ഒന്നര മണിക്കൂർ മാത്രം വൈകിവന്നു്, കടന്നു പൊയ്ക്കളഞ്ഞു. പരാതിപ്പുസ്തകത്തിലെ കഥാസാഹിത്യത്തിനു്, സ്വന്തം സംഭാവന നൽകുകയും, റയിൽവേ അധികാരികളുടെ ദൃഷ്ടിയിൽ പരിഹാസ്യനാകുകയും ചെയ്തിട്ടു്, അയാൾ സ്റ്റേഷൻ വിട്ടു പുറത്തുവന്നതായിരുന്നു. വഴിയിലിറങ്ങി നടക്കുമ്പോൾ ട്രക്ക് കണ്ടു. സന്തോഷംകൊണ്ടു് അയാളുടെ ഉള്ളുണർന്നു.

അയാൾ ട്രക്കിനടുത്തെത്തിയപ്പോൾ, ക്ലീനറും ഡ്രൈവറും ചായ കുടിച്ചുതീരാറായിരുന്നു. അങ്ങുമിങ്ങും നോക്കിക്കൊണ്ടും, സന്തോഷഭാവം ഒളിച്ചുകൊണ്ടും, നിർവ്വികാരഭാവത്തിൽ അയാൾ ഡ്രൈവറോടു ചോദിച്ചു. "ഡ്രൈവർ സാറേ, ഈ ട്രക്ക് ശിവപാൽഗഞ്ചിൽ പോകുമോ?"

ഡ്രൈവർക്കു കുടിക്കാൻ ചായയും നോക്കാൻ പീടികക്കാരിയും ഉണ്ടായിരുന്നു. അശ്രദ്ധനായി അയാൾ മറുപടി പറഞ്ഞു, "പോകും."

"ഞമ്മളെക്കൂടെ ഒന്നു കൊണ്ടുപോകുമോ? പതിനഞ്ചാം മൈലിൽ ഇറങ്ങും. ശിവപാൽഗഞ്ച് വരെ പോണം."

ഡ്രൈവർ പീടികക്കാരിയെ വിട്ടുമുഴിഞ്ഞ കണ്ണുകൾ രംഗനാഥിന്റെ നേക്കു് തിരിച്ചു. ഹോ! എന്തൊരു രൂപം! കാൽ ഖദർ പൈജാമയ്ക്കുള്ളിൽ, തല ഖദർ തൊപ്പിക്കുള്ളിൽ, ഉടൽ ഖദർ കുപ്പായത്തിനുള്ളിൽ! തോളിൽ തൂങ്ങുന്ന ഭൂദാനിസഞ്ചി. കൈയിൽ തോൽപ്പെട്ടി. ഡ്രൈവർ അയാളെ നോക്കി. നോക്കിനിന്നുപോവുകയും ചെയ്തു. പിന്നെ കുറച്ചു് ആലോചിച്ചിട്ടു് പറഞ്ഞു. "ഇരിക്കൂ ശ്രീമാൻജി; ഇപ്പോൾ പോകും."

ഘടഘടാ എന്നു ട്രക്ക് നീങ്ങി. പട്ടണത്തിലെ വളഞ്ഞു തിരിഞ്ഞ വഴിവിട്ടു കുറെ ദൂരം പോയപ്പോൾ റോഡ് വെളി പ്രദേശത്തുകൂടിയായി. ഇവിടെ ഡ്രൈവർ ആദ്യമായി ഓട്ടം

ടോപ്പ് ഗിയറിലാക്കി. എന്നാൽ, അതു് തെററി വഴതി ന്യൂട്ര ലിൽ വരാൻ തുടങ്ങി. ഓരോ നൂറുവാര ചെല്ലുമ്പോഴും ഗിയർ വഴുതും. ട്രക്കിന്റെ ഘടഘടാ ശബ്ദം വർദ്ധിക്കും; വേഗത കുറയും. രംഗനാഥ് പറഞ്ഞു. "ഡ്രൈവർ സാറേ, വണ്ടിയുടെ ഗിയർ ശരിക്കും നമ്മുടെ രാജ്യത്തിന്റെ ഭരണം പോലിരിക്കുന്നല്ലോ?"

ചിരിച്ചുകൊണ്ടു് ഡ്രൈവർ ഈ പ്രശംസ സ്വീകരിച്ചു. രംഗനാഥ് താൻ പറഞ്ഞതു് വിശദീകരിച്ചു. "അതിനെ എത്ര പ്രാവശ്യം വേണമെങ്കിലും ടോപ്പ് ഗിയറിലാക്കി ക്കൊള്ളൂ. രണ്ടു ഗജം പോകുമ്പോൾ വഴുതി ഇറങ്ങി പഴയ മട്ടിലാകും."

ഡ്രൈവർ ചിരിച്ചു. "ശരിയാണു ശ്രീമാൻജി പറഞ്ഞതു്."

ഇത്തവണ അയാൾ ഗിയർ ടോപ്പിൽ ആക്കിയിട്ടു് ഒരു കാൽ ചെരിച്ചു്, ഗിയർ റാഡ് ഇളകാതെ കാലിന്റെ കീഴിൽ ഒതു ക്കിപ്പിടിച്ചു. ഭരണം നടത്തുന്നതിനും ഇതേ ഉപായം സ്വീകരി ക്കണമെന്നു പറയാൻ രംഗനാഥ് ആഗ്രഹിച്ചു. എന്നാൽ അല്പം കടന്നുപോയാലോ എന്നു് കരുതി മിണ്ടിയില്ല.

ഡ്രൈവർ കാൽ ഗിയറിൽനിന്നു മാററി പഴയപടിവച്ചു. പകരം ഗിയർ റാഡിൽ ഒരു മരക്കഷ്ണം ഉടക്കിവച്ചു. ട്രക്ക് വേഗത്തിൽ നീങ്ങി. അതുകണ്ടിട്ടു്, സൈക്കിളുകാരും, കാൽ നടക്കാരും, കുതിരവണ്ടിക്കാരും എല്ലാം വളരെ അകലെ വച്ചുതന്നെ, ഭയന്നു്, റോഡിൽനിന്നിറങ്ങി മാറിനിന്നു. ഓട്ടത്തിന്റെ വേഗത കണ്ടാൽ തോന്നും, അവർ കൺമുമ്പിൽ കണ്ടതു് ട്രക്ക് അല്ലായിരുന്നെന്നു്. തീജ്വാലകളുടെ അലകളോ, ബംഗാൾ ഉൾക്കടലിൽനിന്നു പുറപ്പെട്ടു വരുന്ന കൊടുങ്കാറേറാ, ജനതയുടെ മേൽ അഴിച്ചുവിട്ട ദുർവൃത്തനായ ഉദ്യോഗസ്ഥനോ, പിണ്ടാരിക്കൂട്ടമോ മററോ ആയിട്ടാണു് അവരതിനെ കണ്ടതു്. പട്ടണത്തിൽനിന്നു് ഇതാ ഒരു ട്രക്ക് വരുന്നുണ്ടു്, എല്ലാവരും കന്നുകാലികളേയും, കുഞ്ഞുങ്ങളേയും വീടിനുള്ളിൽ അടച്ചി ട്ടോളൂ എന്നു് നേരത്തെതന്നെ വിളംബരം ചെയ്യേണ്ടതായി രുന്നു എന്നു് രംഗനാഥിനു തോന്നി.

അതിനിടയിൽ ഡ്രൈവർ ചോദിച്ചു: "എന്തുണ്ടു വിശേഷം ശ്രീമാൻജി? പറയൂ, കേൾക്കട്ടെ. വളരെ നാളുകൾക്കു ശേഷ മാണു് ഗ്രാമത്തിലേയ്ക്കു പോകുന്നതു്!"

ഈ കുശലാന്വേഷണത്തിനു്, പുഞ്ചിരികൊണ്ടു് രംഗനാഥ് പ്രോത്സാഹനം നൽകി. ഡ്രൈവർ ചോദിച്ചു. "ശ്രീമാൻജി ഇപ്പോൾ എന്തുചെയ്യുന്നു?"

''പുല്ലു കിളയ്ക്കുന്നു.''

ഡ്രൈവർ ചിരിച്ചു. പത്തു വയസ്സുള്ള ഒരു ബാലൻ ട്രക്ക മുട്ടാതെ കഷ്ടിച്ചു രക്ഷപ്പെട്ടു. എങ്കിലും അവൻ ഒരു പല്ലി കണക്കെ വീണുപോയി. അതു കണ്ടിട്ടും ഡ്രൈവർക്കു് ഇളക്ക മുണ്ടായില്ല. ആക്സിലേററർ അമർത്തി, ചിരിച്ചുകൊണ്ടുപറഞ്ഞു. ''എന്തോന്നാ പറഞ്ഞേ. മനസ്സിലാകത്തക്കവിധം ഒന്നു തെളിച്ചു പറയൂ.''

''ഞാൻ പറഞ്ഞതു് പുല്ലു കിളയ്ക്കുകയാണെന്നുതന്നെ. ഇംഗ്ലീഷിൽ റിസർച്ച് എന്നു പറയും. കഴിഞ്ഞ കൊല്ലം എം. ഏ. ജയിച്ചു. ഈ വർഷം റിസർച്ച് ആരംഭിച്ചു.''

ആലിഫ്ലൈലയുടെ കഥകൾ കേൾക്കുന്നതുപോലെ പുഞ്ചിരിച്ചുകൊണ്ടു് ഡ്രൈവർ പറഞ്ഞു. ''അപ്പോൾ ശ്രീമാൻജി, ശിവപാൽ ഗഞ്ചിൽ എന്തിനാണു് പോണതു്?''

''അവിടെ എൻറമ്മാവൻ താമസിക്കുന്നുണ്ടു്. ഞാൻ സുഖക്കേടായി കിടപ്പിലായിരുന്നു. കുറച്ചു നാൾ നാട്ടിൻപുറത്തു താമസിച്ചു് ആരോഗ്യമുണ്ടാക്കണം.''

ഇപ്രാവശ്യം ഡ്രൈവർ ഏറെ നേരം ചിരിച്ചുകൊണ്ടിരുന്നു. പിന്നെ ചോദിച്ചു. ''ശ്രീമാൻജി എന്തു നുണയാണിപ്പറഞ്ഞതു്?''

രംഗനാഥ്, അയാളുടെ നേർക്കു് സംശയദൃഷ്ടിയോടെ നോക്കിക്കൊണ്ടു ചോദിച്ചു. ''ഹേയ്, നുണ പറയാൻ ഇതിലെന്തിരിക്കുന്നു?''

ഈ അറിവുകേടിൽ അയാൾ ഉരുണ്ടുപിരണ്ടു പഴയപടി ചിരിച്ചുകൊണ്ടു പറഞ്ഞു. ''ഞാനെന്തു പറഞ്ഞു! സാർ, അക്കാര്യം അങ്ങുകളഞ്ഞേയ്ക്കണം. മിത്തൽ സാഹിബ്ബിൻെറ സ്ഥിതി എന്തെന്നു പറയുമോ? ആ കൊലക്കേസിൻെറ കാര്യം എന്തായി?''

രംഗനാഥിൻെറ രക്തം ഉറഞ്ഞുപോയി. തൊണ്ട അടഞ്ഞ സ്വരത്തിൽ പറഞ്ഞു. ''ഹെയ് ഞാനെങ്ങനെ അറിയും. ഈ മിത്തൽ ആരാണു്?''

ഡ്രൈവറുടെ ചിരിക്കു ബ്രേക്കു് വീണു. ട്രക്കിൻെറ ഗതിയും അല്പം സാവധാനത്തിലായി. അയാൾ രംഗനാഥിനെ ഗൗരവത്തിൽ നോക്കിക്കൊണ്ടു ചോദിച്ചു. ''അങ്ങു് മിത്തൽ സാഹിബ്ബിനെ അറിയുകയില്ലേ?''

''ഇല്ല.''

‘‘ജെയിൻ സാഹിബ്ബിനെയോ?’’

‘‘ഇല്ല.’’

ഡ്രൈവർ ജനലിനു വെളിയിലേക്കു തുപ്പിയിട്ട്, വ്യക്തമായ സ്വരത്തിൽ ചോദിച്ചു: ‘‘അങ്ങേയ്ക്കു ജോലി സി. ഐ. ഡി യിൽ അല്ലേ?’’

രംഗനാഥ് കോപവും, വ്യസനവും കലന്ന വിറയലോടെ പറഞ്ഞു: ‘‘സി. ഐ. ഡി.യോ? അതെന്താ സാധനം?’’

ഡ്രൈവർ ദീർഘശ്വാസം വിട്ടിട്ട് മുമ്പിലെ റോഡിന്റെ സ്ഥിതി ശ്രദ്ധിക്കാൻ തുടങ്ങി. കുറെ കാളവണ്ടികൾ പോകുന്നുണ്ടായിരുന്നു. തരം കിട്ടിയാൽ കാലു നീട്ടണം എന്ന ബഹുജന സിദ്ധാന്തം അനുസരിച്ച്, വണ്ടിക്കാർ, കാളവണ്ടികളുടെ മുകളിൽ കിടന്നു് ഉറങ്ങുന്നു. കാളകളാകട്ടെ, തങ്ങളുടെ മിടുക്കു കൊണ്ടല്ല, പിന്നെയോ, അഭ്യാസബലത്താൽ ശബ്ദം ഉണ്ടാക്കാതെ, റോഡിൽക്കൂടി വണ്ടി വലിച്ചുപോകുന്നു. എന്തെങ്കിലും പറയുന്നതിനു് രംഗനാഥിനു് ധൈര്യം ഉണ്ടായില്ല. സി. ഐ. ഡി.യുടെ കാര്യം കേട്ട് അയാൾ അടി പതറിപ്പോയി. ഡ്രൈവർ ആദ്യം റബർ ഹോൺ മുഴക്കി. പിന്നെ, സംഗീതത്തിന്റെ ആരോഹാവരോഹവുമായി ഒരു ബന്ധവുമില്ലാത്ത ഭയങ്കരമായ ശബ്ദം ഉണ്ടാക്കിക്കൊണ്ടു് ഹോൺ വിളിച്ചു. എങ്കിലും, വണ്ടികൾ അവയുടെ വഴിക്കുതന്നെ പൊയ്ക്കൊണ്ടിരുന്നു. ഡ്രൈവർ നല്ല വേഗതയിൽ വണ്ടി വിട്ടു. കാളവണ്ടികളുടെ മീതേക്കൂടി പാഞ്ഞുപോകും അതെന്നു തോന്നി. എന്നാൽ തൊട്ടടുത്തു് എത്തിയപ്പോൾ താൻ ഓടിക്കുന്നതു് ട്രക്കാണെന്നും, ഹെലിക്കോപ്ടറല്ലെന്നും ഡ്രൈവർ ഓർത്തു. അയാൾ പെട്ടെന്നു് ബ്രേക്കു പിടിക്കുകയും പാനലിൽ വച്ചിരുന്ന വടി താഴെ വീഴാനനുവദിക്കുകയും, ഗിയർ മാററുകയും, കാളവണ്ടികളെ തൊട്ടുരുമ്മിക്കൊണ്ടെന്ന പോലെ അവയുടെ മുമ്പിൽ കയറുകയും ചെയ്തു. മുമ്പിൽ എത്തിയിട്ട്, വെറുപ്പോടെ അയാൾ രംഗനാഥിനോടു ചോദിച്ചു. ‘‘സി. ഐ. ഡി. അല്ലെങ്കിൽ പിന്നെ അങ്ങെന്തിനു് ഈ ഖദർ ഉപയോഗിക്കുന്നു?’’

ഈ യുദ്ധത്തിൽ രംഗനാഥ് കുഴഞ്ഞുപോയി. എങ്കിലും ചോദ്യം, സാധാരണ ഗതിയിൽ കാര്യം അറിയുന്നതിനുള്ളതാണെന്ന മട്ടിൽ ലളിതമായ രീതിയിൽ മറുപടി പറഞ്ഞു. ‘‘ഖദർ ഈയിടെ എല്ലാവരും ധരിക്കുന്നല്ലോ.’’ ‘‘ഹേയ്, ചൊവ്വുള്ള മനുഷ്യരാരും ധരിക്കുന്നില്ല.’’ എന്നു പറഞ്ഞിട്ട്

ർണ്ടാമത്തപ്രാവശ്യവും അയാൾ ജനലിൽക്കൂടി തുപ്പുകയും ഗിയർ വീണ്ടും ടോപ്പിലാക്കുകയും ചെയ്തു.

ട്രക്കിൻെറ പിന്നിൽ കുറെ നേരമായി ഒരു ഹോൺ കേൾക്കന്നുണ്ടായിരുന്നു. രംഗനാഥ് അതുകേട്ടു എങ്കിലും, ഡ്രൈവർ അതു കേൾക്കാത്ത മട്ടിൽ ഇരുന്നുകളഞ്ഞു. കുറച്ചു കഴിഞ്ഞപ്പോൾ, ക്ലീനർ പിന്നിൽനിന്നു തൂങ്ങിപ്പിടിച്ച് ഡ്രൈവറുടെ ചെന്നിക്കടുത്തുള്ള ജനലിൽ ഖട്ഖട് ശബ്ദമുണ്ടാക്കാൻ തുടങ്ങി. ഡ്രൈവർ ഗതിവേഗം കുറയ്ക്കുകയും, ട്രക്ക് റോഡിൻെറ ഇടതു ഭാഗത്തേയ്ക്കു നീക്കി ഓടിക്കുകയും ചെയ്തു.

ഹോണിൻെറ ശബ്ദം ഒരു സ്റ്റേഷൻവാഗണിൽനിന്നാണ് വന്നിരുന്നതു്. വലതു വശത്തുകൂടി മുമ്പിൽ കടന്ന് അതു് വേഗത കുറച്ചു. കാക്കിധരിച്ച ഒരു കൈ അതിൽനിന്നു വെളിയിലേയ്ക്കു നീണ്ടു്, ട്രക്ക നിർത്താൻ സൂചന നൽകി. വണ്ടികൾ രണ്ടും നിന്നു.

സ്റ്റേഷൻവാഗണിൽനിന്നു് ഓഫീസറാണെന്നു തോന്നിക്കുന്ന ഒരു ചപ്രാസിയും ചപ്രാസിയെന്നു തോന്നിക്കുന്ന ഒരു ഓഫീസറും, കാക്കിധരിച്ച രണ്ടു ശിപായിമാരും ഇറങ്ങി. ഇറങ്ങിയ പാടെ അവർ പിണ്ടാരികളുടെ മാതിരി കവച്ചുയും, തട്ടിപ്പറിയും തുടങ്ങി. ഒരാൾ ഡ്രൈവറുടെ ഡ്രൈവിംഗ് ലൈസൻസ് പിടിച്ചെടുത്തു; ഒരാൾ രജിസ്ട്രേഷൻ കാർഡും. ഒരാൾ ബായ്ക്ക്വ്യൂ മിറർ കിടക്കാൻ തുടങ്ങി. ആരോ ട്രക്കിൻെറ ഹോൺ മുഴക്കി. ഒരാൾ ബ്രേക്കപരിശോധിച്ചു. ഫുട്ബോർഡ് ഇളക്കിനോക്കി, വിളക്കു തെളിച്ചു, പുറകോട്ടു് ഓടിക്കുന്നതിനുള്ള മണി അടിച്ചു. അവർ നോക്കിയതെല്ലാം കുഴപ്പത്തിലായിരുന്നു. തൊട്ടതെല്ലാം തകരാറുള്ളവയായിരുന്നു. നാലു പേരും ചേർന്ന് നാലു മിനിററിനുള്ളിൽ നാൽപതു കുററം കണ്ടു പിടിച്ചു. പിന്നെ ഒരു മരത്തിൻെറ ചുവട്ടിൽ മാറി നിന്നു് ശത്രുവിനോടു് എങ്ങിനെ പെരുമാറണമെന്നു് ആലോചന തുടങ്ങി.

രംഗനാഥ് മറെറാരു മരത്തിൻെറ ചുവട്ടിൽ പോയിനിന്നു. മററിടത്തു്, ഡ്രൈവറും ചെക്കിംഗ് പാർട്ടിയും തമ്മിൽ ഓരോ യന്ത്രഭാഗത്തേയും സംബന്ധിച്ച് ചച്ച് നടക്കുകയായിരുന്നു. ക്രമേണ ചച്ച്, യന്ത്രഭാഗങ്ങളിൽനിന്നു തെററി വഴുതി, രാഷ്ട്രത്തിൻെറ സാമാന്യ സ്ഥിതിയിലും, സാമ്പത്തിക വൈഷമ്യ

ങ്ങളിലും ചെന്നെത്തി. അൽപസമയത്തിനുള്ളിൽ, അവിടെ ഉണ്ടായിരുന്നവരുടെ ചെറിയ ചെറിയ ഉപസമിതികൾ രൂപ മെടുത്തു. അവർ പ്രത്യേകം പ്രത്യേകം ഓരോ മരത്തിൻെറ ചുവട്ടിൽക്കൂടി, ഓരോരോ വിഷയത്തെ സംബന്ധിച്ച് വിദ ഗ്ദ്ധന്മാരുടെ രീതിയിൽ ആലോചന തുടങ്ങി. വേണ്ടത്ര ചർച്ചയ്ക്കു ശേഷം ഒരു മരച്ചുവട്ടിൽ പരസ്യസമ്മേളനം നടന്നു. കുറച്ചു സമയത്തിനുള്ളിൽ യോഗം പിരിയുമെന്നുതോന്നി.

ഒടുവിൽ, ആടുകരയുന്നപോലുള്ള ഓഫീസറുടെ ഒച്ച രംഗ നാഥ് കേട്ടു. "എന്താ, മിയാൻ അഗ്ഫാക്ക്. അഭിപ്രായം എന്താ? മാപ്പുകൊടുക്കാം?"

ചപ്രാസി പറഞ്ഞു. "നമുക്കെന്തു പറയാൻ കഴിയും ഹുസൂർ? എത്രയെണ്ണമാ കോടതിയിൽ ഹാജരാകുന്നതു്? പകുതി കുഴപ്പം ഉണ്ടെങ്കിൽ കോടതിയിൽ വരാതെ വയ്യാതാനം."

അങ്ങുമിങ്ങുമുള്ളവരുടെ അഭിപ്രായം കേട്ടശേഷം ഓഫീസർ പറഞ്ഞു. "ശരി, മി. ബംടാസിംഗ് പൊയ്ക്കൊള്ളൂ. നിങ്ങൾക്ക മാപ്പുതന്നിരിക്കുന്നു."

ഡ്രൈവർ മുഖസ്തുതിയായി പറഞ്ഞു. "ശ്രീമാൻജിക്ക മാത്രമേ ഇങ്ങിനെ പറയാൻ കഴിയൂ."

ഓഫീസർ കുറെ നേരമായി, വേറൊരു മരത്തിൻെറ ചുവ ട്ടിൽനിന്നിരുന്ന രംഗനാഥിനെ നോക്കുകയായിരുന്നു. സിഗ റററ് കത്തിച്ചുകൊണ്ടു് അയാൾ അങ്ങോട്ടുചെന്നു. അടുത്തെ ത്തിയപ്പോൾ ചോദിച്ചു. "താങ്കളും ഈ ട്രക്കിൽ പോകുകയാ യിരുന്നോ?"

"അതേ."

"ഇയാൾ താങ്കളോടു യാത്രക്കൂലിയൊന്നും വാങ്ങിയി ല്ലല്ലോ?"

"ഇല്ല."

ഓഫീസർ പറഞ്ഞു. "അതു്, താങ്കളുടെ ഉടുപ്പുകണ്ടപ്പോൾ തന്നെ എനിക്ക തോന്നി. എങ്കിലും പരിശോധിക്കേണ്ടതു് എൻെറ കർത്തവ്യമാണ്."

ശുണ്ഠിപിടിപ്പിക്കാൻ വേണ്ടി രംഗനാഥ് പറഞ്ഞു. "ഇതു് തനി ഖാദിയൊന്നുമല്ല. മിൽ ഖാദിയാണ്."

അയാൾ ബഹുമാനത്തോടെ പറഞ്ഞു. "സാഹേബ്, ഖാദി ഖാദിതന്നെയാണ്. അസ്സലും, പകരവും തമ്മിലെന്തു വ്യത്യാസം?"

ഓഫീസർ പോയിക്കഴിഞ്ഞപ്പോൾ, ഡ്രൈവറും ചപ്രാസിയും രംഗനാഥിന്റെ സമീപം വന്നു. ഡ്രൈവർ ചോദിച്ചു. "രണ്ടു രൂപാ എടുക്കാനുണ്ടോ?"

അയാൾ മുഖം തിരിച്ചിട്ട് പരുഷസ്വരത്തിൽ മറുപടി പറഞ്ഞു. "എന്തിന്? ഞാൻ എന്തിനു രൂപാതരണം?"

ഡ്രൈവർ ചപ്രാസിയുടെ കൈ പിടിച്ചിട്ടു പറഞ്ഞു. "വരണം ശ്രീമാൻജി, എന്റെ കൂടെവരു." പോകുമ്പോൾ അയാൾ രംഗനാഥിനോടു പറഞ്ഞു. "നിങ്ങൾ കാരണമാണ് ചെക്കിംഗ് ഉണ്ടായതു്. എന്നിട്ട് നിങ്ങളിപ്പോൾ എന്റെ കഷ്ടപ്പാടിൽ ഇങ്ങിനെ പറയുന്നോ? ഇതാണോ നിങ്ങളുടെ വിദ്യാഭ്യാസം?"

ഇപ്പോഴത്തെ വിദ്യാഭ്യാസ പദ്ധതി വഴിയിൽ കിടക്കുന്ന കൊടിച്ചിപ്പട്ടിയാണ്. ആർക്കും അതിനെ തൊഴിക്കാം. ഡ്രൈവറും വഴി നടക്കുമ്പോൾ അതിനെ ഒന്നു തൊഴിച്ചിട്ട് ചപ്രാസിയും ഒരുമിച്ച് ട്രക്കിന്റെ അടുത്തേയ്ക്കുപോയി. സന്ധ്യയായിവരികയാണെന്നും, തന്റെ അററാച്ചി കേസ് ട്രക്കിൽ വച്ചിരിക്കുകയാണെന്നും, ശിവപാൽഗഞ്ച് അഞ്ചു മൈൽ അകലെയാണെന്നും, ആളുകളുടെ സന്മനസ്സ് തനിക്കും ആവശ്യമാണെന്നും രംഗനാഥ് ഓർമ്മിച്ചു. അയാൾ സാവധാനത്തിൽ ട്രക്കിനടുത്തുചെന്നു. അവിടെ, സ്റ്റേഷൻ വാഗണിന്റെ ഡ്രൈവർ വീണ്ടും വീണ്ടും ഹോണടിച്ച് ചപ്രാസിയെ വിളിക്കുകയായിരുന്നു. രണ്ടു രൂപാ ഡ്രൈവർക്കു കൊടുക്കാൻ രംഗനാഥ് ആഗ്രഹം പ്രകടിപ്പിച്ചു. അയാൾ പറഞ്ഞു. "ഇപ്പോൾ അതുകൊടുക്കാൻ ഉദ്ദേശിക്കുന്നെങ്കിൽ ആർഡർലിസാഹിബ്ബിനു കൊടുക്കൂ. നിങ്ങളുടെ രൂപാ കൊണ്ടു് ഞാൻ എന്തുകാട്ടും?"

ഇതു പറയുമ്പോൾ, സന്യാസികളുടേതുമാതിരി നിസ്സംഗത്വം അയാളുടെ ശബ്ദത്തിൽ ധ്വനിച്ചിരുന്നു. ഞാൻ കൈകൊണ്ടു പണം തൊടുകയില്ല; പണം അഴുക്കാണ് എന്നു മററുള്ളവരോടു പറയുന്ന സന്യാസിമാരുടെ സ്വരം. ചപ്രാസി രൂപാ പോക്കററിലിട്ടു. ബീഡിയുടെ അവസാന പുകയും വലിച്ചിട്ട്, കുററി, രംഗനാഥിന്റെ പൈജാമയുടെ ഏതാണ്ട് മേലേക്കൂടി വലിച്ചെറിഞ്ഞു. പിന്നെ അയാൾ വാഗണിന്റെ നേർക്കു പോയി. ഡ്രൈവർ ട്രക്ക് സ്റ്റാർട്ടാക്കി നീക്കി. ഗിയർ ടോപ്പിൽ ആക്കിയശേഷം അതു വഴുതിപ്പോകാതെ പിടിച്ചു വയ്ക്കുന്ന ചുമതല ഇത്തവണ അയാൾ രംഗനാഥിനെ ഏൽപ്പിച്ചു.

കുറച്ചുസമയത്തിനുള്ളിൽ, മൂടൽ മഞ്ഞിൽ, റോഡിന്റെ നട

പ്പാതയുടെ ഇരുവശങ്ങളിലും, ഭാണ്ഡക്കെട്ടുകൾ വച്ചിരിക്കുന്നതു പോലെ കാണായി. സ്ത്രീകളായിരുന്നു അതു്. അവർ വരിയിട്ടു് ഇരിക്കുകയാണു്. സന്തോഷമായി വർത്തമാനം പറയുന്നു. കാററുംകൊണ്ടു്, മലമൂത്രവിസർജ്ജനം നടത്തുന്നു. റോഡിന്റെ താഴെ കുപ്പത്തൊട്ടികൾ വീണുകിടന്നിരുന്നു. അവയിൽനിന്നുള്ള ദുർഗ്ഗന്ധഭാരത്താൽ, സന്ധ്യാസമയത്തെ കാററു്, ഒരു ഗർഭിണിയെപ്പോലെ അലസമായിട്ടാണു് സഞ്ചരിച്ചിരുന്നതു്. കുറച്ചകലത്തിൽ പട്ടികൾ കുരയ്ക്കുന്നതുകേട്ടു. കണ്ണുകൾക്കു മുമ്പിൽ പുകപടലം പൊങ്ങുന്നതായി തോന്നി. ഇവയെല്ലാം കണ്ടു് ഞങ്ങൾ ഏതോ ഗ്രാമത്തിനടുത്തെത്തി എന്നു വിശ്വസിക്കാതിരിക്കാൻ കഴിഞ്ഞില്ല. ശിവപാൽ ഗഞ്ചു് ആയിരുന്നു ആ ഗ്രാമം.

# 2

ശിവപാൽ ഗഞ്ചു് പോലീസ് സ്റ്റേഷനിൽ ഒരാൾ കൈകൂപ്പിക്കൊണ്ടു് ഇൻസ്പെക്ടറോടു പറഞ്ഞു. "ഇന്നു്, നാളെ എന്നിങ്ങനെ മാസം വളരെ കഴിഞ്ഞു. ഇനിയെങ്കിലും യജമാൻ നമ്മുടെ പ്രതിയെ കോടതിയിൽ ഹാജരാക്കാൻ അമാന്തിക്കരുതു്."

അവിടത്തെ പൗരാണിക സിംഹാസനം ഇപ്പോൾ അരഞ്ഞരഞ്ഞു് ചാരുകസേരയായിരിക്കുകയാണു്. ഇൻസ്പെക്ടർ അതിൽ ഇരിക്കുകയും, കിടക്കുകയും ചെയ്യും. നിവേദനം കേട്ട ശേഷം തല ഉയർത്തി അദ്ദേഹം പറഞ്ഞു. "ഹാജരാക്കൽ നടക്കും. എന്താ ധൃതി? എന്തെങ്കിലും ആപത്തു വരുന്നുണ്ടോ?"

ആ മനുഷ്യൻ, ചാരുകസേരയ്ക്കടുത്തു കിടന്നിരുന്ന ചരിത്രാതീതകാലത്തെ ഒരു മുടയിൽ ഇരുന്നു. എന്നിട്ടു പറയാൻ തുടങ്ങി. "എന്നെ സംബന്ധിച്ചു് ആപത്തുതന്നെയാണു്. അങ്ങു് അങ്ങിനെ ചെയ്താൽ ആവശ്യമില്ലാത്ത വഴക്കില്ലാതെയാകും."

ഇൻസ്പെക്ടർ ആരെയോ ചീത്ത പറഞ്ഞുകൊണ്ടിരുന്നു. കുറച്ചു നേരത്തിനുള്ളിൽ അദ്ദേഹം പറയുന്നതിന്റെ അർത്ഥം മനസ്സിലായി. ജോലിക്കൂടുതൽകൊണ്ടു് ശ്വാസം മുട്ടുന്നു എന്നായിരുന്നു

ചുരുക്കം. കുററാന്വേഷണം നടക്കുന്നില്ല, കേസ് ചാർജ്ജു ചെയ്യാൻ സാധിക്കുന്നില്ല, കോടതിയിൽ തെളിവു നൽകാൻ കഴിയുന്നില്ല എന്നൊക്കെയാണ് പറഞ്ഞിരുന്നത്. എല്ലാ ജോലിയും മുടങ്ങിപ്പോകത്തക്കവിധം പണിയുണ്ട്.

മൂട ചാരുകസേരയുടെ അടുത്തേയ്ക്കുനിരങ്ങിവന്നു. "യജമാനേ, ശിവപാൽ ഗഞ്ചിൽ പട്ടാപ്പകൽ ചൂതുകളി നടക്കുന്നു എന്നു് വിരോധികൾ പറയുന്നു. പേരുവയ്ക്കാത്ത ഒരു പരാതി ക്യാപ്ററൻറടുത്തു പോയിട്ടുണ്ടു്. വർഷത്തിലൊരിക്കൽ കേസെടുക്കണമെന്നായിരുന്നു ഒത്തുതീർപ്പ്. ഇപ്രാവശ്യം കേസിനു് കാലമായി. ഇപ്പോഴതു ചെയ്തില്ലെങ്കിൽ ആളുകളുടെ പരാതി സത്യമാകും."

ചാരുകസേരമാത്രമല്ല, എല്ലാം മധ്യമയുഗത്തിലെ ആയിരുന്നു. സിംഹാസനം, അതിന്റെ മേൽ ഇട്ടിട്ടുള്ള പരവതാനി പ്പഴന്തുണി, എഴുത്തുസാമഗ്രികൾ വയ്ക്കുന്ന സ്റ്റാൻഡ്, ഉണങ്ങിയ മഷിക്കുപ്പികൾ, കാക്കിനിറത്തിൽ മടങ്ങിച്ചുരുണ്ട മൂലകളുള്ള രജിസ്റ്ററുകൾ—എല്ലാം നൂററാണ്ടുകൾ പഴക്കമുള്ളവയാണെന്നു തോന്നും.

ഇവിടിരുന്നു ചുററും കണ്ണോടിക്കുമ്പോൾ, ചരിത്രത്തിന്റെ ഏതോ മൂലയിൽ നില്ക്കുന്നതായേ തോന്നുകയുള്ളു. ഈ സ്റ്റേഷനു വേണ്ടി ഫൗണ്ടൻ പേന നിർമ്മിക്കപ്പെട്ടിരുന്നില്ല. എഴുതാൻ തൂവലല്ല ഉപയോഗിച്ചിരുന്നതു് എന്നു മാത്രമേ, പുരോഗതിയെ പ്പററി പറയാനുള്ളു. ഇവിടേയ്ക്കുവേണ്ടി ടെലഫോൺ ഇനിയും കണ്ടുപിടിച്ചിട്ടില്ല. ആയുധങ്ങളുടെ കൂട്ടത്തിൽ കുറെ പഴയ തോക്കുകൾ ഉണ്ടായിരുന്നു. സർക്കാരിനെതിരായി നടന്ന ലഹളക്കാലത്തു് ഇവ ഉപയോഗിച്ചിരിക്കണം. പോലീസുകാരുടെ സാധാരണ ഉപയോഗത്തിനു് മുളകൊണ്ടുള്ള കുറെ ലാത്തിയും ഉണ്ടായിരുന്നു. നദിയും തോടും കടക്കുന്നതിനും, പട്ടിയെ പേടിപ്പിച്ചു് ഓടിക്കുന്നതിനും ഇവ ഉപയോഗിക്കാമെന്നു് തെളിയിക്കപ്പെട്ടിട്ടുണ്ടു് എന്നു്, കവി പാടിയിട്ടുണ്ടു്. ഇവിടെ ജീപ്പ് ഇല്ല. പക്ഷേ ഇപ്പോൾ ഇതൊക്കെ നടത്തുന്നതു്, രണ്ടു മൂന്നു പോലീസുകാരുടെ സ്നേഹപാത്രമായി, പാളയത്തിൽ വിലസുന്ന, കുതിര എന്നു പറയുന്ന വാഹനമായിരുന്നു. അവൾ, ഷെർഷയുടെ കാലത്തും ഉണ്ടായിരുന്നിരിക്കണം.

തന്നെ ആരോ പൊക്കിയെടുത്തു്, അനേകം നൂററാണ്ടുകാലം പിന്നിലേയ്ക്കു് എറിഞ്ഞുകളഞ്ഞതായി സ്റ്റേഷനിൽ പ്രവേശിക്കുന്ന ആൾക്കു തോന്നും. അയാൾ അമേരിക്കൻ അപസർപ്പക

കഥകാം വായിച്ചിട്ടുള്ള പക്ഷം, വിരലടയാളം എടുക്കുന്ന കണ്ണാടി, ക്യാമറ, വയർലസ്സ് ഘടിപ്പിച്ച വണ്ടികാം ഇവയൊക്കെ കുറേശ്ശെ കുറേശ്ശെയായി പ്രത്യക്ഷപ്പെടുന്നുണ്ടോ എന്നു നോക്കാതിരിക്കുകയില്ല. ഇവയെല്ലാം എവിടെ? പകരം അയാറം കാണുന്നതു്, മുമ്പു വിവരിച്ചിട്ടുള്ള സാധനങ്ങാം മാത്രമാണു്. ഇതോടൊപ്പം, ലംഗോട്ടിമാത്രധാരിയായ ഒരാളിനേയും കാണാം. അയാറം പുളിമരത്തിൻെറ ചുവട്ടിലിരുന്നു് കഞ്ചാവു് ഞെക്കിത്തിരുമ്മുന്നു. പിന്നീടു് നാം അറിയുന്നു, ഏകാകിയായ ആ മനുഷ്യൻ പത്തു ഗ്രാമങ്ങളുടെ രക്ഷയ്ക്കു് നിയമിക്കപ്പെട്ടിട്ടുള്ള ആളാണെന്നു്. ഇരുപതു ഗ്രാമങ്ങളിലെയും കുററങ്ങാം തടയാനും, നടന്ന കുററങ്ങളുടെ വിവരം ശേഖരിക്കാനും നടക്കാത്ത കുററങ്ങാം സൃഷ്ടിക്കാനും അയാറംക്കു കഴിയും. ക്യാമറയും, കണ്ണാടിയും, പട്ടികളും, വയർലസ്സും അയാറംക്കു വേണ്ട. സ്റ്റേഷൻെറ കാലാവസ്ഥ അങ്ങിനെ വളരെ സുന്ദരവും, കഴിഞ്ഞുപോയ കാലത്തിൻെറ ഗൗരവത്തിനു് അനുയോജ്യവും ആയിരുന്നു.

ഇൻസ്പെക്ടരിൽനിന്നും, സ്റ്റേഷനിലെ പത്തു പന്ത്രണ്ടു ശിപായിമാരിൽനിന്നും വലിയ വലിയ പ്രതീക്ഷകളാണു് ജനങ്ങാം കണ്ടായിരുന്നതു്. ഇരുന്നൂററിയമ്പതു — മുന്നൂറു ഗ്രാമങ്ങളെ ഉദ്ദേശിച്ചുള്ള ആ സ്റ്റേഷൻെറ അതിർത്തിക്കുള്ളിൽ എട്ടു മൈൽ അകലെയുള്ള ഒരു ഗ്രാമത്തിൽ, മോഷ്ടിക്കാൻ തുരങ്കം ഉണ്ടാക്കിയെങ്കിൽ തീച്ചയായും അവരതു കണ്ടുപിടിക്കുമെന്നു വിശ്വസിക്കപ്പെട്ടു. പന്ത്രണ്ടുമൈൽ അകലെ, രാത്രി സമയത്തു് കൊള്ള നടക്കുന്ന പക്ഷം, അവർ കവച്ച്ക്കാരുടെ മുമ്പേ തന്നെ അവിടെ എത്തുമെന്നും. ഈ വിശ്വാസത്തിൻെറ പേരിൽ, ഒരു ഗ്രാമത്തിലും, ഒന്നോ രണ്ടോ പേരൊഴിച്ചു് ആക്കും തോക്കു നൽകിയിരുന്നില്ല. ഗ്രാമത്തിലെ അപരിഷ്കൃതരും, വിടുവായന്മാരും ആയ ആരെങ്കിലും തോക്കു് ഉപയോഗിക്കാൻ പഠിക്കുകയും, പരസ്പരം കൊല്ലാൻ തുടങ്ങുകയും, അങ്ങിനെ രക്തപ്പുഴ ഒഴുകുവാൻ ഇടയാകുകയും ചെയ്താലോ എന്നായിരുന്നു ഭയം. കള്ളന്മാരിൽനിന്നു് രക്ഷനേടുന്ന പ്രശ്നമാണെങ്കിൽ, അതു് ഇൻസ്പെക്ടരുടെയും, ആ പത്തു പന്ത്രണ്ടു മനുഷ്യരുടെയും ജാലവിദ്യയ്ക്കു വിട്ടിരുന്നു.

അവരുടെ ജാലവിദ്യയുടെ ഏററവും വലിയ പ്രകടനം, കൊലക്കേസ്സുകളുടെ കാര്യത്തിലാണു്. ഈ മുന്നൂറു ഗ്രാമങ്ങളിലും ആക്കെല്ലാം ആരോടെല്ലാം ശത്രുതയുണ്ടു്; പച്ചയ്ക്കു ചവച്ചുതി

ന്നാനുള്ള ഉത്സാഹം ആകെക്കൂടെല്ലാമുണ്ട് എന്നീ കാര്യങ്ങളെ സംബന്ധിച്ച് അവർ തികച്ചും മൂകരായിരിക്കും. കൂടാതെ, ആക്കും ആരെയും കൊല്ലാൻ കഴിയാത്തവിധം മുൻകൂട്ടിത്തന്നെ ചില ഉപായങ്ങളൊക്കെ ചെയ്തുവയ്ക്കുകയും ചെയ്യുന്നു. എന്നിട്ടും ആരെയെങ്കിലും കൊല്ലുന്നപക്ഷം, അതു നടക്കുന്നമാത്രയിൽ, കാററു മാതിരി, തക്കസമയത്ത് എത്തി കൊലയാളിയെ പിടികൂടുകയും, മരിച്ചയാളെ അധീനത്തിലാക്കുകയും, അയാളുടെ രക്തം കൊണ്ട് കുതിർന്ന മണ്ണ് കലത്തിൽ നിറയ്ക്കുകയും, മരണരംഗം കണ്ടവർക്ക് മഹാഭാരതത്തിലെ സഞ്ജയൻെറ മാതിരി, കണ്ണുകൊണ്ടു കണ്ട കാര്യങ്ങൾ, ഉണ്ടായതുപോലെ കോടതിയിൽ പറയാൻ തക്ക ദിവ്യദൃഷ്ടി നൽകുകയും ചെയ്യുന്നു. ചുരുക്കിപ്പറഞ്ഞാൽ, ഇൻസ്പെക്ടരും, അദ്ദേഹത്തിൻെറ ശിപായിമാരും അവിടെ മനുഷ്യരായിരുന്നില്ല; പിന്നെയോ, അലാവുദ്ദീൻെറ വിളക്കിൽനിന്നു പ്രത്യക്ഷപ്പെടുന്ന അത്ഭുത മനുഷ്യരായിട്ടാണു് പരിഗണിക്കപ്പെട്ടതു്. അവരെ ഈ നിലയിൽ വിട്ടിട്ട് 1947—ൽ ഇംഗ്ലീഷുകാർ കെട്ടുകെട്ടി. അതിനുശേഷം ഇവർ മനുഷ്യരാണെന്ന രഹസ്യം ആളുകൾക്ക് ക്രമേണ ബോദ്ധ്യമായി. സ്വയം അത്ഭുത മനുഷ്യരാകുവാൻ വേണ്ടി രാപകൽ അവനവൻെറ വിളക്ക് ഉരയ്ക്കുന്ന മനുഷ്യരാണെന്നും ബോദ്ധ്യമായി.

ശിവപാൽഗഞ്ചിലെ ചൂതുകളിസംഘത്തിൻെറ മാനേജിംഗ് ഡയറക്ടർ പൊയ്ക്കഴിഞ്ഞപ്പോൾ, ഇൻസ്പെക്ടർ ഒരു പ്രാവശ്യം എഴുന്നേററ് ചുററും നോക്കി. എവിടെയും ശാന്തത. പുളിമരത്തിൻെറ ചുവട്ടിലിരുന്നു കഞ്ചാവുണ്ടെക്കുന്ന ലംഗോട്ടികെട്ടിയ ശിപായി, ഇപ്പോൾ അടുത്തിരുന്ന് ശിവലിംഗത്തിൽ കഞ്ചാവ് അപ്പിക്കുകയാണ്; ഒരു ചൗക്കീദാർ കുതിരയുടെ പുറം തുടയ്ക്കുന്നു; തടങ്ങലിൽ വച്ചിരിക്കുന്ന ഒരു കൊള്ളക്കാരൻ ഉച്ചത്തിൽ ഹനുമാൻസൂത്രം വായിക്കുന്നു; വെളിയിൽ വാതില്ക്കൽ ഡ്യൂട്ടിനോക്കുന്ന ശിപായി ഒരു തൂണിൽ ചാരിനിന്ന് ഉറങ്ങുന്നു, രാത്രിയിൽ കണ്ണിലെണ്ണയിട്ട് ഉണർന്നിരിക്കുന്നതിനുവേണ്ടി.

ഉറക്കം വരുന്നുണ്ട്. കൺപോള അടയ്ക്കാൻ ഇൻസ്പെക്ടർ ആഗ്രഹിച്ചു. എന്നാൽ അപ്പോഴേയ്ക്കും, രുപ്പൻബാബു വരുന്നതു് അദ്ദേഹം കണ്ടു. കൺപോള പൂട്ടാനുള്ള അവസരം ഇല്ലെന്നു്

അദ്ദേഹം പിറുപിറുത്തു. റുപ്പൻബാബു വന്ന ഉടനെതന്നെ അദ്ദേഹം എഴുന്നേല്ക്കുകയും, മര്യാദവാരാചരണം വളരെ മുമ്പു തന്നെ കഴിഞ്ഞിരുന്നെങ്കിലും, വിനയപൂർവ്വം അദ്ദേഹത്തിനു കൈകൊടുക്കുകയും ചെയ്തു. ഇരുന്ന ഉടനെ റുപ്പൻബാബു പറഞ്ഞു, "രാമാധീൻെറ വീട്ടിൽ ചുവപ്പു മഷികൊണ്ടെഴുതിയ ഒരു കത്തുവന്നിട്ടുണ്ട്. കൊള്ളക്കാർ, അയ്യായിരം രൂപാ ആവശ്യപ്പെട്ടിരിക്കുന്നു. അതിൽ എഴുതിയിരിക്കുകയാണ്, കറുത്തവാവിൻനാലാം രാത്രി തെക്കുവശത്തുള്ള കുന്നിൽ—"

പുഞ്ചിരിയോടെ ഇൻസ്പെക്ടർ പറഞ്ഞു. "ഇതു കുറെ അക്രമമാണ്, സാഹേബ്. പണ്ടൊക്കെ, കള്ളന്മാർ വീട്ടിൽ രൂപാ എടുക്കാൻ വരുന്നത് നദിയും, പർവ്വതവും താണ്ടിയിട്ടാണ്; ഇപ്പോൾ അവർ ആഗ്രഹിക്കുന്നത് രൂപാ അവരുടെ വീട്ടിൽ കൊണ്ടുചെന്നു കൊടുത്തിട്ടു പോരണമെന്നാണ്."

റുപ്പൻബാബു പറഞ്ഞു. "അതെ. ഞാനതു നോക്കിയിരിക്കുകയാണ്. കൊള്ളനടന്നില്ല. കൈക്കൂലി ഉണ്ടായി."

അതേനിമിഷം, ഇൻസ്പെക്ടറും പറഞ്ഞു. "കൈക്കൂലി, മോഷണം, കൊള്ള—ഇപ്പോൾ എല്ലാം ഒന്നായിത്തീർന്നിരിക്കുകയാണ്, തികഞ്ഞ സ്ഥിതിസമത്വവാദം."

റുപ്പൻബാബു പറഞ്ഞു. "അച്ഛനും, അതുതന്നെയാണു പറയുന്നത്."

"അദ്ദേഹം എന്തു പറയുന്നു?"

"ഇതുതന്നെയാണ് തികഞ്ഞ സ്ഥിതിസമത്വവാദമെന്നു്."

രണ്ടുപേരും ചിരിച്ചു. റുപ്പൻബാബു പറഞ്ഞു. "ഞാൻ, ഫലിതം പറയുകയല്ല. രാമാധീൻെറ വീട്ടിൽ ഇങ്ങിനെ ഒരു എഴുത്തു വന്നിട്ടുണ്ട്. അച്ഛൻ അതുകൊണ്ടാണ് എന്നെ അയച്ചത്. രാമാധീൻ നമ്മുടെ ശത്രു ആയാലെന്ത്? അദ്ദേഹത്തെ ഈ വിധം ദുഃഖിപ്പിക്കരുതെന്നാണ് അച്ഛൻ പറയുന്നത്."

"നല്ല കാര്യമാണു പറഞ്ഞത്. ആരോടുവേണമെങ്കിലും ഞാൻ പറയാം."

കുഴിയിലകപ്പെട്ട കണ്ണു ചുളിച്ചുകൊണ്ട്, റുപ്പൻബാബു ഇൻസ്പെക്ടറുടെ നേക്കുനോക്കി. ഇൻസ്പെക്ടറും തുറിച്ചുനോക്കിക്കൊണ്ടു പുഞ്ചിരിച്ചു. അദ്ദേഹം പറഞ്ഞു. "പരിഭ്രമിക്കണ്ട; ഞാൻ ഇവിടുള്ളപ്പോൾ കൊള്ള നടക്കുകയില്ല."

റുപ്പൻബാബു സാവധാനം പറഞ്ഞു. "അതെനിക്കറിയാം. ഈ എഴുത്ത് കൃത്രിമമാണ്. ശിപായിമാരോട് ഒന്നു ചോദി

ച്ചുനോക്കൂ. ഒരു പക്ഷേ, അവരിൽ ആരെങ്കിലും എഴുതി വിട്ട തായിരിക്കും.''

''അങ്ങിനെ സംഭവിക്കുകയില്ല. എന്റെ ശിപായിമാർക്ക് എഴുത്തറിയില്ല. പകുതിപ്പേർക്കേ ഒപ്പിടാൻ തന്നെ കഴിയൂ.''

രൂപ്പൻബാബുവിനു കുറച്ചുകൂടി പറയണമെന്നുണ്ടായിരുന്നു. അപ്പോഴേയ്ക്കും ഇൻസ്പെക്ടർ പറഞ്ഞു: ''എന്താണു ധൃതി? ഇപ്പോൾ രാമാധീൻ റിപ്പോർട്ടു തരട്ടെ. എഴുത്തും മുമ്പിൽ വരട്ടെ.''

അല്പനേരം രണ്ടുപേരും മിണ്ടാതിരുന്നു. കുറച്ചു് ആലോചി ച്ചിട്ടു് ഇൻസ്പെക്ടർ പറഞ്ഞു. ''ഞാൻ നേരുപറയട്ടെ. വിദ്യാ ഭ്യാസ വകുപ്പുമായി ഇതിനു ബന്ധമുണ്ടെന്നാണു് എനിക്കു തോന്നുന്നതു്.''

''എങ്ങിനെ?''

''വിദ്യാഭ്യാസ വകുപ്പിൽനിന്നെന്തിനു്—താങ്കളുടെ വിദ്യാ ലയത്തിൽ നിന്നാണെന്നു തോന്നുന്നു.''

രൂപ്പൻബാബുവിനു് സുഖിച്ചില്ല. ''താങ്കൾ എന്റെ വിദ്യാ ലയത്തിന്റെ പിന്നാലെ കൂടിയിരിക്കുകയാണു്.''

''താങ്കളുടെ വിദ്യാലയത്തിലെ ഏതോ കുട്ടിയാണു് രാമാ ധീന്റെ വീട്ടിലേയ്ക്കു് ഈ കത്തയച്ചിട്ടുള്ളതെന്നു് എനിക്കു തോന്നുന്നു. താങ്കൾക്കു് എന്തു തോന്നുന്നു?''

''നിങ്ങളുടെയൊക്കെ ദൃഷ്ടിയിൽ എല്ലാ അപരാധവും ചെയ്യു ന്നതു് കുട്ടികളാണു്.'' ശകാരരൂപത്തിൽ രൂപ്പൻബാബു പറഞ്ഞു. ''ഏതെങ്കിലും ഒരു മനുഷ്യൻ വിഷം കുടിച്ചുകൊണ്ടു താങ്കളുടെ മുമ്പിൽ വന്നാലും, താങ്കളും കൂട്ടരും അതു് ആത്മഹത്യ യായി കരുതുകയില്ല. ഏതോ വിദ്യാർത്ഥി വിഷം കൊടുത്തു എന്നേ പറയുകയുള്ളൂ.''

''ശരിയാണു് രൂപ്പൻബാബു. ആവശ്യം വന്നാൽ ഞാൻ അങ്ങിനെതന്നെ പറയും. ഞാൻ ബഖ്താവർസിംഗിന്റെ ശിഷ്യനാണു്. ഒരുപക്ഷേ, താങ്കൾക്കതു് അറിവില്ലായി രിക്കും.''

ഇതിനുശേഷം സംഭാഷണം എങ്ങിനെയോ സർക്കാരുദ്യോഗ സ്ഥന്മാരുടെ കാര്യത്തിലേയ്ക്കു കടന്നു. സർക്കാരുദ്യോഗസ്ഥൻ പണ്ടെങ്ങിനെയായിരുന്നു; ഇപ്പോൾ എങ്ങിനെയാണു് എന്നൊ ക്കെയായി ചർച്ച. ഇടയ്ക്കു് ബഖ്താവർസിംഗിന്റെ കാര്യം വിട്ടുപോയി.

റൂപ്പൻബാബുവിനു് പതിനെട്ടു വയസ്സു പ്രായമായിരുന്നു. അദ്ദേഹം സ്ഥലത്തെ വിദ്യാലയത്തിൽ പത്താം ക്ലാസ്സിൽ പഠിക്കുന്നു. പഠിക്കുന്നതിൽ, പ്രത്യേകിച്ചു് പത്താം ക്ലാസ്സിൽ പഠിക്കുന്നതിൽ, അദ്ദേഹത്തിനു് വലിയ സന്തോഷമായിരുന്നു. അതിനാൽ മൂന്നു വർഷമായി ആ ക്ലാസ്സിൽ തന്നെ പഠിക്കുകയാണു്.

സ്ഥലത്തെ നേതാവായിരുന്നു റൂപ്പൻബാബു. ഇന്ത്യയിൽ നേതാവാകണമെങ്കിൽ ആദ്യം, മുടി വെയിലേററു വെളുക്കണം എന്ന സങ്കൽപ്പത്തെ നിരാകരിക്കുന്നതായിരുന്നു അദ്ദേഹത്തിൻെറ വ്യക്തിത്വം. അദ്ദേഹം നേതാവായതിനു് പ്രധാന അവലംബം, എല്ലാവരേയും ഒരേപോലെ കണ്ടിരുന്നു എന്നതാണു്. സ്റ്റേഷനിലെ ഇൻസ്പെക്ടരും, തടങ്ങലിൽ ഇരിക്കുന്ന കള്ളന്മാരും ഒക്കെ അദ്ദേഹത്തിൻെറ നോട്ടത്തിൽ ഒന്നായിരുന്നു. അതുപോലെതന്നെ പരീക്ഷയ്ക്കു് കണ്ടെഴുതുന്ന വിദ്യാത്ഥിയും, പ്രിൻസിപ്പലും അദ്ദേഹത്തിൻെറ കണ്ണിൽ ഒരുപോലെയായിരുന്നു. എല്ലാവക്കും അദ്ദേഹം ദയാവാനാണെന്നു തോന്നിയിരുന്നു; എല്ലാവക്കും അദ്ദേഹം സഹായം ചെയ്തു. എല്ലാവരിൽനിന്നും സഹായം സ്വീകരിക്കുകയും ചെയ്തു. മുതലാളിത്തത്തിൻെറ പ്രതീകമായ കച്ചവടക്കാരൻ സാമാനം വിലയ്ക്കു കൊടുക്കുന്നതിനുപകരം അദ്ദേഹത്തിൻെറ കൈകളിൽ അപ്പണം നടത്തുമാറും, ചൂഷണത്തിൻെറ പ്രതീകമായ കുതിരവണ്ടിക്കാരൻ അദ്ദേഹത്തെ പട്ടണത്തിൽ എത്തിച്ചിട്ടു് കൂലിക്കുപകരം ആശീവ്വാദം അത്ഥിക്കുമാറും, അദ്ദേഹത്തിൻെറ സംപൂജ്യത വമ്പിച്ചതായിരുന്നു. അദ്ദേഹത്തിൻെറ നേതൃത്വത്തിൻെറ തുടക്കത്തിലേയും, അവസാനത്തിലേയും രംഗം അവിടുത്തെ വിദ്യാലയമാണു്. അവിടെ അദ്ദേഹത്തിൻെറ ആംഗ്യം കാണുന്നമാത്രയിൽ ആയിരക്കണക്കിനു വിദ്യാത്ഥികാംക്കു്, എള്ളിനെ പനയാക്കി, വേണ്ടിവന്നാൽ അതിൽ കയറുവാൻ കഴിഞ്ഞു.

അദ്ദേഹം ജന്മനാ നേതാവായിരുന്നു; എന്തെന്നാൽ, അദ്ദേഹത്തിൻെറ അച്ഛനും നേതാവായിരുന്നു. വൈദ്യജി എന്നായിരുന്നു അച്ഛൻെറ പേർ.

# 3

രണ്ടു വലിയ മുറികളും, രണ്ടു ചെറിയ മുറികളും ചേന്ന മുസാവരി ബംഗ്ലാവു്. ഡിസ്ട്രിക്ടു് ബോർഡു് ഉപേക്ഷിച്ചതാണു്. അതിൻെറ മൂന്നു വശവുമുള്ള പരുക്കൻ ഭിത്തികഠം കെട്ടി മേഞ്ഞു് കുതിരലായങ്ങഠം ഉണ്ടാക്കിയിരുന്നു. കുറച്ചുമാറി, ചുട്ട ഇഷ്ടിക കൊണ്ടുണ്ടാക്കിയ ഭിത്തിയിൽ ടിൻ ഇട്ടു് പീടികപോലുള്ള ഒന്നുണ്ടാക്കിയിരിക്കുന്നു. ഒരുവശത്തു് റെയിൽവേ ഗേററിൻെറ അടുത്തുള്ള ഒററ മുറിയുള്ള ഗോപുരമാണു്. മറുവശത്തു് വലിയൊരു പേരാൽ മരത്തിൻെറ താഴെ ശവകുടീരം പോലുള്ള ഉയന്ന തറ. കുതിരലായത്തിനു സമീപം, പുതിയ മാതിരിയിൽ ഒരു കെട്ടിടം നിമ്മിച്ചിരുന്നതിൽ "സാമൂഹ്യ സമ്മേളന കേന്ദ്രം, ശിവപാൽ ഗഞ്ചു്" എന്നെഴുതി വച്ചിട്ടുണ്ടു്. ഇവയുടെയെല്ലാം പിന്നിലായി രണ്ടു മൂന്നു് ഏക്കർ തരിശുഭൂമിയിൽ മേച്ചിൽ പുല്ലു വിതച്ചിരുന്നു. അങ്ങിങ്ങു് പുല്ലുകിളിത്തിട്ടുമുണ്ടായിരുന്നു.

ഈ കെട്ടിടങ്ങളെല്ലാം കൂടിച്ചേന്നതിനെ, ഛംഗാമൽ വിദ്യാലയ ഇൻറർ മീഡിയററു് കോളേജ് എന്നു പറഞ്ഞു പോന്നു.

ഒരു കാലത്തു് ജില്ലാ ബോർഡിൻെറ ചെയർമാനായിരുന്നു ഛംഗാമൽ. അദ്ദേഹം സാങ്കല്പികമായ ഒരു പ്രമേയം എഴുതിച്ചു. ആ രേഖയിലെ വ്യവസ്ഥയനുസരിച്ചാണു് കോളേജിൻെറ പേർ ഛംഗാമൽ വിദ്യാലയം എന്നായതു്.

വിദ്യാലയത്തിൻെറ ഓരോ കഷണത്തിനും പ്രത്യേകം പ്രത്യേകം ചരിത്രം ഉണ്ടായിരുന്നു. സാമൂഹ്യസമ്മേളന കേന്ദ്രം ഗ്രാമ സഭയ്ക്കുവേണ്ടി ലഭിച്ച സക്കാർ ധനംകൊണ്ടു് ഉണ്ടാക്കിയതാണു്. പുറമെ പ്രിൻസിപ്പലിൻെറ ആഫീസുണ്ടു്. പതിനൊന്നു്, പന്ത്രണ്ടു് ക്ലാസ്സുകളും നടന്നിരുന്നു. കുതിരലായം പോലുള്ള കെട്ടിടങ്ങഠം ശ്രമദാനം കൊണ്ടുണ്ടാക്കിയതാണു്. ഏതോ പട്ടാളത്താവളത്തിൻെറ തകന്ന അവശിഷ്ടങ്ങഠം രാത്രിരാമാനം എടുത്തുകൊണ്ടുവന്നു നിത്തിയതാണു് ടിൻ ഷെഡു്. കൃഷിശാസ്ത്രപഠനത്തിനുവേണ്ടി ഉപയോഗപ്പെടുത്തുന്നതാണു് ഉഴുതിട്ടിരിക്കുന്ന തരിശുഭൂമി. അതിൽ അങ്ങിങ്ങു കിളിത്തു നില്ക്കുന്ന ചോളം, പ്രിൻസിപ്പലിൻെറ എരുമയ്ക്കു് പ്രയോജനപ്പെടുന്നു.

സയൻസ് പാഠം ആരംഭിച്ചിരുന്നു. ഒൻപതാം ക്ലാസ്സ്. ഒരു പ്രകാരത്തിൽ ബി. എസ്. സി. പാസ്സായിട്ടുണ്ടെന്നു പറയാവുന്ന മോത്തീറാം മാസ്റ്റർ, ആപേക്ഷികഘനത്വത്തെപ്പററി പഠിപ്പിക്കുകയായിരുന്നു. തീരെ ചെറിയ ആ ഗ്രാമത്തിന്റെ ഏസ്വതയുടെ അനുബന്ധംപോലെ വെളിയിൽ പ്രകാശം പരന്നിരുന്നു. റോഡിൽ കരിമ്പു നിറച്ച കാളവണ്ടി പഞ്ചസാരമില്ലിന്റെ നേർക്കു പോകുന്നു. ഏതാനും ബാലന്മാർ വണ്ടിയിൽനിന്നു കരിമ്പ് ഊരി എടുത്ത് ഓടിപ്പോകുന്നു. മുമ്പിലിരുന്ന വണ്ടിക്കാരനാകട്ടെ, ഏങ്ങിവലിച്ചുകൊണ്ട് ചീത്തവിളിക്കുകയും. ചീത്തവിളികളും എതിർശകാരങ്ങളും ഒന്നിനൊന്ന് ഉച്ചത്തിൽ ക്ലാസ്സിലെ ജനലിൽ കൂടി പ്രവേശിച്ചു സൃഷ്ടിച്ച പശ്ചാത്തലസംഗീതമാസ്വദിക്കുന്നതിനിടയ്ക്ക് കുട്ടികൾ സയൻസ് പഠിച്ചു. ഒരു ബാലൻ പറഞ്ഞു. ''മാസ്റ്റർ സാഹേബ്, ആപേക്ഷികഘനത്വം എന്ന് എന്തിനെയാണു പറയുന്നത്?''

അദ്ദേഹം പറഞ്ഞു. ''ആപേക്ഷികഘനത്വം എന്നാൽ റിലേററീവ് ഡെൻസിററി എന്നാണർത്ഥം.''

മറെറാരു ബാലൻ പറഞ്ഞു. ''അപ്പോൾ സയൻസല്ലാ ഇംഗ്ലീഷാണു പഠിപ്പിക്കുന്നത്.''

അദ്ദേഹം പറഞ്ഞു. ''ഇംഗ്ലീഷിന്റെ സഹായമില്ലാതെ അളിയന് സയൻസ് എങ്ങിനെ പഠിക്കാൻ കഴിയും?''

കുട്ടികൾ, മറുപടിയായി ചിരിക്കാൻ തുടങ്ങി. ഹിന്ദിയേയും, ഇംഗ്ലീഷിനേയും സംബന്ധിച്ച നടന്ന ചർച്ചയല്ല ചിരിക്കു കാരണം. അളിയൻ എന്ന പഴഞ്ചൊൽ പ്രയോഗമാണ്.

അദ്ദേഹം പറഞ്ഞു. ''ഇതു ചിരിക്കേണ്ട കാര്യമല്ല.''

കുട്ടികൾക്കു വിശ്വാസമായില്ല. അവർ കൂടുതൽ ഉച്ചത്തിൽ ചിരിച്ചു. അപ്പോൾ, മോത്തീറാം മാസ്റ്ററും അവരോടൊപ്പം ചിരിക്കാൻ തുടങ്ങി. കുട്ടികൾ നിശ്ശബ്ദരായി.

അദ്ദേഹം ബാലന്മാർക്കു മാപ്പു നൽകി. അദ്ദേഹം പറഞ്ഞു. ''റിലേററീവ് ഡെൻസിററി എന്തെന്നു മനസ്സിലാകുന്നില്ലെങ്കിൽ, ആപേക്ഷികഘനത്വത്തെ ഇങ്ങിനെ—മറെറാരു വിധത്തിൽ ധരിച്ചുകൊള്ളൂ. ആപേക്ഷികം എന്നാൽ എന്തിനോടെങ്കിലും സമാനമായത് എന്നാണ്. നിങ്ങൾ മാവു പൊടി

ക്കുന്ന യന്ത്രം നടത്തുന്നുണ്ടെന്നു സങ്കല്പിക്കുക. നിങ്ങളുടെ യന്ത്രത്തിൽനിന്നു് നിങ്ങൾം പ്രതിമാസം അഞ്ഞൂറു രൂപാ വരുമാനം ഉണ്ടാക്കുന്നു. നിങ്ങളുടെ അയൽക്കാരൻ നാന്നൂറു രൂപയും. അപ്പോൾ നിങ്ങൾക്കു്, അയൽക്കാരനെ അപേക്ഷിച്ചു് കൂടുതൽ ലാഭം കിട്ടി. ആപേക്ഷികമായി നിങ്ങളുടെ ലാഭം കൂടുതൽ ആകുന്നു എന്നു് ഇതിനെ സയൻസു് ഭാഷയിൽ പറയാൻ കഴിയും. മനസ്സിലായോ?''

ഒരു ബാലൻ പറഞ്ഞു. ''മനസ്സിലായി മാസ്റ്റർ സാഹേബ്. പക്ഷെ, കര്യമെല്ലാം ആദ്യം മുതല്ക്കു തെററാണു്. മാവു പൊടിക്കുന്ന യന്ത്രംകൊണ്ടു് ഈ ഗ്രാമത്തിലെ ആക്കും ഒരു മാസത്തിൽ അഞ്ഞൂറു രൂപ ഉണ്ടാക്കുവാൻ കഴിയുന്നില്ല.''

മേശപ്പുറത്തു് കൈ അടിച്ചുകൊണ്ടു് മോത്തീറാം മാസ്റ്റർ പറഞ്ഞു. ''എന്തുകൊണ്ടു കഴിയുന്നില്ല? അതു നേരെ നടത്തുന്നവക്കു്, അങ്ങിനെ ചെയ്യുവാൻ കഴിയുന്നില്ലേ?''

ഈ വത്തമാനം കേട്ടു കുട്ടി തൃപ്തനായില്ല. അയാൾ പറഞ്ഞു. ''ഒട്ടും സാധിക്കുകയില്ല. എൻെറ ചിററപ്പൻെറ യന്ത്രത്തിൽ തിരക്കു പിടിച്ചു ജോലി നടക്കുന്നുണ്ടു്. എന്നിട്ടു്, മാസത്തിൽ കഷ്ടിച്ചു് ഇരുന്നൂറു രൂപയാണു് കിട്ടുന്നതു്.''

''ആരാണു തൻെറ ചിററപ്പൻ?'' മേത്തീറാമിൻെറ ശബ്ദം വിയപ്പുകൊണ്ടു കുതിന്നാലെന്നപോലെ ആർദ്രമായി. അദ്ദേഹം ബാലനെ ശ്രദ്ധിച്ചു നോക്കിക്കൊണ്ടു ചോദിച്ചു. ''വിശ്വാസവഞ്ചകൻ മുന്നുവിൻെറ ചേട്ടൻെറ മകനല്ലേ താൻ?''

തൻെറ മാനക്ഷയം മറയ്ക്കുവാൻ കുട്ടി ശ്രമിച്ചില്ല. കൂസലില്ലാതെ പറഞ്ഞു. ''ആണെങ്കിലെന്താ?''

വിശ്വാസ വഞ്ചകൻ മുന്നു, അന്തസ്സു കെട്ട മനുഷ്യനായിരുന്നു. റോസാപ്പൂവിനെ എന്തു വിളിച്ചാലും അതിൻെറ സുഗന്ധം ഇല്ലാതാകുകയില്ലെന്നു് ഒരു ഇംഗ്ലീഷു് ചൊല്ലുണ്ടു്. അതുപോലെതന്നെ വിശ്വാസവഞ്ചകനായ മുന്നുവും, വിശ്വസ്ഥതയോടെ മാവു പൊടിക്കുന്ന യന്ത്രം നടത്തുകയും പണം സമ്പാദിക്കുകയും ചെയ്യുന്നു. വിശ്വാസവഞ്ചകൻ മുന്നു, സ്വയം സമ്പാദിച്ചതല്ല ആ പേരു്. അതദ്ദേഹത്തിനു് അനന്തരാവകാശവഴിക്കു കിട്ടിയതാണു്. കുട്ടിക്കാലം മുതല്ക്കു അദ്ദേഹത്തിൻെറ അച്ഛൻ വാത്സല്യംകൊണ്ടു്, വിശ്വാസവഞ്ചകാ എന്നും, വാത്സല്യംകൊണ്ടുതന്നെ അമ്മ മുന്നു എന്നും ആണു് വിളിച്ചിരുന്നതു്. സ്നേഹംകൊണ്ടുതന്നെ, ഗ്രാമം മുഴുവൻ, ഇപ്പോൾ അദ്ദേഹത്തെ വിശ്വാസവഞ്ചകൻ മുന്നു എന്നു വിളിക്കുന്നു.

മോത്തീറാം മാസ്റ്റർ കുറച്ചുനേരം, വിശ്വാസവഞ്ചകൻ മുന്നു വിൻെറ സഹോദരപുത്രൻെറ നേക്ക് തുറിച്ചുനോക്കിക്കൊണ്ടിരുന്നു. പിന്നെ ദീർഘശ്വാസം വിട്ടിട്ട് പറഞ്ഞു. "പോട്ടെ."

തുറന്നുവച്ചിരുന്ന പുസ്തകത്തിൽ അദ്ദേഹം ദൃഷ്ടി ഉറപ്പിച്ചു. പിന്നെ, ദൃഷ്ടി ഉയർത്തി നോക്കിയപ്പോഴും കുട്ടികളുടെ നോട്ടം പഴയപടി തൻെറ നേക്കുതന്നെയാണെന്നു കണ്ടു. അദ്ദേഹം പറഞ്ഞു. "എന്താ കാര്യം?"

ഒരു ബാലൻ പറഞ്ഞു. "ധാന്യം പൊടിക്കുന്ന യന്ത്രത്തിൽ നിന്നു് മാസത്തിൽ അഞ്ഞൂറു രൂപാ ഉണ്ടാക്കുവാൻ കഴിയുകയില്ലെന്നു് തീരുമാനമായല്ലോ, ഇല്ലേ?"

"ആരു പറയുന്നു?" മാസ്റ്റർ സാഹേബ് പറഞ്ഞു. "ഞാൻ തന്നെ, മാവു പൊടിക്കൽ യന്ത്രത്തിൽനിന്നു് മാസം എഴുനൂറു രൂപാ ഉണ്ടാക്കിയിട്ടുണ്ടു്. എന്നാൽ വിശ്വാസവഞ്ചകൻ മുന്നു വിൻെറ രീതി തെററാണു്."

വിശ്വാസ വഞ്ചകൻ മുന്നുവിൻെറ സഹോദര പുത്രൻ ശാലീനതയോടെ പറഞ്ഞു. "ഇതിൽ ദുഃഖിക്കാനെന്തിരിക്കുന്നു മാസ്റ്റർ സാഹേബ്? ഇതു കച്ചവടമാണു്. ചിലപ്പോഴും ലാഭമാകും, ചിലപ്പോഴും നഷ്ടമാകും. മത്സരത്തിൽ ഇങ്ങിനെയേ ഉണ്ടാകൂ."

"വിശ്വസ്ഥതയും, വിശ്വാസവഞ്ചനയും തമ്മിൽ മത്സരം എങ്ങിനെ? വെറുതെ പുലമ്പുന്നോ?" മോത്തീറാം മാസ്റ്റർ ശാസിക്കുന്ന രീതിയിൽ പറഞ്ഞു.

ഒരു ബാലൻ പറഞ്ഞു. "ഇതു മോശമാണു്."

അദ്ദേഹം ഞെട്ടി. ക്ലാസ്സിൻെറ നേക്കു നോക്കാൻ തുടങ്ങി. എന്നിട്ടു ചോദിച്ചു. "ആരാ അതു പറഞ്ഞതു്?"

ഒരു ബാലൻ സ്വസ്ഥാനത്തിരുന്നുകൊണ്ടു് കൈ ഉയർത്തി പറഞ്ഞു. "ഞാനാണു് മാസ്റ്റർ സാഹേബ്! ആപേക്ഷികഘനത്വം അറിയുന്നതിനുള്ള ഉപായം എന്തെന്നു ചോദിക്കുകയായിരുന്നു ഞാൻ."

മോത്തീറാം മാസ്റ്റർ പറഞ്ഞു. "ആപേക്ഷികഘനത്വം ഗ്രഹിക്കുന്നതിനു് ആ സാധനത്തിൻെറ ഭാരവും അളവും—അതായതു്, വോള്യം അറിയണം. അതിനുശേഷം ആപേക്ഷികഘനത്വം കണക്കാക്കുന്നതിനുള്ള സമ്പ്രദായം മനസ്സിലാക്കണം. രീതിയുടെ കാര്യമാണെങ്കിൽ, ഓരോ സാധനത്തിനും രണ്ടു രീതികളുണ്ടു്. ഒന്നു് ശരിയായ രീതി, മററതു് തെററായ

രീതി. ശരിയായ രീതിയിൽ പോയാൽ ശരിയായ ഫലം കിട്ടുന്നു; തെററായ രീതിയിൽനിന്നു തെററായ ഫലവും. ഒരു ഉദാഹരണം പറയാം. നിങ്ങൾ മാവു പൊടിക്കാനുള്ള ഒരു യന്ത്രം നടത്തുന്നു എന്നു വിചാരിക്കൂ. ഏററവും പുതിയ യന്ത്രമാണ്, നല്ലവണ്ണം പൊടിക്കും. ഗ്രീസ് ധാരാളം പുരട്ടിയിട്ടുണ്ട്. എൻജിൻ പുത്തനാണ്; പട്ട പുത്തനാണ്. എല്ലാം ഉണ്ട്. പക്ഷേ വിദ്യുഛക്തി ഇല്ല. അപ്പോൾ ഫലം എന്താകും?''

ആദ്യം സംസാരിച്ച കുട്ടി പറഞ്ഞു. ''അപ്പോൾ ഡീസൽ എൻജിൻ ഉപയോഗിക്കേണ്ടിവരും. മുന്നൂ ചിററപ്പൻ അങ്ങിനെ ചെയ്തിരുന്നു.''

മോത്തീറാം മാസ്റ്റർ പറഞ്ഞു. ''മുന്നൂച്ചിററപ്പനു മാത്രമല്ല, ഇവിടെ ബുദ്ധിയുള്ളത്. ഈ കസ്ബയിൽ നടാടെ ഡീസൽ എൻജിൻ കൊണ്ടുവന്നതാരാണ്? ആക്കെങ്കിലും അറിയുമോ?''

കുട്ടികൾ സന്തോഷമായി കേട്ടുകൊണ്ടിരുന്നു. ഇക്കാര്യം അവർ മുമ്പുതന്നെ കേട്ടിട്ടുള്ളതാണ്. ഏതു സമയവും കേൾക്കാൻ തയ്യാറുമായിരുന്നു. അവരിൽ യാതൊരു ഭാവഭേദവും ഇതുളവാക്കിയില്ല. എങ്കിലും, മുന്നുവിൻെറ സഹോദരപുത്രൻ പറഞ്ഞു. ''മാസ്റ്റർ സാഹേബ്, സാധനം അങ്ങയുടേതു നല്ലതാണ്; മുന്നൂച്ചിററപ്പൻെറയും അങ്ങിനെതന്നെ. എങ്കിലും അങ്ങയുടെ ചക്ക് നന്നാക്കിയാലെ നേരേ ചൊവ്വേ അതിൽ നെല്ലുകുത്താനൊക്കൂ. നെല്ല് അതിൽ ഇപ്പോൾ കൂടുതൽ പൊടിഞ്ഞുപോകുന്നു.''

മോത്തീറാം മാസ്റ്റർ പറഞ്ഞു. ''അതു ശരിയല്ല. എൻേറതു പോലൊരു യന്ത്രം ഈ പ്രദേശത്തില്ല. എന്നാൽ വിശ്വാസവഞ്ചകനായ മുന്നു, കുത്താനും, പൊടിക്കാനും ഉള്ള റേററ് കുറയ്ക്കുന്നു. അതിനാൽ ആളുകൾ അങ്ങോട്ട് ഓടുന്നു. ഓരോ ഇന്ത്യാക്കാരൻേറയും സ്ഥിതി ഇതുതന്നെയാണ്. രണ്ടു പൈസ എവിടെ കുറവുണ്ടോ അവിടെ അവൻ തലയടിക്കും.''

''അതിപ്പോൾ എല്ലായിടത്തും ഉണ്ട്.'' കുട്ടി തർക്കിച്ചു.

''എല്ലായിടത്തുമില്ല, ഇന്ത്യയിൽ മാത്രമേയുള്ളു. അതേ.'' അദ്ദേഹം കുറച്ചുനേരം ആലോചിച്ചുനിന്നു. ''അങ്ങിനെ നിരക്കു കുറച്ചിട്ട് തൻെറ നഷ്ടം മററുള്ളവരിൽനിന്നു മററു വിധത്തിൽ —ധാന്യം പൊടിപ്പിക്കാൻ വരുന്നവരുടെ മാവു മോഷ്ടിച്ച്— നികത്തുന്നു. മോത്തീറാം എന്നു പറയുന്നയാൾക്ക് എല്ലാം ചെയ്യുവാൻ കഴിയും; ഇതു മാത്രം വയ്യ.''

ഒരു കുട്ടി പറഞ്ഞു. "അപ്പോഠം, ആപേക്ഷികാഘലനത്വം കണ്ടു പിടിക്കുന്നതിനുള്ള വഴി എന്തായി?"

ഉടൻ അദ്ദേഹം പറഞ്ഞു. "അതു തന്നെയാണു് ഞാൻ പറഞ്ഞുകൊണ്ടിരിക്കുന്നതു്." അദ്ദേഹത്തിന്റെ ദൃഷ്ടി ജനൽകടന്നു് റോഡിൽക്കൂടി കരിമ്പു കയററിപ്പോകുന്ന വണ്ടികളുടെ മൂന്നടിമുകളിൽക്കൂടി പിന്നെയും പോയി, ചക്രവാളത്തിൽ തടഞ്ഞുനിന്നു. കുറച്ചു വർഷങ്ങാംക്കു മുമ്പിലത്തെ, ഭാവാവിഷ്ടാരനിഷ്ഠരായ കവികളെപ്പോലെ പറഞ്ഞുതുടങ്ങി. "മെഷീൻ, ഈ പ്രദേശത്തു മുഴുവൻ ഇതൊന്നേ ഉള്ളൂ; ഇരുമ്പിന്റെ ആയിരുന്നു; കണ്ണാടിപോലെ തിളങ്ങിയിരുന്നു."

പെട്ടെന്നു്, അദ്ദേഹം ക്ലാസ്സിന്റെ നേക്കു് നോക്കിയിട്ടു് പറഞ്ഞു. "നിങ്ങാം എന്താണു ചോദിച്ചതു്?"

കുട്ടികാം ചോദ്യം ആവത്തിച്ചു. പക്ഷെ, അതിനുമുമ്പുതന്നെ അദ്ദേഹത്തിന്റെ ശ്രദ്ധ മറെറാരു വഴിക്കു പൊയ്ക്കഴിഞ്ഞിരുന്നു. കുട്ടികളും ചെവി കൂപ്പിച്ചു കേട്ടു; വെളിയിൽ കരിമ്പു മോഷ്ടിക്കുന്നവരും അതു സംരക്ഷിക്കുന്നവരും തമ്മിൽ നടക്കുന്ന ശകാരവർഷത്തിനുമീതെ, ചപ്രാസിയുടെമേൽ ചാടിക്കയറുന്ന പ്രിൻസിപ്പലിന്റെ ശകാര വാക്കുകളുടെയും മീതെ—മൃൂസിക്കു് ക്ലാസ്സിൽനിന്നു പുറപ്പെട്ടുവരുന്ന ഹാർമോണിയത്തിന്റെ മാർജ്ജാരസ്വരത്തിനും മീതെ—ഡധക് ഡധക് ഡധക് എന്നൊരു ഒച്ച വന്നലച്ചു. മോത്തീറാം മാസ്റ്ററുടെ ധാന്യം പൊടിക്കുന്ന മിൽ പ്രവത്തിക്കുകയായിരുന്നു. അതിന്റെ ഒച്ചയാണു കേട്ടതു്. അതു ശരിക്കും ഒരു ശബ്ദം തന്നെയായിരുന്നു. ആഹാരക്ഷാമത്തേയും, വസ്ത്രക്ഷാമത്തേയും പററി നടത്തുന്ന കണ്ഠവിക്ഷോഭങ്ങാം, വെല്ലുവിളികാം, കലഹങ്ങളുടെയും, കലാപങ്ങളുടെയും സന്ദർഭങ്ങളിലെ ചീറിവിളികാം എന്നിങ്ങനെയുള്ള കലാപങ്ങാംക്കു മീതെ കേംക്കുന്ന, യഥാത്ഥ നേതാവിന്റെ ആത്മാവിൽനിന്നുയരുന്ന ആഹ്വാനം എങ്ങിനെയോ, അതുപോലെയുള്ള ശബ്ദമാണു കേട്ടതു്; അതല്ലാതെ മറെറാന്നും കേംക്കാനുണ്ടായിരുന്നില്ല. അതു മോത്തീറാം മാസ്റ്ററുടെ അടുത്തെത്തി. അദ്ദേഹം മറെറാന്നും കേട്ടില്ല. 'ഡധക്, ഡധക്, ഡധക്' എന്നു മാത്രം കേട്ടു.

അദ്ദേഹം ക്ലാസ്സിൽനിന്നോടി.

കുട്ടികാം ചോദിച്ചു. "എന്തുണ്ടായി മാസ്റ്റർ സാഹേബു്? മണി അടിച്ചില്ലല്ലോ."

അദ്ദേഹം പറഞ്ഞു. "മെഷീൻ ശരിയായി എന്നു തോന്നുന്നു.

എങ്ങിനെ നടക്കുന്നു എന്നു നോക്കട്ടെ.''

അദ്ദേഹം വാതിൽ വരെ പോയി. പിന്നെ പെട്ടെന്നു് തിരിഞ്ഞുനിന്നു. ആരോ ശക്തിയായി തള്ളിയാലെന്നപോലെ മുഖത്തു് വേദന പരന്നിരുന്നു. അദ്ദേഹം പറഞ്ഞു. ''പുസ്തകത്തിൽ നിന്നു പഠിക്കൂ. ആപേക്ഷികഘനത്വത്തെ സംബന്ധിച്ച അധ്യായം പ്രധാനമാണു്.'' അദ്ദേഹം ഉമിനീരു കുടിച്ചു. അല്പം നിന്നിട്ടു പറഞ്ഞു. ''ഇംപോർട്ടൻറ് ആണു്.'' അതു പറഞ്ഞപ്പോൾ അദ്ദേഹത്തിൻെറ മുഖം പിന്നെയും തെളിഞ്ഞു.

ഝക്! ഝക! ഝക്! സജീവമായ കർമ്മക്ഷേത്രത്തിലേയ്ക്കു് കർത്തവ്യം അദ്ദേഹത്തെ ആഹ്വാനം ചെയ്യുന്നു. അദ്ദേഹത്തെ തടുക്കുവാൻ കുട്ടികളേയും പുസ്തകങ്ങളേയും പററിയുള്ള മോഹത്തിനു സാദ്ധ്യമല്ല. അദ്ദേഹം നടന്നകന്നു.

പ്രിൻസിപ്പൽ സാഹേബ് പകൽ നാലു മണിക്കു് അദ്ദേഹത്തിൻെറ മുറിയിൽ നിന്നു വെളിയിൽ വന്നു. ചടച്ചു ദുർബലമായ ശരീരം. അതിൻെറ ഒരു ഭാഗം ഹാഫ് പാൻറും, കമ്മീസും കൊണ്ടു് മറച്ചിരിക്കുന്നു. പോലീസ് സർജൻറിൻെറ ചൂരൽ കക്ഷത്തിൽ അടക്കിപ്പിടിച്ചിരിക്കുന്നു. കാലിൽ സാൻഡൽ. ആകെക്കൂടി നോക്കുമ്പോൾ ചുറുക്കും കൗശലവും ഉള്ള ആളാണെന്നു തോന്നും. ഉള്ളതിൽക്കൂടുതൽ ചുറുക്കും കൗശലവും ഉണ്ടെന്നു ധരിച്ചിരുന്നവർ എത്രയോ ഉണ്ടു്!

അദ്ദേഹത്തിൻെറ പിന്നിലായി, സദാ കോളേജിലെ ക്ലാർക്ക നടന്നിരുന്നു. അയാളോടു പ്രിൻസിപ്പൽ സാഹേബിനു ഉറച്ച ചങ്ങാത്തം ആണു്.

അവർ രണ്ടു പേരും മോത്തീറാമിൻെറ ക്ലാസ്സിനടുത്തുകൂടി വന്നു. കുതിരലായം എന്നു പറയപ്പെടുന്ന കെട്ടിടത്തിലായിരുന്നു ക്ലാസ്സ്. അതിൽ ഒരു മാസ്റ്ററും ഇല്ലെന്നു് ദൂരെവച്ചുതന്നെ കണ്ടു. ഒരു ബാലൻ താഴെ മുതൽ തുട വരെ കീറിയ പൈജാമയും ധരിച്ചു് മേശപ്പുറത്തിരുന്നു കരയുന്നുണ്ടായിരുന്നു. പ്രിൻസിപ്പൽ അടുത്തുകൂടി പോകുന്നുണ്ടെന്നു കണ്ടപ്പോൾ അവൻ ഉച്ചത്തിൽ കരയാൻ തുടങ്ങി. അദ്ദേഹം ചോദിച്ചു. ''എന്താ കാര്യം? മാസ്റ്റർ എവിടെ പോയി?''

ആ ബാലൻ എഴുന്നേററുനിന്നു കരയാൻ തുടങ്ങി. മറെറാരു ബാലൻ പറഞ്ഞു. ''ഇതു് മോത്തീറാം മാസ്റ്ററുടെ ക്ലാസ്സാണു്.''

മാസ്റ്റർ എവിടെപ്പോയി എന്നു് പിന്നെ പ്രിൻസിപ്പലി

നോട്ട് പറയേണ്ട ആവശ്യംഉണ്ടായിരുന്നില്ല. ക്ലാക്ക് പറഞ്ഞു. "സെക്കൻറ്ഹാൻറ് മെഷീൻ നോക്കാൻ ഇരുപത്തിനാലു മണിക്കൂറും വേണം. മാവുണ്ടാക്കുന്ന ഈ യന്ത്രം വിററുകൊടുക്കുന്നു എന്ന് എത്രയോ പ്രാവശ്യം മോത്തീറാം മാസ്റ്റർ പറഞ്ഞിരിക്കുന്നു. പക്ഷെ, ഒന്നുംതന്നെ മനസ്സിലാകുന്നില്ല. ആയിരത്തഞ്ഞൂറു രൂപാ കൊടുക്കാൻ ഒരിക്കൽ ഞാൻതന്നെ തയ്യാറായതായിരുന്നു."

പ്രിൻസിപ്പൽ സാഹേബ് ക്ലാക്കിനോടു പറഞ്ഞു. "അക്കാര്യം കളയൂ. ആ ക്ലാസ്സിൽ ചെന്ന് മാളവീയയെ വിളിച്ചുകൊണ്ടുവരു."

ക്ലാക്ക് ഒരു കുട്ടിയോടു പറഞ്ഞു. "പോകൂ. അവിടുത്തെ ക്ലാസ്സിൽചെന്ന് മാളവീയയെ വിളിച്ചുകൊണ്ടുവരു."

കുറച്ചു സമയത്തിനകം, കണ്ടാൽ കൊള്ളാവുന്ന ഒരു യുവാവ് വരുന്നതു കണ്ടു. അയാളെ ദൂരെ കണ്ടപ്പോഠം തന്നെ പ്രിൻസിപ്പൽ സാഹേബ് വിളിച്ചു പറഞ്ഞു. സഹോദരാ, ഈ ക്ലാസ്സ് കൂടി ഒന്നു നോക്കണം."

മാളവീയ അടുത്തു വന്ന്, മേച്ചിലിലെ ഒരു മുള പിടിച്ചു നിന്നു. പിന്നെ പറഞ്ഞു. "ഒരു പീരീഡിൽ രണ്ടു ക്ലാസ്സ് എങ്ങിനെ നടത്തും?"

കരയുന്ന കുട്ടി കരഞ്ഞുകൊണ്ടേ ഇരുന്നു. ക്ലാസ്സിന്റെ പിന്നിൽ കുറെ കുട്ടികഠം ഉച്ചത്തിൽ ചിരിച്ചു. ബാക്കി കുറേപ്പേർ നാല്കുവലയിൽ ആക്സിഡൻറുണ്ടായാൽ എങ്ങിനെയോ അതുപോലെ ചെറിയ ഒരു കൂട്ടം കൂടി.

ശബ്ദം ഉയർത്തി പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "അധികം നിയമം വിളമ്പണ്ട. ഖന്നയുടെ കൂടെ നിങ്ങഠം എണീക്കാനും ഇരിക്കാനും തുടങ്ങിയപ്പോഠം മുതൽ ഓരോ ജോലിക്കും നിങ്ങഠംക്കു പ്രയാസം തോന്നിത്തുടങ്ങി."

മാളവീയ പ്രിൻസിപ്പലിന്റെ മുഖത്തു നോക്കി നിന്നു പോയി. ക്ലാക്ക് പറഞ്ഞു. "സക്കാർ ബസ്സിന്റെ കാര്യം നോക്കു മാളവീയാ. ഒരു ബസ്സിനു കേടു വന്നാൽ എല്ലാ യാത്രക്കാരെയും പുറകെ വരുന്ന ബസ്സിൽ ഇരുത്തുന്നു. അതുപോലെ, ഈ കുട്ടികളേയും നിങ്ങളുടെ ക്ലാസ്സിൽ പോയിരിക്കാൻ അനുവദിക്കു."

അയാഠം മധുര സ്വരത്തിൽ പറഞ്ഞു. "പക്ഷെ, ഇതു് ഒൻപതാം ക്ലാസ്സാണ്. ഞാൻ അവിടെ പഠിപ്പിക്കുന്നതു് ഏഴാം ക്ലാസ്സാണ്."

പ്രിൻസിപ്പൽ സാഹേബിന്റെ കഴുത്തു തിരിഞ്ഞു. അദ്ദേഹത്തിന്റെ കൈകരം ഹാഫ് പാൻറിന്റെ പോക്കററുകളിൽ കയറുമെന്നും അദ്ദേഹം ഒച്ചയിടുമെന്നും കാര്യം അറിയാവുന്ന വക്ക് മനസ്സിലായിക്കഴിഞ്ഞു. അങ്ങിനെ തന്നെ സംഭവിച്ചു. അദ്ദേഹം പറഞ്ഞു. "എനിക്ക് എല്ലാം അറിയാം. ഖന്നയുടെ മാതിരി നിങ്ങളും വാദപ്രതിവാദത്തിനു തുടങ്ങിയിരിക്കുകയാണോ? ഏഴും, ഒൻപതും തമ്മിലുള്ള വ്യത്യാസം എനിക്കും അറിയാം. പ്രിൻസിപ്പലിന്റെ ജോലി എനിക്കു പഠിപ്പിച്ചു തരണ്ട സഹോദരാ. ഉത്തരവ് മിണ്ടാതെ അനുസരിക്കണം. മനസ്സിലായില്ലേ?"

പ്രിൻസിപ്പൽ അടുത്തുതന്നെയുള്ള ഗ്രാമത്തിലാണ് താമസിച്ചിരുന്നതു്. അദ്ദേഹത്തിന്റെ രണ്ടു ഗുണങ്ങരം, ദൂരദിക്കുകളിൽ പോലും പരന്നിരുന്നു. ഒന്നു്, സാങ്കല്പികമായ കണക്കുണ്ടാക്കി, കോളേജിനുവേണ്ടി സക്കാരിൽനിന്നു് കൂടുതൽകൂടുതൽ പണം കൈവശപ്പെടുത്താനുള്ള കഴിവാണു്. മററതു്, ദേഷ്യം വരുന്നതിന്റെ അവസാന ഘട്ടത്തിൽ, സ്ഥലത്തെ "ഔധി" ഭാഷ കൈകാര്യം ചെയ്യുന്നതിനുള്ള കഴിവും. അദ്ദേഹം തയ്യാറാക്കി സമപ്പിക്കുന്ന സാങ്കല്പികമായ കണക്കുകളിൽ പേന കൊണ്ടു തൊടാൻ ഏററവും വലിയ ആഡിററർമാക്കു പോലും സാദ്ധ്യമല്ല. "ഔധി" ഭാഷയിൽ അദ്ദേഹം സംസാരിക്കാൻ തുടങ്ങിയാൽ, അതിനു മറുപടി പറയാൻ വലിയ വലിയ തക്ശാസ്ത്രജ്ഞന്മാക്കുപോലും കഴിയില്ല.

മാളവീയ തല താഴ്ത്തി തിരികെ നടന്നുപോയി. കീറിയ പൈജാമ ധരിച്ച ബാലന്റെ മുതുകിൽ ഒരു ചൂരൽ തട്ടിക്കൊണ്ടു് പ്രിൻസിപ്പൽ പറഞ്ഞു. "പോകൂ. ആ ക്ളാസ്സിൽ പോയി എല്ലാവരും മിണ്ടാതിരിക്കണം. അനങ്ങിപ്പോയാൽ തൊലി ഞാൻ ഉരിച്ചെടുക്കും."

കുട്ടികരം പൊയ്ക്കഴിഞ്ഞപ്പോരം, ക്ളാക്ക് പുഞ്ചിരിച്ചുകൊണ്ടുപറഞ്ഞു. "പോകാം, ഖന്നാ മാസ്റ്ററുടെ രീതിയും കാണാം."

ഖന്നാ മാസ്റ്ററുടെ അസ്സൽപേരു് ഖന്ന എന്നാണു്. തിലകൻ, പട്ടേൽ, ഗാന്ധി, നെഹ്രു എന്നിവരുടെ പേരുകരം ജാതിപ്പേരല്ലാതെ, വ്യക്തികളുടെ പേരുകളായിരിക്കുന്നതുപോലെതന്നെ. ഇന്നാട്ടിൽ ജാതി വ്യവസ്ഥ അവസാനിപ്പിക്കുന്നതിനുള്ള ഒരു ഗാന്ധിയൻ ഉപായം ഇതാണു്. ജാതിയിൽനിന്നു് അയാളുടെ പേരു് അപഹരിച്ചിട്ടു്, അതു മററാരുടെയെങ്കിലും പേരു്

ആക്കമ്പോഠം, ജാതിയിൽ മറെറാന്നും അവശേഷിക്കുകയില്ല. അതു സ്വയം ഇല്ലാതെയാകുന്നു.

ഖന്നാ മാസ്റ്റർ ചരിത്ര ലക്ചറർ ആയിരുന്നു. എന്നാൽ ഇപ്പോഠം, ഇൻറർമീഡിയററിലെ ഒരു ക്ളാസ്സിൽ ഇംഗ്ലീഷ് പഠിപ്പിക്കുന്നു. അദ്ദേഹം പല്ലു ഞെരിച്ചുകൊണ്ടു പറയുകയായിരുന്നു. "ഹിന്ദിയിൽ നിങ്ങഠം വലിയ വലിയ പ്രേമകഥകഠം എഴുതുന്നുണ്ട്, പക്ഷെ, ഇംഗ്ലീഷിൽ ഏതെങ്കിലും ഉത്തരം പറയുമ്പോഠം, മുഖം കുതിരയുടെ മാതിരി തൂങ്ങിപ്പോകുന്നു."

ക്ലാസ്സിൽ ഒരു കുട്ടി തല തൂക്കിയിട്ടു നില്ക്കുകയായിരുന്നു. പാലിൻേറയും, നെയ്യിൻേറയും കുറവും, കളിയുടേയും, വ്യായാമത്തിൻേറയും പോരായ്മയും കാരണം ക്ഷീണിച്ചു തളർന്ന കുതിരയുടെ മാതിരി ഓരോ ശരാശരി വിദ്യാർത്ഥിയും കാണപ്പെടുന്നു. ഈ കുട്ടിയുടെ മുഖം സൃഷ്ടിച്ചിരിക്കുന്നതാകട്ടെ വാക്കുകഠം അതിൽതന്നെ ഒട്ടിയിരിക്കുവാൻ തക്ക വിധമാണു്. ക്ളാസ്സിലെ കുട്ടികഠം ഉച്ചത്തിൽ ചിരിക്കാൻ തുടങ്ങി. ഖന്നാ മാസ്റ്റർ ഇംഗ്ലീഷിൽ ചോദിച്ചു. "പറയൂ, 'മെററഫർ' എന്നാൽ എന്താണർത്ഥം?"

കുട്ടി അതുപോലെ തന്നെ നിന്നു. അക്ഷരാഭ്യാസമില്ലാത്ത മനുഷ്യൻ, കൊമ്പും, വാലും ഇല്ലാത്ത മൃഗമാണെന്ന ഒച്ചപ്പാട്, കുറെ നാഠം മുമ്പ്, ഈ നാട്ടിൽ ഉയർന്നു. ഈ കൂട്ടവിളി കേട്ടു്, നിരക്ഷരരായ മനുഷ്യരുടെ വളരെയേറെ കുട്ടികഠം, കലപ്പയും തുള്ളിത്തുള്ളി നടക്കലും വയലിൽ ഉപേക്ഷിച്ചിട്ടു്, സ്കൂളുകളെ ആക്രമിച്ചു. ആയിരക്കണക്കിനു വന്നുചേർന്ന ഈ കുട്ടികഠം, സ്കൂളുകളേയും, കോളേജുകളേയും, യൂണിവേഴ്സിററികളേയും വളഞ്ഞു. വിദ്യാഭ്യാസമാകുന്ന മൈതാനത്തിൽ ജനം തടിച്ചുകൂടി. നിരക്ഷരനായ മനുഷ്യൻ, മൃഗത്തെപ്പോലെയാണെന്നു പറഞ്ഞു പ്രചരണം നടത്തുവാൻ സാധ്യമല്ലാത്ത നിലയിൽ കാര്യം എത്തിയിരിക്കുന്നുവെന്നു് ആക്കും കാണാറായി. എന്നാൽ, അർഹതയുള്ളവക്കു മാത്രമേ ഉന്നത വിദ്യാഭ്യാസം നൽകാവൂ എന്നും, ഇതിലേയ്ക്കു് പരിശോധന നടത്തണമെന്നും മനുഷ്യർ പറയുവാൻ തുടങ്ങി. അങ്ങിനെ കറങ്ങിത്തിരിഞ്ഞു്, ഗ്രാമീണരായ ഈ കുട്ടികളെ കലപ്പയുടെ കൈ പിടിക്കുവാൻ വയലിൽ വിടണമെന്ന അഭിപ്രായം പ്രകടിപ്പിക്കപ്പെട്ടുവരികയാണു്. എന്നാൽ വർഷം തോറും തോററിട്ടും, ക്ളാസ്സിൽ എല്ലാ പ്രകാരത്തിലുമുള്ള ശാസനകളും, ശാപവാക്കുകളും സഹി

ക്കേണ്ടി വന്നിട്ടും, കൃഷിയുടെ മഹിമയെപ്പററി നേതാക്കന്മാർ നടത്തുന്ന പ്രളയ സമാനമായ പ്രസംഗം കേട്ടിട്ടും, ആ കുട്ടികൾ കലപ്പയുടെയും, മൺവെട്ടിയുടെയും ലോകത്തിലേയ്ക്കു മടങ്ങി പ്പോകുവാൻ തയ്യാറായില്ല. അവർ പഴതാരകളുടെ മാതിരി, സ്കൂളുകളോട് ഒട്ടിപ്പിടിച്ചിരുന്നു. എന്തു വില നൽകേണ്ടിവ ന്നാലും, അവിടെത്തന്നെ ഒട്ടിപ്പിടിച്ചിരിക്കാൻ ആഗ്രഹിക്കു കയും ചെയ്തു.

ഈ ആൾക്കൂട്ടത്തിലെ ഒരംഗമായിരുന്നു കുതിരമുഖമുള്ള ഈ കുട്ടിയും. 'മോനേ പോകൂ; പോയി എരുമയെ കറക്കുകയും കാളയുടെ വാലു പിരിക്കുകയും ചെയ്യ്, ഷെല്ലിയും കീററ്സും നിനക്കുള്ളതല്ല, എന്നിങ്ങനെ അവനെ സംബന്ധിച്ച് ക്ളാ സ്സിൽ ദിവസവും പറയുക പതിവായിരുന്നു. എന്നാൽ, മകൻ അച്ഛനെക്കാൾ അനേകം നൂററാണ്ടുകൾ മുന്നേറിക്കഴിഞ്ഞിരുന്നു; അതിനാൽ ഈ ആംഗ്യം കാട്ടൽ ഗ്രഹിക്കാൻ തയ്യാറായില്ല. അവൻെറ അച്ഛൻ ഇപ്പോഴും പന്ത്രണ്ടാം നൂററാണ്ടിലെ പുൽ ക്കത്തി ഉപയോഗിച്ചാണ് പുല്ലു ചെത്തിയിരുന്നത്. തൻെറ കുതിരമുഖം, കാക്കി നിറമുള്ള പുസ്തകം കൊണ്ടു മറച്ച്, ഇരു പതാം നൂററാണ്ടിലെ കൽക്കത്തയിലെ നിറപ്പകിട്ടുള്ള രാത്രിക ളെപ്പററി ഓർക്കുകയായിരുന്നു അപ്പോൾ ആ ബാലൻ. ഈ അവസ്ഥയിൽ എന്തെങ്കിലും മാററം സഹിക്കുവാൻ അവൻ തയ്യാറല്ലായിരുന്നു. അതിനാൽ മെററഫറിൻെറ അത്ഥം പറ യുവാൻ അവനു കഴിഞ്ഞില്ല. തൻെറ മുഖത്തിൻെറ സൃഷ്ടിയെ പ്പററി ചിന്തിച്ച് അവൻ ആഗ്രഹിച്ചുമില്ല. കോളേജിലെ ഓരോ ശരാശരി വിദ്യാത്ഥിയേയും പോലെ, വേഷം, എല്ലാം തുറന്നു കാണിക്കുന്നതായിരിക്കണമെന്ന അഭിപ്രായക്കാരനായിരുന്നു അവൻ. ആ സമയം, അവൻ നഗ്നമായ കാലു കാണത്തക്ക വിധം ധരിച്ചിരുന്നത്, പട്ടണങ്ങളിലുള്ളവർ, സാധാരണ യായി ഉറക്കറയിൽ ഉപയോഗിക്കുന്ന, വരയുള്ള തുണികൊണ്ടു ണ്ടാക്കിയ മുഷിഞ്ഞ പൈജാമയായിരുന്നു. കരിങ്ങാലി മര ത്തിൻെറ കട്ടത്ത നിറമുള്ള കട്ടി കൂടിയ കമ്മീസ്. അതിൻെറ ബട്ടൺ പൊട്ടിപ്പോയിരിക്കുന്നു. ഉണങ്ങി പരുക്കനായ മുടി തലയിൽ. മുഖം കഴുകിയിട്ടില്ല. കണ്ണുകൾ ക്രമമല്ലാത്ത വിധ ത്തിലാണ്. ഏതോ കുബുദ്ധിയുടെ പ്രേരണയിൽ പെട്ട് കോളേജിൻെറ നേക്ക് ഓടിപ്പോന്നതാണെന്ന് കാണുന്നമാത്ര യിൽ തോന്നും.

കഴിഞ്ഞ വർഷം, വില കുറഞ്ഞ ഏതോ പത്രികയിൽ ... ന്ന

ഒരു പ്രേമകഥ പകർത്തി, തന്റെ പേരുവച്ച്, ഈ കുട്ടി, കോളേജ് പത്രികയിൽ പ്രസിദ്ധപ്പെടുത്തി. അയാളുടെ ഈ പ്രശസ്തിയിൽ ചെളിവാരി എറിയുകയായിരുന്നു ഖന്നാമാസ്റ്റർ. ഒച്ച മാററി അദ്ദേഹം പറഞ്ഞു. "ഹെയ് കഥാകൃത്തേ, മെററഫർ എന്നാൽ എന്തൊരു സാധനമാണെന്ന് ഒന്നു പറഞ്ഞാലും."

ഖന്നാ മാസ്റ്റർ കാക്കി ശരായിയും, നീല നിറത്തിലുള്ള ബുഷ് ഷർട്ടും ആണ് ധരിച്ചിരുന്നത്. ചുറുചുറുക്ക് തോന്നുന്നതിനുവേണ്ടി മാത്രം കറുത്ത കണ്ണാടിയും വച്ചിരുന്നു. കസേരയുടെ അടുത്തുനിന്ന് അദ്ദേഹം മേശയ്ക്കു മുമ്പിൽ വന്നു. അരക്കെട്ടിന്റെ കുറച്ചു ഭാഗം വച്ച് അദ്ദേഹം മേശയോടു ചാരി നിന്നു. അദ്ദേഹം കുട്ടികളോട് വീണ്ടും സംഭാഷണം തുടങ്ങുന്നതിനിടയിൽ, പിന്നിലെ വാതില്ക്കൽ പ്രിൻസിപ്പൽ തുറിച്ചു നോക്കുന്നതു കണ്ടു. വരാന്തയിൽ നില്ക്കുന്ന ക്ളാക്കിന്റെ ഉത്സാഹം വദ്ധിച്ചതായി അദ്ദേഹത്തിനു തോന്നി.

മേശയെ ചാരിനിന്നതു വിട്ട്, അദ്ദേഹം നേരെ നിന്നു. പിന്നെ പറഞ്ഞു. "സർ, ഷെല്ലിയുടെ ഒരു കവിത പഠിപ്പിക്കുകയായിരുന്നു."

പ്രിൻസിപ്പൽ ഓരോരോ വാക്കായി ഉരുട്ടുന്നതുപോലെ വേഗത്തിൽ പറഞ്ഞു. "പക്ഷെ, താങ്കൾ പറഞ്ഞതു് ആരു കേട്ടു? ഇവരെല്ലാം സ്വപ്നം കാണുകയാണ്."

അദ്ദേഹം മുറിക്കുള്ളിൽ പ്രവേശിച്ചു. രണ്ടു കുട്ടികളുടെ മുതുകിൽ ചൂരൽകൊണ്ടു കുത്തി. അവർ എഴുന്നേററു നിന്നു. മുഷിഞ്ഞ പൈജാമയും ബുഷ് ഷർട്ടും ധരിച്ച എണ്ണ ഒലിക്കുന്ന മുടിയോടു കൂടിയ വൃത്തികെട്ട ഒരു പയ്യൻ; ഫയൽമാന്റെ മാതിരി തല മൊട്ടയടിച്ച്, കമ്മീസും അണ്ടർവെയറും ധരിച്ച മറെറാരു ചെറുക്കനും. പ്രിൻസിപ്പൽ സാഹേബ് അവരോടു ചോദിച്ചു. "ഇങ്ങിനെയാണോ പഠിക്കുന്നതു്?"

ആദ്യം പറഞ്ഞ കുട്ടിയുടെ കസേരയിൽനിന്ന് അദ്ദേഹം ഒരു പത്രിക കുനിഞ്ഞെടുത്തു. അതു് സിനിമാസാഹിത്യമായിരുന്നു. ഒരു പേജ് തുറന്നിട്ട് അദ്ദേഹം അതു് കാററിൽ ഇളക്കി. ഏതോ ഇംഗ്ലീഷുകാരിപ്പെണ്ണിന്റെ മുല ഇളകുന്നതു് കുട്ടികൾ കണ്ടു. അദ്ദേഹം പത്രിക നിലത്തെറിഞ്ഞു. എന്നിട്ടലറി. "ഇതാണോ പഠിക്കുന്നതു്?"

ക്ളാസ്സിൽ നിശ്ശബ്ദത പരന്നു. പ്രിൻസിപ്പൽ സാഹേബ് ക്ളാസ്സിന്റെ ഒരററത്തു നിന്നുകൊണ്ടു്, മറെറാരററത്തുനില്ക്കുന്ന

ഖന്നാ മാസ്റ്ററെ വെല്ലുവിളിക്കുന്ന രീതിയിൽ പറഞ്ഞു. "താങ്കളുടെ ക്ളാസ്സിൽ ഡിസിപ്ലിന്റെ സ്ഥിതി ഇതാണ്. കുട്ടികൾ സിനിമാ നോട്ടീസ് വായിക്കുന്നു! എന്നിട്ട് താങ്കളെ വൈസ് പ്രിൻസിപ്പലാക്കണമെന്ന് ശക്തിയായി ആവശ്യപ്പെടുകയും ചെയ്യുന്നു! ഈ ബുദ്ധി വച്ചുകൊണ്ട് വൈസ് പ്രിൻസിപ്പൽ ആക്കിയാലും കൊള്ളാം."

അദ്ദേഹം പറഞ്ഞു. "വായനയിലും, എഴുത്തിലും എന്തിരിക്കുന്നു? ശരിയായ കാര്യം ഡിസിപ്ലിൻ ആണ്. മനസ്സിലായോ മാസ്റ്റർ സാഹേബ്?"

ഇതു പറഞ്ഞിട്ട് അദ്ദേഹം ഒമർഖയാമിലെ ഹീറോവിന്റെ മാതിരി "വെള്ളംപോലെ ഞാൻ വന്നു, കൊടുങ്കാററുപോലെ പോകുന്നു" എന്നു ചൊല്ലിക്കൊണ്ടുപോയി. അദ്ദേഹം പോയപ്പോൾ, ഖന്നാ മാസ്റ്റർ മരവിച്ചു നില്ക്കുന്നതു കാണാമായിരുന്നു.

അദ്ദേഹം കോളേജിന്റെ വാതിൽപടിക്കു പുറത്തിറങ്ങി. റോഡിൽക്കൂടി ശരായിയും, കമ്മീസും ധരിച്ച ഒരാൾ വരുന്നതു കണ്ടു. സൈക്കിളിലായിരുന്നു. അടുത്തുകൂടി പോയപ്പോൾ അയാൾ പ്രിൻസിപ്പൽ സാഹേബിനേയും, പ്രിൻസിപ്പൽ സാഹേബ് അയാളേയും സലാംവച്ചു. അയാൾ പോയിക്കഴിഞ്ഞപ്പോൾ ക്ളാക്കു ചോദിച്ചു. "ഏതാണീ നായാടി?"

"മലേറിയാ ഇൻസ്പെക്ടറാണ്. പുതുതായി വന്നതാ. ബി. ഡി. ഓ. യുടെ അനന്തിരവൻ ആണെന്നു തോന്നുന്നു. നല്ല സ്വഭാവമാണ്. ഞാൻ സംസാരിച്ചില്ല. എന്നെങ്കിലും ഉപകാരപ്പെടുമെന്നു തോന്നുന്നു."

ക്ളാക്കു പറഞ്ഞു. "ഇപ്പോഴൊക്കെ ഈമാതിരി നായാടികളെക്കൊണ്ടേ കാര്യം നടക്കു. കുടുംബക്കാരനാണെങ്കിൽ വല്ലതും ചെയ്താൽ പിന്നെ കണികാണാൻ കിട്ടില്ല."

കുറച്ചു സമയത്തേയ്ക്ക് ഒന്നും മിണ്ടാതെ രണ്ടുപേരും നടന്നു. പിന്നെ, പ്രിൻസിപ്പൽ, സംഭാഷണം ആരംഭിച്ചു. "ഓരോ മനുഷ്യനോടും ലോഹ്യത്തിൽ കഴിയണം. ഈ കോളേജിനുവേണ്ടി കഴുതയെക്കൂടി അച്ഛനെന്നു വിളിക്കേണ്ടിവരുന്നു."

ക്ളാക്ക് പറഞ്ഞു. "ഇതോക്കുമ്പോൾ എനിക്കു സങ്കടം തോന്നുന്നു. ദിവസവും താങ്കൾ ഈ വിധമാണ് കഴിയുന്നതു്."

അദ്ദേഹം പറഞ്ഞു. "എനിക്കു മുമ്പ്, ഇവിടെ അഞ്ചു പ്രിൻ

സിപ്പൽമാർ ഉണ്ടായില്ലേ. ഇത്ര വലിയ ഉറപ്പുള്ള കെട്ടിടം ഉണ്ടാക്കാൻ ആർക്ക കഴിഞ്ഞു?'' അദ്ദേഹം സ്വന്തം പ്രകൃതം വെളിപ്പെടുത്തി. ''എൻെറ സാമർത്ഥ്യം കൊണ്ടാണു് ഇവിടെ സാമൂഹ്യകേന്ദ്രം ഉണ്ടായതു്. അങ്ങിനെയല്ലേ?''

ക്ളാക്ക്, തലയാട്ടിക്കൊണ്ടു്, ''അതെ'' എന്നു് സമ്മതിച്ചു.

അല്പ സമയം കഴിഞ്ഞു് അദ്ദേഹം ചിന്താധീനനായി പറഞ്ഞു. ''കെട്ടിടത്തിൻെറ പകുതി ബ്ലോക്കകൂടി പണിയിക്കാൻ തക്കവിധം ആരെയെങ്കിലും കുടുക്കിയിടണമെന്ന വിചാരത്തിലാണ ഞാൻ.''

ക്ളാക്ക് സംസാരിക്കാതെ കൂടെ നടന്നു. പെട്ടെന്നു്, അനങ്ങാതെ നിന്നുപോയി. പ്രിൻസിപ്പൽ സാഹേബും നിന്നു. ക്ളാക്ക പറഞ്ഞു. ''രണ്ടു കെട്ടിടം പണിയാൻ പോകുന്നുണ്ടു്.''

ഉത്സാഹപൂർവ്വം കഴുത്തുയർത്തി പ്രിൻസിപ്പൽ ചോദിച്ചു. ''എവിടെ?''

''ഒന്നു്, അയിത്ത ജാതിക്കാക്ക് തോൽ ശേഖരിക്കാൻ. കതിര ഡോക്ടറാണു് പറഞ്ഞതു്. മററതു്, ആശുപത്രിയിൽ പണിയുന്ന കോളറാ വാർഡു്. അവിടെ ഭൂമി കുറവാണു്. ഈ കെട്ടിടങ്ങൾ സൂത്രത്തിൽ കോളേജിനു സമീപം പണിയിക്കണം. പിന്നെ, സാവധാനത്തിൽ കൈവശത്തിലാക്കണം.''

പ്രിൻസിപ്പൽ സാഹേബ് നിരാശനായി ദീർഘശ്വാസം വിട്ടിട്ടു് മുമ്പോട്ടു നടന്നു. പിന്നെ പറയാൻ തുടങ്ങി. ''എനിക്ക നേരത്തെ അറിയാമായിരുന്നു. ഇവിടെ സൂത്രപ്പണി ഒന്നും നടപ്പില്ല.''

കുറച്ചുനേരം രണ്ടുപേരും മിണ്ടാതെ നടന്നു.

റോഡരുകിൽ ഒരാൾ, രണ്ടു നാലു ജോലിക്കാരെ ഒന്നിച്ചു കൂട്ടി അവരുമായി തക്കിക്കുകയായിരുന്നു. പ്രിൻസിപ്പൽ സാഹേബ് അവരുടെ അടുത്തു് നിന്നുപോയി. അവർ എന്തിനാണു് കലഹിക്കുന്നതെന്നു്, രണ്ടു നാലു മിനിററിനുള്ളിൽ അദ്ദേഹത്തിനു മനസ്സിലായി. കൂലിക്കാർ വിനയപൂർവ്വം കെഞ്ചുകയായിരുന്നു. വിശേഷാൽ ഒന്നും സംഭവിച്ചിട്ടില്ലെന്നും, കൂലിക്കാരും കരാറുകാരനും തമ്മിൽ പതിവുള്ള പേശൽ ആണെന്നും പ്രിൻസിപ്പലിനു മനസ്സിലായി. അദ്ദേഹം മുന്നോട്ടു നീങ്ങി കൂലിക്കാരോടു പറഞ്ഞു. ''പോകിനെടാ. അവനവൻെറ ജോലി നോക്കു്. കണ്ട്റാക്ടർ സാഹേബിനോടു ചതി കാട്ടിയാൽ ചെരിപ്പിനടികൊള്ളും.''

കൂലിക്കാർ പ്രിൻസിപ്പൽ സാഹേബിനെ നന്ദിപൂർവ്വം നോക്കി. അവസരംപോലെ അവർ തങ്ങളുടെ ജോലിയിൽ ഏർപ്പെട്ടു. കരാറുകാരൻ ആത്മജ്ഞാനിയെപ്പോലെ പ്രിൻസിപ്പലിനോടു പറഞ്ഞു. "എല്ലാം വിശ്വാസവഞ്ചകരാണു്. കണ്ണൊന്നു തെററിയാൽ ചെവിക്കുള്ളിലെ അഴുക്കുകൂടി എടുത്തു കൊണ്ടുപൊയ്ക്കളയും. ഒന്നര ഇരട്ടി കൂലി ചോദിക്കും. വേല യെന്നുകേട്ടാൽ വേദനകൊണ്ടു ഞരങ്ങും."

പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "എല്ലാടവും ഇതാണു സ്ഥിതി. നമ്മുടെ സ്ഥലത്തെ കാര്യം തന്നെ എടുക്കൂ. പഠിപ്പിക്കാൻ ഏതെങ്കിലും മാസ്റ്റർ ശകലമെങ്കിലും ഇഷ്ടപ്പെടുന്നുണ്ടോ? പിന്നാലെ നടന്നാൽ, അപ്പോഴും എവിടെയെങ്കിലും——"

ആ മനുഷ്യൻ ഉച്ചത്തിൽ ചിരിച്ചു. പിന്നെ പറഞ്ഞു. "എന്നോടു് എന്തോന്നാ പറയുന്നേ? എല്ലാം എനിക്കറിയാം." ഇടയ്ക്കു നിർത്തിയിട്ടു് അയാൾ ചോദിച്ചു. "അങ്ങു് എവിടെ പോകുന്നു?"

ഇതിനുത്തരം പറഞ്ഞതു് ക്ളാർക്കാണു്. "വൈദ്യജിയുടെ അടുത്തു് ചെക്കു് ഒപ്പിടുവിക്കുവാനുണ്ടു്."

"എന്നാൽ ചെന്നാട്ടെ." അയാൾ പ്രിൻസിപ്പൽ പൊയ്ക്കൊള്ളുന്നതിനു് ആംഗ്യം കാണിച്ചു. അദ്ദേഹം നടക്കാൻ തുടങ്ങിയപ്പോൾ അയാൾ ചോദിച്ചു. "പിന്നെ വിശേഷം എന്തൊക്കെയുണ്ടു്?"

പ്രിൻസിപ്പൽ നിന്നു. അദ്ദേഹം പറഞ്ഞു. "ശരിയാണു്. ആ ഖന്നാ—വന്നാ കൂടാരമടിച്ചു നടക്കുന്നു. നിങ്ങൾക്കൊക്കെ എതിരായും, എനിക്കെതിരായും പ്രൊപ്പഗാണ്ട നടത്തി ചുററിക്കറങ്ങുകയാണു്."

അയാൾ ഉച്ചത്തിൽ പറഞ്ഞു. "അങ്ങു വിഷമിക്കേണ്ട. അങ്ങു് തന്റേടമായിരിക്കൂ. പ്രൊപ്പഗാണ്ടയ്ക്കു് ഉത്തരം വടിയാണെന്നു് അവരോടു പറയൂ. ഇതു് ശിവപാൽഗഞ്ചു് ആണെന്നും പറഞ്ഞേയ്ക്കു്. മേലുംകീഴും നോക്കി നടക്കണം."

പ്രിൻസിപ്പൽ നടന്നുപോയപ്പോൾ ക്ളാർക്ക് പറഞ്ഞു. "കണ്ടു്റാക്ടർ സാഹേബിനെക്കൂടി കോളേജ് കമ്മററിയിലെ മെമ്പറാക്കണം. ആവശ്യം ഉണ്ടാകും."

പ്രിൻസിപ്പൽ സാഹേബ് ആലോചിച്ചുകൊണ്ടിരുന്നു. ക്ളാർക്കു് പറഞ്ഞു. "നാലു വർഷം മുമ്പുള്ള തീയതിവച്ചു് രക്ഷാധികാരിക്കുള്ള രസീതു മുറിച്ചു കൊടുക്കാം. നിർവ്വാഹക

സമിതിയിലും അദ്ദേഹം ഉണ്ടായിരിക്കേണ്ടതു് ആവശ്യമാണു്. അപ്പോഴാം എല്ലാം ശരിയാകും.''

പ്രിൻസിപ്പൽ അപ്പോഴാം മറുപടി ഒന്നും പറഞ്ഞില്ല. കുറച്ചു കഴിഞ്ഞു പറഞ്ഞു. ''വൈദ്യജിയുടെ അടുത്തു പറയാം. ഇതു് വലിയ പൊളിററിക്സിന്റെ കാര്യങ്ങളാണു്. ഞാനും നിങ്ങളും പറഞ്ഞതുകൊണ്ടു് എന്തു കാര്യം?''

# 4

കുറച്ചു പൊടി, പൊടിയെക്കാൾ പൊടി പിടിച്ച കുറെ പീടികകൾ, തഹശീൽ, പോലീസ് സ്റ്റേഷൻ, കള്ളുകട, ഡെവലപ്പ്മെൻറു് ബ്ലോക്കു് ഓഫീസ്, മദ്യശാല, കോളേജ്—ഇതാണ്ടു് ഇത്രയും റോഡിൽ നടക്കുന്നവർക്കു് കാണാം. കുറെക്കൂടെ മുന്നോട്ടു നീങ്ങി, ഇടതിങ്ങിയ ഒരു മാന്തോപ്പിൽ കെട്ടിയുണ്ടാക്കിയ ഉറപ്പില്ലാത്ത ഒരു മുറിയും കാണാം. റോഡിനു നേരെ അതിന്റെ പിൻഭാഗമാണു്. കതകില്ലാത്ത അതിന്റെ വാതിൽഭാഗം കാട്ടിന്റെ നേക്കാണു്. മരച്ചുവട്ടിലിരുന്നു ചൂതുകളിക്കാറുള്ള കന്നുപൂട്ടുകാർ, മഴക്കാലങ്ങളിൽ ഈ മുറിയിലിരുന്നു ചൂതുകളിക്കുന്നു. ബാക്കി കാലങ്ങളിൽ ഇതു് ഒഴിഞ്ഞു കിടക്കും. അപ്പോഴും അതു് അങ്ങിനെ ഒഴിഞ്ഞു കിടക്കാൻ ആളുകൾ സമ്മതിക്കാറില്ല. സ്ത്രീപുരുഷന്മാർ അവസരം പാർത്തു്, ആഗ്രഹാനുസരണം അവിടം ഉപയോഗപ്പെടുത്തുന്നു. ഈ മുറിക്കു് ശിവപാൽഗഞ്ചിൽ നൽകപ്പെട്ടിട്ടുള്ള പേരു്, ഹെൻറിമില്ലറെപ്പോലും ഞെട്ടിക്കുന്നതാണു്. ആ പേരിൽ ധാരാളം പച്ചവെള്ളം കലർത്തി ഒരു കോളേജ് അദ്ധ്യാപകൻ അതിനു് ''പ്രേമഭവനം'' എന്നു പേരിട്ടു. പൊടിപ്രദേശത്തിനും, പ്രേമഭവനത്തിനും മദ്ധ്യേ സ്ഥിതിചെയ്യുന്ന റോഡിന്റെ ഈ ഭാഗം ശിവപാൽഗഞ്ചിന്റെ അരികാണു്. ശരിയായ ശിവപാൽഗഞ്ചു്, റോഡു വിട്ടു് വേറൊരു ഭാഗത്താകുന്നു. യഥാർത്ഥമായ ശിവപാൽഗഞ്ചു് വൈദ്യജിയുടെ സ്വീകരണശാലയാണു്.

സ്വീകരണശാലയിൽ എത്തണമെങ്കിൽ ഇടവഴിയിൽ ഇറങ്ങണം. അതിന്റെ ഇരുവശത്തും കെട്ടിമേഞ്ഞ, പൊങ്ങിയും

താണും സ്ഥിതിചെയ്യുന്ന പുരകളാണ്. അവയുടെ പുറത്തെ ഉയർന്ന തറ ഭംഗിയാക്കിയിട്ടിരിക്കുന്നു. അവ ഇടവഴിയെ പോകുന്ന ആരെയും വശീകരിക്കും. തങ്ങളുടെ അതിർത്തിയുടെ സമീപം എവിടൊക്കെ ഒഴിഞ്ഞ ഭൂമികളുണ്ടോ, അവിടെ കണ്ണുവെക്കാതെ, രണ്ടുനാലു കൈപ്പാടകലെയുള്ള ഭൂമി വളച്ചെടുക്കണമെന്ന തത്വം ഉണ്ടായതു് ഇവ കണ്ടിട്ടാണെന്നു പറയപ്പെടുന്നു.

ഈ ഇടവഴി ഒരു മൈതാനത്തിൽ ചെന്നു ലയിക്കുന്നു. അവിടെ മൂന്നുനാലു വേപ്പുമരം നില്പുണ്ടു്. ഇലകൾ തഴച്ചു വളർന്നു നില്ക്കുന്നതുകൊണ്ടു്, വനമഹോത്സവത്തിനുമുമ്പു നട്ടതാണവ എന്നു സ്പഷ്ടം. ഏതെങ്കിലും നേതാവിന്റെയോ, ഓഫീസറുടെയോ സ്പർശനത്തിൽനിന്നും രക്ഷപ്പെട്ടു നില്ക്കുകയാണവ. വൃക്ഷമെന്ന ആരോപണത്തിൽ നിന്നും, ക്യാമറാ ക്ലിക്കിന്റെ രശ്മിയിൽനിന്നും അവയ്ക്കു് മാപ്പുനൽകപ്പെട്ടിരിക്കുന്നു.

പച്ച നിറഞ്ഞ ഈ ഭൂഭാഗത്തുകൂടി പിന്നെയും മുന്നോട്ടുപോകുന്നതു് വിഷമകരമായിത്തീരുമാറു്, മൈതാനത്തിന്റെ ഒരു ഭാഗം നിറയെ ഒരു കെട്ടിടം പ്രതിരോധിച്ചുകൊണ്ടു സ്ഥിതി ചെയ്യുന്നു. വൈദ്യജിയുടെ കെട്ടിടം. അതിന്റെ മുൻഭാഗം ദൃഢവും, നാട്ടിൻപുറങ്ങളിലെ നിലവെച്ചു നോക്കിയാൽ പ്രൗഢിയേറിയതുമത്രേ. പിൻഭാഗത്തെ മതിലുകൾ പരുക്കനാണു്. പൊടിപുരണ്ടതാണെന്ന തെററിദ്ധാരണ ജനിപ്പിക്കത്തക്കവിധമായിരുന്നു അതിന്റെ സ്ഥിതി. മിന്നിത്തിളങ്ങുന്ന വിമാനത്താവളങ്ങളും പളപളായമാനമായ ഹോട്ടലുകളും മുഖേന ഈ നാട്ടിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ''പ്രതീകാത്മക നവീകരണത്തി''ന്റെ പ്രഭാവം, ഈ കെട്ടിടത്തിന്റെ വാസ്തുകലയിലും കാണാം. ഡൽഹി മുതൽ ശിവപാൽഗഞ്ചു് വരെ കാര്യങ്ങൾ നടത്തുന്ന നാടൻ ബുദ്ധി എല്ലായിടത്തും ഒന്നുതന്നെയാണെന്നതിന്റെ തെളിവു്.

തിണ്ണ, വരാന്ത, വലിയൊരു മുറി എന്നിവ ഉൾപ്പെട്ട കെട്ടിടത്തിന്റെ മുൻഭാഗം, സ്വീകരണശാല എന്നു പ്രസിദ്ധമായിരുന്നു. ഇഷ്ടികയും, കുമ്മായവും ചുമന്ന കൂലിക്കാരനുപോലും, സ്വീകരണശാലയുടെ ഉദ്ദേശം ഇഷ്ടികയും, കുമ്മായവും കൊണ്ടുണ്ടാക്കിയ കെട്ടിടത്തിൽ മാത്രം ഒതുങ്ങി നില്ക്കുന്നില്ലെന്നു് അറിയാമായിരുന്നു. നമ്പർ ടെൻ ഡൗണിങ്ങ് സ്ട്രീററ്, വൈററ് ഹൗസ്, ക്രെംലിൻ എന്നിവ കെട്ടിടങ്ങളുടെ പേരല്ല; ശക്തിയുടെ പര്യായങ്ങളല്ലേ?

പോലീസ് സ്റ്റേഷനിൽ നിന്ന മടങ്ങിയെത്തുമ്പോഴം, ദർബാർ മുറിയിൽ, അതായത്ത് വരാന്തയിൽ വലിയ ആൾക്കൂട്ടം രുപ്പൻബാബു കണ്ടു. അദ്ദേഹം നടത്തം വേഗത്തിലാക്കി. ധോത്തി പടപടാ എന്ന ശബ്ദമുണ്ടാക്കി. സ്വീകരണശാലയിലെത്തിയപ്പോഴംതന്നെ, അമ്മാവൻെറ മകനായ രംഗനാഥ് ട്രക്കിൽ വന്നിട്ടുണ്ടെന്നും, വഴിക്കവെച്ച് ഡ്രൈവർ രണ്ടു രൂപാ ധിക്കാരപൂർവ്വം വാങ്ങിയെന്നും മനസ്സിലായി.

ക്ഷീണിച്ച മെലിഞ്ഞ ഒരു മനുഷ്യൻ, മുഷിഞ്ഞ ബനിയനും, വരയുള്ള അണ്ടർവെയറും ധരിച്ച് അവിടെ ഇരുന്നിരുന്നു. നവംബർമാസം. സന്ധ്യാസമയത്തെ തണുപ്പ വേണ്ടത്ര ഉണ്ട്. എങ്കിലും ആ ബനിയൻകാരൻ സന്തോഷമുള്ളവനായി കാണപ്പെട്ടു. അയാളുടെ പേരു് മംഗൽ. പക്ഷെ, ആളുകഠം സനീചർ എന്നാണു് വിളിക്കുന്നതു്. തല നരച്ചു തുടങ്ങി. മുൻവശത്തെ പല്ലു് അടന്തുപോയിരിക്കുന്നു. വൈദ്യജിയുടെ സ്വീകരണശാലയിൽ ഇരിക്കുക എന്നതായിരുന്നു അയാളുടെ തൊഴിൽ. അധിക സമയവും അണ്ടർവെയറാണു് വേഷം. ഇന്നു് ബനിയൻകൂടി ധരിച്ചിരിക്കുന്നതുകൊണ്ടു് സനീചർ 'ഫോർമൽ' ആകാൻ ആഗ്രഹിക്കുന്നതായി രുപ്പൻബാബുവിനു മനസ്സിലായി. അയാഠം ഒററശ്വാസത്തിൽ രംഗനാഥിനുണ്ടായ വിഷമതകഠം രുപ്പൻബാബുവിനെ ധരിപ്പിച്ചു. പിന്നെ, തൻെറ നഗ്നമായ തുടയിൽ തട്ടി തബലയുടെ കുറെ ശബ്ദം പ്രയാസപ്പെട്ടു് ഉണ്ടാക്കിയിട്ടു് വെല്ലുവിളിയോടെ പറഞ്ഞു. "ബദ്രിഭയ്യാ ഉണ്ടായിരുന്നെങ്കിൽ നേരമ്പോക്കു് ഉണ്ടാകുമായിരുന്നു."

രുപ്പൻബാബു, രംഗനാഥിനെ കണ്ട ഉടനെ പറഞ്ഞു. "രംഗനാഥദാദാ, നിങ്ങഠം ചെയ്തതു് നന്നായി. രണ്ടു രൂപാ കൊടുത്തു് വഴക്കു് ഒഴിവാക്കി. കൊച്ചു കൊച്ചു കാര്യങ്ങഠംക്കു വേണ്ടി കുത്തും കൊലയും ഉണ്ടാക്കുന്നതു നന്നല്ല."

ഒന്നര വർഷത്തിനു ശേഷമാണു് രംഗനാഥ് രുപ്പൻബാബുവിനെ കാണുന്നതു്. അന്നത്തെ സംഭവങ്ങളിൽ ഏററവും ഹൃദയംഗമം, രുപ്പൻബാബുവിൻെറ ഗാംഭീര്യമാണെന്നു് ധരിച്ചുകൊണ്ടു് രംഗനാഥ് പറഞ്ഞു. "അടിപിടി ആവശ്യമാണെന്ന ഉദ്ദേശത്തിലാണു് ഞാൻ ഇറങ്ങിപ്പോന്നതു്. പക്ഷെ, അല്പം ആലോചിച്ചപ്പോഠം അതിൽനിന്നു് ഒഴിഞ്ഞു."

അടിപിടിയിൽ വിദഗ്ധൻ എന്ന നിലയിൽ, രുപ്പൻബാബു

കൈ ഉയർത്തിക്കൊണ്ടു പറഞ്ഞു. "അതു നന്നായി. ഇത്തരം വഴക്കുകളാണ് വിദ്യാർത്ഥികൾക്കു ദുഷ്പേരുണ്ടാക്കുന്നത്."

രംഗനാഥ് അയാളെ ശ്രദ്ധയോടെ നോക്കി. തോളിൽ കിടക്കുന്ന ദോത്തിയുടെ അററം, അധികം നേരമാകാത്ത വെററില ചവയ്ക്കൽ, തലമുടിയിൽ ഒഴിച്ചിരിക്കുന്ന അനേകം ലിററർ എണ്ണ—ഇവയെല്ലാം സ്ഥലത്തെ ചട്ടമ്പിമാരുടെ ലക്ഷണംവച്ചു നോക്കിയാൽ അദ്ദേഹത്തെ ലക്ഷണയുക്തനാക്കിത്തീർത്തിരിക്കുന്നു. രംഗനാഥ് വിഷയം മാററി. അദ്ദേഹം ചോദിച്ചു. "ബദ്രിദാദാ എവിടെ? കണ്ടില്ലല്ലോ."

കൊച്ചു് എറുമ്പുകളെ തട്ടിക്കളയുവാനെന്നപോലെ സനീചർ തന്റെ അണ്ടർവെയർ തട്ടിത്തുടച്ചു. അതോടൊപ്പം പുരികം ചുളിച്ചുകൊണ്ടു പറഞ്ഞു. "എനിക്കും ബദ്രിഭയ്യായുടെ ഓർമ്മ വരുന്നു. അദ്ദേഹം ഉണ്ടായിരുന്നെങ്കിൽ ഇന്നുവരെ—"

"ബദ്രിദാദാ എവിടെ?" അതു ശ്രദ്ധിക്കാതെ റുപ്പൻബാബുവിനോടു ചോദിച്ചു.

റുപ്പൻബാബു നിർദ്ദയനായി പറഞ്ഞു. "സനീചർ പറയുകയായിരുന്നല്ലോ. എന്നോടു ചോദിച്ചിട്ടല്ല പോയതു്. എവിടെയോ പോയി. വരും. നാളെയോ മററന്നാളോ മറേറാ വരും."

അദ്ദേഹത്തിന്റെ വർത്തമാനം കേട്ടാൽ ബദ്രി അദ്ദേഹത്തിന്റെ ഏകോദരസഹോദരനാണെന്നോ, ഒരു വീട്ടിൽ ഒരുമിച്ചു താമസിച്ചിരുന്നതാണെന്നോ ധരിക്കുവാൻ പ്രയാസമായിരുന്നു. രംഗനാഥ് ദീർഘശ്വാസം വിട്ടു.

അയാൾ മറെറാരു ചോദ്യം ചോദിച്ചു. "ഇപ്പോൾ നീ ഏതു ക്ലാസ്സിലാ പഠിക്കുന്നതു്, റുപ്പൻ?"

ഈ ചോദ്യം ഇഷ്ടപ്പെട്ടില്ലെന്നു് അയാളുടെ ഭാവം കണ്ടാൽ തോന്നുമായിരുന്നു. അദ്ദേഹം പറഞ്ഞു. "ടെന്തു് ക്ലാസ്സിലാണു്."

"രണ്ടു കൊല്ലം മുമ്പു് ഞാൻ ഇതേ ക്ലാസ്സിൽ തന്നെയായിരുന്നു എന്നു നിങ്ങൾ പറഞ്ഞേക്കും. ശിവപാൽഗഞ്ചിലെ ഈ ക്ലാസ്സിൽനിന്നു പുറത്തു പോകുന്നതിനുള്ള വഴി ഒന്നും ഞാൻ കാണുന്നില്ല."

"നിങ്ങൾക്കു് ഈ കോളേജിന്റെ സ്ഥിതി എന്താണെന്നു് അറിയില്ല. തെമ്മാടികളുടെയും, വ്യഭിചാരികളുടെയും താവളമാണു്. പഠിപ്പിക്കലും, എഴുതിക്കലും ഉപേക്ഷിച്ചിട്ടു്

രാഷ്ട്രീയം കളിക്കുന്ന മാസ്റ്റർമാർ. രാപകൽ മൂക്കിൽ വിരൽ വച്ച് നടക്കുകയാണ് അച്ഛൻ. ഇവിടെ ആക്കെങ്കിലും പരീക്ഷ ജയിക്കാൻ കഴിയുമോ?''

വൈദ്യജി മുറിക്കുള്ളിൽ രോഗികൾക്ക് മരുന്നുകൊടുക്കുകയാ യിരുന്നു. പെട്ടെന്ന് അവിടെനിന്നുകൊണ്ട് അദ്ദേഹം വിളി ച്ചുപറഞ്ഞു. ''സമാധാനമായിരിക്ക് റുപ്പൻ. ഈ ദുഷിച്ച ഏർപ്പാട് നിർത്തുകതന്നെവേണം.''

ആകാശത്തുനിന്നു വന്ന ശബ്ദമാണെന്നേ തോന്നുമായിരു ന്നുള്ളു. ''വസുദേവാ, പരിഭ്രമിക്കാതെ. കംസന്റെ കാലൻ ജനിക്കാൻ പോകുകയാണ്.'' റുപ്പൻബാബു ശാന്തനായി. രംഗ നാഥ് മുറിയുടെ നേർക്ക് മുഖം തിരിച്ച് ഉച്ചത്തിൽ ചോദിച്ചു. ''മാമാജീ, അങ്ങേയ്ക്ക് കോളേജിനോട് എന്താണു ബന്ധം?''

''ബന്ധമോ?'' മുറിയിൽ വൈദ്യജിയുടെ ചിരി വളരെ ഉച്ചത്തിൽ പ്രതിധ്വനിച്ചു. ''ഈ കോളേജുമായി എനിക്ക് എന്തു ബന്ധമാണുള്ളതെന്ന് അറിയണോ? റുപ്പൻ, രംഗനാ ഥിന്റെ ജിജ്ഞാസ ശമിപ്പിക്കു.''

വലിയ കാര്യസ്ഥന്റെ മാതിരി റുപ്പൻ പറഞ്ഞു. ''അച്ഛൻ കോളേജിന്റെ മാനേജരാണ്. മാസ്റ്റർമാരുടെ വരവും പോക്കും അദ്ദേഹത്തിന്റെ കൈകളിലാണ്.''

താൻ ഈ പറഞ്ഞതു് രംഗനാഥിന്റെ മുഖഭാവത്തിൽ മാററം വരുത്തിയതു മനസ്സിലാക്കിക്കൊണ്ട് അദ്ദേഹം തുടന്നു പറഞ്ഞു. ''ഇങ്ങിനെയൊരു മാനേജരെ ഈ ദേശത്തെങ്ങും കിട്ടുകയില്ല. ശുദ്ധന്മാരോട് തനി ശുദ്ധൻ, ദുഷ്ടന്മാരോട് ആജന്മ ദുഷ്ടൻ.''

ഈ സൂചന രംഗനാഥ് മിണ്ടാതെ ദഹിപ്പിച്ചെടുത്തു. പിന്നെ, എന്തെങ്കിലും പറയണമല്ലോ എന്ന ഉദ്ദേശത്തിൽ ചോദിച്ചു. ''അപ്പോൾ കോ—ഓപ്പറേററീവ് യൂണിയന്റെ സ്ഥിതി എന്താണ്? മാമാജി അതിലും എന്തോ ആയിരുന്നല്ലോ?''

''ആയിരുന്നു എന്നല്ല, ആണ്.'' റുപ്പൻബാബു അല്പം തീക്ഷ്ണസ്വരത്തിൽ പറഞ്ഞു. ''മാനേജിംഗ് ഡയറക്ടർ ആയിരുന്നു, ആണ്, ആയിരിക്കുകയും ചെയ്യും.''

വൈദ്യജി ആയിരുന്നു. ആണ്. ആയിരിക്കും.

ഇംഗ്ലീഷുകാരുടെ കാലത്തു്, ഇംഗ്ലീഷുകാരുടെ കാര്യത്തിൽ ശ്രദ്ധിച്ചിരുന്നു. സ്വദേശി ഭരണത്തിന്റെ കാലത്തു് അദ്ദേഹം

സ്വദേശിഭരണാധികാരികളുടെ കാര്യത്തിൽ ശ്രദ്ധിക്കാൻ തുടങ്ങി. അദ്ദേഹം നാട്ടിന്റെ പുരാതന സേവകനായിരുന്നു. കഴിഞ്ഞ മഹായുദ്ധകാലത്തു്, നാട്ടിന്നു് ജപ്പാനിൽനിന്നും ആപത്തുണ്ടായപ്പോഴും, വിദൂരപൂർവ്വദേശത്തു യുദ്ധം ചെയ്യാനായി അദ്ദേഹം അനവധി പട്ടാളക്കാരെ ചേർത്തുകൊടുത്തു. ഇപ്പോഴും ആവശ്യം നേരിട്ടപ്പോഴും, അദ്ദേഹം തന്റെ രാഷ്ട്രീയസംഘത്തിൽ രാഷ്ട്രമാനം അനേകായിരം അംഗങ്ങളെ ചേർത്തു. ജഡ്ജിയുടെ കച്ചേരിയിൽ ജൂറിയും അസ്സസറും ആയും, സിവിൽ കോടതികളിലെ കേസ്സുകളിൽ സ്വത്തുക്കളുടെ ചുമതല വഹിക്കുന്ന ആളായും, ഗ്രാമങ്ങളിലെ ജഡ്ജിമാരുടെ അടുത്തു് കള്ളസാക്ഷി പറയുന്ന ആളായും പണ്ടുതന്നെ അദ്ദേഹം ജനസേവനം നടത്തിയിരുന്നു. ഇപ്പോഴദ്ദേഹം കോ—ഓപ്പറേറ്റീവ് യൂണിയന്റെ മാനേജിംഗ് ഡയറക്ടരും, കോളേജിന്റെ മാനേജരും ആണു്. വാസ്തവം പറഞ്ഞാൽ, ഈ സ്ഥാനങ്ങളിൽ ജോലി ചെയ്യാൻ അദ്ദേഹം ആഗ്രഹിച്ചതല്ല; എന്തെന്നാൽ സ്ഥാനമോഹം അദ്ദേഹത്തിനില്ല. എന്നാൽ ഈ ജോലികൾ ഉത്തരവാദിത്വത്തോടുകൂടി നിർവ്വഹിക്കുന്നതിന്നു് ആ രംഗങ്ങളിൽ ആരും ഇല്ല. ഉണ്ടായിരുന്ന ചെറുപ്പക്കാർ, രാജ്യമെങ്ങുമുള്ള എല്ലാ ചെറുപ്പക്കാരേയും പോലെ ഒന്നിനും കൊള്ളാത്തവരായിരുന്നു. അതിനാൽ വയസ്സുകാലത്തു് അദ്ദേഹത്തിന്നു് ഈ സ്ഥാനങ്ങൾ ഏറ്റെടുക്കേണ്ടിവന്നതാണു്.

വാർദ്ധക്യമോ! കണക്കു കൂട്ടിയാൽ അതങ്ങിനെയായതു കൊണ്ടുമാത്രമാണു്, വൈദ്യജിയെ സംബന്ധിച്ചു് ഈ പദം ഉപയോഗിക്കേണ്ടിവന്നിരിക്കുന്നതു്; എന്തെന്നാൽ, കണക്കുപടി അദ്ദേഹത്തിന്നു് വയസ്സു് അറുപത്തിരണ്ടായി. എങ്കിലും രാജധാനികളിലിരുന്നു രാജ്യസേവനം നടത്തുന്ന ആയിരക്കണക്കിന്നു് മഹാപുരുഷന്മാരെപ്പോലെ വൈദ്യജിയും വൃദ്ധനായില്ല. മാത്രമല്ല, ആ മഹാപുരുഷന്മാരെപ്പോലെ, വൈദ്യജിയും, മരിച്ചുപോകുന്നതുവരെ സ്വയം വൃദ്ധനാകുകയില്ലെന്നും, തങ്ങൾ മരിച്ചുപോയി എന്നു് ലോകർ വിശ്വസിക്കുന്നതുവരെ ജീവിച്ചിരിക്കുന്നതായി കരുതി രാജ്യസേവനം നടത്തിക്കൊണ്ടിരിക്കുമെന്നും പ്രതിജ്ഞ എടുത്തിരിക്കുകയുമാണു്. എല്ലാ രാഷ്ട്രതന്ത്രജ്ഞന്മാരെയും പോലെ അദ്ദേഹവും രാഷ്ട്രീയത്തെ വെറുക്കുകയും, രാഷ്ട്രീയക്കാരെ പരിഹസിക്കുകയും ചെയ്തിരുന്നു. ഗാന്ധിയെപ്പോലെ അദ്ദേഹവും തന്റെ രാഷ്ട്രീയകക്ഷിയിൽ ഒരു സ്ഥാനവും വഹിച്ചിരുന്നില്ല. എന്തെന്നാൽ, അവിടെ

പുതുർക്കം പ്രവേശിപ്പിക്കുന്നതിനെ പ്രോത്സാഹിപ്പിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. എന്നാൽ കോ—ഓപ്പറേറ്റീവിന്റെയും, കോളേജിന്റെയും കാര്യത്തിൽ ആളുകാം അദ്ദേഹത്തെ ഒഴിയുവാൻ നിവൃത്തിയില്ലാത്തവിധം നിർബ്ബന്ധിച്ചു. ആ നിർബ്ബന്ധം അദ്ദേഹം സ്വീകരിക്കുകയും ചെയ്തു.

വൈദ്യജിയുടെ ഒരു തൊഴിൽ വൈദ്യന്റേതു തന്നെയായിരുന്നു.

രോഗങ്ങളെ അദ്ദേഹം രണ്ടു വർഗ്ഗമായി തിരിച്ചിരിക്കുന്നു; പ്രകടരോഗമെന്നും ഗുപ്തരോഗമെന്നും. പ്രകടരോഗങ്ങളെ പ്രകടരൂപംകൊണ്ടും, ഗുപ്തരോഗങ്ങളെ ഗുപ്തരൂപംകൊണ്ടും ആണു് അദ്ദേഹം ചികിത്സിച്ചിരുന്നതു്. എല്ലാ രോഗവും ബ്രഹ്മചര്യത്തിന്റെ നാശത്തിൽനിന്നാണു് ഉണ്ടാകുന്നതെന്നു് രോഗങ്ങളെ സംബന്ധിച്ച ഒരു തത്വം അദ്ദേഹം പുലർത്തിയിരുന്നു. അദ്ദേഹം ഈ തത്വത്തെപ്പററി പറയാൻ തുടങ്ങിയതു്, പ്രായേണ തേജസ്സില്ലാത്തതും ശക്തിഹീനമായതും ആയ കോളേജു് കുമാരന്മാരുടെ മുഖം കണ്ടിട്ടാണു്. കുട്ടികളുടെ ആരോഗ്യം മോശമാകുന്നതു് ദാരിദ്ര്യംകൊണ്ടും, നല്ല ആഹാരം കഴിക്കാത്തതുകൊണ്ടും ആണെന്നു് ആരെങ്കിലും പറഞ്ഞാൽ, അവർ വളഞ്ഞ മാർഗ്ഗത്തിൽ, ബ്രഹ്മചര്യത്തിന്റെ മഹത്വത്തെ നിഷേധിക്കുകയാണു ചെയ്യുന്നതെന്നും, ബ്രഹ്മചര്യം അനുഷ്ഠിക്കാതിരിക്കുന്നവൻ ദുർമ്മാർഗ്ഗത്തിൽ ചരിക്കുന്നവനായിരിക്കുമെന്നതിനാൽ, ദാരിദ്ര്യത്തിന്റേയും, ഭക്ഷണത്തിന്റേയും കാര്യം പറയുന്നവനും, ദുർമ്മാർഗ്ഗചാരിയാണെന്നും അദ്ദേഹം ധരിച്ചിരുന്നു.

ഒരു ദിവസം അദ്ദേഹം രംഗനാഥിനേയും ബ്രഹ്മചര്യത്തിന്റെ പ്രയോജനം മനസ്സിലാക്കിക്കൊടുത്തു. അത്ഭുതകരമായ ശരീരവിജ്ഞാനമാണു് അദ്ദേഹം നൽകിയതു്. ഇതിൻ പ്രകാരം, അനേകം മണു് ഭക്ഷണത്തിൽനിന്നു് ഏതാനും തവി രസം ഉണ്ടാകുന്നു. രസത്തിൽനിന്നു് രക്തവും രക്തത്തിൽ നിന്നു് മററു ചിലതും, അങ്ങിനെ വീര്യത്തിന്റെ ഒരു തുള്ളിയും ഉണ്ടാകുന്നു. ഒരു തുള്ളി വീര്യം ഉണ്ടാക്കുന്നതിനു വേണ്ടിവരുന്ന ചെലവു്, ഒരു ആററംബോംബു് ഉണ്ടാക്കുന്നതിനുപോലും വേണ്ടിവരികയില്ലെന്നു് അദ്ദേഹം തെളിയിച്ചു. ഇന്ത്യയിൽ വിലപ്പെട്ട എന്തെങ്കിലും ഉണ്ടെങ്കിൽ അതു് വീര്യം മാത്രമാണെന്നു് രംഗനാഥിനു് ബോദ്ധ്യമായി. വീര്യത്തിനു് അനേകായിരം ശത്രുക്കളുണ്ടെന്നും, അവരെല്ലാം അതു കൊള്ളയടി

ക്കാൻ ഒരുങ്ങിയിരിക്കുകയാണെന്നും അദ്ദേഹം പറഞ്ഞു. എങ്ങനെ കിലും ഉപായംകൊണ്ടു് സ്വന്തം വീര്യം രക്ഷിച്ചില്ലെങ്കിൽ പക്ഷം, സ്വഭാവം ആകെത്തന്നെ രക്ഷപ്പെട്ടു! പണ്ടു് ഹിന്ദുസ്ഥാനത്തിൽ വീര്യരക്ഷയ്ക്കു് വളരെ പ്രാധാന്യം നൽകിയിരുന്നതായി അദ്ദേഹത്തിന്റെ സംഭാഷണത്തിൽനിന്നുതോന്നി. ഒരു വശത്തു് നെയ്യിന്റെയും പാലിന്റെയും പുഴയും, മറുവശത്തു് വീര്യത്തിന്റെ പുഴയും ഒഴുകിയിരുന്നു. ഒടുവിൽ അദ്ദേഹം ഒരു ശ്ലോകം ചൊല്ലി. അതിന്റെ അർത്ഥം വീര്യത്തിന്റെ ഒരു തുള്ളി വീണുപോയാൽ മനുഷ്യൻ മരിക്കുമെന്നും, ഒരു തുള്ളി ഉണ്ടാകുന്നപക്ഷം ജീവിതം നിലനില്ക്കുമെന്നും ആയിരുന്നു.

സംസ്കൃതം കേട്ട ഉടനെ സനീചർ കൈകൂപ്പി "ഭഗവാൻ കീജയ്" എന്നു പറഞ്ഞു. അയാൾ തല ഭൂമിയിൽ തൊടുമാറു് കുനിച്ചു. ഇതിലുള്ള ആവേശം കാരണം അയാളുടെ പിൻഭാഗം മച്ചിന്റെ നേർക്കു് ഉയർന്നുവന്നു. വൈദ്യജിക്കു് ഉത്സാഹം വർദ്ധിച്ചു. അദ്ദേഹം രംഗനാഥിനോടു പറഞ്ഞു. "ബ്രഹ്മചര്യത്തിന്റെ തേജസ്സിനെപ്പറ്റി എന്തു പറയാൻ? കുറച്ചുനാൾ കഴിഞ്ഞു് കണ്ണാടിയിൽ മുഖം നോക്കൂ; അപ്പോൾ മനസ്സിലാകും."

രംഗനാഥ് തല കുലുക്കിയിട്ടു് അകത്തു പോകാനായി എഴുന്നേറ്റു. അമ്മാവന്റെ ഈ സ്വഭാവം അയാൾക്കു പണ്ടേ അറിയാമായിരുന്നു. റുപ്പൻബാബു വാതിലിനടുത്തു നിൽപ്പുണ്ടായിരുന്നു. വൈദ്യജിയുടെ പ്രസംഗം, അദ്ദേഹത്തിൽ ഒരു മാറ്റവും വരുത്തിയില്ല. അദ്ദേഹം രംഗനാഥിനോടു പതുക്കെ പറഞ്ഞു. "മുഖത്തു തേജസ്സുണ്ടാക്കാൻ ഇക്കാലത്തു് ബ്രഹ്മചര്യം എന്തിനു്? ക്രീമും, പൗഡറും മതി."

## 5

പുനർജന്മസിദ്ധാന്തം ആവിഷ്കരിക്കപ്പെട്ടതു് സിവിൽ കോടതികളിലാണു്. തങ്ങളുടെ കേസു് തീർന്നില്ലല്ലോ എന്ന ദുഃഖത്തോടെ വാദിയും പ്രതിയും മരിക്കാൻ ഇടവരരുതു് എന്നാണു് ഇതിന്റെ ഉദ്ദേശം. ഈ വിശ്വാസത്തിന്റെ ഫല

മായി, കേസിന്റെ വിധി കേൾക്കുവാൻ അടുത്ത ജന്മമെങ്കിലും എന്ന മനസ്സമാധാനത്തോടെ മരിക്കാൻ അവർക്കു സാധിക്കുന്നു.

വൈദ്യജിയുടെ സ്വീകരണമുറിക്കു വെളിയിലുള്ള തിണ്ണയിൽ ഇപ്പോഴിരിക്കുന്ന ആൾ, ഏഴു വർഷം മുമ്പ് ഒരു സിവിൽ കേസ് കൊടുത്തതാണ്. അതിനാൽ, കഴിഞ്ഞ ജന്മത്തിലെ പാപം, ഭാഗ്യം, ഭഗവാൻ, അടുത്ത ജന്മത്തിലെ കാര്യപരിപാടി, എന്നിവയെപ്പറ്റിയെല്ലാം അയാൾ നിയതമായ വ്യവസ്ഥകൾ ചെയ്തിരിക്കാമെന്നതു് സ്വാഭാവികം തന്നെ.

മുടന്തൻ എന്നാണു് ആളുകൾ അയാളെ വിളിച്ചിരുന്നതു്. നെററിയിൽ കബീറിന്റെ അനുയായിയുടെ തിലകം, കഴുത്തിൽ തുളസിമാല, കാററും മഴയും ഏററ താടിമീശയുള്ള മുഖം. ബനിയൻ ധരിച്ചിട്ടുണ്ടു്. ഒരു കാൽ മുട്ടിനുസമീപംവച്ചു് മുറിച്ചിരുന്നു. തന്മൂലമുള്ള അസ്വാധീനം പരിഹരിക്കാൻ ഒരു വടിയുണ്ടു്. സ്വന്തം കൈയാൽ, സ്വന്തം മുതുകിൽ, ചാട്ടവാറുകൊണ്ടു് നൂറടി അടിച്ചിരിക്കാവുന്ന, പുരാതന ക്രിസ്തീയ പുണ്യവാളന്മാരുടെ ഭാവമായിരുന്നു മുഖത്തു്.

സനീചർ അയാളുടെ നേർക്കു് ഒരു ഗ്ലാസ്സ് ഭംഗ് നീട്ടിക്കൊണ്ടു പറഞ്ഞു. "ദാ, വാങ്ങിക്കൊള്ളൂ മുടന്തൻ സഹോദരാ. ഇതു കുടിച്ചോ. നല്ല നല്ല സാധനങ്ങൾ ചേർത്തിട്ടുണ്ടു്."

മുടന്തൻ ദീർഘമായി ശ്വാസം വലിക്കുകയും കണ്ണടയ്ക്കുകയും ചെയ്തു. ആത്മപീഡിതരായ വ്യക്തികൾ മുതൽ മൂഷ്ടാന്നഭക്ഷണം കഴിക്കുന്നവർ വരെയുള്ള ആളുകളുടെ ഭാവപ്രകടനത്തിലെ സന്തോഷസൂചന ഒന്നുതന്നെയാണു് എന്നു് കരുതപ്പെട്ടുപോരുന്നു. സനീചർ അയാളെ വിട്ടിട്ടു്, ഡാർവിന്റെ സിദ്ധാന്തം ശരിയാണെന്നു തെളിയിക്കുമാറു്, ഒരു ചാട്ടം ചാടി സ്വീകരണമുറിയുടെ ഉൾഭാഗത്തു് ആക്രമണം നടത്തി. അവിടെ പ്രിൻസിപ്പൽ സാഹേബ്, ക്ളാർക്ക്, വൈദ്യജി, രംഗനാഥ് തുടങ്ങിയവർ ഇരിക്കുന്നു. സമയം പകൽ പത്തു മണിയാകാറായി.

സനീചർ, ഭംഗ് അടങ്ങിയ അതേ ഗ്ലാസ്സ് പ്രിൻസിപ്പൽ സാഹേബ്ബിന്റെ നേർക്കു നീട്ടുകയും അതേപോലെ പറയുകയും ചെയ്തു. "കുടിച്ചാലും പ്രിൻസിപ്പൽ സാഹേബ്, നല്ല നല്ല സാധനങ്ങൾ ചേർത്തിട്ടുണ്ടു്."

പ്രിൻസിപ്പൽ സാഹേബ് വൈദ്യജിയോടു പറഞ്ഞു.

"കോളേജിലെ ജോലി ഉപേക്ഷിച്ചിട്ട വന്നിരിക്കുകയാണ്. ഇതു വൈകിട്ടത്തേയ്ക്കു വച്ചേയ്ക്കൂ."

വൈദ്യജി സ്നേഹപൂർവ്വം പറഞ്ഞു. "വൈകിട്ട് വീണ്ടും കുടിക്കാം."

"കോളേജ് വിട്ടിട്ട വന്നിരിക്കുകയാണ്'" എന്നദ്ദേഹം വീണ്ടും പറഞ്ഞു.

കോളേജിൽ പോകാൻ തയ്യാറായി റുപ്പൻബാബു പുറത്തു വന്നു. പതിവുപോലെ, തോളിൽ വീണുകിടക്കുന്ന ദോത്തിയുടെ അററം. ബുഷ് ഷർട്ട്. അദ്ദേഹത്തിൻെറ തത്വം അനുസരിച്ച്, മുഷിഞ്ഞതാണെങ്കിലും, വിലകൂടിയതാകയാൽ ധരിക്കാൻ പററിയതാണ്. ഇപ്പോഴും മുറുക്കിയതേ ഉള്ളൂ. തലമുടി കോതി ഒതുക്കിയിട്ടുണ്ട്. കയ്യിൽ ഒരു തടിച്ച പുസ്തകം. സാധാരണയായി നഗരശാസ്ത്ര ക്ളാസ്സിൽ വായിക്കാനുള്ളതാണതു്. അതിൻെറ പേരു് "പോക്കററ് ചാരൻ" എന്നായിരുന്നു. പോക്കററിൽ രണ്ടു ഫൗണ്ടൻപെൻ. ഒന്നു ചുവപ്പുമഷിക്കുള്ളതും, ഒന്നു് നീലമഷിക്കുള്ളതും. രണ്ടിലും മഷിയില്ല. കൈത്തണ്ടയിൽ വാച്ചുണ്ടു്. ചൂതുകളിക്കാരുടെ വാച്ചുവരെ പണയം പോകും; ചൂതുകളിക്കാരുടെ സാധനം പണയം വാങ്ങുന്നവർക്ക് വില കൂടിയ വാച്ച് പത്തു രൂപയ്ക്കു കിട്ടും എന്ന തത്വത്തെ സാർത്ഥകമാക്കുന്നതായിരുന്നു ആ വാച്ച്.

പുറത്തിറങ്ങുന്നതിനിടയിൽ, റുപ്പൻബാബു പ്രിൻസിപ്പലിൻെറ വാക്കുകൾ കേട്ടു. അവിടെ നിന്നുകൊണ്ടു് അദ്ദേഹം പറഞ്ഞു. "അങ്ങു് കോളേജിനെ എപ്പോഴും ഉപേക്ഷിക്കും. കോളേജാണ് അങ്ങയെ ഒരിക്കലും ഉപേക്ഷിക്കാത്തതു്."

പ്രിൻസിപ്പൽ സാഹേബ് നാണിച്ചുപോയി. അതിനാൽ ചിരിച്ചിട്ട് ഉച്ചത്തിൽ പറഞ്ഞു. "റുപ്പൻബാബു പറഞ്ഞതു ശരിയാ."

സനീചർ ചാടിച്ചെന്നു് അദ്ദേഹത്തിൻെറ കൈത്തണ്ടയിൽ പിടിച്ചു. സന്തോഷസൂചകമായ ശബ്ദത്തിൽ പറഞ്ഞു. "ദാ, വാങ്ങിക്കോ, ഇപ്പറഞ്ഞതിനു് ഒരു ഗ്ലാസ്സ് കൂടി അടിച്ചുകൊള്ളൂ."

പ്രിൻസിപ്പൽ ഭംഗ് കുടിക്കുന്നതു്, വൈദ്യജി സന്തോഷത്തോടെ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. അതു കുടിച്ചു കഴിഞ്ഞു് പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "ശരിക്കും ഒന്നാംതരം."

വൈദ്യജി പറഞ്ഞു. "ഭംഗ് പേരിന്ന മാത്രമേ ചേർത്തിട്ടുള്ളു. ഇല്ലെന്നുതന്നെ പറയാം. ശരിക്കും ഉള്ളതു് ബദാമും, വലിയ മുന്തിരിങ്ങയും, പിസ്തയും ആണു്. ബദാം ബുദ്ധിയും വീര്യവും വർദ്ധിപ്പിക്കുന്നു. വലിയ മുന്തിരിങ്ങ വിരേചനസ്വഭാവമുള്ളതാണു്. ഇതിൽ ഏലക്കായും ഇട്ടിട്ടുണ്ടു്. അതു തണുപ്പുണ്ടാക്കും. അതു മൂലം വീര്യം ഇളകുകയില്ല; ദൃഢവും, സ്ഥിരവും ആയിരിക്കും. രംഗനാഥിലും ഈ പാനീയം ചെറുതായി ഒന്നു പ്രയോഗിച്ചുകൊണ്ടിരിക്കുകയാണു്."

എന്തോ പറയുവാൻ വേണ്ടി പ്രിൻസിപ്പൽ സാഹേബ് കണ്ണും ഉയർത്തി. എന്നാൽ അദ്ദേഹം അതിനു മുമ്പു പറഞ്ഞു. "ഇദ്ദേഹത്തിനു കുറച്ചു ദിവസമായി ജ്വരം ആരംഭിച്ചിരുന്നു. ശക്തിക്ഷയം സംഭവിച്ചിരുന്നു. അതുകൊണ്ടു് ഇദ്ദേഹത്തെ ഞാൻ വിളിപ്പിച്ചു. നിത്യാനുഷ്ഠാനത്തിനുള്ള ഒരു പരിപാടിയും നിശ്ചയിച്ചു. പോഷകപദാർത്ഥങ്ങളുടെ കൂട്ടത്തിൽ ബദാം സേവിക്കലും ഉണ്ടു്. ഭംഗിന്റെ രണ്ടിലയും ഉണ്ടു്. ആറു മാസത്തിനു ശേഷം അദ്ദേഹം ഇവിടെനിന്നു പോകുന്നെങ്കിൽ തന്നെ, ആരായിട്ടാണു് പോകുന്നതെന്നു കണ്ടുകൊള്ളൂ."

കോളേജ് ക്ളാർക്ക് പറഞ്ഞു. "ചുണ്ടെലിപോലെ വന്നു, കാണ്ടാമൃഗം പോലെ പോകും. കണ്ടുകൊള്ളൂ, ചിററപ്പാ."

ക്ളാർക്ക് എപ്പോഴെങ്കിലും വൈദ്യജിയെ ചിററപ്പൻ എന്നു വിളിക്കുമ്പോൾ, തന്നെ എന്താണു് അച്ഛാ എന്നു വിളിക്കാത്തതു് എന്നു് പ്രിൻസിപ്പൽ ദുഃഖിച്ചിരുന്നു. വിഷാദമയമായി അദ്ദേഹത്തിന്റെ മുഖം. അടുത്തു കിടന്നിരുന്ന ഫയൽ അദ്ദേഹം മറിക്കാൻ തുടങ്ങി.

അപ്പോഴേയ്ക്കും മുടന്തൻ വാതില്ക്കൽവന്നു. ശാസ്ത്രങ്ങളിൽ ശൂദ്രന്മാർക്കു് നിശ്ചയിച്ചിട്ടുള്ള ആചാരവിധിപ്രകാരം കട്ടിളപ്പടിയിൽ പിടക്കോഴിമാതിരി നിന്നുകൊണ്ടു് അയാൾ വൈദ്യജിയെ നമസ്കരിച്ചു. ഇന്നും നമ്മുടെ നാട്ടിൽ ശാസ്ത്രം സർവ്വോപരി വിരാജിക്കുന്നു എന്നും, ജാതിവ്യവസ്ഥ നശിപ്പിക്കുന്നതിനുള്ള യത്നങ്ങൾ ചതിക്കപ്പെട്ടിട്ടില്ലെങ്കിലും, അവ കേവലം ഭാവനാവിലാസങ്ങളാണെന്നും ഇതിൽനിന്നും പ്രകടമായി. ഭിക്ഷ യാചിക്കുന്നതുപോലെ മുടന്തൻ പറഞ്ഞു. "ബാപ്പൂ, അപ്പോൾ ഞാൻ പോട്ടെ!"

വൈദ്യജി പറഞ്ഞു. "പോകൂ, സഹോദരാ. നിങ്ങൾ ധർമ്മയുദ്ധം ചെയ്യുകയാണു്. യുദ്ധം ചെയ്തുകൊണ്ടുതന്നെ പോകൂ. ഇതിൽ എനിക്കു് എന്തു സഹായം ചെയ്യാൻ കഴിയും?"

ക്കടന്തൻ സ്വാഭാവിക രീതിയിൽ പറഞ്ഞു. "ശരിയാണ്ബാപ്പു! ഇത്തരം യുദ്ധത്തിൽ നിങ്ങൾ എന്തു ചെയ്യും? എന്തെങ്കിലും ശിപാർശി—വിപാർശിയുടെ കാര്യം ഉണ്ടാകുന്നപക്ഷം നിങ്ങളുടെ കട്ടിളപ്പടിയിൽ തല അരയ്ക്കും."

നിലം തൊട്ടമാറു കുനിഞ്ഞു് അദ്ദേഹത്തെ ഒന്നുകൂടി പ്രണമിച്ചു. പിന്നെ, വടിയുടെ സഹായത്തിൽ ഒറ്റക്കാലിൽ ആടിയാടി നടന്നുപോയി. വൈദ്യജി ഉച്ചത്തിൽ ചിരിക്കാൻ തുടങ്ങി. അദ്ദേഹം പറഞ്ഞു. "അവൻെറ ബുദ്ധി, കുഞ്ഞുങ്ങളുടെ ബുദ്ധിപോലാണു്."

അദ്ദേഹം കുറച്ചേ ചിരിക്കാറുണ്ടായിരുന്നുള്ളു. വൈദ്യജി ചിരിച്ചു ചിരിച്ചു് അദ്ദേഹത്തിൻെറ മുഖം മാർദ്ദവമുള്ളതായി തീരുന്നുവെന്നു് രംഗനാഥ് ഞെട്ടലോടെ കണ്ടു. നേതൃത്വത്തിൻെറ സ്ഥാനം, സജ്ജനത്വം കരസ്ഥമാക്കിയിരിക്കുന്നു. ആചാരനിഷ്ഠനായ മഹാപുരുഷൻെറ സ്ഥാനത്തു് ദുരാചാരിയെപ്പോലുള്ള ഒരാളെ അദ്ദേഹം ദർശിക്കാൻ തുടങ്ങി.

രംഗനാഥ് ചോദിച്ചു. "ഈ യുദ്ധം എങ്ങിനെ നടക്കുന്നു?" എന്തൊന്നിൻെറ തണലിലാണോ കുട്ടികളുടെ രാവിലെ ഭംഗ് കുടിക്കുവാൻ എത്താറുള്ളതു്, ആ ഫയലുകളും, ചെക്ക് ബുക്കും പ്രിൻസിപ്പൽ സാഹേബ് അടുക്കി എടുക്കാൻ തുടങ്ങി. അദ്ദേഹം കൈ തടഞ്ഞിട്ടു് പറഞ്ഞു. "ഇയാൾക്കു് തഹസീലിൽനിന്നു് ഒരു പ്രമാണത്തിൻെറ പകപ്പ്' എടുക്കാനുണ്ടു്. കൈക്കൂലി കൊടുക്കുകയില്ലെന്നും, നിയമപ്രകാരം മാത്രമേ പകപ്പ്' എടുപ്പിക്കൂ എന്നും ഇയാൾ സത്യം ചെയ്തിരിക്കുകയാണു്. അവിടെ പകപ്പെഴുത്തുകാരൻ സത്യം ചെയ്തിരിക്കുന്നതു് കൈക്കൂലി വാങ്ങുകയില്ല എന്നും, നിയമപ്രകാരമേ പകപ്പ് കൊടുക്കുകയുള്ളൂ എന്നും ആണു്. ഈ യുദ്ധം നടന്നുകൊണ്ടിരിക്കുന്നു."

രംഗനാഥ് ചരിത്രം എടുത്തു് എം. എ. പാസ്സായിട്ടുണ്ടു്. എന്തു യുദ്ധത്തിൻെറ കാരണങ്ങൾ പഠിച്ചിട്ടുണ്ടെന്നു് അയാൾക്കറിയില്ല. ഭാരതം കൈയടക്കുന്നതിനായി അലക്സാണ്ടർ ആക്രമണം നടത്തി. പുരു എതിർത്തു. യുദ്ധം ഉണ്ടായി. പത്മിനിയെ വേണം എന്നു് അലാവുദ്ദീൻ പറഞ്ഞു. കൊടുക്കുകയില്ല എന്നു് റാണായും പറഞ്ഞു. ഇക്കാരണത്താലും യുദ്ധം ഉണ്ടായി. എല്ലാ യുദ്ധത്തിൻെറയും മൂലം ഇതുതന്നെയാണു്. എടുക്കും എന്നു് ഒരു പക്ഷം പറയുന്നു; തരില്ല എന്നു് മറ്റൊരു പക്ഷവും പറയുന്നു. ഇപ്രകാരമുള്ള കാരണങ്ങളാലാണു് യുദ്ധം ഉണ്ടാ

യിട്ടുള്ളതു്. എന്നാൽ ഇവിടെയാകട്ടെ, മുടന്തൻ പറയുന്നു താൻ ധർമ്മത്തിൽനിന്നു് പകർപ്പെടുക്കുമെന്നു്. ബാബു പറയുന്നു ധർമ്മത്തിൽനിന്നു് പകർപ്പു നൽകുമെന്നു്. എന്നിട്ടും യുദ്ധം നടക്കുന്നു.

ചരിത്രപരമായ ഈ വിരോധാഭാസത്തിന്റെ ഉദ്ദേശം എന്തെന്നു്, രംഗനാഥ് പ്രിൻസിപ്പൽ സാഹേബ്ബിനോടു ചോദിച്ചു.

അദ്ദേഹത്തോടു് ക്ളാർക്കു് പറഞ്ഞു.

"ഇവ ചെറുപ്പത്തിന്റെ ഉന്മേഷംകൊണ്ടുണ്ടായതാണു്. വളരെ പ്രയാസപ്പെട്ടു മാത്രമേ ഓർക്കാൻ കഴിയുന്നുള്ളൂ."

"മുടന്തൻ ഇവിടെനിന്നു് അഞ്ചു് കോസ് (ഒരു ഉത്തരേന്ത്യൻ ദൂര അളവു്) അകലെ ഒരു ഗ്രാമത്തിലാണു് താമസിക്കുന്നതു്. ഭാര്യ മരിച്ചുപോയി. മക്കളോടു് ഇയാൾ ദേഷ്യത്തിലാണു്. അവർ മരിച്ചുപോയതായിട്ടാണു് ഇയാൾ കരുതിയിരിക്കുന്നതു്. ഭക്തനാണു്. കബീറിന്റെയും, ദാദുവിന്റെയും ഭജനപ്പാട്ടുകൾ പാടിവന്നു. പാടിപ്പാടി ക്ഷീണിച്ചപ്പോൾ, സിവിൽ കോടതിയിൽ ഒരു കേസ് ഫയലാക്കി.

"കേസിനു് ഒരു പഴയ വിധിയുടെ പകർപ്പു വേണം. അതിനായി നേരത്തെ തഹശീലിൽ ഒരപേക്ഷ കൊടുത്തു. ഹർജിയിൽ എന്തോ പോരായ്മ ഉണ്ടായിരുന്നു. അതിനാൽ അതു് തള്ളിപ്പോയി. അതിന്മേൽ അയാൾ രണ്ടാമതൊരു ഹർജി കൊടുത്തു. കുറച്ചു ദിവസം കഴിഞ്ഞു് അയാൾ തഹശീലിൽ പകർപ്പെടുപ്പിക്കാൻ പോയി. പകർപ്പെഴുത്തു ഗുമസ്തൻ അഞ്ചു രൂപാ ചോദിച്ചു. നിരക്കു് രണ്ടു രൂപയാണെന്നു മുടന്തൻ പറഞ്ഞു. വാദപ്രതിവാദമായി. രണ്ടുനാലു വക്കീലന്മാർ അവിടെ നില്പുണ്ടായിരുന്നു. ആദ്യം അവർ പകർപ്പെഴുത്തുഗുമസ്തനോടു പറഞ്ഞു, രണ്ടു രൂപയ്ക്കുതന്നെ സമ്മതിക്കു സഹോദരാ, അയാളൊരു പാവം മുടന്തനല്ലേ. പകർപ്പു വാങ്ങിക്കൊണ്ടു് അയാൾ നിങ്ങളുടെ ഗുണഗണങ്ങൾ പാടും. എന്നാൽ ഗുമസ്തൻ മുടിനാരിഴ മാറുവാൻ തയ്യാറായില്ല. അയാൾക്കു് ഗർവ്വായി. ആണുങ്ങൾക്കു് ഒററ വാക്കേ ഉള്ളൂ എന്നയാൾ പറഞ്ഞു. എന്തു തരണമെന്നു പറഞ്ഞോ അതുതന്നെ മേടിക്കും.

"അപ്പോൾ വക്കീലന്മാർ മുടന്തനെ സമാധാനപ്പെടുത്തി. പകർപ്പെഴുത്തുകാരൻ ഗുമസ്തനുംകുഞ്ഞുകുട്ടി പരാധീനക്കാരനല്ലേ? കെട്ടിക്കാൻ പ്രായമായ പെൺകുട്ടികളുണ്ടു്. അതുകൊണ്ടാണു് റേററു് കൂട്ടിയതു്. അതു മനസ്സിലാക്കി അഞ്ചു രൂപാ

കൊടുക്കും. പക്ഷെ അയാളും ശാഠ്യക്കാരൻ ആയിരുന്നു. ഇപ്പോഴ് ഇതേ ഉള്ള എന്നയാൾ പറഞ്ഞു. ഗൃമസ്ഥൻ, നെയ്യിൽ പൊരിച്ച ഇറച്ചിക്കു പണം ചെലവാക്കുന്നു എന്നും, പെൺകുട്ടികളെ കല്യാണം കഴിച്ചു കൊടുക്കുന്നതിനു് കൈക്കൂലി വാങ്ങുന്നു എന്നും അയാൾ ആക്ഷേപിച്ചു. പകപ്പെഴുത്തുഗൃമസ്ഥൻ പകച്ചുപോയി. മുറുമുറുത്തുകൊണ്ടു പറഞ്ഞു. പോകൂ, ഞാൻ ഇതിനു കൈക്കൂലി വാങ്ങുകയില്ല. ചെയ്യേണ്ടതു നിയമപ്രകാരം ചെയ്തുകൊള്ളാം. വക്കീലന്മാർ വളരെ സമാധാനപ്പെടുത്തി. അങ്ങിനെ ചെയ്യരുതു് മുടന്തൻ, ഭക്തനാണു്. അയാൾ പറഞ്ഞതു് ചീത്ത അർത്ഥത്തിലെടുക്കരുതു് എന്നെല്ലാം അവർ പറഞ്ഞു. എന്നാൽ, അയാളുടെ ദേഷ്യം ഒരിക്കൽ കേറിക്കഴിഞ്ഞാൽ പിന്നെ ഇറങ്ങുകയില്ല.

''മുട്ന്തൻ, രംഗനാഥ് ബാബുവിനോടു് കള്ളമൊന്നും പറഞ്ഞില്ലെന്നതു് നേരാണു്. ഇന്നാട്ടിൽ പെൺകുട്ടികളെ കെട്ടിക്കുന്നതു് മോഷണത്തിനു ന്യായീകരണമായിത്തീർന്നിരിക്കുന്നു. ഒരാൾ കൈക്കൂലി വാങ്ങിയാൽ പറയും, പാവം എന്തുചെയ്യും! വലിയ കുടുംബമാണു്, പെൺകുട്ടികൾ വിവാഹപ്രായമായിരിക്കുന്നു. എല്ലാ തെമ്മാടിത്തരത്തിനും സമാധാനമായി പെൺകുട്ടികളെ കെട്ടിക്കണമെന്നു പറഞ്ഞാൽ!

''അതെന്തുമാകട്ടെ, മുടന്തനും പകപ്പെഴുത്തു ഗൃമസ്ഥനും തമ്മിൽ വലിയ തർക്കം നടന്നു. ഇപ്പോൾ കൈക്കൂലിയുടെ പേരിൽ ഓരോ കാര്യത്തിനും തർക്കം നടക്കുകയാണു്. പണ്ടു് കാര്യനടപ്പുണ്ടായിരുന്നു. പഴമക്കാർ വാക്കിനു് ഉറപ്പുള്ളവരായിരുന്നു. ഒരു ദിവസം കൈമടക്കു കൊടുക്കൂ. പിറ്റേ ദിവസം പകപ്പു കിട്ടും. ഇപ്പോൾ പഠിപ്പുള്ള സ്കൂൾകുട്ടികൾ ഓഫീസുകളിൽ വന്നുകയറിയിരിക്കുന്നു. ഇവരെ കണ്ടു് പഴയ ആളുകളും തോന്നിയപോലെ പ്രവർത്തിക്കുന്നു. ഇപ്പോൾ കൈക്കൂലി കൊടുക്കുന്നതും കൈക്കൂലി വാങ്ങുന്നതും, രണ്ടും കുഴപ്പം പിടിച്ച കാര്യം തന്നെ.

''മുടന്തനും ദേഷ്യം വന്നു. തുളസിമാല തൊട്ടു സത്യം ചെയ്തു പറഞ്ഞു. പോകൂ ബാബൂ, നിങ്ങൾ നിയമം അനുസരിച്ചു പ്രവർത്തിക്കുമെങ്കിൽ നമ്മളും നിയമം അനുസരിച്ചു പ്രവർത്തിക്കും. ഇപ്പോൾ നിങ്ങൾക്കു് ഒരു ദമ്പിടി പൈസ തരികയില്ല. ഞാൻ കേസ് കൊടുത്തിട്ടുണ്ടു്. എന്നെങ്കിലും നമ്പർ വരികതന്നെ ചെയ്യും.

''അതിനുശേഷം മുടന്തൻ തഹശീൽദാരുടെ അടുക്കൽ ചെന്നു

കാര്യമെല്ലാം പറഞ്ഞു. തഹശീൽദാർ വളരെ ചിരിച്ചു. പിന്നെ പറഞ്ഞു. ‘‘മുടന്താ, സബാഷ്, നിങ്ങൾ ചെയ്തതു് ശരിതന്നെ. ഈ കൊടുക്കൽ വാങ്ങലിൽ ഏർപ്പെടേണ്ട ഒരാവശ്യവും നിങ്ങൾക്കില്ല. നമ്പർ വരുമ്പോൾ നിങ്ങൾക്കു് പകർപ്പു കിട്ടും.’’ അയാൾ പ്രവൃത്തിയാരോടു പറഞ്ഞു. ‘‘പാവം മുടന്തൻ നാലു മാസമായി കഴച്ചിലിലാണു്. ഇനി നിയമപ്രകാരം കാര്യംനടത്തണം. ഇദ്ദേഹത്തെ വിഷമിപ്പിക്കരുതു്.’’ ഇതു കേട്ടപ്പോൾ, ‘ഈ മുടന്തൻ വായാടിയാണല്ലോ’ എന്നു് പ്രവൃത്തിയാർ പറഞ്ഞു. ‘‘അങ്ങു് ഇയാളുടെ വഴക്കിൽ ഉൾപ്പെടരുതു്.’’ അപ്പോൾ മുടന്തൻ പ്രവൃത്തിയാരുമായി തെററി. വീണ്ടും കലമ്പലായി. ഒരുപ്രകാരത്തിൽ തഹശീൽദാർ രണ്ടു പേരെയും സമാധാനപ്പെടുത്തി.

‘‘പകർപ്പെഴുത്തു ഗുമസ്തൻ ഏതെങ്കിലും കാരണം ഉണ്ടാക്കി തൻെറ കേസ്സു് തള്ളിക്കുമെന്നു് മുടന്തനറിയാം. എറുമ്പിനു് അതിൻെറ ജീവൻ എങ്ങിനെയോ അതുപോലാണു് പാവത്തിനു് കേസ്സു്. അതെടുത്തു കളയുവാൻ വലിയ ശക്തിയൊന്നും വേണ്ട. ഏതവസരത്തിലും കേസ്സു് തള്ളിപ്പോകാം. ഫീസു് സ്ററാമ്പു് കറവായേ പതിച്ചിട്ടുള്ളു. മേൽവിലാസം തെററായിട്ടാണു് കാണിച്ചിട്ടുള്ളതു്. ഒരു കോളം അപൂർണ്ണമാണു്. ഇങ്ങിനെയുള്ള കാര്യങ്ങൾ നോട്ടീസ്സു് ബോർഡിൽ പരസ്യപ്പെടുത്തുകയും, അതിൽ കാണിച്ചിരിക്കുന്ന തീയതിക്കകം തെററുകൾ തിരുത്താതിരിക്കുകയും ചെയ്യുന്നപക്ഷം, കേസ്സു് തള്ളിപ്പോകും.

‘‘അതുകൊണ്ടു് മുടന്തൻ ഇപ്പോൾ പൂർണ്ണമായി തയ്യാറെടുത്തിരിക്കുകയാണു്. അയാൾ അയാളുടെ ഗ്രാമത്തിൽനിന്നു വന്നിരിക്കുകയാണു്. അയാളുടെ വീടു് താഴിട്ടു പൂട്ടിയിരിക്കുന്നു. വയലും, കൃഷിയും, കാളകളേയും എല്ലാം ദൈവത്തെ ഏല്പിച്ചിട്ടു പോന്നിരിക്കുകയാണു്. ഒരു ബന്ധുവിൻെറ വീട്ടിൽ താവളം അടിച്ചിരിക്കുന്നു. നേരം വെളുക്കുന്നതു മുതൽ സന്ധ്യവരെ തഹശീലിലെ നോട്ടീസ്സു് ബോർഡിനു ചുററും കറങ്ങും. അങ്ങിനെ ചെയ്തില്ലെങ്കിൽ, നോട്ടീസ്സു് ബോർഡിൽ അയാളുടെ കേസ്സിൻെറ വിവരം ഒന്നും ഉണ്ടാകുകയില്ലെന്നും, തനിക്കു് ഒരു വിവരവും കിട്ടുകയില്ലെന്നും അയാൾ ഭയപ്പെട്ടു. കേസ്സു് തള്ളിപ്പോകാൻ ഇടയാകരുതു്. ഒരിക്കൽ അങ്ങിനെ സംഭവിച്ചിട്ടുള്ളതാണു്.

‘‘പകർപ്പെടുക്കുന്നതു സംബന്ധിച്ച സകല നിയമങ്ങളും

അയാൾ ഉരുവിട്ടുകൊണ്ടിരുന്നു. ഫീസിന്റെ മുഴുവൻ ചാർട്ടും ഓർമ്മിച്ചുവച്ചിരിക്കുന്നു. മനുഷ്യന്റെ പുണ്യം ക്ഷയിക്കുമ്പോൾ അവനു് പോലീസ് സ്റ്റേഷന്റേയും കച്ചേരിയുടേയും സമ്പർക്കമുണ്ടാകുന്നു. മുടന്തന്റെയും പുണ്യം ക്ഷയിച്ചുപോയി. എന്നാൽ, ഇപ്രാവശ്യം തഹശീലിൽ അതു മുറിഞ്ഞതെങ്ങിനെയെന്നു് ഓർത്തിട്ടു തോന്നുന്നതു്, പകപ്പെടുത്തു കഴിഞ്ഞാൽ മാത്രമേ ഞരമ്പു ശരിയാകുകയുള്ളു എന്നാണു്."

ക്ലാക്കു് പോകാനായി എഴുന്നേററു. പ്രിൻസിപ്പൽ നാലുപാടും കണ്ണോടിച്ചിട്ടു് പറഞ്ഞു. "ബദ്രിഭയ്യായെ കാണുന്നില്ലല്ലോ."

വൈദ്യജി പറഞ്ഞു. "ഒരു ബന്ധു കൊള്ളയിൽ കുടുങ്ങിപ്പോയി. പോലീസ്സിന്റെ ലീല അപാരമാണു്. അറിയാമല്ലോ. ബദ്രി അവിടെ പോയിരിക്കുകയാണു്. ഇന്നു മടങ്ങി വന്നേയ്ക്കും."

ടേംഗ് കടിച്ചുപോയിരുന്നതുകൊണ്ടു്, വിശ്രമം പാപമാണെന്നു് പ്രിൻസിപ്പൽ അതുവരെ മറന്നുപോയിരുന്നു. ഒരു വലിയ തലയിണ അടുത്തേയ്ക്കു് വലിച്ചിട്ടു് അതിൽ സമാധാനമായി ചാരിയിരുന്നിട്ടു് ചോദിച്ചു. "വിശേഷം എന്തുണ്ടു്?"

സനീചർ സാവധാനത്തിൽ പറഞ്ഞു. "കോ—ഓപ്പറേറീവ് യൂണിയനിൽ പണാപഹരണം നടന്നിരിക്കുന്നു. ബദ്രിഭയ്യാ കേട്ടാൽ സൂപ്പർവൈസറെ തിന്നുകളയും."

പ്രിൻസിപ്പൽ ദുഃഖിതനായി. പതുക്കെപ്പറഞ്ഞു. "അങ്ങിനെയോ കാര്യം?"

സനീചർ തല താഴ്ത്തിക്കൊണ്ടു് എന്തോ പറയാൻ തുടങ്ങി.

എന്നാൽ വൈദ്യജി കടകട ശബ്ദമുണ്ടാക്കിക്കൊണ്ടു പറഞ്ഞു. "പെണ്ണുങ്ങളുടെ മാതിരി എന്തോന്നാ കുശുകുശുക്കുന്നേ? കോ—ഓപ്പറേററീവിൽ പണാപഹരണം നടന്നെങ്കിൽ അതിലെന്താ ഇത്ര വലിയ കാര്യം? അങ്ങിനെ നടക്കാത്ത ഏതു യൂണിയനുണ്ടു്?"

കുറച്ചു നിർത്തിയിട്ടു്, സമാശ്വസിക്കുന്ന രീതിയിൽ അദ്ദേഹം പറഞ്ഞു. "ഞങ്ങളുടെ യൂണിയനിൽ അപഹരണം നടന്നിരുന്നില്ല. അക്കാരണത്താൽ ആളുകൾ ഞങ്ങളെ സംശയദൃഷ്ടിയോടെയാണു് നോക്കിയിരുന്നതു്. ഞങ്ങൾ സത്യവാന്മാരാണെന്നു പറയുവാൻ ഞങ്ങൾക്കിപ്പോൾ സാധിച്ചിരിക്കുന്നു.

അപഹരണം നടന്നു; ഞങ്ങളുടെ മറച്ചില്ല. എന്താണോ സംഭവം, അതുപോലെ ഞങ്ങൾ പറഞ്ഞു."

ദീർഘശ്വാസം വിട്ടിട്ട് അദ്ദേഹം കാര്യം പറഞ്ഞവസാനിപ്പിച്ചു. "പോകട്ടെ. നല്ലതു വന്നു. ഒരു മുള്ള പോയി. ചിന്താഭാരവും കുറഞ്ഞു."

പ്രിൻസിപ്പൽ സാഹേബ് തലയണയിൽ ചാരി അനങ്ങാതിരുന്നു. ഒടുവിൽ എല്ലാവർക്കും അറിയാവുന്ന ഒരു കാര്യം അദ്ദേഹം പറഞ്ഞു. "ഈയിടെയായി എല്ലാവരും വിശ്വാസവഞ്ചകരായിത്തീർന്നിരിക്കുന്നു."

വളരെ ഗുണകരമായ ഒരു വർത്തമാനമാകുന്നു ഇത്. എല്ലാ നല്ല മനുഷ്യർക്കും മൂന്നു തവണ ഭക്ഷണത്തിനു ശേഷം ഓരോ മൾട്ടി വിററാമിൻ ഗുളിക എന്ന പോലെ പ്രയോഗിക്കാവുന്ന ഒന്ന്. എന്നാൽ, ക്ളാർക്കിന് ഇതേപ്പററി എങ്ങിനെയോ അല്പം വ്യക്തിപരമായ ആക്ഷേപം ഉണ്ടായിരുന്നു. അയാൾ മറുപടിയായി പറഞ്ഞു. "മനുഷ്യൻ മനുഷ്യന്റെ മേൽ കയറുന്നു. നമ്മുടെ കോളേജിൽ ഇന്നുവരെ അങ്ങിനെ നടന്നിട്ടില്ല."

വൈദ്യജി തത്വജ്ഞാനിയെപ്പോലെ പുഞ്ചിരിച്ചു. കോ-ഓപ്പറേറീവ് യൂണിയനിലെ അപഹരണം വിത്തു ശേഖരിച്ചിരുന്ന ഗുദാമിൽനിന്ന് ഗോതമ്പ് എടുക്കുകയാലാണ് നടന്നത്. അതിനെ സൂചിപ്പിച്ചുകൊണ്ടു പറഞ്ഞു. "കോളേജിൽ എങ്ങിനെ അപഹരണം നടക്കും? അവിടെ ഗോതമ്പു ഗുദാം ഇല്ലല്ലോ."

ഇതു ഫലിതമായിരുന്നു. പ്രിൻസിപ്പൽ സാഹേബ് ചിരിച്ചു. ഒരിക്കൽ ചിരി ആരംഭിച്ചതേയുള്ളു. പിന്നീടുള്ള കാര്യം ഭംഗ് നടത്തി. അദ്ദേഹം ചിരിച്ചുകൊണ്ടേ ഇരുന്നു. എന്നാൽ, ക്ളാർക്കിന്, വ്യക്തിപരമായ സംശയത്തെ ഓർത്ത് വിഷമം ഉള്ളതായി തോന്നി. അയാൾ പറഞ്ഞു. "പക്ഷേ, ചാച്ചാ, കോളേജിൽ അനേകം ഉമി ഗുദാമുകളുണ്ടല്ലോ. ഓരോരുത്തന്റെയും തലയിൽ ഉമിയാണ് നിറച്ചിരിക്കുന്നത്."

രണ്ടു മൂന്നു മണിക്കൂർ നേരത്തെ സംഭാഷണത്തിനു ശേഷമേ യാഥാർത്ഥ്യ കാര്യം പുറത്തുവരികയുള്ളു എന്നതു് നമ്മുടെ വിശേഷപ്പെട്ട പാരമ്പര്യമാണ്. അങ്ങിനെ, വൈദ്യജി പ്രിൻസിപ്പലിനോടു ചോദിച്ചു. "അപ്പോൾ വിശേഷം വല്ലതും ഉണ്ടോ?"

"ഒന്നുമില്ല. ഖന്നയെ സംബന്ധിച്ച കാര്യമുണ്ട്. മിനി

യാന്നു്, കറുത്ത കണ്ണാടിയും വച്ചു് പഠിപ്പിക്കുകയായിരുന്നു. കുട്ടികളെ വഴിപിഴപ്പിക്കുകയാണു്.'' പ്രിൻസിപ്പൽ സാഹേബ് വളരെ സംയമം കാണിച്ചു. ഇതു പറഞ്ഞവസാനിപ്പിച്ചപ്പോഴേയ്ക്കും ക്ളാക്കിന്റെ വായിൽനിന്നും ''ഫിക് ഫിക്'' എന്നു് എന്തോ സാധനം പുറത്തേയ്ക്കു വന്നു.

ഗാംഭീര്യത്തോടെ വൈദ്യജി പറഞ്ഞു. ''ശത്രുക്കളോടു പോലും ബഹുമാനത്തോടെ വേണം പെരുമാറാൻ. ഓരോ വലിയ നേതാവിനും ഓരോ ശത്രു ഉള്ളതു് നാം കാണുന്നില്ലേ. എല്ലാവരും ഇഷ്ടാനുസരണം സ്വന്തം വിരോധിയെ പിടികൂടുന്നു. ജനാധിപത്യത്തിന്റെ തത്വമാണിതു്. നമ്മുടെ നേതാക്കൾ ശത്രുക്കളെ എത്ര സഹിച്ചുപോരുന്നു. ശത്രുക്കൾ സ്വയം പറയാനുള്ളതു് ജല്പിക്കുന്നു. നേതാക്കൾ സ്വന്തം വഴിക്കു പോകുന്നു. ആരും ആരാലും സ്വാധീനിക്കപ്പെടുന്നില്ല. ഇതാണു് ആദർശ ശത്രുത. താങ്കളും ഇതു ശീലമാക്കണം.''

രാഷ്ട്രീയത്തിന്റെ ഈ മൗലിക തത്വങ്ങൾ ക്ളാക്കിനെ ഒരു പ്രകാരത്തിലും സ്വാധീനിച്ചില്ല. അയാൾ പറഞ്ഞു. ''ഇതുകൊണ്ടു് ഒന്നും ഉണ്ടാകാൻ പോകുന്നില്ല ചാച്ചാ! ഖന്നാ മാസ്റ്ററെ എനിക്കു നല്ലവണ്ണം അറിയാം. ചരിത്രവിഷയത്തിൽ എം. എ. ആണു്. പക്ഷെ അദ്ദേഹത്തിനു് സ്വന്തം അച്ഛന്റെ പേരു പോലും അറിഞ്ഞുകൂടാ. പാർട്ടിയുടെ തടവുകാരനായ അദ്ധ്യാപകൻ മാത്രമാണു്. കുട്ടികളെ സ്വന്തം വീട്ടിൽ വിളിപ്പിച്ചു ചൂതുകളിപ്പിക്കുന്നു. അദ്ദേഹത്തെ നന്നാക്കാൻ ഒരു വഴിയേ ഉള്ളു. പിടിച്ചു് തനതനാതനം, തനതനതനാതനം എന്നു നാലു കൊടുക്കണം.''

ഈ വർത്തമാനം വൈദ്യജിയെ കൂടുതൽ ഗൗരവക്കാരനാക്കി. എന്നാൽ ആളുകൾക്കു് ഉത്സാഹം വർദ്ധിച്ചു. ചെരിപ്പുകൊണ്ടുള്ള അടിപ്പദ്ധതിയിലും പാരമ്പര്യത്തിലും കാര്യം ചെന്നു് എത്തിയിരിക്കുകയാണു്. സനീചർ ചിലയ്ക്കുന്ന പോലെ പറഞ്ഞു. ''ഖന്നയുടെ മേൽ തനതനാതനം, തനതനതനാതനം പാടുമ്പോൾ ഞങ്ങളെക്കൂടെ അറിയിക്കണേ. ആരെയെങ്കിലും ചെരിപ്പിനു തല്ലിയിട്ടു് വളരെ നാളായി. ഞങ്ങളും ഒരു കൈ നോക്കാം.'' ഒരു മനുഷ്യൻ പറഞ്ഞു. ''ചെരിപ്പു പഴയതാണെങ്കിൽ മൂന്നു ദിവസം വെള്ളത്തിൽ കുതിർത്താൽ അടിക്കുമ്പോൾ നല്ല ഒച്ച കിട്ടും. ദൂരെ നില്ക്കുന്നവക്കു പോലും ചെരിപ്പു പ്രയോഗിക്കുന്നു എന്ന സൂചന ലഭിക്കുകയും ചെയ്യും.'' വേറൊരുത്തൻ പറഞ്ഞു. ''പഠിപ്പുള്ളവരെ ചെരിപ്പിനു തല്ലണമെങ്കിൽ

അതിലേയ്ക്കു് ഗോരക്ഷക ചെരിപ്പുതന്നെ ഉപയോഗിക്കണം. അങ്ങിനെയായാൽ അടികൊണ്ടാൽതന്നെ വലിയ നാണക്കേടു് ഉണ്ടാകയില്ല.'' തിണ്ണയിൽ ഇരുന്ന മൂന്നാമതൊരുവൻ പറഞ്ഞു, ചെരിപ്പു കൊണ്ടുള്ള അടിയുടെ ശരിയായ രീതി എണ്ണിയെണ്ണിക്കൊണ്ടുള്ള അടിയാണെന്നു്. നൂറു തല്ലാൻ നിശ്ചയിച്ചു് തൊണ്ണൂറ്റൊമ്പതുവരെ എത്തുമ്പോഴും എണ്ണം മറന്നു പോയെന്നു പറഞ്ഞു് പിന്നെയും ഒന്നു മുതൽ തല്ലാൻ തുടങ്ങണം. ഇതിനെ അഭിനന്ദിച്ചുകൊണ്ടു് നാലാമത്തെയാൾ പറഞ്ഞതു്, ചെരിപ്പുകൊണ്ടുള്ള അടിയുടെ ശരിയായ രീതി ഇതുതന്നെയാണെന്നാണു്. അതുകൊണ്ടു്, നൂറുവരെ മറന്നുപോകാതെ എണ്ണാൻ താൻ തുടങ്ങിയിരിക്കുകയാണെന്നും അയാൾ പറഞ്ഞു.

# 6

രാമാധീൻെറ മുഴുവൻ പേരു് രാമാധീൻ ഭീഖ് മഖേഡവി എന്നായിരുന്നു. ശിവപാൽ ഗഞ്ചിനോടു ചേർന്ന ഒരു ക്ഷയിച്ച ഗ്രാമം ആണു് ഭീഖ് മഖേഡ. കുറച്ചു കുടിലുകളിലും, റവന്യൂ വകുപ്പിലെ ചില പ്രമാണങ്ങളിലും, ബാബു രാമാധീൻെറ പഴയ ഓഹരിയിലും ഇതു് സുരക്ഷിതമായി നിലകൊണ്ടിരുന്നു.

കുട്ടിക്കാലത്തു്, രാമാധീൻ ഭീഖ് മഖേഡവി ഗ്രാമത്തിൽ നിന്നു പുറപ്പെട്ടു്, റയിൽപ്പാളത്തിൽക്കൂടി നടന്നു് പട്ടണത്തിൽ എത്തി. അവിടെനിന്നു് ഏതെങ്കിലും ട്രെയിനിൽ കയറുന്നതിനുള്ള പരിപാടി തയ്യാറാക്കി. എങ്കിലും, അതൊന്നും കൂടാതെ കൽക്കത്തയിൽ എത്തി. കൽക്കത്തയിൽ അദ്ദേഹം ആദ്യം ഏതോ കച്ചവടക്കാരനു് എഴുത്തു വാങ്ങിക്കൊണ്ടുവരുന്ന ജോലിയിൽ ഏർപ്പെട്ടു. പിന്നെ സാമാനം കൊണ്ടുവരുന്ന ജോലിയായി. അതിനുശേഷം, അദ്ദേഹം, അയാളുടെ പങ്കു കച്ചവടക്കാരനായി. ഒടുവിൽ മുഴുവൻ വ്യാപാരത്തിൻെറയും ഉടമസ്ഥനായും തീർന്നു.

കറുപ്പു കച്ചവടമായിരുന്നു. പച്ച അവീൻ പടിഞ്ഞാറുനിന്നു വരും. അതിനെ പല പ്രകാരത്തിൽ കൽക്കത്തയിലെ

വലിയ കച്ചവടക്കാരുടെ കൈകളിൽ എത്തിക്കും. അതിനുള്ള എല്ലാം പണി അദ്ദേഹത്തിന്റെ വശമായിരുന്നു. അവിടെനിന്ന് രാജ്യത്തിന്റെ വെളിയിൽ കടത്തുന്നതിനും അദ്ദേഹത്തിന്റെ കഴിവുമായിരുന്നു. എങ്കിലും, ഉൽക്കർഷേച്ഛു ആയിരുന്നില്ല അദ്ദേഹം. അതിനാൽ ഒല്ലാംപണികൊണ്ടു് തൃപ്തിപ്പെട്ടു. സമയം കിട്ടുമ്പോൾ, പടിഞ്ഞാറൻ ജില്ലകളിൽനിന്നു വരുന്നവരുമായി സഹവസിച്ചിരുന്നു. അവിടെ, തന്റെ മണ്ഡലത്തിൽ പ്രവർത്തിക്കുന്നവർക്കിടയിൽ വേണ്ടത്ര പ്രസിദ്ധനായിരുന്നു അദ്ദേഹം. അവർ അദ്ദേഹത്തിന്റെ പഠിപ്പില്ലായ്മയെ പ്രശംസിച്ചു. യൂണിവേഴ്സിററി ഡിഗ്രി ഇല്ലാതെ അക്ബർ മുതലായ നിരക്ഷരർ, എത്ര ഭംഗിയായിട്ടായിരിക്കണം ഭരണം നടത്തിയതെന്നു്, അദ്ദേഹത്തിന്റെ പേരു് ഉദാഹരണം പറഞ്ഞു് ആളുകൾ സമാശ്വസിക്കാറുണ്ടായിരുന്നു.

കറുപ്പു കച്ചവടം കൊണ്ടു് വളരെ പണം കിട്ടി. അതിനാൽ മററു വ്യാപാരികൾക്കു് അദ്ദേഹത്തോടു് സ്പർദ്ധ തോന്നി. ഈ കച്ചവടത്തിൽ ഒരു കൊച്ചു ബുദ്ധിമുട്ടേ ഉണ്ടായിരുന്നുള്ളു. നിയമത്തിനു വിപരീതമായിരുന്നു കച്ചവടം എന്നതാണതു്. ഇങ്ങിനെയുള്ള അവസരങ്ങളിൽ രാമാധീൻ ബാബു, തന്റെ ചങ്ങാതിമാരോടു പറയാറുണ്ടായിരുന്നു. "ഇക്കാര്യത്തിൽ എനിക്കു് എന്തു ചെയ്യാൻ കഴിയും? നിയമം നിർമ്മിച്ചതു് എന്നോടു ചോദിച്ചുകൊണ്ടല്ലല്ലോ?"

കറുപ്പു നിയമം അനുസരിച്ചു്, തടവിലാക്കപ്പെട്ടു് മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരാക്കിയ അവസരങ്ങളിലും രാമാധീൻ ബാബു ഈ നിലപാടുതന്നെ അവലംബിച്ചു. അദ്ദേഹം ഇംഗ്ലീഷുകാരുടെ നിയമങ്ങളെ നിന്ദിച്ചു്, മഹാത്മാഗാന്ധിയുടെ മാതൃക കാട്ടി. വിദേശിനിയമങ്ങൾ തന്നിഷ്ടംപോലെ നിർമ്മിക്കപ്പെട്ടതാണെന്നും, ഓരോ കൊച്ചുകാര്യത്തിനുപോലും, കുററം എന്ന പേരു നൽകപ്പെട്ടിരിക്കുകയാണെന്നും അദ്ദേഹം പറയുമായിരുന്നു. അദ്ദേഹം പറഞ്ഞു. "ജനാബ്, ഒരു കൊച്ചു ചെടിയിൽ നിന്നു് ഉണ്ടാകുന്നതാണു് കറുപ്പു്. ചെടിയിൽ നല്ല ഭംഗിയുള്ള വെളുത്ത പൂക്കൾ ഉണ്ടാകുന്നു. ഇംഗ്ലീഷുകാർ പോപ്പി എന്നാണു് ഇതിനെ പറയുന്നതു്. ഇതിന്റെ മറെറാരിനം ചെടിയിൽ ചുവന്ന പൂവുണ്ടാകുന്നു. അതിനെ സാഹേബുമാർ ബംഗ്ലാവുകളിൽ വളർത്തുന്നു. ഈ പൂവിന്റെ മൂന്നാമതൊരു ഇനവും ഉണ്ടു്. അതിനെ ഡബിൾ പോപ്പി എന്നു പറയുന്നു. ഹസൂർ, ഇതൊക്കെ, പൂവിന്റെയും ഇലയുടെയും

കാര്യങ്ങളാണ്. ഇതിൽ, കുററം എന്തിരിക്കുന്നു? വെള്ളപ്പു വുള്ള പോപ്പിച്ചെടിയിൽ നിന്നാണ് അവസാനം ഈ കറുത്ത സാധനം ഉണ്ടാകുന്നതു്. ഇതു മരുന്നിനു് ഉപയോഗിക്കുന്നു. ഇതിൻെറ വ്യാപാരം, കുററം ആകാൻ പാടുള്ളതല്ല. ഇതു കുററമാണെന്നു് പറയുന്ന നിയമം കരിനിയമമാണ്. നമ്മെ നശിപ്പിക്കാനായിട്ടാണ് ഇതുണ്ടാക്കിയിട്ടുള്ളതു്."

ഈ പ്രസംഗശേഷവും രാമാധീൻ ബാബുവിനു രണ്ടു വർഷത്തെ തടവുശിക്ഷ കിട്ടി. അക്കാലത്തും ശിക്ഷ തീച്ച്യായിരുന്നു. എന്നാൽ, പ്രധാനപ്പെട്ട കാര്യം കോടതിയിൽ നടത്തിയ പ്രസംഗം ആണ്. ആയിരക്കണക്കിനു് ആളുകൾ—വിപ്ലവകാരികൾ മുതൽ അഹിംസാവാദികൾവരെ—ഇപ്രകാരം പ്രസംഗിച്ചു് രക്തസാക്ഷികളായ കാര്യം രാമാധീനു് അറിയാം. അതിനാൽ ഇതു മുഖേന തനിക്കും രക്തസാക്ഷിയാകുവാൻ എളുപ്പമാണെന്നു് അദ്ദേഹം വിശ്വസിച്ചു. പക്ഷെ ശിക്ഷ അനുഭവിച്ചു കഴിഞ്ഞു് പുറത്തു വന്നപ്പോൾ അദ്ദേഹത്തിനു ബോദ്ധ്യമായി, രക്തസാക്ഷിയാകുവാൻ കറുപ്പുനിയമം ലംഘിച്ചാൽ പോരെന്നും ഉപ്പുനിയമം ലംഘിക്കണമെന്നും. കുറച്ചു നാൾ കൽക്കത്തയിൽ ചുററിക്കറങ്ങിയപ്പോഴേയ്ക്കും, കമ്പോളത്തിൽനിന്നു് താൻ പിഴുതെറിയപ്പെട്ടിരിക്കുന്നു എന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. സങ്കടം കൊണ്ടു് അദ്ദേഹം വിമ്മിഷ്ടപ്പെട്ടു. ഇപ്രാവശ്യം ടിക്കററെടുത്തു് തൻെറ ഗ്രാമത്തിൽ മടങ്ങിവന്നു. ശിവപാൽഗഞ്ചിൽ താമസമാക്കുകയും ചെയ്തു.

തൻെറ ദല്ലാൾ കട പൂട്ടിപ്പോയി എന്ന സത്യം മാത്രം അദ്ദേഹം ആളുകളോടു പറഞ്ഞു. അതിനപ്പുറം പറയേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. അദ്ദേഹം തീരെ ചെറിയ, സാമാന്യം ഉറപ്പുള്ള വീടു പണിയിച്ചു. കുറച്ചു നിലം വാങ്ങി കൃഷി തുടങ്ങി. ഗ്രാമത്തിലെ കുട്ടികളെ, കവടികളിയുടെ സ്ഥാനത്തു് മുച്ചീട്ടു കളിക്കുവാൻ പഠിപ്പിച്ചു. കട്ടിലിൽ കിടന്നുകൊണ്ടു്, കൽക്കട്ടാ യാത്രയുടെ കഥകൾ വിവരിക്കുന്നതിൽ അദ്ദേഹം പ്രാവീണ്യം നേടി. അപ്പോഴാണ് ഗ്രാമപ്പഞ്ചായത്തുണ്ടായതു്. കൽക്കട്ടയിലെ തടവിൻെറ ബലത്തിൽ, തൻെറ ഒരു ചിററപ്പൻെറ മകനെ അദ്ദേഹം സഭാദ്ധ്യക്ഷനാക്കി. ആരംഭത്തിൽ, സഭാപതി ആകുന്നതിൻെറ അർത്ഥം ആളുകൾക്കു് അറിയില്ലായിരുന്നു. അതിനാൽ അദ്ദേഹത്തിൻെറ സഹോദരനു്, തെരഞ്ഞെടുപ്പിൽ മത്സരത്തെ നേരിടേണ്ടി വന്നില്ല. കുറച്ചുനാൾ കഴിഞ്ഞാണ് ഗ്രാമത്തിൽ രണ്ടു സഭാപതിമാർ

ഉണ്ടെന്നു് ആളുകൾ അറിയുന്നതു്. ഇവരിൽ ഒരാളായ രാമാധീൻ ബാബു, ഗ്രാമസഭയുടെ ഭൂമിയുടെ പട്ടയങ്ങൾ നൽകാനുള്ള ആളും, അദ്ദേഹത്തിന്റെ ചിററപ്പന്റെ മകനായ മററെയാൾ, വേണ്ടിവന്നാൽ കേസ്സുകളിൽ ജയിലിൽ പോകാനുള്ള ആളും ആണെന്നു് അവർ കണ്ടു.

കുറെ നാൾ, രാമാധീൻ ബാബു ഗ്രാമത്തിൽ വളരെയേറെ ചുററിസഞ്ചരിച്ചു. അദ്ദേഹത്തിന്റെ വീടിനു സമീപം, മേച്ചിൽപ്പുറത്തോടു കൂടിയ ഒരു ബംഗ്ലാവുണ്ടായിരുന്നു. ഇവിടെ ഗ്രാമത്തിലെ ചെറുപ്പക്കാർ ചൂതുകളിച്ചിരുന്നു. ഇതിന്റെ തന്നെ ഒരുവശത്തു്, കഞ്ചാവിന്റെ പുത്തനില അരയ്ക്കുകയും ചെയ്തിരുന്നു. കാവ്യമയമായിരുന്നു അവിടുത്തെ കാലാവസ്ഥ. ഗ്രാമത്തിൽ ആദ്യമായി കൈന, നൈസ്റ്റർഷ്യം, ലാർക്ക്സ്പർ തുടങ്ങിയ ഇംഗ്ലീഷ് പൂച്ചെടികൾ വച്ചുപിടിപ്പിച്ചതു് അദ്ദേഹമാണ്. അക്കൂട്ടത്തിൽ ചുവപ്പു നിറമുള്ള ചില പൂക്കളും ഉണ്ടായിരുന്നു. അതേപ്പററി അദ്ദേഹം കൂടെക്കൂടെ ഇങ്ങിനെ പറയുമായിരുന്നു. "ഇതു പോപ്പിയാണ്; ഇതു് അളിയൻ ഡബിൾ പോപ്പിയാണ്."

പുറത്തുനിന്നു മടങ്ങുമ്പോൾ, ഗ്രാമത്തിനു വെളിയിൽ വച്ചു് ആരോ ബദ്രിഫയൽമാന്റെ റിക്ഷ തടഞ്ഞു. കുറച്ചു് ഇരുട്ടു പരന്നിരുന്നു. അതിനാൽ റിക്ഷ തടഞ്ഞയാളിന്റെ മുഖം വ്യക്തമായി കാണാൻ കഴിഞ്ഞിരുന്നില്ല. ബദ്രിഫയൽമാൻ ചോദിച്ചു. "ആരെടാ അതു്?"

"ഫയൽമാനേ, എടാ പോടാ എന്നൊന്നും പറയാതെ. ഞാൻ രാമാധീൻ ആണു്." ഇങ്ങിനെ പറഞ്ഞിട്ടു് ഒരാൾ റിക്ഷയുടെ അടുത്തുവന്നു നിന്നു. റിക്ഷാക്കാരൻ പെട്ടെന്നു്, റിക്ഷാ റോഡിന്റെ നടുക്കു നിർത്തി. ആൾ ധോത്തിയും കുർത്തയും ധരിച്ചിരുന്നു. റിക്ഷയുടെ ഹാൻഡിലിൽ പിടിച്ചിട്ടു് അയാൾ പറഞ്ഞു. "എന്റെ വീട്ടിൽ കൊള്ള നടക്കാൻ പോകുന്നു, കേട്ടോ?"

ഫയൽമാൻ, റിക്ഷാക്കാരന്റെ മുതുകിൽ ഒരു വിരൽകൊണ്ടു തോണ്ടിയിട്ടു് മുന്നോട്ടു പോകാനുള്ള ആംഗ്യം കാണിച്ചു. പിന്നെ പറഞ്ഞു. "എന്തിനു് ഇപ്പോഴേ മുറവിളി കൂട്ടുന്നു? കൊള്ള തുടങ്ങുമ്പോൾ എന്നെ വിളിക്കു."

റിക്ഷാക്കാരൻ പെഡലിന്മേൽ ബലമായി ചവിട്ടി.

എന്നാൽ, ആ ബലപ്രയോഗം നിഷ്പ്രയോജനമായിത്തീരത്തക്കവിധം രാമാധീൻ ഹാൻഡിലിൽ ശക്തിയായി പിടിച്ചിരുന്നു. റിക്ഷാ അവിടെത്തന്നെ നിന്നു. ബദ്രിഫയൽമാൻ പിറുപിറുത്തു. ''റോഡിൻെറ നടുക്ക് റിക്ഷാ പിടിച്ചുനിർത്തി വിധവകളുടെ മാതിരി കരയത്തക്കവിധം എന്താപത്താണ് സംഭവിച്ചത്?''

രാമാധീൻ പറഞ്ഞു. ''ഞാൻ കരയുകയല്ല. പരാതി പറയുകയാണ്. വൈദ്യജിയുടെ വീട്ടിൽ മനുഷ്യനായി നിങ്ങൾ ഒരാളേ ഉള്ളു. ബാക്കിയുള്ളവരെല്ലാം ഭീരുക്കളാണ്. അതുകൊണ്ടാണ് ഞാൻ നിങ്ങളോടു പറയുന്നത്. ഒരെഴുത്തു കിട്ടിയിട്ടുണ്ട്. അതിൽ കൊള്ളക്കാർ എന്നോട് അയ്യായിരം രൂപാ ചോദിച്ചിരിക്കുന്നു. കറുത്തവാവിൻനാൾ രാത്രി തെക്കേപുറത്തുള്ള കുന്നിൽ കൊണ്ടുക്കൊടുക്കണ എന്നു പറഞ്ഞിരിക്കുകയാണ്.''

ബദ്രിഫയൽമാൻ തുടയിൽ കൈംകൊണ്ടടിച്ചിട്ടു പറഞ്ഞു. ''ഇഷ്ടമുണ്ടെങ്കിൽ കൊടുക്കു; ഇഷ്ടമില്ലെങ്കിൽ ഒരു ദമ്പിടിപോലും കൊടുക്കേണ്ട. ഇതിലപ്പുറം എന്തു പറയാൻ? റിക്ഷാക്കാരാ, പോകൂ.''

വീട് അടുത്താണ്. വെളിയിൽ അരച്ച ഭംഗ് തയ്യാറായിട്ടുണ്ടാകും. അതു കുടിച്ചിട്ട്, കുളിച്ച് അരയിൽ നല്ല ലങ്കോട്ടി കെട്ടി, മേൽഭാഗം കുർത്തകൊണ്ടു മറച്ച്, ഇരിപ്പുമുറിയിൽ അന്തസ്സായി ഇരിക്കാം. ആളുകൾ ചോദിക്കും, ഫയൽമാൻ, എന്താ വന്നേ? താൻ കണ്ണടച്ചുകൊണ്ട് മററുള്ളവരുടെ ചോദ്യങ്ങൾ കേൾക്കും. മററുള്ളവർതന്നെ ഉത്തരം പറയേണ്ടിവരും. ശരീരത്തിൻെറ ശക്തിയും, ഭംഗിൻെറ മദവും കൊണ്ട്, മുഴവൻ ലോകത്തിൻേറയും ഒച്ച കൊതുകിൻേറതുപോലെ മാത്രമേ കേൾക്കൂ.

സ്വപ്നത്തിൽ മുങ്ങിയും പൊങ്ങിയും കഴിയുന്നതിനിടയിൽ താൻ റോഡിൽ തടയപ്പെട്ടിരിക്കുകയാണെന്ന് ബദ്രിക്ക് ഓർമ്മവന്നു. അദ്ദേഹം തട്ടിക്കയറുന്ന രീതിയിൽ രണ്ടാമതും പറഞ്ഞു. ''നിന്നോടു പോകാനാണ് ഞാൻ പറയുന്നത്.''

പക്ഷെ അയാൾ എങ്ങിനെ പോകും? രാമാധീൻെറ കൈ അപ്പോഴും റിക്ഷയുടെ ഹാൻഡിലിന്മേലായിരുന്നു. അദ്ദേഹം പറഞ്ഞു. ''രൂപയുടെ കാര്യം സാരമില്ല. എന്നെ തിന്നിട്ട് ആരെങ്കിലും രൂപാ എടുക്കുമോ? എനിക്കു നിങ്ങളോട് ഇത്രയേ പറയാനുള്ളു, റുപ്പനെ തടയണം. നമുക്ക് കൂടുതൽ കൂടുതലായി

മനസ്സിലായിത്തുടങ്ങി. താഴോട്ടു താഴോട്ടു പോകും. ആകാശത്തിന്റെ—''

ബദ്രിഫയൽമാൻ തുടകളിൽ ശക്തിയായി അടിച്ചിട്ട്, റിക്ഷയിൽനിന്ന് താഴെ ഇറങ്ങി. രാമാധീനെ പിടിച്ചിട്ട് റിക്ഷാക്കാരന്റെ അടുത്തുനിന്ന് കുറെ ദൂരെ് കൊണ്ടുപോയി. പിന്നെ പറഞ്ഞു. ''എന്ത്, നാക്കു ചിത്തയാക്കാൻ തുടങ്ങുന്നോ? എന്തു ചെയ്തു രൂപ്പൻ?''

രാമാധീൻ പറഞ്ഞു. ''എന്റെ വീട്ടിൽ കൊള്ള നടത്താനുള്ള ഈ കത്തയപ്പിച്ചതു് രൂപ്പൻ തന്നെയാണ്. എന്റെ പക്കൽ അതിനു തെളിവുണ്ട്.''

ഫയൽമാൻ പിറുപിറുത്തു. ''ചെറുപ്പത്തിന്റെ മദത്തുള്ളൽ.'' അല്പം ആലോചിച്ചിട്ടു പറഞ്ഞു. ''നിങ്ങളുടെ കൈയിൽ തെളിവുള്ളപ്പോൾ പരിഭ്രമം എന്തിന്?'' രാമാധീനെ രക്ഷിക്കാമെന്നു വാക്കു കൊടുത്തിട്ട് അദ്ദേഹം ഉച്ചത്തിൽ പറഞ്ഞു. ''ഇനി നിങ്ങളുടെ വീട്ടിൽ കൊള്ളയും കിള്ളയും ഒന്നും ഉണ്ടാകുകയില്ല. സമാധാനമായി പോയി കിടന്നുറങ്ങു. രൂപ്പൻ കൊള്ള നടത്തുകയില്ല. അറിവില്ലാത്ത പയ്യനാണ്; നേരം പോക്കായിരിക്കം.''

രാമാധീൻ അല്പം തീക്ഷ്ണസ്വരത്തിൽ പറഞ്ഞു. ''അതെ നിങ്ങൾ അറിയാം. രൂപ്പൻ നേരമ്പോക്ക് കാണിച്ചിട്ടുണ്ട്. പക്ഷെ, ഇതു നേരമ്പോക്കാണോ?''

ബദ്രിഫയൽമാൻ സമ്മതിച്ചു. പറഞ്ഞു. ''നിങ്ങൾ ശരിയാണു പറയുന്നതു്. ടുക്കാച്ചി മാതൃകയിലുള്ള നേരമ്പോക്കാണ്.''

റോഡിൽ ഒരു ട്രക്ക് വേഗത്തിൽ വരികയായിരുന്നു. അതിന്റെ പ്രകാശത്തിൽ കണ്ണഞ്ചിപ്പോയ ബദ്രി റിക്ഷാക്കാരനോടു പറഞ്ഞു. ''റിക്ഷാ അരികിലേയ്ക്കു മാററിയിടു. റോഡ് നിന്റെ തന്തയുടെ വകയല്ല.''

രാമാധീന് ബദ്രിയുടെ സ്വഭാവം അറിയാമായിരുന്നു. ഇങ്ങിനെ സംസാരിക്കുന്നതു കേട്ട് പറഞ്ഞു. ''ദേഷ്യം വരേണ്ട കാര്യമില്ല ഫയൽമാൻ! ഇങ്ങിനെയൊരു കാര്യം ഉണ്ടായി എന്ന് ഓർമ്മിച്ചുകൊള്ളു.''

അവർ റിക്ഷയുടെ അടുത്തേയ്ക്കു വരികയായിരുന്നു. അതിലിരിക്കുമ്പോൾ പറഞ്ഞു. ''കൊള്ള നടക്കുകയില്ലെങ്കിൽ പിന്നെന്തിനു തക്കം. പോകൂ, റിക്ഷാക്കാരാ.'' പോകുമ്പോൾ

അദ്ദേഹം സ്വയം പറഞ്ഞു. ''റപ്പനോടു പറയാം, ഇതു നല്ല തല്ല.''

പിന്നിൽനിന്നു് രാമാധീൻ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. ''അയാശം എൻെറ വീട്ടിൽ കൊള്ളയടിക്കാനുള്ള എഴുത്തയച്ചിട്ടുണ്ടു്. അയാളെ, സമാധാനപ്പെടുത്തിയാൽ മതിയോ? ഇതു സമാധാനിപ്പിക്കേണ്ട കാര്യമല്ല, ചെരിപ്പിനു തല്ലേണ്ട കാര്യമാണു്.''

റിക്ഷാ പൊയ്ക്കഴിഞ്ഞിരുന്നു. തല തിരിക്കാതെ ഫയൽമാൻ മറുപടി പറഞ്ഞു. ''എന്നാൽ നിങ്ങളും, എൻെറ വീട്ടിൽ അതുപോലൊരു കത്തയപ്പിച്ചോളൂ.''

# 7

മച്ചിൻെറ മുകളിൽ ഒരു മുറി ഉണ്ടായിരുന്നതു് എപ്പോഴും കൂട്ടുകുടുംബത്തിലെ പാഠ്യപുസ്തകംപോലെ തുറന്നുതന്നെ കിടന്നു. സർക്കാർ മുറ അനുസരിച്ചു് ഇതു ബദ്രിഫയൽമാൻെറ ആണെന്നു്, മൂലയിൽ വച്ചിരുന്ന ഒരു ജോഡി ഗദ വിളംബരം ചെയ്തു. കുടുംബത്തിലെ അന്യ ജീവികളും, അവനവൻെറ സമ്പ്രദായം അനുസരിച്ചു് ഈ മുറി ഉപയോഗിച്ചു. വീട്ടിലെ സ്ത്രീകശം, മൺപാത്രങ്ങളിലും കണ്ണാടിപ്പാത്രങ്ങളിലും അച്ചാറു നിറച്ചു് വെയിൽ കൊള്ളാൻ മച്ചിൻെറ മുകളിൽ വയ്ക്കുകയും സന്ധ്യയാകുമ്പോശം അതു മുറിയിൽ കൊണ്ടുവന്നുവയ്ക്കുകയും ചെയ്തിരുന്നു. മച്ചിൽ ഉണങ്ങാനിടുന്ന വസ്ത്രങ്ങളുടെ സ്ഥിതിയും ഇതുതന്നെ. മുറിയുടെ രണ്ടററങ്ങളിലും ആയി കെട്ടിയിരുന്ന ഒരു ചരടിൽ, സന്ധ്യാസമയത്തു് ലങ്കോട്ടിയും, ചോളിയും, തോർത്തുമുണ്ടും, പെററിക്കോട്ടും ഒന്നിച്ചു നൃത്തം തുള്ളും. വൈദ്യജിയുടെ വൈദ്യശാലയിലെ ആവശ്യമില്ലാത്ത കുപ്പികളും മുറിയിലെ ഒരു അലമാരിയിൽ സൂക്ഷിച്ചിരുന്നു. മിക്ക കുപ്പികളും ഒഴിഞ്ഞതാണു്. അവയിൽ പതിച്ചിരുന്ന, ''ഉപയോഗത്തിനുമുമ്പു്'' എന്ന സചിത്ര പരസ്യത്തിൽ കാണുന്ന പകുതി മരിച്ച അദ്ധമനുഷ്യൻെറ ചിത്രത്തിലും, ''ഉപയോഗത്തിനുശേഷം'' എന്ന പരസ്യത്തിൽ കാണുന്ന കപ്പടാ മീശവച്ചു്, ലങ്കോട്ടി കെട്ടിമുറുക്കിയ, നല്ല ആരോഗ്യ

മുള്ള മനുഷ്യൻെറ ചിത്രത്തിലും നിന്നു്, അനേകായിരം മനു ഷ്യരെ സിംഹതുല്യരാക്കിയവയാണു് ഈ കപ്പികളെന്നു തെളിയുന്നു. അവർ തങ്ങളുടെ കളിമുറികളിലും ശയനമുറിക ളിലും മാത്രമാണു്, ഇളകിയിളകി സിംഹങ്ങളെപ്പോലെ ചുററിത്തിരിഞ്ഞിരുന്നതെന്നതു് മററൊരു കാര്യം. പുറത്താ കട്ടെ, പെണ്ണാടിലും പെണ്ണാടായിരുന്നു.

കുടുംബത്തിലുള്ള എല്ലാവരുടെയും ശാന്തിപൂർണ്ണമായ സഹവ ർത്തിത്വത്തിൻെറ മുദ്രാവാക്യങ്ങൾക്കു ശ്രേഷ്ഠത്വം കല്പിച്ചിട്ടുള്ള ഈ മുറി കാണുന്നവരിൽ, സ്ഥലത്തെ സംസ്കാരത്തെപ്പററി ബോധോദയം ഉണ്ടാകും. പൂർവ്വഗോളാർദ്ധത്തിൽ, കൂട്ടുകുടുംബ വ്യവസ്ഥയ്ക്കു് യാതൊരു ഹാനിയും സംഭവിച്ചിട്ടില്ലെന്നു്, ഇതു കാണുന്ന ഏതൊരു;സാമൂഹ്യശാസ്ത്രജ്ഞനും പറയാനും കഴിയും.

ഈ മുറിയാണു് രംഗനാഥിനു് താമസിക്കാൻ കൊടുത്തതു്. അയാൾക്കു് ഇവിടെ നാലഞ്ചു മാസം താമസിക്കേണ്ടതുണ്ടാ യിരുന്നു. വൈദ്യജി ശരിയായിത്തന്നെ ഇക്കാര്യം പറഞ്ഞി ട്ടുമുണ്ടു്. എം. ഏ. യ്ക്കു പഠിച്ച ഏതൊരു വിദ്യാർത്ഥിയേയും പോലെ ഇയാൾ ക്ഷീണിച്ചുപോയിരുന്നു. അയാൾക്കു് പനി വരാൻ തുടങ്ങിയിട്ടുണ്ടു്. സാധാരണക്കാരനായ ഏതൊരു ഇന്ത്യാക്കാരനേയും പോലെ, ഇയാൾക്കു് ഡാക്ടർമാരുടെ ചികിത്സയിൽ വിശ്വാസം ഇല്ലായിരുന്നെങ്കിലും, ഡാക്ടർ മാരുടെ ഔഷധം സേവിച്ചുപോന്നു. അതുകൊണ്ടു് അയാൾക്കു് ശരിയായ ആരോഗ്യം കിട്ടിയില്ല. ഏതൊരു സാമാന്യ നഗരവാസിയേയുംപോലെ, പട്ടണത്തിലെ ഔഷധവും നാട്ടിൻ പുറത്തെ ഔഷധവും, ഒരുപോലെയുള്ളതാണെന്ന വിശ്വാസ ക്കാരനായിരുന്നു അയാൾ. അതുകൊണ്ടാണു് അയാൾ ഇവിടെ താമസിക്കാൻ വന്നതു്. ഏതൊരു മൂഢനേയും പോലെ, എം. ഏ. പാസ്സായിക്കഴിഞ്ഞു ജോലി കിട്ടാതെ വന്നപ്പോൾ റിസർച്ച്് ആരംഭിച്ചു. എന്നാൽ, റിസർച്ചു ചെയ്യു വാൻ സർവ്വകലാശാലയിൽ താമസിക്കുകയും, നിത്യവും ഗ്രന്ഥ ശാലയിൽ പോകുകയും ചെയ്യേണ്ട ആവശ്യമില്ലെന്നു് അയാളും മനസ്സിലാക്കി. അതിനാൽ, ഗ്രാമത്തിൽ താമസിച്ചു വിശ്ര മിക്കാമെന്നും, ആരോഗ്യം നന്നാക്കാമെന്നും, പഠിക്കാമെന്നും, ആവശ്യം വന്നാൽ പട്ടണത്തിൽ പോയി പുസ്തകങ്ങൾ മാററി വാങ്ങിവരാമെന്നും, 'ഭേഷ്', നമ്മുടെ ചെറുപ്പക്കാർ ഒന്നിനും കൊള്ളാത്തവരാണെങ്കിലും, വൃദ്ധരായ നമ്മുടെ ഈ ഉത്തരവാ ദിത്വം ഉപേക്ഷിക്കുവാൻ അനുവദിക്കുകയില്ല എന്നു്'' ഓരോ

ഘട്ടത്തിലും, ശിഷ്ടഭാഷയിൽ വൈദ്യജിയെക്കൊണ്ടു പറയിക്കാമെന്നും അയാൾ കരുതി.

മുകളിലത്തെ മുറി വേണ്ടത്ര വലിപ്പമുള്ളതായിരുന്നു. രംഗനാഥ് വന്ന ഉടൻതന്നെ, തന്റെ വ്യക്തിപരമായ ഇഷ്ടങ്ങൾ നടപ്പാക്കി. മുറി വൃത്തിയാക്കിച്ചിട്ട്, സ്ഥിരമായി ഒരു കട്ടിൽ ഇട്ടുവിച്ചു. അതിൽ സ്ഥിരമായ ഒരു വിരിപ്പും ഇട്ടു. അടുത്തുള്ള അലമാരിയിൽ തന്റെ പുസ്തകങ്ങൾ വച്ചു. അതിൽ പോക്കററ് ജാലവിദ്യയും, ഗ്രന്ഥസാഹിത്യവും പ്രവേശിപ്പിച്ചു കൂടെന്നു് നിഷ്കർഷിച്ചു. കോളേജിൽനിന്നു് തീരെ ചെറിയ ഒരു മേശയും ഒരു കസേരയും വരുത്തി അവിടെ ഇട്ടു. കട്ടിലിനടുത്തുതന്നെയുള്ള ഭിത്തിയിൽ ഒരു ജനലുണ്ടായിരുന്നു. ഇതു തുറന്നിട്ടാൽ, തോട്ടത്തിലേയും വയലുകളിലേയും കാഴ്ചകൾ കാണാം.

റുപ്പൻ ബാബു എവിടെനിന്നോ കുറെ ഇഷ്ടികയും പാറക്കല്ലും കൊണ്ടുവന്നു്, അവയെല്ലാം ചേർത്തു് റേഡിയോ പോലെ ഒന്നു് ഉണ്ടാക്കിയിരുന്നു. മുറിയുടെ മുകളിൽ, മുളകളിലും സമീപമുള്ള വൃക്ഷങ്ങളിന്മേലും കൂടി നീളമുള്ള കമ്പികൾ കെട്ടി. ഇതെല്ലാം കണ്ടാൽ തോന്നും ഏഷ്യയിലെ ഏററവും വലിയ പ്രക്ഷേപണ കേന്ദ്രം അവിടെയാണുള്ളതെന്നു്. എന്നാൽ മുറിക്കുള്ളിലെ റേഡിയോ, ഒരു ഹെഡ്ഫോണിന്റെ സഹായത്താൽ മാത്രം കേൾക്കവാൻ കഴിയത്തക്കവിധം അത്രമാത്രം ദുർബലമായിരുന്നു. അതു ചെവിയിൽ പററിച്ചു വച്ചിട്ടാണു്, രംഗനാഥ് ചിലപ്പോൾ പ്രാദേശിക വാർത്തകളും, വൈഷ്ണവന്മാരുടെ ശോകാത്മകമായ ഭജനഗാനങ്ങളും കേട്ടതു്. മുമ്പിലത്തെമാതിരി മാത്രമേ ആൾ ഇന്ത്യാ റേഡിയോ പ്രവർത്തിക്കുകയുള്ള എന്നും, ആയിരം ചീത്ത കേട്ടാലും, നാണിക്കുകയില്ലെന്നും തവളശബ്ദം ഉപേക്ഷിക്കുകയില്ല എന്നും അദ്ദേഹത്തിനു വിശ്വാസമായി. കുറച്ചു നാൾ കഴിഞ്ഞു് രംഗനാഥ് സ്വന്തമായി വില കുറഞ്ഞ ഒരു റേഡിയോ വാങ്ങി, അതവിടെ വച്ചു.

വൈദ്യജിയുടെ ഉപദേശം അനുസരിച്ചാണു് രംഗനാഥിന്റെ കാര്യപരിപാടി നടന്നിരുന്നതു്. വളരെ വെളുപ്പിനെ ഉണരുക, എന്നിട്ടു് തലേന്നു ഭക്ഷിച്ചതു് ദഹിച്ചോ എന്നു് ആലോചിക്കുക (ബ്രാഹ്മേ മുഹൂർത്തേ ഉത്തിഷ്ഠതേ ജീർണ്ണാ ജീർണ്ണ നിരൂപയൻ), ചെമ്പു മൊന്തയിൽ വച്ചിട്ടുള്ള പച്ചവെള്ളം കുടിക്കുക, വളരെ ദൂരം ഉലാത്തുക, നിത്യകർമ്മം (എന്തെന്നാൽ ലോക

ത്തിൽ ഇതൊന്നേ നിത്യമായിട്ടുള്ളൂ. ബാക്കിയൊക്കെ അനിത്യമാണ്), ഉലാത്തൽ കഴിഞ്ഞു മടങ്ങുക (പരം ചംക്രമണം ഹിതം), മുഖവും കൈകളും കഴുകുക, വേപ്പിൻകൊമ്പ് ചവച്ചുകയും അതേക്രമത്തിൽ കൈയും പല്ലും ശുചിയാക്കുകയും ചെയ്യുക (നിംബസ്യതിക്തകേ ശ്രേഷ്ഠ: കഷായേ ബബ്ബൂലസ്തഥാ), ഇളം ചൂടുള്ള വെള്ളം കൊണ്ടു കുലുക്കുഴിയുക (സുഖോഷ്ണോദക ഗംഡൂഷൈ: ജായതേ വക്ത്രലാഘവം), വ്യായാമം ചെയ്യുക, പാൽകുടി, അദ്ധ്യയനം, ഉച്ചയ്ക്ക് ഊണ്, വിശ്രമം, അദ്ധ്യയനം, സന്ധ്യയ്ക്ക് ഉലാത്തൽ, മടങ്ങിവന്നു വീണ്ടും സാധാരണ വ്യായാമം, ബദാം, വലിയ മുന്തിരിങ്ങ മുതലായവ ചേർത്തുണ്ടാക്കിയ പാനീയപ്രയോഗം, അദ്ധ്യയനം, ഭക്ഷണം, അദ്ധ്യയനം, ശയനം.

ഈ കാര്യപരിപാടി രംഗനാഥ്, അക്ഷരംപ്രതി നടപ്പിലാക്കി. കേവലം ഒരു ഭേദഗതി മാത്രം വരുത്തി. അദ്ധ്യയനസമയം, വൈദ്യജിയുടെ സ്വീകരണമുറിയിൽ നടക്കുന്ന സമ്മേളനത്തിലെ സഹവാസം അപഹരിച്ചുകളഞ്ഞു.

എങ്ങും ഇല്ലാത്തതെന്തോ, അതു് ഇവിടെ ഉണ്ടു് എന്നും, ഇവിടെ ഇല്ലാത്തതെന്തോ അതു് എങ്ങും ഇല്ല എന്നും മഹാഭാരതത്തെപ്പററി തോന്നുന്നതുപോലെ, രംഗനാഥിനു്, കുറെ ദിവസത്തിനുള്ളിൽ, ശിവപാൽഗഞ്ചിനെപ്പററി തോന്നിത്തുടങ്ങി. ഭാരതവാസികളായ നാം ഒന്നാണെന്നും, എല്ലായിടത്തും നമ്മുടെ ബുദ്ധി ഒന്നുപോലെതന്നെയാണെന്നും അദ്ദേഹത്തിനു മനസ്സിലായി. പ്രസിദ്ധങ്ങളായ എല്ലാ പത്രങ്ങളുടെയും ഒന്നാം പേജിൽത്തന്നെ, ഏതിനെപ്പററിയുള്ള പ്രശംസ വലിയ വലിയ അക്ഷരങ്ങളിൽ വിളിച്ചുകൂകുവാൻ തുടങ്ങുന്നുവോ, ഏതിന്റെ സഹായത്താൽ വലിയ കോപ്പറേഷനുകളും, കമ്മീഷനുകളും, ഭരണങ്ങളും ഉയരുകയും, നിലനില്ക്കുകയും, വീഴുകയും ചെയ്യുന്നുവോ, ആ അഖില ഭാരതീയ പ്രതിഭയുടെ തന്ത്രങ്ങളും കാൽവയ്പുകളും ഇവിടെ അസംസ്കൃത രൂപത്തിൽ സമൃദ്ധമായി സർവ്വവ്യാപകമായി നിലനില്ക്കുന്നു എന്നു് അയാറാം കണ്ടു. ഇതേപ്പററി ഓർത്തപ്പോറാം, ഭാരതത്തിന്റെ സാംസ്കാരികഐക്യത്തെപ്പററിയുള്ള അയാളുടെ ആസ്ഥ അതിബലവത്തായി.

ശിവപാൽഗഞ്ചു്, ഗ്രാമമായിരുന്നു; എങ്കിലും അതു് നഗരത്തിനു സമീപവും റോഡിൻെറ വക്കിലും ആയിരുന്നു. അതിനാൽ വലിയ വലിയ നേതാക്കന്മാരും ഓഫീസർമാരും അവിടെ വരുന്നതിൽ സിദ്ധാന്തപരമായ എതിരഭിപ്രായം ഉണ്ടാകാൻ കാര്യമുണ്ടായില്ല. കിണറുകൾക്കു പുറമെ അവിടെ കുറെ പമ്പുകളും സ്ഥാപിച്ചിരുന്നു. അതിനാൽ പുറത്തുനിന്നു വരുന്ന വലിയ ആളുകൾക്കു്, ദാഹിക്കുമ്പോൾ ജീവൻ അപകടത്തിൽ പെടുത്താതെ, വെള്ളം കുടിക്കുവാൻ കഴിഞ്ഞു. ആഹാരത്തിനുള്ള സൗകര്യവും ഉണ്ടായിരുന്നു. അവിടുത്തെ കൊച്ചു കൊച്ചു് ഉദ്യോഗസ്ഥന്മാരിൽ ഒരുവൻ ധാടിയോടും മോടിയോടും കൂടി വരുന്നതു കാണുമ്പോൾ, അവിടെയുള്ളവർ അയാളെ അങ്ങേയററത്തെ അവിശ്വാസ്യനായിക്കരുതി. അതേസമയം വെളിയിലുള്ളവർ ഇതു കണ്ടിട്ടു് അന്യോന്യം പറഞ്ഞിരുന്നതു് എത്ര ബുദ്ധിശാലിയായ ആൾ എന്നാണു്. വലിയ കുടുംബത്തിലെ കൊച്ചനാണു്. ഇയാളെ ചീഫ്കോസാഹേബിൻെറ മകൾ കല്യാണം കഴിച്ചതു കണ്ടില്ലേ. അതുകൊണ്ടു് വിശക്കുമ്പോൾ, അഭിമാനക്ഷയം പററാത്തവിധം ആഹാരം കഴിക്കാനും കഴിഞ്ഞിരുന്നു. കാരണം എന്തുമാകട്ടെ, അക്കാലത്തു്, ശിവപാൽഗഞ്ചിൽ ജനനായകന്മാരുടെയും, ജനസേവകന്മാരുടെയും വരവും പോക്കും വളരെ ഉഷാറായി തുടങ്ങിക്കഴിഞ്ഞു. അവർക്കെല്ലാം ശിവപാൽഗഞ്ചു് വികസിപ്പിക്കുന്ന ചിന്തയേ ഉണ്ടായിരുന്നുള്ളു. ഒടുവിൽ അവർ പ്രസംഗങ്ങൾ നടത്തുകയും ചെയ്തു.

അക്കാലത്തു് ഗ്രാമത്തിൽ മുഖ്യ പ്രസംഗവിഷയം കൃഷി ആയിരുന്നു. ഇതിൻെറ അർത്ഥം, നേരത്തേ വിഷയം മററൊന്നായിരുന്നു എന്നല്ല. വാസ്തവം പറഞ്ഞാൽ, കഴിഞ്ഞ അനേക വർഷങ്ങളായി, ഗ്രാമീണരെ കബളിപ്പിക്കാൻ പറഞ്ഞുവരുന്ന ഒരു കാര്യം, ഇന്ത്യ കാർഷികരാജ്യം എന്നതാണു്. ഇങ്ങിനെ പറയുന്നതിനെ ഗ്രാമീണർ എതിർത്തില്ല. എന്നാൽ, ഗ്രാമീണർ ഇതിനെ എതിർക്കുമെന്നു കരുതിയാണു് ഓരോ പ്രാസംഗികനും ചെന്നതു്. അതിനാൽ സ്വന്തം വാദം സമർത്ഥിക്കാൻ ഒന്നിനു പുറകെ മറെറാന്നായി ന്യായങ്ങൾ അവർ ഉന്നയിച്ചു. ഭാരതം ഒരു കാർഷികരാജ്യം ആണെന്നു തെളിയിക്കാനായിരുന്നു അവരുടെയൊക്കെ ശ്രമം. കൃഷിയുടെ ഉന്നതിയാണു് രാജ്യത്തിൻെറ ഉന്നതിയെന്നും അതിനുശേഷം അവർ പറഞ്ഞു. പിന്നെ, തുടർന്നുള്ള കാര്യങ്ങൾ പറയുന്നതിനു മുമ്പു്,

മിക്കവാറും ഉച്ചയ്ക്ക് ഊണിന്ന സമയമാകും. അപ്പോഠം സമ്പന്ന കുടുംബത്തിലെ സന്തതിയായ, ചീക്കോ സാഹേബിന്റെ മകളെ വിവാഹം കഴിച്ചിട്ടുള്ള ബുദ്ധിമാനായ ആ ചെറുപ്പക്കാരൻ, പ്രാസംഗികന്റെ പിൻഭാഗത്തെ വസ്ത്രം വീണ്ടും വീണ്ടും വലിച്ചിട്ടു പറയും, ചാച്ചാജി, ഊണിന്ന സമയമായി എന്നു്. ചിലപ്പോഠം, ചില പ്രാസംഗികർ, പിന്നീടു പറയേണ്ട കാര്യങ്ങളും പറഞ്ഞുകൊണ്ടിരിക്കും. മുമ്പു പറഞ്ഞതും പിന്നെ പറഞ്ഞതും തമ്മിൽ വ്യത്യാസമൊന്നുമില്ലെന്നു് അപ്പോഠം ബോദ്ധ്യമാകും. എന്തെന്നാൽ, കറങ്ങിത്തിരിഞ്ഞു പറഞ്ഞുവരുന്നതൊക്കെ, ഭാരതം ഒരു കാർഷികരാജ്യമാണു്, നിങ്ങഠം കൃഷിക്കാരാകുന്നു, നിങ്ങഠം നല്ലവണ്ണം കൃഷിചെയ്യണം, കൂടുതൽ ധാന്യം ഉല്പാദിപ്പിക്കണം എന്നീ കാര്യങ്ങളായിരിക്കും. കൃഷിക്കാരൻ കൂടുതൽ ധാന്യം വിളയിക്കാൻ ആഗ്രഹിക്കുന്നില്ല എന്ന സംശയത്തിന്റെ തടവറയിലായിരിക്കും ഓരോ പ്രാസംഗികനും ചെന്നുപെടുന്നതു്.

പ്രസംഗങ്ങളുടെ കുറവു് പരസ്യങ്ങഠം പരിഹരിച്ചിരുന്നു. ശിവപാൽഗഞ്ചിലെ ഭിത്തികളിൽ ഒട്ടിച്ചതോ എഴുതിവച്ചതോ ആയ പരസ്യങ്ങഠം, അവിടുത്തെ പ്രശ്നങ്ങളേയും, അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങളേയും സംബന്ധിച്ചു് ശരിയായ വിവരം നൽകി. ഉദാഹരണത്തിനു് ഒരു പ്രശ്നം ഉണ്ടായി. ഇന്ത്യ ഒരു കാർഷിക രാജ്യമാണു്. കൃഷിക്കാർ തെമ്മാടികളാകയാൽ അധികം ധാന്യം വിളയിക്കുന്നില്ല. ഇതിനു പരിഹാരമായി, കൃഷിക്കാരുടെ മുമ്പാകെ പ്രസംഗം നടത്തുകയും അവരെ നല്ല നല്ല പടങ്ങഠം കാണിക്കുകയും വേണം. ഇവ മുഖാന്തിരം അവരോടു പറയണം, നിങ്ങഠം നിങ്ങഠംക്കു വേണ്ടി ധാന്യം വിളയിക്കുവാൻ ആഗ്രഹിക്കുന്നില്ലെങ്കിൽ, നാട്ടിനുവേണ്ടി അങ്ങിനെ ചെയ്യൂ എന്നു്. ഈ ഉദ്ദേശത്തോടെ എല്ലായിടവും പോസ്റ്റർ ഒട്ടിച്ചിരുന്നു. ഇവയിൽ, കർഷകർ രാജ്യത്തിനുവേണ്ടി കൂടുതൽ ധാന്യം ഉല്പാദിപ്പിക്കണമെന്ന ഉദ്ബോധനം ഉഠംക്കൊണ്ടിരുന്നു. പ്രസംഗങ്ങളും ചിത്രങ്ങളും കർഷകരിൽ വളരെ ശക്തിയായ ഉണർവ്വുണ്ടാക്കി. ശുദ്ധമനസ്ഥിതിക്കാരായ കർഷകർ, ഇതിന്റെ പിന്നാലെ എന്തെങ്കിലും നടപടി ഉണ്ടാകുമെന്നു പ്രതീക്ഷിച്ചു.

അക്കാലത്തു്, ശിവപാൽഗഞ്ചിലെ ഒരു പരസ്യം, വിശേഷിച്ചും വളരെ പ്രസിദ്ധമായിത്തീൻു. ആരോഗ്യമുള്ള ഒരു കർഷകൻ, തലയിൽ തോർത്തു കെട്ടി, കാതുകളിൽ കുണ്ഡലം അണി

ങ്ങാം തൂക്കി, ശരീരത്തിൽ ബനിയൻ ധരിച്ചു്, പൊക്കമുള്ള ഒരു ഗോതമ്പു കതിർ കൊയ്യുന്നതായിട്ടാണു് ആ ചിത്രത്തിൽ കാണിച്ചിരുന്നതു്. അയാളുടെ പിന്നിൽ നിന്നിരുന്ന സ്ത്രീ, വളരെ സന്തുഷ്ടയായി, കൃഷിവകുപ്പുദ്യോഗസ്ഥന്മാരുടെ നേക്കു് ചിരിക്കുന്നു. താഴെയും മുകളിലും ഇംഗ്ലീഷിലും, ഹിന്ദിയിലും കൂടുതൽ ധാന്യം ഉല്പാദിപ്പിക്കുക എന്നെഴുതിവച്ചിരുന്നു. ബനിയനും കണ്ണാഭരണങ്ങളും ഉള്ള കർഷകരിൽ ഇംഗ്ലീഷ് ഭാഷാപണ്ഡിതന്മാർ, ഇംഗ്ലീഷിലുള്ള എഴുത്തിലും, ഹിന്ദി പണ്ഡിതന്മാർ, ഹിന്ദിയിലുള്ള എഴുത്തിലും, മററുള്ളവരെയെല്ലാം പരാജയപ്പെടുത്തണമെന്നു് കരുതി ഒരു ഭാഷയും അറിഞ്ഞുകൂടാത്തവക്കം, കുറഞ്ഞപക്ഷം, പുരുഷനേയും സ്ത്രീയേയും തിരിച്ചറിയുവാൻ കഴിയുമായിരുന്നു. പുരുഷൻെറ പിന്നിൽ ചിരിച്ചുകൊണ്ടു നില്ക്കുന്ന സ്ത്രീയുടെ ചിത്രം കണ്ടാലുടൻ, അവരംക്ക പുറം തിരിഞ്ഞു്, മന്ത്രിയുടെ മാതിരി കൂടുതൽ ധാന്യം വിളയിക്കാൻ തുടങ്ങുമെന്നാണു് അവർ ആശിച്ചിരുന്നതു്. ഈ ചിത്രം ഈയിടെയായി ശിവപാൽഗഞ്ചിൽ പല സ്ഥലത്തും ചച്ചയ്ക്കു വിഷയമായി. അവിടുള്ളവരുടെ നോട്ടത്തിൽ, ചിത്രത്തിലുള്ള പുരുഷൻെറ രൂപം, കുറച്ചൊക്കെ ബദ്രി ഫയൽമാൻേറതുപോലെ ഇരുന്നു. സ്ത്രീയുടെ രൂപത്തെ സംബന്ധിച്ചിടത്തോളം വമ്പിച്ച അഭിപ്രായവ്യത്യാസമുണ്ടു്. ഗ്രാമത്തിലെ കർഷകപ്പെൺകുട്ടികളിൽ ആരുടേതാണതു് എന്നു്, ഇതുവരെ തീരുമാനമായിരുന്നില്ല.

ഏററവും ശ്രദ്ധാർഹങ്ങളായ പരസ്യങ്ങരം കൃഷിയെ സംബന്ധിക്കുന്നവ ആയിരുന്നില്ല. പ്രത്യുത മലേറിയായെപ്പററിയായിരുന്നു. "മലേറിയാ നശിപ്പിക്കുന്നതിനു ഞങ്ങളെ സഹായിക്കു; കൊതുകു് ഇല്ലായ്മ ചെയ്യാൻ അനുവദിക്കു" എന്നിങ്ങനെ എല്ലാടവും കെട്ടിടങ്ങളുടെ ഭിത്തികളിൽ കാവികൊണ്ടു് എഴുതിവച്ചു. ഇതു കണ്ടാൽ തോന്നും, കർഷകർ എരുമകളേയും, പശുക്കളേയും പോലെ കൊതുകുകളേയും വളത്തുന്നുണ്ടെന്നും, അവയെ കൊല്ലുന്നതിനുമുമ്പു് കർഷകരുടെ ഹൃദയപരിവത്തനം വരുത്തേണ്ടിയിരിക്കുന്നു എന്നും. ഹൃദയപരിവത്തനത്തിനു് പ്രതാപം ആവശ്യമാകുന്നു; പ്രതാപത്തിനു് ഇംഗ്ലീഷു വേണം. ഈ ഭാരതീയ യുക്തിയനുസരിച്ചു്, കൊതുക നശീകരണത്തിനും മലേറിയാ ഉന്മൂലനത്തിനും ഉള്ള എല്ലാ ഉദ്ബോധനങ്ങളും മിക്കവാറും ഇംഗ്ലീഷിലായിരുന്നു. അതിനാൽ മിക്കവാറും എല്ലാവരും ഇതിനെ കവിതയുടെ

രൂപത്തിലല്ല, ചിത്രകലയുടെ രൂപത്തിലാണു് ആസ്വദിച്ചതു്. ആദ്യം മുതല്ക്കു തന്നെ ഭിത്തികരംക്കു് നിറംപിടിപ്പിക്കുന്ന ഇവ ഇംഗ്ലീഷിൽ എഴുതിക്കൊള്ളുവാൻ അനുമതി നൽകി. ഭിത്തികരംക്കു നിറം കയറുകയും കൊത്തുകകരം ചാകുകയും ചെയ്തു. പട്ടികരം കുരയ്ക്കുക പതിവായിരുന്നു, ആളുകരം അവരുടെ വഴിക്കു പൊയ്ക്കൊണ്ടിരിക്കുകയും ചെയ്തു. നാം പണം സമ്പാദിക്കണമെന്നു് ഒരു പരസ്യം ആവശ്യപ്പെട്ടു. പണം സമ്പാദിക്കേണ്ട കാര്യം, ഗ്രാമീണരോടു്, അവരുടെ പൂർവ്വീകന്മാർ മരിക്കുന്നതിനുമുമ്പു പറഞ്ഞുകഴിഞ്ഞിട്ടുള്ളതാണു്. മിക്കവാറും എല്ലാവക്കും ഇതു് അറിയുകയും ചെയ്യാം. രാജ്യത്തിന്റെ കാര്യം പറഞ്ഞിരുന്നു എന്നതാണു് ഇക്കാര്യത്തിലുണ്ടായിരുന്ന പുതുമ. 'നിങ്ങരം നിങ്ങരംക്കുവേണ്ടി പണം മിച്ചംവയ്ക്കുന്നില്ലെങ്കിൽ രാജ്യത്തിനുവേണ്ടി സമ്പാദിക്കൂ' എന്നു് എല്ലാററിലും സൂചനയുണ്ടു് എന്തെന്നാൽ സേട്ടുമാരും, സൗക്കാറന്മാരും, ഉയന്ന ഉദ്യോഗസ്ഥന്മാരും, വക്കീലന്മാരും, ഡോക്ടർമാരും തങ്ങരംക്കുവേണ്ടി പണം സമ്പാദിച്ചുകൊണ്ടേ ഇരുന്നു. അതിനാൽ കൊച്ചു കൊച്ചു കർഷകക്കു് രാജ്യത്തിനുവേണ്ടി പണം മിച്ചം വയ്ക്കുവാൻ എങ്ങിനെയാണു് സാധിക്കുക? പണം സമ്പാദിക്കണമെന്ന ആവശ്യത്തെ എല്ലാവരും താത്വികമായി അനുകൂലിച്ചു. പണം സമ്പാദിച്ചു് എവിടെ സൂക്ഷിക്കണമെന്നു്, പ്രസംഗങ്ങളിലും വിജ്ഞാപനങ്ങളിലും വ്യക്തമാക്കിയിരുന്നതുകൊണ്ടു്, അക്കാര്യം ചിന്തിച്ചു് ആളുകരംക്കു് ബുദ്ധിമുട്ടേണ്ടിവന്നില്ല. എന്തെങ്കിലും സമ്പാദിക്കുന്നതിനു മുമ്പായി, പ്രയത്നത്തിനു് എന്തു പ്രതിഫലം കിട്ടണമെന്നു മാത്രം ആരും പറഞ്ഞില്ല.

രംഗനാഥിനെ ആകർഷിച്ച പരസ്യങ്ങരം പൊതുമേഖലയെ സംബന്ധിച്ചവയായിരുന്നില്ല, പിന്നെയോ സ്വകാര്യമേഖലയുടെ സംഭാവനകളെ സംബന്ധിക്കുന്നവയായിരുന്നു. സ്വകാര്യരംഗത്തെ ഏററവും വ്യാപകമായ രോഗം ചൊറി ആണു്. ചൊറിയിൽ പുരട്ടിയാൽ അതിനെ വേരോടെ നശിപ്പിക്കുന്ന ഒരു ഔഷധമുണ്ടു്, വായിലൊഴിച്ചു കടിക്കുന്ന പക്ഷം, ചുമയും ജലദോഷവും നീങ്ങിപ്പോകും. വായിലിട്ടു് വെള്ളംകൂടി ഒഴിച്ചു് വിഴുങ്ങുന്നപക്ഷം, കോളറായ്ക്കു് ആശ്വാസം കിട്ടും. ഈ ഔഷധം ഭൂമിയിൽ ഒരിടത്തും കിട്ടുകയില്ല. അതു കണ്ടുപിടിച്ച ആരം ഇപ്പോഴും ജീവിച്ചിരിക്കുന്നു. അദ്ദേഹ

ത്തിനു് ഇതുവരെ നോബൽ സമ്മാനം കിട്ടാതെ പോയതു്, ബ്രിട്ടീഷുകാരുടെ കൊള്ളരുതായ്മകൊണ്ടാണു്.

നോബൽ സമ്മാനം കിട്ടാത്ത വലിയ വലിയ ഡോക്ടർമാർ ഈ രാജ്യത്തു് ഇനിയുമുണ്ടു്. ഒരാരം ജഹാനാബാദ് കസ്ബ യിൽ താമസിക്കുന്നു. അവിടെ വിദ്യുച്ഛക്തി വന്നുകഴിഞ്ഞ തുകൊണ്ടു്, പുരുഷത്വഹാനിക്കുള്ള ചികിത്സ വിദ്യുച്ഛക്തി കൊണ്ടു നടത്തുന്നു. പുരുഷത്വഹാനി ഓർത്തു പരവശപ്പെടേണ്ട ആവശ്യം ഇപ്പോഴില്ല. ഇന്ത്യ ഒട്ടുക്കെങ്കിലും വിശ്രുതനായി ക്കഴിഞ്ഞ മറ്റൊരു ഡോക്ടർ, ഓപ്പറേഷൻ കൂടാതെ അണ്ഡവൃ ദ്ധിക്കുള്ള ചികിത്സ നടത്തുന്നു. ഇക്കാര്യം ശിവപാൽ ഗഞ്ചിലെ ഏതു ഭിത്തിയിലും കരിക്കട്ടകൊണ്ടു് എഴുതിയി ട്ടുണ്ടു്. ഇങ്ങിനെയുള്ള പല പരസ്യങ്ങളും കുട്ടികളുടെ മെലി ച്ചിൽ, കണ്ണുരോഗം, കുടൽവലി തുടങ്ങിയവയെ സംബ ന്ധിച്ചും കാണാം. എന്നാൽ രോഗങ്ങളിൽ യഥാർത്ഥത്തിലു ള്ളവ മൂന്നേ ഉള്ളു. ചൊറി, അണ്ഡരോഗം, പുരുഷത്വഹാനി. ഇവയ്ക്കുള്ള ചികിത്സയുടെ മാർഗ്ഗം, ശിവപാൽഗഞ്ചിലെ കുഞ്ഞു ങ്ങാംക്കു്, അക്ഷര പരിചയം കിട്ടിക്കഴിയുമ്പോരം തന്നെ, ഭിത്തികളിൽ എഴുതിയിട്ടിരിക്കുന്ന രേഖകളുടെ സഹായത്താൽ ഗ്രഹിക്കുവാൻ കഴിയും.

ഈ പരസ്യക്കൂട്ടങ്ങരംക്കിടയിൽ, ''ചെറുപ്പക്കാർക്കു് പ്രത്യാശ യുടെ സന്ദേശം'' എന്ന വൈദ്യജിയുടെ പരസ്യം പ്രത്യേകമായ വ്യക്തിത്വം പുലർത്തി. ഭിത്തികളിൽ എഴുതിയ 'പൗരുഷഹീ നക്കു് വിദ്യുച്ഛക്തി ചികിത്സ' തുടങ്ങിയ അശ്ലീലപരസ്യ ങ്ങാംക്കു സമാനമല്ല ഈ പരസ്യം. ചെറിയ ചെറിയ മുക്കുക ളിലും, കടകളിലും മൂത്രം ഒഴിക്കരുതെന്നും, പരസ്യം ഒട്ടിക്ക രുതെന്നും എഴുതിവച്ചിട്ടുള്ള സർക്കാർകെട്ടിടങ്ങളിലും മനോഹ രമായ ടിൻപലകകളിൽ, ചുവപ്പും, പച്ചയും ആയ അക്ഷരങ്ങ ളിൽ അവ പ്രദർശിപ്പിക്കപ്പെട്ടിരുന്നു. ''യുവാക്കാംക്കു് പ്രത്യാ ശയുടെ സന്ദേശം'' എന്നു മാത്രമാണു് അതിൽ പറഞ്ഞിരു ന്നതു്. ചുവട്ടിലായി വൈദ്യജിയുടെ പേരും അദ്ദേഹ ത്തിന്റെ ഉപദേശവും ഉണ്ടായിരുന്നു.

രോഗചികിത്സയിൽ ഒരു പുതിയ കാര്യം ഉരംപ്പെടുത്തിയി രിക്കുന്നതായി രംഗനാഥ് കണ്ടു. രാവിലെ മുതൽ കുറെ ആള കാം ഒരു ഭിത്തിയിൽ വലിയ അക്ഷരങ്ങളിൽ എഴുതുകയാ യിരുന്നു. മൂലക്കുരു! ഇതു് ശിവപാൽഗഞ്ചിന്റെ ഉന്നതി യുടെ ലക്ഷണമായിരുന്നു. ഇതാ കുടൽവലിയുടെ യുഗം അവ

സാനിട്ടമന്നു എന്നും, മൃദുവായ ആരോഗ്യം, ഓഫീസ് കസേര, പരിഷ്കൃതമായ പെരുമാററം, ഇരുപത്തിനാലു മണിക്കൂറും തീനും കുടിയും, ലഘുവായ പ്രയത്നത്തിൻെറ യുഗം എന്നിവ ക്രമേണ വന്നുകൊണ്ടിരിക്കുന്നു എന്നും, ആധുനികതയുടെ പ്രതീകം പോലുള്ള മൂലക്കുരു, സർവ്വവ്യാപിയായ പുരുഷത്വ ഹാനിയോട് എതിരിടാൻ മൈതാനത്തിൽ എത്തിക്കൊണ്ടിരിക്കുന്നു എന്നും, മൂലക്കുരു എന്ന നാലക്ഷരം ഉച്ചത്തിലുൽഘോഷിച്ചു. സന്ധ്യ ആയപ്പോഴേയ്ക്കും രാക്ഷസാകാരമായ ആ വിജ്ഞാപനം ഒരു ഭിത്തിയിൽ നിറപ്പകിട്ടോടെ പതിഞ്ഞു കഴിഞ്ഞു. അതു വളരെ ദൂരെവരേയ്ക്കും കാണത്തക്കവിധം വിളംബരം ചെയ്യപ്പെട്ടു. 'മൂലക്കുരുവിനു വ്യവസ്ഥാനുസാരമായ ചികിത്സ!'

കാണക്കാണെ, ലോകം മുഴവൻ മൂലക്കുരുവിൻെറയും അതിൻെറ വ്യവസ്ഥാനുസൃത ചികിത്സയുടെയും കീഴിൽ അമന്നുപോയി. എല്ലായിടവും പരസ്യങ്ങൾ തിളങ്ങാൻ തുടങ്ങി. അതേപരസ്യം ഒരു ദിനപ്പത്രത്തിൽ വന്നപ്പോൾ രംഗനാഥിനു ഏററവും വലിയ അത്ഭുതമായി. ഈ ദിനപ്പത്രം ദിവസവും രാവിലെ പത്തു മണിക്കു ശിവപാൽഗഞ്ചിൽ വരും. സ്കൂട്ടറും ടക്കും കൂട്ടിമുട്ടി എന്നും, അബ്ബാസി എന്നു പറയപ്പെടുന്ന ഗുണ്ട, ഇർശാദ് എന്നു പറയപ്പെടുന്ന പച്ചക്കറിക്കച്ചവടക്കാരനെ പ്രസ്താവിതമായ രീതിയിൽ ആക്രമിച്ചു എന്നും മററും ആളുകളെ ധരിപ്പിക്കുന്ന കാര്യത്തിൽ അതു സഹായകമായി. ഒരു ദിവസം ആ പത്രത്തിൻെറ മുൻപേജിൻെറ വളരെക്കൂടുതൽ ഭാഗം കറുത്ത നിറംകൊണ്ടു കറുപ്പിച്ചിരിക്കുന്നു എന്നും അതിന്മേൽ വളരെ വലുതായി 'മൂലക്കുരു' എന്ന വെളുത്ത അക്ഷരങ്ങൾ തിളങ്ങുന്നതായും രംഗനാഥ് കണ്ടു. അക്ഷരങ്ങളുടെ വടിവ്, ഭിത്തികളിലെ പരസ്യങ്ങളിൽ കണ്ടിരുന്നതുതന്നെ. സമീപപ്രദേശങ്ങളിലെ സകല വസ്തുക്കളും, മൂലക്കുരുവിൻെറ അധീനത്തിലായിത്തീരത്തക്കവിധം, ആ അക്ഷരങ്ങൾ, മൂലക്കുരുവിനു ഒരു പുതിയ രൂപം നൽകിയിരുന്നു. പത്രത്തിൻെറ പേജിലെ കറുത്ത പശ്ചാത്തലത്തിൽ പ്രകാശിച്ചിരുന്ന 'മൂലക്കുരു', ദൂരെനിന്നുതന്നെ ആളുകളെ ആകർഷിച്ചു. വളരെ വലിയ അക്ഷരം വായിക്കുന്നതിനുതന്നെ ആന്തരികമായ ബുദ്ധിമുട്ടു അനുഭവിച്ചിരുന്ന സനീചർ പോലും, പത്രത്തിനടുത്തേയ്ക്കു ആകൃഷ്ടനാകുവാനും, അതിന്മേൽ കണ്ണുതറപ്പിച്ചിരിക്കുവാനും തക്കവിധം അത്രയ്ക്കേറെ വശീകരണശക്തി അതിനു

ണ്ടായിരുന്നു. വളരെ നേരം ശ്രദ്ധിച്ചതിനുശേഷം അയാൾ രംഗനാഥിനോട്ട പറഞ്ഞു. "അതേസാധനം തന്നെ."

അഭിമാനാർഹമായ കാര്യമായിരുന്നു ഇത്. എന്തെന്നാൽ ശിവപാൽഗഞ്ചിലെ ഭിത്തികളിൽ പ്രശോഭിച്ച പരസ്യങ്ങൾ കേവലം സാധാരണകാര്യമായിരുന്നില്ല. അവ വെളിയിലുള്ള പത്രങ്ങളിലും അച്ചടിച്ചിരിക്കുന്നു. അങ്ങിനെ, ശിവപാൽ ഗഞ്ചിലുള്ളത് വെളിയിലെ പത്രങ്ങളിലുമുണ്ട്.

രംഗനാഥ് പീഠത്തിൽ ഇരുന്നു. അയാളുടെ മുന്നിൽ പത്ര ത്തിൻെറ ഷീററ് ചാഞ്ഞുകിടന്നിരുന്നു. അമേരിക്ക ഒരു പുതിയ ഉപഗ്രഹം വിട്ടയച്ചു, പാകിസ്ഥാൻ ഇന്ത്യയുടെ അതി ർത്തിയിൽ വെടിവച്ചു തുടന്നു, ഗോതമ്പു കുറവാകയാൽ സംസ്ഥാനങ്ങൾക്കുള്ള കോട്ടാ കുറവു ചെയ്യുന്നതാണ്, ദക്ഷി ണാഫ്രിക്കയുടെ ചില നടപടികളെ അടിസ്ഥാനമാക്കി രക്ഷാസമിതിയിൽ ചച്ച് നടക്കുന്നു എന്നിങ്ങനെയുള്ള കരി കുരുവികളെയെല്ലാം തൻെറ കൈപ്പടത്തിലമത്തി, ഏതോ ഭീമാകാരനായ പരുന്തിൻെറ മാതിരി, കറുപ്പും വെളുപ്പും ചേന്ന ആ പരസ്യം, ചെരിഞ്ഞ അക്ഷരങ്ങളിൽ, മൂലക്കുരു! മൂലക്കുരു! എന്നിങ്ങനെ ചീറിവിളിച്ചിരുന്നു. ഈ വിജ്ഞാപനം അട ങ്ങിയ വത്തമാനപ്പത്രത്തിൽ അച്ചടിച്ചിട്ടുള്ള മൂലക്കുരു ശിവ പാൽഗഞ്ചും ബഹിർലോകവും തമ്മിൽ സമ്പക്ത്തിനുള്ള ഫലപ്രദമായ ഒരു മാദ്ധ്യമം ആയി.

ഒരു പ്രത്യേക ദിവസം രാമാധീൻ ഒരു പ്രത്യേകസ്ഥാ നത്ത്, രൂപാ അടങ്ങിയ സഞ്ചി തനിയെ കൊണ്ടുചെന്നു വയ്ക്ക ണമെന്നായിരുന്നു കൊള്ളക്കാരുടെ നിർദ്ദേശം. കൊള്ളയ്ക്കുള്ള ഈ പരിപാടി നാടിൻെറ ചില ഭാഗങ്ങളിൽ വേണ്ടത്ര ജനസ മ്മതിനേടിയിട്ടുള്ളതാണ്. എന്നാൽ വാസ്തവത്തിൽ ഇതൊരു പഴഞ്ചൻ പരിപാടിയാണ്; എന്തെന്നാൽ ഇതിനു വെള്ളി രൂപയോ നിക്കൽരൂപയോ വേണം. സഞ്ചിയും വേണം. ഇപ്പോൾ രൂപാ നോട്ടായി നൽകാം. അയ്യായിരം രൂപാ, പ്രേമ ലേഖനം മാതിരി ഒരു കവറിലാക്കി കൊടുക്കാൻ കഴിയും. വേണ്ടിവന്നാൽ, അയ്യായിരം രൂപയുടെ ഒരു ചെക്കായിട്ടും നൽകാം. ഇക്കാരണങ്ങളാൽ, 'മററന്നാൾ രാത്രി ഇന്ന കുന്നിൽ അയ്യായിരം രൂപാ അടങ്ങിയ ഒരു സഞ്ചി കൊണ്ടുവച്ചിട്ട് മിണ്ടാതെപോകു' എന്ന നിർദ്ദേശം ഉണ്ടായാൽ, അതനുസരി

ക്കാൻ പ്രായോഗികവിഷമത ഉണ്ട്. കുന്നിന്റെ മുകളിൽ കൊണ്ടുവയ്ക്കുന്ന നോട്ടടങ്ങിയ കവർ പറന്നുപോയേക്കാം. ചെക്ക് കള്ളച്ചെക്കാണെന്നു വരാം. ചുരുക്കിപ്പറഞ്ഞാൽ, കല, സാഹിത്യം, ഭരണം, വിദ്യാഭ്യാസം എന്നീ രംഗങ്ങളിലെന്ന പോലെ കൊള്ളയുടെ രംഗത്തും ആധുനികയുഗത്തിൽ പഴയ പരിപാടികൾ നടപ്പിലാക്കുന്നപക്ഷം, പ്രായോഗികമായ വിഷമത ഉണ്ടാകാം.

കാര്യം എന്തുമാകട്ടെ, കൊള്ളക്കാര ഇക്കാര്യങ്ങൾ ആലോചിച്ചില്ല; എന്തെന്നാൽ രാമാധീന്റെ വീട്ടിൽ കൊള്ളയ്ക്കു കത്തയച്ചവർ യഥാർത്ഥ കൊള്ളക്കാർ അല്ലായിരുന്നു. അക്കാലത്ത് ഗ്രാമസഭയുടേയും കോളേജിന്റേയും രാഷ്ട്രീയത്തിന്റെ അടിസ്ഥാനത്തിൽ, രാമാധീൻ മഖേഡവിയും വൈദ്യജിയും തമ്മിൽ സ്വരച്ചേർച്ചക്കുറവുണ്ടായി. പട്ടണമായിരുന്നെങ്കിൽ, രാഷ്ട്രീയം ഉന്നതനിലവാരത്തിലുള്ളതായിരുന്നെങ്കിൽ, ഇത്തരം സന്ദർഭങ്ങളിൽ രാമാധീനെതിരായി ഏതെങ്കിലും സ്ത്രീയിൽനിന്ന്, അദ്ദേഹം തന്റെ ചാരിത്ര്യം നശിപ്പിക്കുവാൻവേണ്ടി ക്രിയാത്മക ചേഷ്ടകൾ കാട്ടിയെന്നും, എന്നാൽ തന്റെ ക്രിയാത്മകമായ എതിർപ്പുകാരണം അദ്ദേഹത്തിന് ഒന്നും ചെയ്യുവാൻ സാധിച്ചില്ലെന്നും, താൻ തന്റെ ചാരിത്ര്യം മുഴുവനുംകൊണ്ട് സ്റ്റേഷൻവരെ വന്നതാണെന്നും പോലീസിനു റിപ്പോർട്ടു കിട്ടുമായിരുന്നു. എന്നാൽ, ഇതു് നാട്ടിൻപുറമാണ്. ഇവിടെ രാഷ്ട്രീയസമരത്തിൽ മഹിളമാരുടെ മാനഭംഗത്തിന് കൈബോംബിന്റെ മാന്യത ലഭിച്ചുകഴിഞ്ഞിരുന്നില്ല. അതിനാൽ, പഴയ രീതിയിലുള്ള പ്രയോഗങ്ങളാണ് നടത്തിയിരുന്നതു്. അങ്ങിനെയാണ്, രാമാധീന്റെമേൽ കൊള്ളക്കാരുടെ ശല്യം ഉളവാക്കി അദ്ദേഹത്തെ കുറച്ചുനാളത്തേയ്ക്കു് മഞ്ഞളിപ്പിക്കാമെന്നു വച്ചതു്.

കൊള്ളനടത്തുമെന്ന കത്ത് കൃത്രിമമാണെന്ന് പോലീസിനും, രാമാധീൻ ഭീഖ്മഖേഡവിക്കും, വൈദ്യജിക്കും പൂർണ്ണബോദ്ധ്യമുണ്ടായിരുന്നു. ഇത്തരം കത്തുകൾ അനേകം തവണ അനേകംപേർക്ക് കിട്ടിയിട്ടുള്ളതാണ്. അതിനാൽ, താൻ നിശ്ചിതസമയത്ത് കുന്നിൻപുറത്ത് എത്തുകതന്നെ വേണമെന്ന നിർബ്ബന്ധം രാമാധീന് ഉണ്ടായില്ല. എഴുത്ത് കൃത്രിമമല്ലെന്നിരുന്നാൽ തന്നെ, മിണ്ടാതെ രൂപാ കൊടുക്കുന്നതിനുപകരം, വീടു കൊള്ളയടിക്കപ്പെടുന്നതാകും നല്ലതെന്നാണ് രാമാധീൻ കരുതിയതു്. എന്നാൽ, റിപ്പോർട്ട് പോലീസ്

സ്റ്റേഷനിലെ പുസ്തകത്തിൽ ചേർത്തുപോയി. അതിനാൽ, പോലീസിനു് ചിലതു ചെയ്യാതെ നിവൃത്തിയില്ലായിരുന്നു.

ആ ദിവസം കുന്നുമുതൽ ഗ്രാമംവരെയുള്ള സ്റ്റേജ് പോലീസിനുവേണ്ടി ഒഴിച്ചു കൊടുത്തു. അതിൽ അവർ ''കൊള്ളക്കാരൻ'' എന്ന കളി നടത്തിക്കൊണ്ടുമിരുന്നു. കുന്നിന്റെ മുകളിൽ ഒരു തനി പോലീസ്സ്റ്റേഷൻ തുറക്കപ്പെട്ടു. അവർ സമീപമുള്ള തരിശുസ്ഥലം, കൃഷിക്കു പററാത്ത ഭൂമി, കാടു്, നിലം, കളം എന്നിവയെല്ലാം അരിച്ചുനോക്കി. എന്നാൽ ഒരിടത്തും കൊള്ളക്കാരുള്ള ലക്ഷണം കണ്ടില്ല. കുന്നിൻറടുത്തുള്ള വൃക്ഷക്കൊമ്പുകൾ പിടിച്ചുകുലുക്കിയും, നരിമാളങ്ങളിൽ ബയണററ് കുത്തിയിറക്കിയും, സമനിരപ്പായ പ്രദേശത്തു് സ്വന്തം കണ്ണുകൾകൊണ്ടു് ചികഞ്ഞു് അവിടെ ഉള്ളതൊന്നും കൊള്ളക്കാരല്ലെന്നു് വിശ്വാസംവരുത്തി. അവ അനുക്രമം പക്ഷികളും, കുറുക്കനും, ഇഴജന്തുക്കളും, പുഴുക്കളും ആണെന്നു കണ്ടു. രാത്രിയിൽ വളരെ ഉച്ചത്തിൽ ഏതെങ്കിലും ജീവി കരഞ്ഞുവിളിച്ചിരുന്നപ്പോഴും അതു കള്ളനല്ലെന്നും കുറുക്കനാണെന്നും വിവരം ലഭിച്ചു. അയലത്തെ തോട്ടത്തിൽ ഒരു ജീവി ശബ്ദമുണ്ടാക്കിയതു്, വാവലല്ലാതെ മറെറാന്നുമല്ലെന്നു കുറച്ചുസമയത്തിനുള്ളിൽ ബോദ്ധ്യമായി. ആ രാത്രിയിൽ കൊള്ളക്കാരും, രാമാധീൻഭീഖ് മഷേഡവിയും തമ്മിലുള്ള ഗുസ്തിക്കു് ഇളവു നൽകപ്പെട്ടു. എന്തെന്നാൽ രൂപാ എടുക്കാൻ കൊള്ളക്കാർ കുന്നിൻമുകളിൽ വരികയോ, അതു നൽകാൻ രാമാധീൻ അവിടെ പോകുകയോ ഉണ്ടായില്ല.

സ്റ്റേഷനിലെ കൊച്ചു് ഇൻസ്പെക്ടർ ജോലിക്കു വന്നിട്ടു കുറച്ചു ദിവസമേ ആയിരുന്നുള്ളു. കുന്നിൻപുറത്തെ കൊള്ളക്കാരെ പിടിക്കുന്ന ജോലി അദ്ദേഹത്തെയാണു് ചുമതലപ്പെടുത്തിയിരുന്നതു്. എന്നാൽ എല്ലാം ചെയ്തിട്ടും അദ്ദേഹം അമ്മയ്ക്കയച്ച കത്തിന്റെ ആദ്യഭാഗത്തു് ഇങ്ങിനെ എഴുതുവാൻ ഇടയായില്ല: ''അമ്മേ, കൊള്ളക്കാർ യന്ത്രത്തോക്കുപോലും ഉപയോഗിച്ചു, എന്നാൽ നിങ്ങളുടെ അനുഗ്രഹംകൊണ്ടു്, നിങ്ങളുടെ മകന്റെ രോമത്തിനുപോലും ഹാനി സംഭവിച്ചില്ല.'' പോലീസ് രാത്രിയിൽ ഉദ്ദേശം ഒരു മണിക്കു കുന്നുകയറി മൈതാനത്തിലെത്തി. മഞ്ഞു തുടങ്ങിയിരുന്നതിനാലും, ഇരുട്ടു് ഉണ്ടായിരുന്നതിനാലും, ഇൻസ്പെക്ടർക്കു് പട്ടണത്തിൽ താമസിക്കുന്ന പ്രിയപത്നിയുടെ ഓർമ്മവരാൻ തുടങ്ങി. അവർ ഹിന്ദിസാഹിത്യം എടുത്തു് ബി. ഏ.യ്ക്കു് പഠിക്കുകയായിരുന്നു. ഇതെല്ലാം ചേർന്ന

പ്പോരം അദ്ദേഹം സാവധാനത്തിൽ മൂളിപ്പാട്ടു തുടങ്ങി. ''ഹായ് എൻെറ ഹൃദയമേ! ഹായ് എൻെറ ഹൃദയമേ!''

മുമ്പിലും പിമ്പിലും രണ്ടു ശിപായിമാർ വീതം ഉണ്ടായിരുന്നു. ഇൻസ്പെക്ടർ പാടിക്കൊണ്ടുനടന്നു. കാര്യമൊന്നുമില്ലെന്നും, ഏതാനും ദിവസത്തിനുള്ളിൽ എല്ലാം ശരിയായിക്കൊള്ളുമെന്നും ശിപായിമാർ വിചാരിച്ചു. മൈതാനവും കടന്നു്, ഇൻസ്പെക്ടരുടെ പാട്ടു് ഉയർന്നുയർന്നുപോകുകയായിരുന്നു. എങ്ങും പോകാൻ കഴിയാത്തവിധം ഇത്തരം മത്തരം സംഭവിച്ചിരിക്കുമ്പോഴും, ആഹ്ലാദപൂർവ്വം പാടാൻ കഴിയും എന്നു തെളിയിക്കുകയായിരുന്നു അദ്ദേഹം.

സമീപത്തുകൂടി റോഡുണ്ടായിരുന്നു. അവിടെയുള്ള ഒരു വലിയ കുഴിയിൽനിന്നു് പെട്ടെന്നൊരു ശബ്ദം വന്നു. ''കഫൗൻ ഹൈസർ ഫാല?'' ഇൻസ്പെക്ടരുടെ കൈ അദ്ദേഹത്തിൻെറ റിവോരംവറിൽ എത്തി. ശിപായിമാർസ്തംഭിച്ചു നിന്നു. ഉത്തരക്ഷണം റൈഫിളുകരം ഗ്രഹിച്ചു. അപ്പോരം കുഴിയിൽനിന്നു രണ്ടാംപ്രാവശ്യവും ശബ്ദം ഉണ്ടായി. ''കഫൗൻഹൈസർ ഫാല?''

ഒരു ശിപായി, ഇൻസ്പെക്ടരുടെ ചെവിയിൽ പറഞ്ഞു, ''വെടിവയ്ക്കാൻ കഴിയും, മരത്തിൻെറ പിന്നിൽ പോകു യജമാനനേ!''

മരം അദ്ദേഹത്തിൻെറ അടുത്തുനിന്നു് അഞ്ചുഗജം അകലത്തിലായിരുന്നു. ഇൻസ്പെക്ടർ പിറുപിറുത്തു. ''നിങ്ങരം മരത്തിൻെറ പിന്നിൽ പൊയ്ക്കോ. ഞാൻ നോക്കിക്കൊള്ളാം.''

ഇത്രയും പറഞ്ഞിട്ടു് അദ്ദേഹം വിളിച്ചുചോദിച്ചു. ''കുഴിയിൽ ആരു്? ആരെങ്കിലും ഉണ്ടെങ്കിൽ പുറത്തു വരൂ!'' പിന്നെ ഒരു സിനിമയിൽ കണ്ട രംഗം ഓർമ്മിച്ചുകൊണ്ടു് അദ്ദേഹം കൂട്ടിച്ചേർത്തു. ''നിങ്ങരം വളയപ്പെട്ടിരിക്കുന്നു. അരമിനിററിനുള്ളിൽ പുറത്തു വരുന്നില്ലെങ്കിൽ വെടിവയ്ക്കും.''

കുറച്ചുനേരം കുഴിയിൽ നിശ്ശബ്ദത ആയിരുന്നു. പിന്നെ ഒച്ച കേട്ടു. ''മർഫർ മർഫയേ, മർഫാലേ, ഗർഫോലിചർ ഫലാനേവാലേ.''

വീടുവിട്ടു പുറത്തുപോകുന്ന ഓരോ ഭാരതീയനും ഭാഷാപ്രശ്നത്താൽ കല്ലായിത്തീരാറുണ്ടു്. പരാജിതനായി, ഇതു നീപ്പാളിയോ, ഗുജറാത്തിയോ എന്നു ശങ്കിക്കത്തക്കവിധം അത്രയധികം ഭാഷകരം അയാളുടെ ചെവിയിൽ കടന്നുചെല്ലുന്നു. എന്നാൽ, ഇതെന്തു സംഗതി എന്നു് ആലോചിപ്പിക്കുമാറു് ഈ

ഭാഷ ഇൻസ്പെക്ടറെ അമ്പരപ്പിച്ചു. ഇതെന്തെങ്കിലും ചീത്ത വാക്കാണോ എന്ന ശങ്കമാത്രം മനസ്സിലുണ്ടായി. പക്ഷെ, എന്തു ഭാഷയാണതെന്നു മനസ്സിലാക്കാൻ കഴിഞ്ഞില്ല! എവിടെ കാര്യം ഗ്രഹണശക്തിക്ക് അതീതമാകുന്നുവോ അവിടെ വെടി വയ്ക്കണം—ഈ അന്തർദ്ദേശീയ സിദ്ധാന്തം ശിവപാൽഗഞ്ചിൽ നടപ്പിൽ വരുത്തുന്നതിനു്, ഇൻസ്പെക്ടർ റിവോൾവർ നീട്ടി ക്കൊണ്ടു് ഇടിവെട്ടുംവണ്ണം പറഞ്ഞു. "കുഴിയിൽനിന്നു വെളി യിൽവരൂ; ഇല്ലെങ്കിൽ വെടിവയ്ക്കും."

എന്നാൽ വെടിവയ്ക്കേണ്ട ആവശ്യം നേരിട്ടില്ല. മരത്തിന്റെ പിന്നിൽനിന്നു് ഒരു ശിപായി വന്നു പറഞ്ഞു. "യജമാനനേ, വെടിവയ്ക്കരുതു്. ഇതു് ജോഗ്നാഥ് ആണു്. കുടിച്ചു് കുഴി യിൽ വീണതാണു്."

ശിപായിമാർ ഉത്സാഹത്തോടെ കുഴിയെ വളഞ്ഞുനില്പായി. ഇൻസ്പെക്ടർ ചോദിച്ചു. "ഏതു ജോഗ്നാഥ്?"

ഒരു പഴയ ശിപായി, അഭിമാനത്തോടെ പറയാൻ തുടങ്ങി. "ഇതു് ശ്രീരാമനാഥിന്റെ മകൻ ജോഗ്നാഥ് ആണു്. ഒററയ്ക്കേ ഉള്ള. മദ്യം കൂടുതൽ കുടിക്കും."

ആളുകൾ ജോഗ്നാഥിനെ എടുത്തു് കാലിൽ നിർത്തി. എന്നാൽ, സ്വന്തം കാലിൽ നില്ക്കാൻ ആഗ്രഹിക്കാത്ത ഒരാളെ എങ്ങിനെ മററാളുകൾക്ക് നിർത്തുവാൻ കഴിയും? അയാൾ വേച്ചു വേച്ചു വീണ്ടും വീഴാൻ തുടങ്ങി. വീഴുന്നതിനുമുമ്പു് തടഞ്ഞു. ഒടുവിൽ കുഴിയിൽനിന്നു് കരയിൽ കയറിവന്നു് പരമഹംസ ന്മാരുടെ മാതിരി അയാൾ ഇരിപ്പുറപ്പിച്ചു. ഇരുന്നിട്ടു് കണ്ണു ചിമ്മിച്ചിമ്മി അടയ്ക്കുകയും, കൈകൾ ചലിപ്പിക്കുകയും ചെയ്തു. പിന്നെ വാവലിന്റെയും കുറുക്കന്റെയും മാതിരി ഒച്ചയിട്ടു. ഒടുവിൽ മനുഷ്യനു തുല്യം ശബ്ദം പുറപ്പെടുവിക്കത്തക്കനിലയി ലെത്തി. അപ്പോഴും അയാളുടെ വായിൽനിന്നു പുറത്തുവന്നതു് അതേ വാക്കുകളാണു്. "കഫൗൻഹൈസർ ഫാല?"

ഒരു ശിപായി ചിരിച്ചു. "ഇപ്പോൾ ബോധമില്ല, അതാണു് ഓരോന്നു പുലമ്പുന്നതു്."

ബോധമില്ലാഞ്ഞിട്ടും ജോഗ്നാഥ് ഇത്രയെങ്കിലും ചെയ്യുന്നു ണ്ടല്ലോ എന്നു് ഇൻസ്പെക്ടർ വിചാരിച്ചിരിക്കണം. അദ്ദേഹം അയാളുടെ ശരീരം പിടിച്ചു കുലുക്കിയിട്ടു് ഉച്ചത്തിൽ പറഞ്ഞു. "ബുദ്ധി തെളിക്കു്."

എന്നാൽ ജോഗ്നാഥ് ബോധംതെളിക്കാൻ കൂട്ടാക്കിയില്ല. ഇത്രമാത്രം പറഞ്ഞു. "സർ ഫാലേ."

ശിപായിമാർ ചിരിക്കാൻ തുടങ്ങി.

ഇൻസ്പെക്ടർ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "ഈ അളിയൻ, നമ്മെ അളിയാ എന്നു വിളിക്കുന്നു."

അയാളെ അടിക്കാനായി അദ്ദേഹം കൈ ഉയർത്തി. എന്നാൽ ഒരു ശിപായി അതു തടഞ്ഞു. എന്നിട്ടു പറഞ്ഞു. "പോട്ടെ, യജമാനനേ."

ശിപായിമാരുടെ മനുഷ്യസ്നേഹം ഇൻസ്പെക്ടർക്ക് ഇഷ്ടപ്പെട്ടില്ല. അദ്ദേഹം കൈ പിൻവലിച്ചു. പക്ഷെ ഇങ്ങിനെ ഉത്തരവായി. "ഇയാളെ കൂടെക്കൊണ്ടുപോയി ജയിലിൽ അടയ്ക്കു. നൂറാം വകുപ്പുപ്രകാരം കലഹം ഉണ്ടാക്കിയതിനു് കേസ്സെടുക്കണം."

"അതു നടപ്പില്ല യജമാനനേ!" എന്നൊരു ശിപായി പറഞ്ഞു. "ഇയാൾ ഇവിടെ താമസിക്കുന്നവനാണു്. ഭിത്തികളിൽ ചായംകൊണ്ടു് പരസ്യം എഴുതുന്ന ജോലി. തെമ്മാടി തന്നെ. പക്ഷെ, കാണിക്കാൻമാത്രം ചില ജോലി ചെയ്തുകൊണ്ടാണിരിക്കുന്നതു്."

അവർ ജോഗ്നാഥിനെ എഴുന്നേല്പിച്ചു്, സ്വന്തം കാലിൽ നില്ക്കുവാൻ കഴിവില്ലാഞ്ഞതിനാൽ, റോഡിലേയ്ക്കു പിടിച്ചു നടത്തിക്കൊണ്ടുപോയി. ഇൻസ്പെക്ടർ പറഞ്ഞു. "ഒരുപക്ഷെ, കുടിച്ചു് അസഭ്യം പുലമ്പുകയായിരിക്കാം. ഇപ്പോൾ ഇയാളെ അടയ്ക്കു്. നാളെ കേസ് ചാർജ്ജ് ചെയ്യാം."

ആ ശിപായി പറഞ്ഞു. "യജമാനനേ, പ്രയോജനമില്ലാതെ കുഴപ്പത്തിൽ ചാടുന്നതു് എന്തിനാണു്? ഞങ്ങൾ ഗ്രാമത്തിൽപോയി ഇയാളെ ഇയാളുടെ വീട്ടിൽ കൊണ്ടുവിട്ടിട്ടു വരാം. ഇയാളെ എങ്ങിനെ തടങ്ങലിൽവയ്ക്കും? വൈദ്യജിയുടെ ആളാ."

പുതുതായി ഉദ്യോഗത്തിൽ പ്രവേശിച്ച ആളായിരുന്നു ഇൻസ്പെക്ടർ. എങ്കിലും ശിപായിമാരുടെ മനുഷ്യസ്നേഹപരമായ വീക്ഷണത്തിന്റെ അർത്ഥം പെട്ടെന്നു മനസ്സിലായി. അദ്ദേഹം ഒന്നും പറഞ്ഞില്ല. ശിപായിമാരുടെ അടുത്തുനിന്നു് അല്പം പിന്നോട്ടുമാറിയിട്ടു്, ഇരുട്ടിനേയും, നേരിയതണുപ്പിനേയും, പട്ടണത്തിൽ താമസിക്കുന്ന പത്നിയേയും, 'ഹായ്, എന്റെ ഹൃദയമേ' എന്ന ഗാനശകലത്തേയും സങ്കല്പിച്ചു് ആനന്ദം നുകരുവാൻ തുടങ്ങി.

# 8

ഏററവും നിഷ്കപടമായ രീതിയിലാണ് കോ—ഓപ്പറേ ററീവ് യൂണിയനിലെ അപഹരണം നടന്നതു്. നിത്യവും നട ക്കുന്ന നൂറുകണക്കായ അപഹരണങ്ങളെ അപേക്ഷിച്ചു്, ശുദ്ധ മായ അപഹരണം എന്ന സൗന്ദര്യം അതിനുണ്ടായിരുന്നു. കൂടു തൽ വളവും പിരിവും ഒന്നും ഉണ്ടായിരുന്നില്ല.

കോ—ഓപ്പറേററീവ് യൂണിയനു് വിത്തുസൂക്ഷിക്കുന്ന ഒരു ഗുദാം ഉണ്ടു്. അതിൽ ഗോതമ്പു് ശേഖരിച്ചിരുന്നു. ഒരു ദിവസം യൂണിയൻെറ സൂപ്പർവൈസറായ രാംസ്വരൂപ് രണ്ടു ട്രക്കുമായി വിത്തുഗുദാമിൽ വന്നു. പിന്നെ, ട്രക്കുകളിൽ ഗോതമ്പുചാക്കു കൾ കയററി. കോ—ഓപ്പറേററീവിൽ നിത്യവും നടക്കുന്ന കാര്യ മാണെന്നേ ദൂരെനിന്നു് ഇതുകണ്ടവർ വിചാരിച്ചുള്ളു. അവയെ മറെറാരു ഗുദാമിൽ എത്തിക്കുന്നതിനുവേണ്ടി രാംസ്വരൂപ് ഡ്രൈവറുടെ സമീപം ഇരിക്കുകയും ട്രക്കുകൾ അവിടെനിന്നു പോകുകയും ചെയ്തു. റോഡിൽ ഒരു സ്ഥാനത്തുവച്ചു് നാട്ടുവഴി യിലേയ്ക്കുതിരിഞ്ഞു് അഞ്ചുമൈൽ പോകുമ്പോൾ അവിടെ രണ്ടാമതൊരു വിത്തുഗുദാം ഉണ്ടായിരുന്നു. എന്നാൽ ട്രക്ക് ആ വഴിക്കു തിരിഞ്ഞില്ല. അതു നേരേ പോയി. ഇവിടെ മുത ലാണു് അപഹരണം ആരംഭിച്ചതു്. ട്രക്കുകൾ നേരേ പട്ടണ ത്തിലെ ഗോതമ്പുകമ്പോളത്തിലെത്തി. അവിടെ ഗോതമ്പു ചാക്കുകൾ ഇറക്കിയിട്ടു്, അപഹരണത്തെ സംബന്ധിച്ച കാര്യ ങ്ങളെല്ലാം മറന്നുകളഞ്ഞു. പിറേറദിവസം, പഴയപടി, സമീപ പ്രദേശത്തു് കൽക്കരിയും തടിയും കയററാൻ തുടങ്ങി. കുറച്ചു ദിവസത്തേയ്ക്കു് രാംസ്വരൂപിനെ സംബന്ധിച്ച വിവരങ്ങ ളൊന്നും ഇല്ലായിരുന്നു. ഗോതമ്പു വിററുകിട്ടിയ അനേകായിരം രൂപാ പോക്കററിൽനിറച്ചു് അയാൾ ബോംബെയ്ക്കു് ഓടി പ്പോയി എന്നു ജനങ്ങൾ വിശ്വസിച്ചു. അപഹരണത്തെ സംബ ന്ധിച്ച ഒരു റിപ്പോർട്ടായി, സംഭവത്തെ സംബന്ധിച്ച എല്ലാ വിവരങ്ങളും സ്ഥലത്തെ പോലീസ്സ്റ്റേഷനിൽ എത്തി. വൈദ്യജി പറഞ്ഞതുപോലെ ഒരു മുള്ളു പുറത്തുപോയി.

എന്നാൽ, യൂണിയൻെറ ഒരു ഡയറക്ടർ, ഇന്നലെ പട്ടണ ത്തിൽ കണ്ട കാഴ്ചപ്രകാരം, ആ രൂപാ ചെലവുചെയ്യുന്നതിനു്

രാംസ്വരൂപ് മുൻഗണന നൽകിയതു് ബോംബേയ്ക്കായിരുന്നില്ല. സ്വന്തം സംസ്ഥാനത്തുതന്നെയുള്ള ഒരു നഗരത്തിനായിരുന്നു. ഡയറക്ടർ സാഹേബ്, വെറുതെ പട്ടണം കാണാമെന്ന ഉദ്ദേശത്തിൽ അവിടെ പോയതായിരുന്നു. ഇങ്ങിനെയുള്ള അവസരങ്ങളിൽ, മററു കാര്യപരിപാടികളുടെ കൂട്ടത്തിൽ, അദ്ദേഹത്തിനു് കുറഞ്ഞതു് ഒരു സ്ഥിരം കാര്യപരിപാടി ഉണ്ടായിരിക്കും. ഏതെങ്കിലും പാർക്കിലെത്തുക, ഒരു മരത്തിൻെറ ചുവട്ടിൽ ബഞ്ചിന്മേൽ ഇരിക്കുക, കടല കൊറിക്കുക, പകിട്ടുള്ള പൂക്കളേയും പെൺകുട്ടികളേയും ശ്രദ്ധിച്ചുനോക്കുക, പ്രായം കുറഞ്ഞ ഏതെങ്കിലും പയ്യനെക്കൊണ്ടു് തലയിൽ എണ്ണപുരട്ടി തിരുമ്മിക്കുക. അദ്ദേഹം, ഈ കാര്യപരിപാടിയിലെ അന്തിമമായ ആനന്ദത്തിലെത്തിയപ്പോഴാം ഒരു സംഭവം ഉണ്ടായി. ആ സമയം മരച്ചുവട്ടിൽ ബഞ്ചിന്മേൽ ഇരിക്കുകയായിരുന്നു അദ്ദേഹം. കണ്ണുകൾ അടഞ്ഞിരുന്നു. അദ്ദേഹത്തിൻെറ തലയിൽ, കൊച്ചൻെറ മെലിഞ്ഞുമാർദ്ദവമുള്ള വിരലുകൾ 'തിഡ്, തിഡ്, തിഡ്, തിഡ്'' എന്ന ശബ്ദം ഉണ്ടാക്കിക്കൊണ്ടിരുന്നു. കുട്ടി ഉത്സാഹപൂർവ്വം അദ്ദേഹത്തിൻെറ മുടിയിൽ, തബലയുടെ വളഞ്ഞു പുളഞ്ഞ ഒച്ച പുറപ്പെടുവിച്ചു. അദ്ദേഹമാകട്ടെ, അവൻ എണ്ണ തിരുമ്മുന്ന ജോലി പെട്ടെന്നുതന്നെ അവസാനിപ്പിച്ചേയ്ക്കുമെന്നു വ്യസനിച്ചു് കണ്ണടച്ചിരിക്കുകയായിരുന്നു.

സമീപം ഒരു മരമുണ്ടെന്നും അതിൻെറ കീഴിലുള്ള ബഞ്ചിൽ സൂപ്പർവൈസർ രാം സ്വരൂപ് ഇരിക്കുന്നുണ്ടെന്നും അദ്ദേഹം കണ്ടു. അയാളും ഒരു കുട്ടിയെക്കൊണ്ടു് തലയിൽ എണ്ണയിട്ടു തിരുമ്മിക്കുകയും, 'തിഡ്, തിഡ്, തിഡ്'' എന്ന സുഖപൂർണ്ണമായ അനുഭൂതിയിൽ മറന്നിരിക്കുകയും ആയിരുന്നു. രണ്ടുപേരും, ആ സമയം, പരമഹംസന്മാരെപ്പോലെ താന്താങ്ങളുടെ ലോകത്തിൽ ലയിച്ചുപോയി. സമാധാനപരമായ സഹവർത്തനത്തിനു്, ആദർശപൂർണ്ണമായ ദൃഷ്ടാന്തമായിരുന്നു ഇതു്. എന്തെന്നാൽ, അവർ അന്യോന്യമുള്ളകാര്യങ്ങളിൽ കൈകടത്തിയില്ല. ഉദ്ദേശം പതിനഞ്ചുമിനിററുവരെ അവർ സ്വന്തം ബഞ്ചുകളിൽ, നല്ല അയൽക്കാരായി, അന്യോന്യം കണ്ടിരുന്നെങ്കിൽതന്നെ, കണ്ടില്ലെന്നു നടിച്ചു് ഇരുന്നു. പിന്നെ രണ്ടുകൂട്ടരും എഴുന്നേററു്, തിരുമ്മിയവർക്കു് യഥോചിതം പ്രതിഫലം നൽകിയിട്ടു്, അടുത്ത പ്രാവശ്യവും അവരെ അവിടെത്തന്നെവച്ചു കാണണമെന്നുത്സാഹിപ്പിച്ചിട്ടു്, പഞ്ചശീല സിദ്ധാന്തപ്രകാരം സ്വന്തം വഴിക്കുപോയി.

തിരുമ്മൽ നടത്തിച്ചതിനിടയിൽ താൻ സഹകരണപ്രസ്ഥാനത്തോട് വിശ്വാസവഞ്ചന നടത്തി എന്ന തോന്നൽ, ശിവപാൽഗഞ്ചിലേയ്ക്കു മടങ്ങിവരുന്ന അവസരത്തിൽ ഡയറക്ടർക്കുണ്ടായി. രാംസ്വരൂപ് ഒളിച്ചോടിയതാണെന്നും പോലീസ് അയാളെ അന്വേഷിച്ചു നടക്കുകയാണെന്നും അയാറം ഓർത്തു. അദ്ദേഹം, രാംസ്വരൂപിനെ പിടിപ്പിച്ചിരുന്നെങ്കിൽ കേസ് നടക്കുമായിരുന്നു. ഒരു പക്ഷെ, അദ്ദേഹത്തിന്റെ പേര് പത്രത്തിൽ അച്ചടിച്ചു വന്നേനെ. ഇതെല്ലാം ഓർത്ത് അദ്ദേഹം ദുഃഖിച്ചു. ആത്മാവ് അദ്ദേഹത്തെ മാന്തുവാൻ തുടങ്ങി. അതുകൊണ്ട് മടങ്ങിയെത്തിയപാടെ, ആത്മസംതൃപ്തിക്കായി വൈദ്യജിയെ കാണുകയും, ഒരുപൊതി ഹിംഗ്വാഷ്ടകചൂർണ്ണം കഴിച്ചിട്ട് ഇങ്ങിനെ പറയുകയും ചെയ്തു. "രാംസ്വരൂപിനെപ്പോലെതന്നെയിരിക്കുന്ന ഒരാളെ ഞാൻ പാർക്കിൽ കണ്ടു."

വൈദ്യജി പറഞ്ഞു. "കണ്ടിരിക്കും. ചില മനുഷ്യരുടെ ആകൃതി ഒരുപോലെയിരിക്കും."

ഇതുകൊണ്ട് തന്റെ മനസ്സാക്ഷിശല്യം അവസാനിക്കുകയില്ലെന്നു് ഡയറക്ടർക്ക് തോന്നി. അല്പസമയം അങ്ങുമിങ്ങും നോക്കിയിട്ട് അദ്ദേഹം പറഞ്ഞു. "എന്തുതന്നെയായാലും അതു രാം സ്വരൂപ് തന്നെയാണെന്നു് അപ്പോറം എനിക്കു തോന്നി."

വൈദ്യജി തന്റെ കണ്ണുകറം, ഡയറക്ടറുടെ മേൽ തറപ്പിച്ചു നിർത്തി. അദ്ദേഹം വീണ്ടും പറഞ്ഞു. "രാംസ്വരൂപ് തന്നെയായിരുന്നു. ഈ അളിയൻ ഇവിടെ എന്തുചെയ്യുന്നു എന്നു ഞാൻ ആലോചിച്ചു. തിരുമ്മൽ നടത്തിക്കുകയായിരുന്നു."

"നിങ്ങറം എന്തുചെയ്യുകയായിരുന്നു?"

അസ്വസ്ഥചിത്തനെന്നു തോന്നിക്കുമാറ് ഡയറക്ടർ പറഞ്ഞു. "ഞാൻ ക്ഷീണിച്ച്, ഒരു മരത്തിന്റെ ചുവട്ടിൽ വിശ്രമിക്കുകയായിരുന്നു."

വൈദ്യജി പറഞ്ഞു. "ഉടൻതന്നെ പോലീസിനെ അറിയിക്കേണ്ടതായിരുന്നു."

ഡയറക്ടർ കുറച്ചുനേരം ആലോചിച്ചുനിന്നു. പിന്നെ പറഞ്ഞു. "രാംസ്വരൂപ് ആണെന്ന അറിവ് ഒരു പക്ഷെ തെററാണെങ്കിലോ എന്നു ഞാൻ വിചാരിച്ചു. അതുകൊണ്ട് പോലീസിനു വിവരം നൽകിയില്ല."

അപഹരണക്കുററം ചുമത്തപ്പെട്ടയാറം ബോംബെയിലല്ലെന്നും, പതിനഞ്ചുമൈൽ അകലെ ഉണ്ടെന്നും, എണ്ണ തിരുമ്മിക്കാൻ തക്കവണ്ണം അയാളുടെ തല തോളിൽ വേണ്ടത്ര സുരക്ഷി

തമായിരിക്കുന്നു എന്നും ഉള്ള അറിവ്, വൈദ്യജിയെ കുഴപ്പത്തിലാക്കി. ഡയറക്ടർമാരുടെ യോഗം വിളിച്ചുകൂട്ടേണ്ടതു് ആവശ്യമായിത്തീർന്നു. എല്ലാക്കാര്യങ്ങളും താൻ വെറും വയററിൽ കേട്ടതാണു്. ഭംഗ് കുടിച്ചാലും അതു കേൾക്കാൻ കഴിയുമായിരുന്നു. അതിനാൽ യോഗത്തിന്റെ സമയം സന്ധ്യയ്ക്കു് എന്നുവച്ചു.

വൈദ്യജിയെ ഭൂമിയിലെ ഏകമനുഷ്യനായും, ഹനുമാൻജിയെ സ്വർഗ്ഗത്തിലെ ഏക ദേവനായും ആണു് സനീചർ കരുതിപ്പോന്നതു്. രണ്ടുപേരും അയാളുടെ ജീവിതത്തിൽ പ്രത്യേകം പ്രത്യേകമായി സ്വാധീനം ചെലുത്തുകയും ചെയ്തിരുന്നു. ഹനുമാൻജിക്കു ലങ്കോട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു. ഇതിന്റെ അടിസ്ഥാനത്തിൽ സനീചർ അണ്ടർവെയർ മാത്രമേ ധരിച്ചിരുന്നുള്ളൂ. മോടിയായി എവിടെയെങ്കിലും പോകേണ്ടിവരുമ്പോൾ മാത്രം ബനിയൻ ഇട്ടിരുന്നു. ഇതാണു് ഹനുമാൻജി ചെലുത്തിയ സ്വാധീനം. വൈദ്യജിയിൽ നിന്നു സിദ്ധിച്ച പ്രഭാവപ്രകാരം, വഴിയേ പോകുന്നവരുടെ നേരെ പട്ടിയെപ്പോലെ കുരയ്ക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ വൈദ്യജിയുടെ വീട്ടിലെ ഏതു പട്ടിയുടെയും മുമ്പിൽ അയാൾ വാലാട്ടിയിരുന്നു. വൈദ്യജിയുടെ വീട്ടിൽ പട്ടി ഉണ്ടായിരുന്നില്ല. അതിനാൽ സനീചറിനു വാലും ഇല്ലായിരുന്നു.

പട്ടണത്തിലെ ഏതു വസ്തുവിനോടും, അതിനാൽതന്നെ രംഗനാഥിനോടും അയാൾക്കു് ഹൃദയംഗമമായ സ്നേഹമായിരുന്നു. രംഗനാഥ് വാതില്ക്കലുണ്ടായിരിക്കുമ്പോൾ, അയാളുടെ സമീപം സനീചറും ഉണ്ടായിരിക്കും. ഇന്നും അങ്ങിനെതന്നെ. വൈദ്യജി കോ—ഓപ്പറേററീവ് യൂണിയന്റെ യോഗത്തിനു പോയിരിക്കുകയാണു്. വാതില്ക്കൽ രംഗനാഥും, സനീചറും മാത്രമേ ഉള്ളൂ. സൂര്യൻ അസ്തമിക്കാൻ തുടങ്ങുന്നു. ഹേമന്തസന്ധ്യയോടൊപ്പം ഓരോ വീട്ടിൽനിന്നും പൊങ്ങിയ കരിമ്പുക അന്തരീക്ഷത്തിൽ തങ്ങിനില്ക്കുന്നു.

ആരോ വഴിയേ 'ഖട്ഖട്'' എന്നു് ഒച്ചയിട്ടുവന്നു. ശാരീരികമായ ഏതു വികാരവും, ഭാരതീയരായ നമ്മുടെ മനസ്സിൽ സാത്വികമായ വെറുപ്പ് ഉണ്ടാക്കുന്നു. ആ വെറുപ്പിനെ തുപ്പിക്കളഞ്ഞിട്ട പുറത്തിറങ്ങിയ സനീചർ പറഞ്ഞു. ''മുടന്തൻ പോകുന്നു; അളിയാ.'' ഇങ്ങിനെ പറഞ്ഞിട്ടു് അയാൾ കുതിച്ചു

ചാടി വെളിയിലുള്ള തിണ്ണയിൽ എത്തി, തവളയുടെ മാതിരി ഇരിപ്പായി.

രംഗനാഥ് വിളിച്ചുചോദിച്ചു. ''എന്താ, മുടന്താ?''

അയാൾ മുന്നോട്ട് കുറേദൂരം പൊയ്ക്കഴിഞ്ഞിരുന്നു. ഒച്ച കേട്ട് അയാൾ അവിടെ നിന്നു. പിന്നെ പുറകോട്ട് തിരിച്ചു വന്ന്, കണ്ട ഉടനെ പറഞ്ഞു. ''അതേ, ബാപ്പൂ, മുടന്തൻതന്നെ.''

''പകപ്പു് കിട്ടിയോ?''

മുടന്തൻ പറഞ്ഞു. ''പകപ്പ് കിട്ടിയില്ല. എന്നാൽ ഇന്നു നോട്ടീസ്ബോർഡിൽ ആക്ഷേപം അച്ചടിച്ചിട്ടിട്ടുണ്ട്.''

''എന്തുപററി? ഫീസ് പിന്നെയും കുറഞ്ഞുപോയോ?''

'ഫീസ്സല്ല ബാപ്പൂ,' അയാൾ താൻ പറയുന്നതു കേൾപ്പിക്കാൻ വിളിച്ചുകൂവുകയായിരുന്നു. ''ഇപ്രാവശ്യം അന്യായത്തിലെ വിവരങ്ങളിൽ ചില പിശകുകളുണ്ട്. വാദിയുടെ ഒപ്പ് തെററായ കോളത്തിലാണ്. തീയതിയുടെ മുകളിൽ രണ്ടക്കങ്ങൾ ഒന്നായിച്ചേർന്നിരിക്കുന്നു. ഒരിടത്തു കുറച്ചു വെട്ടിയിട്ടുണ്ട്; അവിടെ കൈയ്യൊപ്പില്ല. വളരെയേറെ പിശകുപററി.''

രംഗനാഥ് പറഞ്ഞു. ''ആ ഓഫീസുകാർ വലിയ വികൃതികളാണ്. ഏതെങ്കിലും പ്രകാരത്തിലുള്ള പിശകുകൾ കണ്ടുപിടിച്ചുകൊണ്ടേയിരിക്കും.''

ഇംഗ്ലീഷുകാരെ വെറുക്കരുതെന്ന്, ഗാന്ധിജി തന്റെ പ്രാർത്ഥനായോഗങ്ങളിൽ പറഞ്ഞിരുന്ന രീതിയിൽ, മുടന്തൻ തലയാട്ടിക്കൊണ്ടു പറഞ്ഞു. ''അല്ലാ, ബാപ്പൂ. ഓഫീസുകാർ അവരുടെ ജോലി നടത്തുകയാണ്. എല്ലാ കുഴപ്പങ്ങളും ഹർജി എഴുത്തുകാരനാണു ചെയ്യുന്നതു്. വിദ്യ ചുരുങ്ങിവരുന്നു. പുതിയ പുതിയ ഹർജി എഴുത്തുകാർ; അതിനാൽ തെററാണെഴുതുന്നതു്.''

വിദ്യാലോപം സംഭവിച്ചിരിക്കുന്നു എന്ന് അംഗീകരിക്കാൻ രംഗനാഥ് ഒരുക്കമായിരുന്നു. എന്നാൽ മുടന്തൻ പറഞ്ഞ കാരണം സമ്മതിച്ചു കൊടുക്കാൻ അയാൾക്കു കഴിഞ്ഞില്ല. അയാൾ എന്തോ പറയാൻ തുടങ്ങി. അതിനിടയിൽ, മുടന്തൻ ഉച്ചത്തിൽ പറഞ്ഞു. ''സാരമില്ല ബാപ്പൂ, ഹർജി നാളെ ശരിപ്പെടും.''

അയാൾ 'ഖട് ഖട് ഖട്'' എന്നാക്കിക്കൊണ്ടുപോയി. സനീചർ പറഞ്ഞു. ''ഏതെല്ലാം നാടിന്റെ കുഴപ്പങ്ങളാണ് ശിവപാൽഗഞ്ചിൽ വന്നുകൂടിയിരിക്കുന്നതു്.''

രംഗനാഥ് അയാളെ സമാധാനപ്പെടുത്തി. "എല്ലാടവും ഇങ്ങിനെതന്നെ. ഡൽഹിയിലെ സ്ഥിതിയും ഇതുതന്നെ."

അയാാം സനീചറെ ഡൽഹിയിലെ കഥകാം പറഞ്ഞു കോംപ്പിക്കാൻ തുടങ്ങി. ഭാരതീയരുടെ ബുദ്ധി ഇംഗ്ലീഷിൻെറ കിളിവാതിലുകളിൽക്കൂടി എത്തിനോക്കി ലോകത്തിലെ സംഭവഗതികാം ഗ്രഹിക്കുന്നതുപോലെ സനീചറിൻെറ ബുദ്ധി രംഗനാഥിൻെറ കിളിവാതിലിൽക്കൂടി എത്തിനോക്കി ഡൽഹിയിലെ സ്ഥിതിഗതികാം ഗ്രഹിക്കാൻ തുടങ്ങി. രണ്ടു പേരും കുറേനേരം അനങ്ങിയില്ല.

ഇരുട്ടിവരികയായിരുന്നു. എങ്കിലും, കണ്ണിനു മുമ്പിലുള്ള മനുഷ്യനേയും മൃഗത്തേയും തിരിച്ചറിയാൻ കഴിയാത്ത നിലയിൽ ഇരുട്ട് കട്ടിയായിരുന്നില്ല. വൈദ്യജിയുടെ സ്വീകരണ ശാലയിൽ ഒരു വിളക്കു തൂങ്ങി. അടുത്തുള്ള വഴിയിൽനിന്ന് മൂന്നു ചെറുപ്പക്കാർ ഉച്ചത്തിൽ അട്ടഹസിച്ചുകൊണ്ട് പ്രത്യക്ഷപ്പെട്ടു. പ്ലാനിംഗ് കമ്മീഷനിലെ ഉദ്യോഗസ്ഥന്മാർ സംഭാഷണം നടത്തുമ്പോാം, ഇവാല്യുവേഷൻ, കോ—ഓർഡിനേഷൻ, ഡവ് ടെയിലറിംഗ് എന്നീ വാക്കുകളും, സാഹിത്യകാരന്മാർ സംഭാഷണം നടത്തുമ്പോാം, പരിപ്രേക്ഷ്യം, ആയാമം, യുഗബോധം, സന്ദർഭം തുടങ്ങിയ വാക്കുകളും അധികമായി ഉണ്ടായിരിക്കുന്നതുപോലെ, ഈ ചെറുപ്പക്കാരുടെ ചച്ചകളിൽ, ഉച്ച, ഫാൻറസ്, നിറയെ, ചീട്ട്, പൈസ തുടങ്ങിയ വാക്കുകാം ധാരാളം ഉപയോഗിക്കപ്പെട്ടു. ചിലതു പറഞ്ഞുകൊണ്ട് യുവാക്കന്മാർ, മുമ്പോട്ടുവന്നു നില്പായി. സനീചർ പറഞ്ഞു. "ബദ്രി ഭയ്യാ ഈ മൃഗങ്ങളെ ഗുസ്തിപഠിപ്പിക്കുകയാണ്. കടുവായുടെ കയ്യിൽ തോക്കു കൊടുക്കുകയാണെന്ന് ഓർത്തുകൊള്ളൂ. അളിയന്മാരെ തല്ലുന്ന ആളുകളുമായി ബന്ധംകൂടുന്നതു പ്രയാസമാണ്. തന്ത്രവും കുന്ത്രവും പഠിപ്പിച്ചാൽ ഗ്രാമം വിട്ടു പോകേണ്ടിവരും."

അപ്പോാം തന്നെ മൂന്നു യുവാക്കളിൽ ഒരാാം സ്വീകരണശാലയുടെ വാതില്ക്കൽ വന്നു നില്പായി. അയാാം ലങ്കോട്ടി കഴികെ നഗ്നശരീരനായിരുന്നു. ശരീരത്തിൽ ഗുസ്തിപിടിക്കുമ്പോഴത്തെ മണ്ണുപൂശിയിരുന്നു. ലങ്കോട്ടിയുടെ വാല്, അര മുതൽ പാദം വരെ, ആനയുടെ തുമ്പിക്കൈ പോലെ തൂങ്ങിക്കിടക്കുന്നു. അക്കാലത്ത്, ശിവപാൽഗഞ്ചിൽ ലങ്കോട്ടിധരിക്കുന്നവക്കിടയിൽ ആ ഫാഷൻ ജനപ്രീതിനേടിവരികയാ

യിരുന്നു. സനീചർ ചോദിച്ചു. ''എന്തുണ്ടു വിശേഷം ചേരാട്ടേ ഫയൽമാൻ?''

ശരീരസന്ധികളിലെ ചൊറി ചൊറിഞ്ഞുകൊണ്ടു് ഫയൽമാൻ പറഞ്ഞു. ''ബദ്രിഭയ്യാ ഇന്നു ഗുസ്തിക്കളത്തിൽ വന്നില്ലല്ലോ? എങ്ങോട്ടു ചാടിപ്പോയി?''

''എങ്ങോട്ടു ചാടിപ്പോകാൻ? ഇവിടെ എവിടെയെങ്കിലും കാണും.''

''എവിടെക്കാണും?''

''യൂണിയന്റെ സൂപ്പർവൈസർ ഗോതമ്പും കയററിക്കൊണ്ടു് ഓടിക്കളഞ്ഞു. യൂണിയനിൽ അതിന്റെ മീററിംഗ് നടക്കുകയാണു്. ബദ്രിയും പോയിരിക്കും.''

അപ്പോഴേയ്ക്കും സ്വീകരണശാലയ്ക്കു സമീപം ആളുകൾ വരുന്നതിന്റെ ഒച്ചകേട്ടു. ഖദർ ദോത്തി, കുർത്ത, കൈയില്ലാത്ത കുപ്പായം, തൊപ്പി, പുതപ്പു് എന്നിവ ധരിച്ച ഭവ്യമൂർത്തിയായ വൈദ്യമഹാരാജ് തിണ്ണയിൽ പ്രത്യക്ഷനായി. അദ്ദേഹത്തിന്റെ പിന്നിൽ അനേകം ശിഷ്യന്മാരും, ആശ്രിതരും. എല്ലാവരിലും പിന്നിൽ ബദ്രിഫയൽമാൻ ആയിരുന്നു. സഞ്ചിപോലിരുന്നു മുഖം. അദ്ദേഹത്തെ കണ്ട ഉടനെ ചേരാട്ടേ പറഞ്ഞു. ''ഒരു വലിയ സംഗതി ഉണ്ടു്. അതു പറയാൻ വളരെ നേരമായി നില്ക്കുന്നു.''

''നിന്നാലങ്ങു് ഉരുകിപ്പോകുമോ? എന്താ കാര്യം?'' ഇങ്ങിനെ പറഞ്ഞുകൊണ്ടു്, ബദ്രിഫയൽമാൻ ചേരാട്ടേയെ സ്വാഗതം ചെയ്തു. ഗുരുവും, ശിഷ്യനും വർത്തമാനം പറയാനായി തിണ്ണയുടെ മറെറാരു മൂലയിലേയ്ക്കു മാറി.

വൈദ്യജിയും നാലഞ്ചാളുകളും ഉള്ളിൽ കടന്നു. ഒരു നീണ്ട ശ്വാസം വിട്ടു. അതൊരു തേങ്ങിക്കരയലായി പരിണമിച്ചു. വേറൊരുത്തൻ പീഠത്തിൽ ഇരുന്നുപോയി. അയാൾ വളരെ ഉച്ചത്തിൽ കോട്ടുവാ വിട്ടു. ആദ്യം അതു കോട്ടുവാപോലെ ഇരുന്നെങ്കിലും ഒടുവിലതു ചൂളംവിളിയായി. തലയണയിൽ ചാരി വൈദ്യജിയും ഇരുന്നു. വലിയൊരു ഭാഗവതർ, നീണ്ട രാഗവിസ്താരം നടത്തി അവസാനിപ്പിച്ച സാധാരണ രീതിയിൽ എത്തുമ്പോൾ പ്രകടിപ്പിക്കുന്ന ഭാവങ്ങളോടെ അദ്ദേഹം തൊപ്പിയും കുർത്തയും മറെറാരു മൂലയിലേയ്ക്കു് എറിഞ്ഞു. എല്ലാവരും ഏതോ വലിയ ജോലി ചെയ്തിട്ടു് തളച്ച് മാററാൻ വന്ന സ്ഥിതിയിലാണെന്നു സ്പഷ്ടമായിരുന്നു. സനീചർ

പറഞ്ഞു. "മഹാരാജ്, വലിയ ക്ഷീണം ഉണ്ടെങ്കിൽ ഒരിക്കൽ കൂടി കുറച്ചു കുടിക്കാൻ തരാം."

വൈദ്യജി ഒന്നും പറഞ്ഞില്ല. യൂണിയൻെറ ഒരു ഡയറക്ടർ പറഞ്ഞു. "രണ്ടാം പ്രാവശ്യം യൂണിയനിൽവച്ച് അല്പം കഴിച്ചു. കൂടിയ സാധനം. പാൽ ചേർത്തതായിരുന്നു. ഇപ്പോഠം വീട്ടിൽ വന്നപ്പോഴത്തെ തവണയായി."

വൈദ്യജി, പഴയപടി ഒന്നും സാസാരിക്കാതെ മററുള്ളവർ പറയുന്നതു കേട്ടുകൊണ്ടിരിക്കുകയായിരുന്നു. ആരു കുറച്ചു തിന്നുന്നുവോ അയാഠം മററുള്ളവരെ കൂടുതൽ തീററുന്നു എന്നും, ആരു സ്വയം കുറച്ചു സംസാരിക്കുന്നുവോ അയാഠം മററുള്ളവരെക്കൊണ്ടു് കൂടുതൽ സംസാരിപ്പിക്കുന്നു എന്നും, ആരു സ്വയം അധികം മഠയനാകാതിരിക്കുന്നുവോ അയാഠം മററുള്ളവരെ കൂടുതൽ മഠയരാക്കുന്നുവെന്നും ഉള്ള വിശ്വാസം ഉറച്ചപ്പോഠം മുതൽ കണ്ടുതുടങ്ങിയ ഒരു സ്വഭാവമാണിതു്. എങ്കിലും അദ്ദേഹം പെട്ടെന്നു പറഞ്ഞു. "രംഗനാഥ്, നിങ്ങളുടെ അഭിപ്രായം എന്താണു്?"

കാര്യം എന്തെന്നു പറയാതെ വൈദ്യജി അഭിപ്രായം ആരാഞ്ഞതുപോലെതന്നെ, കാര്യം മനസ്സിലാക്കാതെ രംഗനാഥും പറഞ്ഞു. "സംഭവിക്കുന്നതെന്തും നല്ലതുതന്നെ."

വൈദ്യജി പരത്തി പുഞ്ചിരിച്ചു. അദ്ദേഹം പറഞ്ഞു. "വളരെ ഉചിതമായിത്തന്നെ പറഞ്ഞു. ബദ്രിയും പ്രമേയത്തിനു് എതിരായിരുന്നു. എങ്കിലും അവസാനം അവനും മിണ്ടിയില്ല. പ്രമേയം എതിരില്ലാതെ പാസ്സായി. സംഭവിച്ചതു നല്ലതുതന്നെ."

തൻെറ അഭിപ്രായം അദ്ദേഹം അതേപടി അപഹരിച്ചു കളഞ്ഞെന്നു് രംഗനാഥിനു് ഇപ്പോഠം ബോദ്ധ്യമായി. അയാഠം ഔത്സുക്യത്തോടെ ചോദിച്ചു. "എന്തു പ്രമേയമാണു് പാസ്സാക്കിയതു്?"

"സൂപ്പർവൈസർ ഞങ്ങളുടെ എണ്ണായിരം രൂപാ നഷ്ടപ്പെടുത്തിയതിനു്, സക്കാർ ധനസഹായം നൽകണമെന്ന പ്രമേയം." ഈ വാദം കേട്ടു് രംഗനാഥ് പതറിപ്പോയി. അയാഠം പറഞ്ഞു. "സക്കാരിനെന്തുകാര്യം? നിങ്ങളുടെ യൂണിയൻെറ സൂപ്പർവൈസർ അപഹരണം നടത്തി. അതിനു് സക്കാർ നഷ്ടപരിഹാരം നൽകണമോ?"

"പിന്നെ ആരു തരും? സൂപ്പർവൈസറെ കാണാനില്ല. ഞങ്ങഠം പോലീസിനെ അറിയിച്ചിട്ടുണ്ടു്. ഇനി സക്കാ

രിൻെറ ഉത്തരവാദിത്വമാണ്. ഞങ്ങളുടെ കൈയിൽ ഒന്നുമില്ല. ഉണ്ടായിരുന്നെങ്കിൽ, സൂപ്പർവൈസറെ പിടിച്ച്, ഗോതമ്പിൻെറ വില വസൂലാക്കിയേനെ. ഇനി വല്ലതും ചെയ്യേണ്ടതു് സർക്കാരാണ്. അല്ലെങ്കിൽ സർക്കാർ സൂപ്പർ വൈസറെ തടവുകാരനായി പിടിച്ച് ഞങ്ങളുടെ മുമ്പിൽ ഹാജരാക്കുകയോ മറ്റെന്തെങ്കിലും ചെയ്യുകയോ വേണം. എങ്ങിനെയായാലും ഞങ്ങളുടെ യൂണിയൻ ജീവിക്കണമെന്നും, അതു മുഖേന ജനങ്ങൾക്കു നന്മ ചെയ്യണമെന്നും സർക്കാർ ആഗ്രഹിക്കുന്നുണ്ടെങ്കിൽ, സർക്കാർതന്നെ നഷ്ടപരിഹാരം നൽകണം. അല്ലെങ്കിൽ ഈ യൂണിയൻ തകർന്നുപോകും. ഞങ്ങൾ കടമ ചെയ്തു. ഇനി ചെയ്യേണ്ടതു് സർക്കാരാണ്. അതിൻെറ നിഷ്ക്രിയത്വവും ഞങ്ങൾക്കറിയാം.''

വൈദ്യജി ഈ വിധം യുക്തിവാദം നടത്തുന്നതു കണ്ടപ്പോൾ, രംഗനാഥിന് തലകറക്കം ഉണ്ടായി. 'സർക്കാരിൻെറ നിഷ്ക്രിയത്വം', 'ജനങ്ങളുടെ നന്മ', 'ഉത്തരവാദിത്വം' തുടങ്ങിയ വാക്കുകൾ അദ്ദേഹം കൂടെക്കൂടെ ഉപയോഗിച്ചിരുന്നു. പുതിയ യുഗത്തിലെ ജനങ്ങൾ ഏതുവിധമുള്ള ഭാഷ മനസ്സിലാക്കുന്നുവോ, അതു സംസാരിക്കുവാനുള്ള അറിവ്, പഴയ തലമുറയിൽ പെട്ട ആളായിരുന്നിട്ടും, തൻെറ അമ്മാവനുണ്ടെന്ന് രംഗനാഥിന് ബോദ്ധ്യമായി.

ചേരാട്ടേയുമായുള്ള സംഭാഷണം കഴിഞ്ഞു് ബദ്രിപഹയൽമാൻ മടങ്ങിവന്നിരുന്നു. അദ്ദേഹം പറഞ്ഞു. ''രാമാധീൻെറ വീട്ടിൽ കൊള്ള നടന്നില്ല, പക്ഷെ അങ്ങുമിങ്ങും മോഷണം നടക്കുന്നതായി വർത്തമാനമുണ്ട്.''

അദ്ദേഹം അച്ഛനോട് എപ്പോഴും വണക്കത്തോടു കൂടിയേ സംസാരിക്കുമായിരുന്നുള്ളു. താനും ചേരാട്ടേയും തമ്മിൽ നടന്ന സംഭാഷണത്തിൽ നിഷ്കർഷിച്ചിരുന്നതുപോലെ, അദ്ദേഹം ഈ വർത്തമാനവും വിനയത്തോടെയാണ് അറിയിച്ചതു്. വിവരം പറയേണ്ടതു് കർത്തവ്യമാണെന്ന് അദ്ദേഹം വിചാരിച്ചു.

വൈദ്യജി പറഞ്ഞു. ''മോഷണം! കൊള്ള! എല്ലാടവും ഇതേ കേൾക്കാനുള്ളൂ. നാട് രസാതലത്തിലേയ്ക്ക് താഴുകയാണ്.''

ബദ്രി പഹയൽമാൻ ഇതു കേൾക്കാതെ, ഹെൽത്ത് ഇൻസ്പെക്ടർ കോളറാ രോഗം തടയുന്നതിനുള്ള ഉപായങ്ങൾ വിവരിക്കുന്നതുപോലെ സാധാരണ മട്ടിൽ പറഞ്ഞു. ''ഗ്രാമം മുഴുവൻ

ഘോഷണത്തെപ്പററിയുള്ള വത്തമാനമാണു്. ജാഗ്രതയോടെ ഉറങ്ങേണ്ടിയിരിക്കുന്നു.''

പിന്നെ അയാരം തിണ്ണയിൽ പോയി, ഇരുട്ടത്തു് ഷേരാട്ടേ ഫയൽമാൻെറ കൂടെ നില്പായി.

# 9

''രാഷ്ട്രത്തിലെ യുവപൗരന്മാക്കു് മഹത്തായ ആദർശങ്ങളിൽ ബോധനം നൽകുന്നതിനും, അവക്കു് ഉത്തമവിദ്യാഭ്യാസംനല്കി അവരെ രാഷ്ട്രോദ്ധാരണത്തിനു് സന്നദ്ധരാക്കുന്നതിനും'' വേണ്ടിയാണു്, ഷംഗാമൽ വിദ്യാലയ ഇൻറർമീഡിയററ് കോളേജ് സ്ഥാപിതമായതു്. ശോഭയേറിയ ഓറഞ്ചു വണ്ണ ക്കടലാസ്സിൽ അച്ചടിച്ചിട്ടുള്ള കോളേജിൻെറ ''ഭരണഘടനയും, നിബന്ധനകളും'' വായിച്ചാൽ, യാഥാത്ഥ്യമാകുന്ന മാലിന്യ ത്തിൽ കെട്ടിപ്പുണന്നു സ്ഥിതിചെയ്യുന്ന മനസ്സു്, ഭാരത ഭരണ ഘടനയുടെ മൗലികാവകാശങ്ങളെ സംബന്ധിച്ച അദ്ധ്യായം വായിച്ചു കഴിഞ്ഞാലെന്ന മാതിരി, നിമ്മലവും പവിത്രവും ആയിത്തീരും.

ഈ കോളേജ് സ്ഥാപിക്കപ്പെട്ടതു് രാഷ്ട്രത്തിൻെറ നന്മയ്ക്കു വേണ്ടി. അതിനാൽ ഇതിൽ എന്തുണ്ടായാലും ഇല്ലെങ്കിലും ഗ്രൂപ്പു തന്ത്രം വേണ്ടുവോളം ഉണ്ടായിരുന്നു. എത്രമാത്രം ഗ്രൂപ്പു തന്ത്രം ഉണ്ടായിരുന്നു എന്നു ചോദിച്ചാൽ ''വലിയ തോതിൽ'' എന്നു പറയുക വയ്യാ. എത്ര ക്ഷണം കൊണ്ടാണു് അതു വികാസം പ്രാപിച്ചതു് എന്നറിയുമ്പോരം, നല്ല ഫലം അതു കൊണ്ടുണ്ടായി എന്നു കാണാം. രണ്ടു മൂന്നു വർഷം കൊണ്ടു് സമീപമുള്ള കോളേജുകളിലെ ഗ്രൂപ്പുണ്ടാക്കലിനെ അപേ ക്ഷിച്ചു് അതു വളരെ കൂടുതലായി. ചില കാര്യങ്ങളിൽ അതു് അഖില ഭാരതീയ സംഘടനകളുടേതിനോടു് തുല്യത വഹി ക്കാനും തുടങ്ങി.

നിവ്വാഹക സമിതിയിൽ വൈദ്യജിക്കായിരുന്നു സ്വാധീന ശക്തി. എന്നാൽ രാമാധീൻ ഭീഖ് മഖേഡ്വി ഇതിനകം സ്വന്തം ഗ്രൂപ്പ് ഉണ്ടാക്കി. അതിനു് അദ്ദേഹത്തിനു് വളരെ യേറെ പ്രവത്തിക്കേണ്ടിവന്നു. അനേക ദിവസങ്ങരം അദ്ദേഹം ഒററയ്ക്കാണു് തദത്ഥം ശ്രമിച്ചതു്. പിന്നീടു് പകുതി മെമ്പർ

മാർ അദ്ദേഹത്തിന്റെ കൂടെ ചേന്നു. അപ്പോഴേയ്ക്കും വളരെ പ്രയാസപ്പെട്ടു് കോളേജിലെ ജീവനക്കാരുടെ രണ്ടു ഗ്രൂപ്പുകളുണ്ടാക്കാൻ കഴിഞ്ഞു. അവയ്ക്കിടയിലും വളരെയധികം പ്രവത്തിക്കാനുണ്ടായിരുന്നു. പ്രിൻസിപ്പൽ സാഹേബ് പൂർണ്ണമായി വൈദ്യജിയെ ആശ്രയിച്ചു. എന്നാൽ, ഖന്നാ മാസ്റ്റർ രാമാധീന്റെ സംഘത്തെ അതുപോലെ ആശ്രയിക്കാൻ തയ്യാറായില്ല. അദ്ദേഹത്തെ കുറെക്കൂടി അടുപ്പിക്കേണ്ടതുണ്ടായിരുന്നു. രണ്ടു ഗ്രൂപ്പുകളോടുമുള്ള സഹാനുഭൂതിയുടെ അടിസ്ഥാനത്തിൽ, കുട്ടികൾക്കിടയിൽ പ്രത്യേകം പ്രത്യേകം ഗ്രൂപ്പുകൾ ഉണ്ടായിക്കഴിഞ്ഞിരുന്നില്ല. അവർ അന്യോന്യം ചീത്ത വിളിക്കുകയും അടിപിടി നടത്തുകയും ചെയ്തിരുന്നു. എന്നാൽ ഈ കാര്യപരിപാടിക്കു് ഇതുവരെ മുതിർന്നവരുടെ ശരിയായ മാർഗ്ഗദർശനം ലഭിച്ചുകഴിഞ്ഞിരുന്നില്ല. ഗ്രൂപ്പിന്റെ അടിസ്ഥാനത്തിലല്ലാത്ത ഇവ, വ്യക്തിപരമായ കാരണങ്ങളാലായിരുന്നു. അങ്ങിനെ കുട്ടികളുടെ ഗ്രൂപ്പായിസത്തിന്റെ ശക്തി, വ്യക്തിഗതമായ സ്വാർത്ഥങ്ങളാൽ നഷ്ടപ്പെട്ടുകൊണ്ടിരുന്നു. അതിന്റെ പ്രയോജനം സമൂഹനന്മയ്ക്കു് ലഭിച്ചില്ല. തന്നിമിത്തം ഗ്രൂപ്പുതന്ത്രക്കാർക്കു്, ഈ വഴിക്കും വളരെയേറെ പ്രവത്തിക്കാനുണ്ടായിരുന്നു.

വൈദ്യജിയെ ഒഴിച്ചു നിർത്തിയാൽ, കോളേജിലെ ഗ്രൂപ്പുകൾക്കു് പഴമ പരിചയം കുറവായിരുന്നു എന്നതു നേരുതന്നെ. അദ്ദേഹത്തിനു് പരിപക്വത ഇല്ലായിരുന്നു; പക്ഷെ പ്രതിഭ ഉണ്ടായിരുന്നു. വർഷത്തിൽ പല തവണ ഈ പ്രതിഭാവിലാസത്തിന്റെ അലകൾ പട്ടണത്തിൽ വരെ ചെന്നെത്തി. വലിയ വലിയ ഗ്രൂപ്പുകളെപ്പോലും, മുഗീയതയിലേയ്ക്കു വലിച്ചെറിയുമാറുള്ള അടവുകളും ചിലപ്പോൾ നടക്കാറുണ്ടായിരുന്നു. കഴിഞ്ഞ വർഷം വൈദ്യജിയുടെ മേൽ ഇത്തരം ഒരു തന്ത്രം പ്രയോഗിക്കപ്പെട്ടു. അതു നിഷ്ഫലമായി. എന്നാൽ അതേപ്പററിയുള്ള ചച്ച് ദൂരദിക്കുകളിൽ പോലും നടന്നു. തത്സംബന്ധമായ പ്രസ്താവനകൾ പത്രങ്ങളിൽ വന്നു. അതിൽ പ്രചോദനം കൊണ്ട ഒരു ഗ്രൂപ്പ്, രണ്ടുകൂട്ടരേയും അഭിനന്ദിക്കാനായി, പട്ടണത്തിൽ നിന്നു് കോളേജിൽ ഓടി എത്തി. ഒരു സീനിയർ ഗ്രൂപ്പ് ആയിരുന്നു അതു്; മിക്കവാറും തലസ്ഥാന നഗരത്തിൽ കഴിഞ്ഞിരുന്നതു്; കഴിഞ്ഞ നാല്പതു വർഷമായി ഇരുപത്തിനാലു മണിക്കൂറും ഗ്രൂപ്പുതന്ത്രങ്ങൾക്കു വേണ്ടി ആത്മാപ്പണം ചെയ്തിരുന്ന ഒരു ഗ്രൂപ്പ്. അതിന്റെ

നിലനിൽപ്പുപോലും ഗ്രൂപ്പുചേരലിൻെറ സ്രോതസ്സായിരുന്നു. ആ ഗ്രൂപ്പുകാർ സ്വന്ത നിലയ്ക്കോ, അഖിലഭാരതീയപ്രശസ്തരായ ആളുകളുടേയോ പ്രസ്താവനകൾ ദിവസവും പത്രത്തിൽ അച്ചടിപ്പിച്ചു. അവയിൽ ദേശഭക്തിയും ഗ്രൂപ്പുചേരലും അസാധാരണമാംവിധം സമന്വയിപ്പിച്ചു. ഇത്തരം ഗ്രൂപ്പിസം കോളേജിൽ വന്നുകഴിഞ്ഞതിനുശേഷം ജനങ്ങൾക്ക വിശ്വാസമായി, ഇവിടെ തീർച്ചയായും കോളേജ് ഇല്ലാതായാൽ പോലും ഗ്രൂപ്പ ചേരൽ അവസാനിക്കുകയില്ല എന്നു്.

ചോദ്യം: ഗ്രൂപ്പുചേരൽ എന്തിനായിരുന്നു?

എന്തിനു മഴ പെയ്യുന്നു എന്നു ചോദിക്കുന്നതുപോലാണിതു്. എന്തിനു സത്യം പറയണം? ഈശ്വരൻ എന്തു്? യഥാർത്ഥത്തിൽ ഇതു് സാമുദായിക മനോവൈജ്ഞാനികമായ, അദാർശനികമായ ചോദ്യമാണു്. ഇതിൻെറ ഉത്തരം അറിയണമെങ്കിൽ ദർശനശാസ്ത്രം അറിയണം. വേദാന്തപ്രകാരം ഇതിൻെറ ഉത്തരം ആയുർവ്വേദപ്രയോഗം മുഖേന വൈദ്യജി കാട്ടിത്തരുന്നു — പരമാത്മാനുഭൂതിയുടെ അന്തിമദശയ്ക്കുള്ള ഒരു പേരാണു് ഗ്രൂപ്പ ചേരൽ. അതിൽ ഓരോ 'നീ'യും 'ഞാനും', ഓരോ 'ഞാനും' 'നീ'യും ഉള്ളതിൽ കൂടുതൽ നല്ല സ്ഥിതിയിൽ കാണപ്പെടുന്നു. അതു് ആ അവസ്ഥ പ്രാപിക്കാൻ ആഗ്രഹിക്കുന്നു. 'ഞാൻ' 'നീ' എന്നിവയേയും, 'നീ' 'ഞാൻ' എന്നിവയേയും ഇല്ലാഴ്മ ചെയ്തിട്ടു് ആ സ്ഥാനത്തു്, "ഞാൻ" എന്ന സ്ഥാനത്തു് "നീ" എന്നും "നീ" എന്ന സ്ഥാനത്തു് "ഞാൻ" എന്നും ഉണ്ടാക്കാൻ വിചാരിക്കുന്നു.

വേദാന്തം നമ്മുടെ പാരമ്പര്യമാണു്. ഗ്രൂപ്പുചേരലിൻെറ അർത്ഥം വേദാന്തത്തിൽനിന്നു് ഗ്രഹിക്കാൻ കഴിയും. അതിനാൽ ഗ്രൂപ്പുചേരലും നമ്മുടെ പാരമ്പര്യമാണു്. രണ്ടും നമ്മുടെ സാംസ്കാരിക പാരമ്പര്യമത്രെ. സ്വാതന്ത്ര്യം ലഭിച്ചതിൽ പിന്നെ, നാം വളരെയധികം സാംസ്കാരിക പാരമ്പര്യങ്ങളെ കുഴിച്ചു പുറത്തെടുത്തിട്ടുണ്ടു്. അന്നു മുതൽ നാം വിമാനത്തിൽ യൂറോപ്പിൽ പോകുന്നു. പക്ഷെ, യാത്രാപരിപാടി തയ്യാറാക്കിക്കുന്നതു് ജ്യോതിഷിയെക്കൊണ്ടാണു്. വിദേശനാണ്യത്തിൻെറയും, ആദായനികുതിയുടെയും ശല്യം ഒഴിവാക്കാൻ നാം സന്യാസിമാരുടെ ആശീർവാദം തേടുന്നു; സ്കോച്ചു് വിസ്കി കുടിച്ചു് ഭഗന്ദരം വളർത്തുന്നു; ചികിത്സയ്ക്കു് യോഗാശ്രമങ്ങളിൽ പോയി പ്രാണായാമം ചെയ്യുന്നു; വയർ ചുരുക്കുന്നു. അതുപോലെ ബ്രിട്ടീഷ് വിദ്യാഭ്യാസത്തിൽ നിന്നു കിട്ടിയ

ജനാധിപത്യം സ്വീകരിക്കുകയും അതിൻെറ നടത്തിപ്പിന് ഗ്രൂപ്പുചേരലിൻെറ സഹായം തേടുകയും ചെയ്യുന്നു. നമ്മുടെ ചരിത്രത്തിൽ—യുദ്ധകാലത്താകട്ടെ, സമാധാനകാലത്താകട്ടെ—രാജകൊട്ടാരങ്ങൾ മുതൽ കളപ്പുരവരെ, ഗ്രൂപ്പു ചേരൽ മുഖേന "ഞാനി"നെ "നീ" എന്നും, "നീ"യെ "ഞാൻ" എന്നും സൃഷ്ടിക്കുന്നതിനുള്ള മോടിയേറിയ പാരമ്പര്യം ഉണ്ട്. ബ്രിട്ടീഷ് ഭരണകാലത്ത് ഇംഗ്ലീഷുകാരെ വെളിയിൽ ഓടിക്കുന്നതിനുള്ള ബഹളത്തിൽ നാം അതു മറന്നുപോയി. സ്വാതന്ത്ര്യം കിട്ടിയതിൽപിന്നെ, നമ്മുടെയും പാരമ്പര്യത്തിൻെറയും അഭിവൃദ്ധിയോടൊപ്പം അതിനും അഭിവൃദ്ധി ഉണ്ടായി. നാം ഇപ്പോൾ, നീ—നീ, ഞാൻ—ഞാൻ, ചുവന്ന ചെരിപ്പു സാഹിത്യം, കല എന്നിവയെല്ലാം മുമ്പിൽ ഗ്രൂപ്പുചേരലിനെ കയററിവിട്ടിരിക്കുന്നു. ഇതു നമ്മുടെ സാംസ്കാരിക വിശ്വാസമാണ്. ഈ വേദാന്തത്തിനു ജന്മം നൽകിയവർ രാജ്യത്തിൻെറ നേട്ടമാണ്. ചുരുക്കത്തിൽ ഇതാണ് ഗ്രൂപ്പുചേരലിൻെറ ദർശനവും, ചരിത്രവും, ഭൂമിശാസ്ത്രവും.

ഈ മൂലകാരണങ്ങളുടെ കൂടെ കോളേജിൽ ഗ്രൂപ്പുചേരലിനു മററു ചില അംഗങ്ങൾ കൂടി ഉണ്ടായിക്കൊണ്ടിരിക്കണമെന്ന ജനങ്ങളുടെ ചിന്തയാണ് രണ്ടാമത്തൊരു കാരണം. ഇവിടെ സിനിമയില്ല; ഹോട്ടലില്ല; കോഫിഹൗസില്ല; കത്തിക്കുത്ത്, റോഡപകടം, പുതിയ പുതിയ ഫാഷനുള്ള പെൺകുട്ടികൾ, ആഡംബരം, അസഭ്യംപറയുന്ന പൊതുസമ്മേളനങ്ങൾ എന്നിവയുമില്ല. ആളുകൾ എവിടെ പോകും? എന്തുകാണും? അതിനാൽ ചിലതുണ്ടാക്കേണ്ടതു് ആവശ്യമാണ്.

കോളേജിൽ ഒരു പ്രേമലേഖനം പിടിച്ചെടുത്തിട്ടു നാലുദിവസമായി. ഒരു ആൺകുട്ടി ഏതോ പെൺകുട്ടിക്കു കൊടുത്തതായിരുന്നു. ആൺകുട്ടി കൗശലം കാണിച്ചിട്ടുണ്ട്. എഴുത്തുവായിച്ചാൽ തോന്നുക അതു് പെൺകുട്ടിയുടെ എഴുത്തിനുള്ള മറുപടി ആണെന്നാണ്. പക്ഷെ കൗശലം ഫലിച്ചില്ല. കുട്ടിയെ ശാസിച്ചു; അടിച്ചു; കോളേജിൽനിന്നു പറഞ്ഞയക്കുകയും ചെയ്തു. വീണ്ടും പ്രേമിക്കുകയില്ലെന്നും, കോളേജിൻെറ പുതിയ ബ്ലോക്കു് പണിയുന്നതിന് പതിനയ്യായിരം ഇഷ്ടിക നൽകുന്നതാണെന്നും അച്ഛനിൽനിന്നു് ഉറപ്പു വാങ്ങിക്കൊണ്ടു് കുട്ടിയെ കോളേജിൽ വീണ്ടും പ്രവേശിപ്പിച്ചു. ഈ സംഭവങ്ങളുടെ

ഫലം നാലുദിവസത്തിലധികം നീണ്ടുനിന്നില്ല. അതിനു മുമ്പ് ഒരു കുട്ടിയുടെ കൈയിൽ നാടൻ കൈത്തോക്കുണ്ടെന്നു തെളിഞ്ഞു; തിര ഇല്ലാത്തതു്. നമ്മുടെ നാട്ടിലെ കൊല്ലന്മാരുടെ കരകൗശല സാമർത്ഥ്യം ഓർത്തു കരഞ്ഞുപോകുവാൻ തക്കവിധം വികൃതമായിട്ടാണു് അതു നിർമ്മിക്കപ്പെട്ടിരുന്നതു്. ഈ പോരായ്മകൾ ഉണ്ടായിരുന്നിട്ടും പോലീസ് വരികയും, വൈദ്യജിയുടെ ആളായിരുന്നിട്ടും ക്ലാർക്കിനേയും സ്റ്റേഷനിൽ കൊണ്ടുപോകുകയും ചെയ്തു. അതു വേണ്ടതായിരുന്നു എന്നും നാലഞ്ചുദിവസത്തിനുള്ളിൽ വല്ലതും നടക്കുമെന്നും ആളുകൾ കരുതി. എന്നാൽ സന്ധ്യയായപ്പോൾ വിവരംകിട്ടി, കുട്ടിയുടെ അടുത്തുനിന്നു് എടുത്തതു് കൈത്തോക്കു് അല്ലായിരുന്നു എന്നും ഒരു കൊച്ചുകഷണം ഇരുമ്പായിരുന്നുഎന്നും. പോലീസ് വിളിച്ചിട്ടല്ല ക്ലാർക്ക സാഹേബ് സ്റ്റേഷനിൽ പോയതു്, സ്വന്തം ഇഷ്ടപ്രകാരം ഉലാത്താൻ പോയതാണു്. കുട്ടി തെമ്മാടിത്തരം കാട്ടുകയല്ലായിരുന്നു എന്നും ഒന്നാംതരമായി ഓടക്കുഴൽ വായിക്കുകയായിരുന്നു എന്നും വിവരം കിട്ടി. സന്ധ്യയ്ക്കു് ക്ലാർക്കു് ഉല്ലാസസഞ്ചാരം നടത്തുന്നമട്ടിലും, കുട്ടി ഓടക്കുഴൽ വായിച്ചുകൊണ്ടും പുറത്തുവന്നപ്പോൾ ആളുകളുടെ ആരോഗ്യം തളർന്നുപോയി. ഒന്നും സംഭവിച്ചില്ല എന്നു് അവർക്കു മനസ്സിലായി. അവരുടെ മുന്നിൽ ആ ശാശ്വതപ്രശ്നം വീണ്ടും ഉയർന്നു. ഇനി എന്തുണ്ടാകും?

ഈ പരിതസ്ഥിതിയിൽ ആളുകളുടെ ദൃഷ്ടി പ്രിൻസിപ്പൽ സാഹേബ്ബിന്റെയും, വൈദ്യജിയുടെയും മേൽ പതിഞ്ഞു. വൈദ്യജി മദനമോഹനമാളവ്യയുടെ മാതിരി തലപ്പാവും ധരിച്ചു് തന്റെ സ്ഥാനത്തു് സന്തോഷവാനായി ഇരുന്നു. എന്നാൽ, പ്രിൻസിപ്പൽ സാഹേബ്ബിനെ കണ്ടിട്ടുതോന്നിയതു്, അദ്ദേഹം ആരുടേയും സഹായംകൂടാതെ വിദ്യുത്സ്തംഭത്തിൽ കയറി, ദൂരത്തിൽനിന്നുകൊണ്ടു്, ''നോക്കൂ, ആരും ധൃഷ്ടത കാട്ടാൻ ആഗ്രഹിക്കുന്നില്ല'' എന്നു വിളിച്ചു പറയുന്നതായിട്ടാണു്. അദ്ദേഹത്തിന്റെ നോട്ടത്തിൽ സംശയം ഉണ്ടായിരുന്നു. ജനങ്ങൾ ദൗർബല്യം മനസ്സിലാക്കി. അങ്ങിനെ തങ്ങളെത്തന്നെയും, തദ്വാരാ വൈദ്യജിയേയും ഭയപ്പെടുവാനും തുടങ്ങി. തങ്ങൾ കൊല്ലപ്പെടരുതു്. ഈ ഭയത്താൽ തന്നെ, മരിക്കുന്നതിനു മുൻകൂട്ടി അവർ സന്നദ്ധരാകുകയും ചെയ്തു.

ആയിടയ്ക്കു് ഒരുദിവസം, ഓരോ കോളേജിലും ഒരു പ്രിൻസിപ്പലും ഒരു വൈസ് പ്രിൻസിപ്പലും ഉണ്ടെന്നു് ആരോ ഖന്നാ

മാസ്റ്ററോട് പറഞ്ഞു. അദ്ദേഹം ചരിത്രമാണ് പഠിപ്പിച്ചിരുന്നത്. കോളേജിലെ ഏററവും വലിയ ലക്ചററും ആയിരുന്നു. ആ ധാരണയിൽ അദ്ദേഹം ഒരു ദിവസം, തന്നെ വൈസ്പ്രിൻസിപ്പൽ ആക്കണമെന്ന് വൈദ്യജിയോട് പറഞ്ഞു. ഇത് ഒരു പുതിയ ആലോചന ആണെന്ന് തലകുലുക്കിക്കൊണ്ട് വൈദ്യജി പ്രസ്താവിച്ചു. യുവാക്കാം പുതിയരീതിയിൽ ആലോചിച്ചുകൊണ്ടുതന്നെ ഇരിക്കണം. അദ്ദേഹത്തിന്റെ ഈ പുതിയ ആലോചനയെ താൻ സ്വാഗതം ചെയ്യുന്നു. പക്ഷെ, നിർവ്വാഹക സമിതി ശ്രദ്ധിക്കേണ്ട ഒന്നാണ് ഈ പ്രശ്നം. അതിന്റെ അടുത്ത യോഗത്തിൽ, ഇക്കാര്യം ആലോചനയ്ക്കു വരുന്നപക്ഷം അതിന്മേൽ സമുചിതമായ തീരുമാനം കൈക്കൊള്ളുന്നതാണ്. നിർവ്വഹണസമിതിയുടെ അടുത്തയോഗം കൂടാനേ പോകുന്നില്ല എന്ന് ഖന്നാമാസ്റ്റർ ഓർത്തില്ല. അദ്ദേഹം, ഉടൻതന്നെ വൈസ് പ്രിൻസിപ്പൽ സ്ഥാനം കിട്ടുന്നതിനുള്ള ഒരു ഹർജി തയ്യാറാക്കി. അത്, നിർവ്വഹണസമിതിയുടെ അടുത്തയോഗത്തിൽ സമർപ്പിക്കണമെന്ന അപേക്ഷയോടുകൂടി പ്രിൻസിപ്പലിനു കൊടുക്കുകയും ചെയ്തു.

ഖന്നാമാസ്റ്ററുടെ ഈ ചേഷ്ടയിൽ പ്രിൻസിപ്പൽ അത്ഭുതപ്പെട്ടുപോയി. അദ്ദേഹം വൈദ്യജിയുടെ അടുത്തുചെന്നു ചോദിച്ചു. ''ഈ ഹർജി തരുന്നതിന് ഖന്നയെ അങ്ങ് ഉപദേശിച്ചോ?''

മൂന്നു വാക്കുകളിൽ വൈദ്യജി ഇതിന് ഉത്തരം പറഞ്ഞു. ''ഇപ്പോഴും യുവാവ് ആണ്.''

ഇതിനുശേഷം, കുറച്ചുനാളത്തേയ്ക്ക് വഴിയിൽ കാണുന്ന ഓരോരുത്തനോടും, ഇപ്പോഴുള്ളവർക്ക് കാര്യം എന്താണെന്ന് അറിയുകയില്ല എന്ന പരമാർത്ഥം പ്രിൻസിപ്പൽ സാഹേബ് പറയുമായിരുന്നു. ''വായിൽ രാമനാമം കക്ഷത്തിൽ കഠാരി,'' ''നാം വളർത്തും പെൺകുറുനരി നമ്മുടെ വീട്ടിൽ ഓലിയിടുന്നു'' (പെൺകുറുനരി ഓലിയിടുകയില്ലെങ്കിലും), ''പിന്നിൽ കഠാരി കുത്തുക'', ''തവളയ്ക്കു ജലദോഷം പിടിച്ചു'' തുടങ്ങിയ പഴഞ്ചൊല്ലുകളുടെ സഹായത്തോടെയാണ് അങ്ങിനെ ചെയ്തിരുന്നത്. ഒരുദിവസം അദ്ദേഹം നാൽക്കവലയിൽ നിന്നുകൊണ്ട് വ്യംഗ്യാർത്ഥത്തിൽ പറഞ്ഞു. ''ഒരു ദിവസം ഒരു കുതിരയുടെ കുളമ്പിൽ ലാടം തറയ്ക്കുകയായിരുന്നു. ഇതുകണ്ട ഒരു തവളയ്ക്കും ലാടം തറയ്ക്കണമെന്ന കൊതിതോന്നി. വളരെ നിർബ്ബന്ധിച്ചു പറഞ്ഞപ്പോൾ, ലാടം തറപ്പുകാരൻ തവളയുടെ കാലിൽ ഒരു ആണി

തറച്ചുകൊടുത്തു. തീന്, തവളസഹോദരൻ അവിടെത്തന്നെ ചത്തുവീണു. അത്യാഗ്രഹികളുടെ അവസാനം ചീത്തയാണു്."

ഈ പഞ്ചതന്ത്രത്തിന്റെ പിന്നിൽ ഈ ഭയം ഉണ്ടായിരുന്നു. ഇന്നു വൈസ് പ്രിൻസിപ്പൽ ആകാൻ ആഗ്രഹിക്കുന്നയാാം നാളെ പ്രിൻസിപ്പൽ ആകാൻ ആഗ്രഹിക്കും. ഇതിനുവേണ്ടി അയാാം നിർവ്വഹണസമിതി മെമ്പർമാരെ തന്റെ വശത്തേയ്ക്കു് അടത്തിയെടുക്കും. മാസ്റ്റർമാരുടെ ഗ്രൂപ്പുണ്ടാക്കും. കുട്ടികളെ അടിപിടിക്കു് ഉത്തേജിപ്പിക്കും. ഉയർന്നസ്ഥാനങ്ങളിലേയ്ക്കു് ഹർജി അയപ്പിക്കും. അയാാം നികൃഷ്ടനാണു്; നികൃഷ്ടനായി ത്തന്നെ തുടരുകയും ചെയ്യും.

മറയ്ക്കാനാകാസത്യം
വ്യാജസിദ്ധാന്തങ്ങളാൽ
പിറക്കാ കടലാസു—
പൂക്കളിൽ നറുമണം

ഈ പദ്യം മുകളിൽ ഉദ്ധരിച്ചുകൊണ്ടു്, വൈദ്യജിക്കു് രാമാധീൻ ഭീഖ് മഖേഡ്ഡവി അയച്ച കത്തിലെ ആശയം, കഴിഞ്ഞ മൂന്നുവർഷമായി കൂടിയിട്ടില്ലാത്ത നിർവ്വാഹകസമിതി പത്തുദിവസത്തിനകം വിളിച്ചുകൂട്ടണമെന്നും, കോളേജ് സ്ഥാപിച്ച വർഷം കൂടിയതിൽ പിന്നെ നടന്നിട്ടില്ലാത്ത കോളേജിന്റെ വാർഷികപൊതുയോഗം വിളിച്ചുകൂട്ടുന്നതിനെപ്പററി പ്രസ്തുത യോഗം ആലോചിക്കണമെന്നും ആയിരുന്നു. ആലോചനയ്ക്കു വരുന്ന വിഷയങ്ങളിൽ വൈസ് പ്രിൻസിപ്പലിന്റെ നിയമനംകൂടി ഉണ്ടായിരിക്കുമെന്നു കാണിച്ചിരിക്കണമെന്നും കത്തിൽ നിർദ്ദേശിച്ചിരുന്നു.

ഈ എഴുത്തും പോക്കററിലിട്ടുകൊണ്ടു് വൈദ്യജിയുടെ വീട്ടിൽനിന്നു പുറത്തിറങ്ങിയപ്പോാം, പെട്ടെന്നു് തന്റെ ഉള്ളിൽനിന്നു് ചൂടു് പുറപ്പെട്ടു വരുന്നതായി പ്രിൻസിപ്പൽ സാഹേബ്ബിനു തോന്നി.

കോളേജിന്റെ പടിക്കൽവച്ചു് അദ്ദേഹം റുപ്പൻബാബുവിനെ കണ്ടു. അദ്ദേഹത്തെ തടഞ്ഞിട്ടു പറയാൻ തുടങ്ങി. "നിങ്ങാം കേട്ടോ? ഖന്ന, രാമാധീന്റെ ബലം കണ്ടു് അഹങ്കരിക്കുകയാണു്. വൈസ് പ്രിൻസിപ്പലാകാൻ കൊതിപെരുത്തു കഴിയുന്നു. ഒരിക്കൽ ഒരു തവള, ഒരു കുതിരയുടെ കുളമ്പിൽ ലാടം അടിക്കുന്നതുകണ്ടു. അവനും—"

റുപ്പൻബാബു കോളേജ്‌വിട്ടു് വെളിയിലെവിടെയോ പോകുകയായിരുന്നു. തിടുക്കത്തിലുമായിരുന്നു. അദ്ദേഹം

പറഞ്ഞു. "അറിയാം. തവളയുടെ കഥ ഇവിടെ സകലർക്കും അറിയാം. പക്ഷെ ഞാൻ താങ്കളോട് ഒരു കാര്യം തെളിച്ചു പറയുന്നു. ഖന്നയോട് എനിക്ക് അനുകമ്പയില്ല, എങ്കിലും ഇവിടെ ഒരു വൈസ് പ്രിൻസിപ്പൽ ഉണ്ടാകേണ്ടതു് ആവശ്യമാണെന്നു് എനിക്കു തോന്നുന്നു. താങ്കാം ഇവിടെ ഇല്ലെങ്കിൽ, സകല മാസ്റ്റർമാരും പട്ടിയുടേയും പൂച്ചയുടേയും മാതിരി യുദ്ധത്തിലാണു്. ടീച്ചേഴ്സ് റൂമിൽ തെമ്മാടിത്തരം നടക്കുന്നെങ്കിൽ ആരെന്തു പറയാൻ? ബഹളംതന്നെ." അദ്ദേഹം ഗംഭീരഭാവത്തിലായി. പിന്നെ ആജ്ഞാപിക്കുന്ന സ്വരത്തിൽ പറഞ്ഞു തുടങ്ങി. "പ്രിൻസിപ്പൽ സാഹേബ്! നമ്മുടെ കോളേജിൽ ഒരു വൈസ് പ്രിൻസിപ്പൽ വേണം. ഖന്നാ എല്ലാവരിലും ഏററവും സീനിയർ ആണു്. അദ്ദേഹത്തെ ആക്കിയാലും, പേരിനുമതി. മാസശമ്പളം കൂട്ടണ്ട."

പ്രിൻസിപ്പലിന്റെ ഹൃദയം കുതിച്ചുചാടി ശ്വാസകോശത്തിനകത്തു കയറുമോ എന്നു ഭയപ്പെടുമാറു് അത്രയ്ക്കേറെ ശക്തിയായി മിടിക്കാൻ തുടങ്ങി. അദ്ദേഹം പറഞ്ഞു. "അത്തരം കാര്യങ്ങൾ ഓർക്കാതെപോലും പറയരുതു് രൂപ്പൻബാബൂ! നിങ്ങൾ അവരുടെ കൂടെയാണെന്നു് ഈ ഖന്നാ—വന്നാമാർ വിളിച്ചുകൂവാൻ തുടങ്ങും. ഇതു ശിവപാൽ ഗഞ്ച് ആണു്. നേരമ്പോക്കുപോലും ആലോചിച്ചുവേണംപറയുവാൻ."

"ഞാൻ നേരാണു പറയുന്നതു്. കൊള്ളാം, നോക്കാം." ഇങ്ങിനെ പറഞ്ഞിട്ടു് രൂപ്പൻബാബു മുന്നോട്ടു നടന്നുപോയി.

പ്രിൻസിപ്പൽ സാഹേബ് തന്റെ മുറിയിൽ വന്നു. തണുപ്പായിരുന്നു. എന്നിട്ടും അദ്ദേഹം കോട്ട് ഊരി. വിദ്യാഭ്യാസ സംബന്ധമായ സാധനങ്ങൾ സപ്ലൈചെയ്യുന്ന ഏതോ കടയുടെ കലണ്ടർ, അദ്ദേഹത്തിന്റെ മൂക്കിനുനേരെ ഭിത്തിയിൽ തൂങ്ങിയിരുന്നതിൽ നഗ്നമായ ശരീരം മുഴുവൻ കാണാവുന്ന സാരി ചുററിയ ഏതോ സിനിമാനടി ഒരു പുരുഷന്റെ നേർക്ക്, ലഡ്ഡുപോലുള്ള എന്തോ സാധനം നീട്ടിക്കാണിച്ചിരുന്നു. പുരുഷന്റെ മുഖത്തു് നീണ്ട രോമം വളർന്നിരുന്നു. ഒരു കൈ കണ്ണുകൾക്കു സമീപമായി ഉയർത്തിയിട്ടു് ലഡ്ഡു തിന്നു ദഹനക്കേടു പിടികൂടിയ മട്ടു കാട്ടിയിരുന്നു. മേനകയും വിശ്വാമിത്രനും ആയിരുന്നു അവർ. അദ്ദേഹം അവരുടെ നേർക്ക് കുറച്ചുനേരം നോക്കിയിരുന്നിട്ടു്, പിന്നെ മണി അടിക്കുന്നതിനു പകരം ഉച്ചത്തിൽ ചപ്രാസിയെ വിളിച്ചിട്ടു പറഞ്ഞു, "ഖന്നയെ വിളിക്കു."

ചപ്രാസി സ്വകാര്യസ്വരത്തിൽ പറഞ്ഞു. "ഫീൽഡിലേക്ക് പോയി. മാളവിയജി കൂടെയുണ്ട്."

പ്രിൻസിപ്പൽ തിടുക്കത്തിൽ അടുത്തുവച്ചിരുന്ന ഇങ്ക്പോട്ട് വലിച്ചു ദൂരേയ്ക്കുമാററി. ഇങ്ക്പോട്ടും ഏതോ എഡ്യൂക്കേഷൻ എംപോറിയത്തിൽ നിന്നു വെറുതെ കിട്ടിയതാണ്. അതു് പ്രിൻസിപ്പൽ സാഹേബ് ദൂരെയ്ക്കു നീക്കിയ രീതി കണ്ടാൽ തോന്നും ആ എംപോറിയത്തിലെ ഒരു സാധനവും കോളേജിനു വേണ്ടി വാങ്ങുകയില്ലെന്നു്. എന്നാൽ പ്രിൻസിപ്പൽ സാഹേബ്ബിൻെറ ഉദ്ദേശം അതല്ലായിരുന്നു. അയാളുടെ രഹസ്യ റിപ്പോർട്ട് ഇപ്പോൾ കേൾക്കാൻ തയ്യാറല്ല എന്നു പറയാൻ മാത്രമേ അദ്ദേഹം ആഗ്രഹിച്ചുള്ളു. അദ്ദേഹം അലറി. "ഖന്നായെ ഉടൻ വിളിച്ചുകൊണ്ടു വരാനാ പറഞ്ഞതു്."

ചപ്രാസി തടിച്ച്, വൃത്തിയുള്ള കുപ്പായവും വൃത്തിയുള്ള ധോത്തിയും ആണ് ധരിച്ചിരുന്നതു്. കാലിൽ മെതിയടിയും നെററിയിൽ തിലകവും ഉണ്ടായിരുന്നു. അയാൾ ശാന്തമായി പറഞ്ഞു. "പോകുന്നു; ഖന്നയെയും വിളിച്ചുകൊണ്ടുവരാം. ഇത്ര ദേഷ്യപ്പെടുന്നതെന്തിനു്?"

പ്രിൻസിപ്പൽ പല്ലുകൾ ഞെരിച്ചുകൊണ്ടു് കടിലദൃഷ്ടികളോടെ, മേശപ്പുറത്തുകിടന്നിരുന്ന ഒരു ടിൻകഷണത്തിൽ നോക്കിക്കൊണ്ടിരുന്നു. അതിൽ പോളീഷ് ഉപയോഗിച്ചു്, ചുവന്ന ഒരു റോസാപ്പൂ രചിച്ചിരിക്കുന്നു. തീയതിയും മാസവും കാണിക്കുന്ന കലണ്ടർ. പണ്ഡിത ജവഹർലാൽ നെഹ്രുവിൻെറ ഓർമ്മയ്ക്കു്, മദ്യനിർമ്മാണം നടത്തുന്ന ഒരു പ്രസിദ്ധ കമ്പനി ഉണ്ടാക്കിയിട്ടുള്ളതാണിതു്. ഈ കലണ്ടർ എവിടെല്ലാം ചെന്നെത്തുന്നുവോ അവിടെല്ലാമുള്ള ജനങ്ങൾ പണ്ഡിത ജവഹർലാൽ നെഹ്രുവിൻെറ ആദർശങ്ങളേയും ഈ കമ്പനിയുടെ മദ്യത്തേയും ഒരിക്കലും മറക്കുകയില്ല എന്ന വിശ്വാസത്തിൽ, സൗജന്യമായി നാലുദിക്കുകളിലേയ്ക്കും അയച്ചിട്ടുള്ളതാണ്. എന്നാൽ ഈ സമയം, പ്രിൻസിപ്പൽ സാഹേബ്ബിൽ കലണ്ടറിൻെറ ഒരു സ്വാധീനവും ഉണ്ടായില്ല. പതഞ്ഞുപൊങ്ങുന്ന ബിയറിൻെറ സങ്കല്പം അദ്ദേഹത്തിൻെറ കണ്ണുകൾ അടയ്ക്കുവാൻ നിർബ്ബന്ധിച്ചുമില്ല.

ചപ്രാസി പറഞ്ഞു, "അങ്ങു ബ്രാഹ്മണനാണ്. ഞാനും ബ്രാഹ്മണനാണ്. ഉപ്പ് ഉപ്പിൽ അലിയുകയില്ല. അതെ." ഇതു പറഞ്ഞിട്ട് അയാൾ പോയി. മെതിയടി ഉണ്ടാക്കിയ ഖട് ഖട് ശബ്ദം പ്രിൻസിപ്പൽ കേട്ടുകൊണ്ടിരുന്നു.

അദ്ദേഹത്തിൻെറ ദൃഷ്ടി മൂന്നാമതൊരു കലണ്ടറിൽ കേന്ദ്രീ തമായി. അതിൽ അയ്യഞ്ചുവർഷം പ്രായമുള്ള രണ്ടു കുട്ടികരം വളരെ വലിയ റൈഫിളും വഹിച്ച് മഞ്ഞിൽ കിടക്കുന്നു. ഒരു പക്ഷെ, ചീനപ്പടയെ പ്രതീക്ഷിക്കുകയാവാം. ഏതു ഫാക്ടറിയി ലാണു്, ചണംകൊണ്ടു് ഏററവും നല്ല സഞ്ചികരം ഉണ്ടാകുന്ന തെന്നു്വളരെകലാത്മകമായി അതിൽ ചിത്രീകരിച്ചിരിക്കുന്നു.

പ്രിൻസിപ്പൽ സാഹേബ് ഈ കലണ്ടറിൽ ദൃഷ്ടി ഉറപ്പിച്ചു കൊണ്ടു്, ഖന്നയെ പ്രതീക്ഷിച്ചിരിക്കുമ്പോരം ആലോചിക്കുക യായിരുന്നു, അയാരംക്കു് വൈസ്പ്രിൻസിപ്പൽ സ്ഥാന ത്തിനു കൊതി ഇല്ലായിരുന്നെങ്കിൽ, എത്ര നന്നായിരുന്നെന്നു്!

അവിടെ നടക്കുവാൻ പോകുന്ന സംഭവങ്ങരംക്കു് ചരിത്ര പ്രവേശനം നൽകാൻ ക്ലാക്ക് സാഹേബ് വെളിയിലെ വരാ ന്തയിൽ നില്ക്കുകയായിരുന്നു. ഭിത്തിയുടെ പിന്നിൽ, ജന ലിൻെറ ചുവട്ടിലായി കാൽ ഉയർത്തിക്കൊണ്ടു്, മൂത്രം ഒഴിക്കാ നെന്ന ഭാവത്തിൽ ഡ്രിൽമാസ്റ്റർ ബീഡിവലിക്കുന്നു. ഖന്നയും, പ്രിൻസിപ്പൽ സാഹേബും തമ്മിലുള്ള സംവാദം ജനങ്ങളുടെ മദ്ധ്യത്തിൽ എത്തുന്നതിനുമുമ്പു്, കാററിൽ ലയിച്ചുപോകുമെന്ന ആപത്തു് ഇല്ലാതെയായി.

രാത്രിയിൽ രംഗനാഥും ബദ്രിയും മച്ചിലെ മുറിയിൽ കിട ക്കുകയായിരുന്നു. ഉറങ്ങുന്നതിനുമുമ്പു് പതിവുള്ള സൊള്ള ലിൻെറ സമയം. രംഗനാഥ് തൻെറ സംഭാഷണം അവസാനി പ്പിച്ചുകൊണ്ടു പറഞ്ഞു. ''പ്രിൻസിപ്പലും, ഖന്നയും തമ്മിൽ എന്താണു സംസാരിച്ചതെന്നു് അറിവില്ല. ഡ്രിൽമാസ്റ്റർ വെളി യിൽ നിൽപ്പുണ്ടായിരുന്നു. ഖന്നാമാസ്റ്റർ ചീറിക്കൊണ്ടു പറഞ്ഞു. ''ഇതുതന്നെ താങ്കളുടെഇൻസാനിയാത്ത്(മനുഷ്യത്വം). അയാരംക്കു് ഇത്രയും കേരംക്കാൻ കഴിഞ്ഞു.''

കോട്ടുവാവിട്ടുകൊണ്ടു് ബദ്രി പറഞ്ഞു. ''പ്രിൻസിപ്പൽ ചീത്ത പറഞ്ഞുകാണും. അയാളുടെ മറുപടിയിൽ മനുഷ്യത്വ ത്തിൻെറ കാര്യം ഉണ്ടായിരുന്നിരിക്കുകയില്ല. ഈ ഖന്ന ഇപ്ര കാരം വർത്തമാനം പറയുന്നതെന്തു കഷ്ടമാണു്?''

രംഗനാഥ് പറഞ്ഞു. ''ചീത്തവിളിക്കു മറുപടി ചെരി പ്പാണു്.''

ബദ്രി ഇതിനു മറുപടി ഒന്നും പറഞ്ഞില്ല. രംഗനാഥ് പിന്നെയും പറഞ്ഞു. ''ഞാൻ ശ്രദ്ധിച്ചുകൊണ്ടിരിക്കുകയായി രുന്നു. മനുഷ്യത്വത്തെപ്പററിയുള്ള ഈ ചച്ച്തന്നെ വ്യത്ഥമാണു്.''

ബദ്രി ഉറങ്ങാനായി തിരിഞ്ഞുകിടന്നു. ഗുഡ്നൈററ് പറ

യുന്നരീതിയിൽപറഞ്ഞു.“അതു ശരിയാണ്. പക്ഷെഇവിടെ ക ഖ ഗ ഘ പഠിക്കുന്നവരും ഉദ്ദുവാണ് കരയുന്നത്. വാ തുറന്നാൽ ഇൻസാനിയാത്ത്, ഇൻസാനിയാത്ത് എന്നു പറയുന്നു. മുഴുശക്തിയില്ലാത്തപ്പോഴും മനുഷ്യത്വത്തിനുവേണ്ടി ദു:ഖിക്കുന്നു.”

രംഗനാഥ് കമ്പിളി പുതച്ച് മച്ചിലേയ്ക്കു നോക്കിക്കിടക്കുകയായിരുന്നു. വാതിൽ തുറന്നാണ് കിടന്നിരുന്നത്. വെളിയിൽ നിലാവ് പരന്നിരുന്നു. കുറച്ചുനേരം അദ്ദേഹം സോഫിയാ ലോറനേയും, എലിസബത്ത് ടെയ്ലറേയും ഓർത്തു. കുറേക്കഴിഞ്ഞപ്പോൾ അതു സദാചാരഹീനതയുടെ ലക്ഷണമാണെന്നു തോന്നി. പട്ടണത്തിലെ അലക്കുകാരൻെറ മകളായി പിന്നെ ചിന്താവിഷയം. വിഴപ്പെടുക്കാൻ വന്ന അവൾ, കൈയില്ലാത്ത ബ്ലൗസ് ധരിക്കുന്നതിൽ ഈ കഴിഞ്ഞ ദിവസങ്ങളിൽ കൂടുതൽ ശ്രദ്ധിച്ചിരുന്നു. അല്പസമയത്തിനുള്ളിൽ, ഈ ചിന്തയും പോരായ്മയാണെന്നു തോന്നിയതിനാൽ, രണ്ടാംപ്രാവശ്യവും സിനിമാനടികൾ ചിന്തയിൽ കടന്നു. ഇപ്രാവശ്യം ദേശീയതയുടേയും സ്വരാജ്യസ്നേഹത്തിൻേറയും പേരിൽ, ലിസ് ടെയ്ലർ മുതൽ പേരെ മറന്നിട്ട്; വഹീദാ റഹ്മാൻേറയും, സൈരാബാനുവിൻേറയും ഓർമ്മയായി. രണ്ടുനാലു മിനിററിനുള്ളിൽ, ഓരോ കാര്യത്തിനും ബിലാത്തിയിൽനിന്ന് പ്രേരണ ഉൾക്കൊള്ളുന്നത് ശരിയല്ലെന്നും, ശരിയായരീതിയിൽ മനസ്സു പ്രവർത്തിച്ചാൽ, ദേശസ്നേഹത്തിലും വളരെ ആനന്ദമുണ്ടെന്നും ഉള്ള നിഗമനത്തിൽ അയാൾ എത്തിച്ചേർന്നു. ഇതിനിടെ അയാൾക്ക് ഉറക്കം വരാൻ തുടങ്ങി. സൈരാബാനുവിൻെറ മുഴുവൻ ശരീരത്തിലും പതിച്ചിരുന്ന അയാളുടെ ശ്രദ്ധയുടെ വ്യാപ്തി വളരെ പ്രയാസപ്പെട്ടിട്ടും ചുരുങ്ങിവന്നു. അയാളിൽ ചില സിംഹങ്ങളും കരടികളും ചാടാൻ തുടങ്ങുകയും ചെയ്തു. ഒരു പ്രാവശ്യം അയാൾ, മുഴുവൻ ശക്തിയും പ്രയോഗിച്ച് സൈരാബാനുവിനെ പുൽകാൻ ആഗ്രഹിച്ചു. പക്ഷെ അവൾ കൈയിൽനിന്നു വഴുതിപ്പോയി. ആ സംഭ്രമത്തിനിടയിൽ സിംഹങ്ങളും കരടികളും വെളിയിൽ കടന്നു. അപ്പോൾതന്നെ അയാളുടെ മസ്തിഷ്കത്തിൽ ഖന്നാമാസ്റ്ററുടെ, രൂപംകൊണ്ടുവരുന്ന അവ്യക്ത ചിത്രം ഒന്നുരണ്ടുതവണ ഒളിഞ്ഞു. “മനുഷ്യത്വം,” “മനുഷ്യത്വം” എന്ന വാക്ക് മാറെറാലിക്കൊള്ളാനും തുടങ്ങി.

ഈ വാക്ക് കുശുകുശുക്കുന്നതായിട്ടാണ് ആദ്യം തോന്നിയത്. പിന്നെ തോന്നി, ആരോ വേദിയിൽനിന്ന്, ഗംഭീരോവത്തിൽ വിളിച്ചു പറയുകയാണെന്ന്. എവിടെയോ ലഹള

നടക്കുന്നതായും, നാലുപാടുംനിന്ന് ആളുകൾ 'മനുഷ്യത്വം! മനുഷ്യത്വം! മനുഷ്യത്വം!' എന്ന് വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുന്നതായും തോന്നി.

അയാൾ ഉണർന്നു. അപ്പോൾതന്നെ ഒച്ചകേട്ടു, "കള്ളൻ! കള്ളൻ! കള്ളൻ! വിടല്ലേ! പിടിച്ചോ! കള്ളൻ! കള്ളൻ! കള്ളൻ!"

അരക്ഷണത്തിനുശേഷം പിന്നെയും അതുതന്നെ, 'കള്ളൻ! കള്ളൻ! കള്ളൻ!' എന്നാൽ, ഗ്രാമഫോണിന്റെ റിക്കാർഡിൽ സൂചി തടയപ്പെട്ടുപോയാലെന്നപോലെ ആ ഒച്ച നിലച്ചുപോയി. ഗ്രാമത്തിൽ ഒരു ഭാഗത്താണ് ഒച്ചകേൾക്കുന്നതെന്ന് അയാൾ അറിഞ്ഞു. ബദ്രിഫയൽമാൻ കട്ടിലിൽനിന്നു ചാടിയെഴുന്നേററു നില്പായിക്കഴിഞ്ഞിരുന്നു. ബദ്രി പറഞ്ഞു, "ഛേദാട്ടേ പറഞ്ഞതായിരുന്നു ഒരുകൂട്ടം കള്ളന്മാർ അയലത്ത് ചുററിക്കറങ്ങുന്നുണ്ടെന്ന്. ഗ്രാമത്തിലും വന്നെന്നു തോന്നുന്നു."

രണ്ടുപേരും വേഷം ധരിച്ചുപുറത്തുവന്നു.

വാതിൽക്കൽ എത്തിയപ്പോൾ രംഗനാഥിന്റെ നടത്തത്തിനു വേഗതകൂടി. അപ്പോഴും നാലുപാടും "കള്ളൻ! കള്ളൻ! കള്ളൻ!" എന്ന വിളി ഉയരുന്നുണ്ടായിരുന്നു. എല്ലാവരും യോജിച്ചുള്ള ഈ വിളി, 1921—ൽ ഇംഗ്ലീഷുകാർ കേൾക്കാനിടയായിരുന്നെങ്കിൽ, അവർ അന്നേ ഇന്ത്യവിട്ട് ഓടിപ്പോയേനെ എന്നു കരുതത്തക്കവിധം അത്രയ്ക്കേറെ ഉച്ചത്തിലായി.

രണ്ടുപേരും കോവണി ഇറങ്ങി താഴെ എത്തി. സ്വീകരണശാലയിൽനിന്ന് പുറത്തേയ്ക്ക് വന്നപ്പോൾ ബദ്രിഫയൽമാൻ, രംഗനാഥിനോടു പറഞ്ഞു. "നിങ്ങൾ ഈ വാതിലടച്ച് അകത്തിരുന്നുകൊള്ളൂ. ഞാൻ പുറത്തേയ്ക്കു പോകുന്നു."

വെളിയിൽ പോകുന്നതിന്റെ ഉദ്ദേശം തന്റെ സാമർത്ഥ്യം കാണിക്കാനോ, ചക്രവ്യൂഹം ഭേദിക്കാനോ ആണെന്നു തോന്നും. രണ്ടു സഹോദരന്മാരും വെളിയിൽ പോകുന്നതിനു ശാഠ്യം പിടിച്ചു. രക്തസാക്ഷികളുടെ മട്ടിൽ രംഗനാഥ് പറഞ്ഞു, "അങ്ങിനെയെങ്കിൽ നിങ്ങൾ പുറത്തേയ്ക്കു പൊയ്ക്കോ. ഞാൻ വീട്ടിലിരിക്കാം."

അടുത്തുള്ള റോഡിലെ നിലാവെളിച്ചത്തിൽ, മൂന്നുപേർ "കള്ളൻ! കള്ളൻ!" എന്നു വിളിച്ചുകൊണ്ടു പ്രത്യക്ഷപ്പെട്ടു. അവരുടെ പിന്നാലെ, രണ്ടാളുകൾ, "കള്ളൻ! കള്ളൻ!" എന്ന മുദ്രാവാക്യം മുഴക്കിക്കൊണ്ടു വന്നു. പിന്നെ, ഒററയ്ക്കൊരു മനുഷ്യൻ അതേപോലെ, "കള്ളൻ! കള്ളൻ!" എന്നു വിളിച്ചുകൊണ്ടുവന്നു. ആകപ്പാടെ ഒച്ചപ്പാടായി. പിന്നെയും, മൂന്നുപേർ

വന്നു. എല്ലാവരുടെയും കൈയിൽ വടി ഉണ്ടായിരുന്നു. എല്ലാവരും ഓട്ടകയുമായിരുന്നു. എല്ലാവരും കള്ളന്മാരെ ഓടിക്കുക യാണ്.

ഘോഷയാത്രയിൽ ഏററവും ഒടുവിൽ പ്രത്യക്ഷപ്പെട്ടവരിൽ ചിലരെ ബദ്രി തിരിച്ചറിഞ്ഞു. അയാളും ഓടിച്ചെന്ന് അവരുടെക്കൂടെക്കൂടി. വിളിച്ചു ചോദിച്ചു. "ആര്? ഛേരാട്ടേയോ? എവിടെ കള്ളന്മാർ?"

ഛേരാട്ടേ കിതച്ചുകൊണ്ടു പറഞ്ഞു, 'മുമ്പേ! മുമ്പേ പോയി!' കുറച്ചുനേരം സമാധാനം വിളയാടി.

റുപ്പൻബാബുവും രംഗനാഥും സ്വീകരണമുറിയുടെ വാതിലടച്ച് താഴിട്ടു പൂട്ടി മച്ചിലേയ്ക്കു മടങ്ങിപ്പോയി. താഴെനിന്ന് വൈദ്യജി കഫം തുപ്പിയിട്ടു ചോദിച്ചു, "ആരാ?"

റുപ്പൻബാബു മറുപടി പറഞ്ഞു. "കള്ളന്മാരാണച്ഛാ!"

വൈദ്യജി പരിഭ്രമിച്ച് അലറി. "ആര്? റുപ്പൻ നീ മച്ചിലാണോ?"

ഗ്രാമത്തിൽ നിന്നുയന്ന ഒച്ചയേക്കാൾ തൻെറ ശബ്ദം ശക്തിക്കൊത്തവിധം വദ്ധിപ്പിച്ചുകൊണ്ടു് റുപ്പൻബാബു പറഞ്ഞു. "അതേ, ഞങ്ങളാണ്. അങ്ങെന്തിനു് വിഷമിക്കുന്നു? സമാധാനമായി ഉറങ്ങാത്തതെന്തു്?"

തൻെറ ഇളയമകൻെറ ആദരപൂണ്ണമായ ഈ മറുപടി കേട്ടു്, വൈദ്യജി നിശ്ശബ്ദനായി. മച്ചിൽ റുപ്പൻബാബുവും, രംഗനാഥും ഗ്രാമംനിറഞ്ഞു പൊട്ടിപ്പരന്നു വരുന്ന ഒച്ച കേട്ടുകൊണ്ടിരുന്നു.

ആരോ കെട്ടിടത്തിൻെറ പിന്നിൽനിന്നു വിളിച്ചു പറഞ്ഞു. "അടിച്ചിട്ടു."

പിന്നെയും ഒച്ച, ആരോ വിളിച്ചുപറഞ്ഞു. "എടാ, ഛേരാട്ടേ അല്ലേ! ഇതു ഭഗവതി ആണ്."

"വിട്ടു! ഇവനെ വിട്ടു! അവിടെ! അവിടെ! കള്ളന്മാർ അങ്ങോട്ടുപോയി."

ആരോ കരയുകയായിരുന്നു. ആരോ സമാധാനപ്പെടുത്തി. "എടാ, കെട്ടിയോൻ ചത്തവളെപ്പോലെ എന്തിനു നിലവിളിക്കുന്നു? ഒരു വടി വീണു, അതിനു് അയ്യോ അയ്യോ എന്നു വിളിക്കുന്നു."

കരഞ്ഞുകൊണ്ടു് അവൻ മറുപടി പറഞ്ഞു, "ഞങ്ങളും വിരോധം തീക്കും. നോക്കട്ടെ!"

രംഗനാഥിനു്, ഉത്സാഹവും ഒപ്പംതമാശയും തോന്നിത്തുടങ്ങി. റുപ്പൻബാബു പറഞ്ഞു. "ഭഗവതിയും ഛേരാട്ടേയും വെളിയി

ലായിരുന്നു. ഈ തുള്ളിച്ചാട്ടത്തിനിടയിൽ ഛേരാട്ടേ വല്ലതും ചെയ്തിരിക്കുമെന്നാണു തോന്നുന്നതു്."

രംഗനാഥ് പറഞ്ഞു. "കുഴപ്പമായല്ലോ."

രൂപ്പൻബാബു ഉദാസീനഭാവത്തിൽ പറഞ്ഞു. "കുഴപ്പം എന്തിരിക്കുന്നു? സൂത്രപ്പണിയാണു്. ഛേരാട്ടേയെ കണ്ടാൽ മണ്ടനാണെന്നു തോന്നും. പക്ഷെ ആൾ സൂത്രശാലിയാണു്."

രണ്ടുപേരും കുഴപ്പവും ബഹളവും ശ്രദ്ധിക്കാൻ ചെവി വട്ടം പിടിച്ചു. രംഗനാഥ് പറഞ്ഞു. "ഒരു പക്ഷെ കള്ളന്മാർ പോയിരിക്കും."

"അവൻ എപ്പോഴും ഇവിടെത്തന്നെയുണ്ടു്."

സംഭാഷണം ഇവിടെ തടയപ്പെട്ടു. ബഹളത്തിൻെറ സമാപ്തി കുറിക്കുന്ന വൻബഹളം. ആളുകൾ ഹനുമാനു് ജയ്‌വിളിക്കാൻ തുടങ്ങി. രംഗനാഥ് പറഞ്ഞു. "ഏതോ കള്ളനെ പിടിച്ചെന്നു തോന്നുന്നു."

രൂപ്പൻബാബു പറഞ്ഞു. "അല്ല, ഗഞ്ചഹ [ഗഞ്ചി (ഗ്രാമത്തി)ലെ ആൾ] ന്മാരെ എനിക്കു നല്ലവണ്ണം അറിയാം. കള്ളന്മാരെ ഗ്രാമത്തിൽ നിന്നു പുറത്തു് ഓടിച്ചിട്ടുണ്ടാകും. കള്ളന്മാർക്കു് ഇവരെ ഒന്നും ചെയ്യാൻ പററിയതുമില്ല. അതു ചില്ലറക്കാര്യമാണോ? ആ സന്തോഷത്തിൽ ജയ ജയ വിളിക്കുകയാണു്."

നിലാവെളിച്ചത്തിൽ, ആളുകൾ രണ്ടും, നാലുംപേർ ചേർന്നു് കലപലാ എന്നു സംസാരിച്ചുകൊണ്ടു് പലേടത്തും കൂടി വന്നും പോയും ഇരുന്നു. രൂപ്പൻബാബു, മട്ടുപ്പാവിൻെറ അരമതിലിന്നു സമീപം ചെന്നു നോക്കി. ഒരു സംഘം താഴെനിന്നു പറഞ്ഞു. "ജാഗ്രതയായിരിക്കണം രൂപ്പൻബാബൂ."

കുറച്ചു കഴിഞ്ഞപ്പോൾ ഈ ഉപദേശം ഗ്രാമത്തിൻെറ മുക്കിലും മൂലയിലും പ്രതിധ്വനിച്ചു. "ജാഗ്രതയായിരിക്കൂ; ജാഗ്രതയായിരിക്കൂ."

ഒച്ച തുടർന്നു കേട്ടുകൊണ്ടിരുന്നു. നാലുപാടും വിസിൽ വിളിയും കേൾക്കാനുണ്ടായിരുന്നു. രംഗനാഥ് പറഞ്ഞു. "ഈ വിസിൽ എങ്ങിനെവന്നു?"

രൂപ്പൻബാബു പറഞ്ഞു. "പട്ടണത്തിൽ പോലീസ് ചുററി നടക്കുന്നില്ലേ?

"ഹോ! അപ്പോൾ പോലീസും തക്കസമയത്തു് വന്നെത്തി!"

"അതേ! പോലീസാണു്, ഗ്രാമത്തിലുള്ളവരുടെ രക്ഷയ്ക്കു് കള്ളന്മാരോടു് എതിരിട്ടതു്. അവരെ ഇവിടെനിന്നു് അടിച്ചോടിച്ചതു് പോലീസായിരിക്കും."

രംഗനാഥ് ആശ്ചര്യഭാവത്തിൽ റുപ്പൻബാബുവിനെ നോക്കി ക്കൊണ്ടു പറഞ്ഞു. "കൊള്ളക്കാരോ!"

"അതേ, അതെ. കൊള്ളക്കാരല്ലെങ്കിൽ പിന്നെ ആരാണ്? നിലാവുള്ള രാത്രിയിൽ കള്ളന്മാർ വരുമോ? ഇതു കൊള്ളക്കാർ തന്നെ."

റുപ്പൻബാബു ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. അദ്ദേഹം പറഞ്ഞു. "ദാദാ, ഇതു ഗഞ്ചഹന്മാരുടെ പണിയാണ്. നല്ലവണ്ണം മനസ്സി ലാക്കിക്കൊള്ളൂ. പത്രത്തിൽ വരാൻപോകുന്ന കാര്യമാണ് ഞാൻ പറയുന്നത്!"

കെട്ടിടത്തിൻെറ തൊട്ടുതാഴെ റോഡിൽ നിന്നൊരു ചൂളം വിളി ഉണ്ടായി. റുപ്പൻ പറഞ്ഞു. "നിങ്ങൾ മാസ്റ്റർ മോത്തീറാ മിനെ കണ്ടിട്ടുണ്ടോ? ഇല്ലേ? പഴയ ആളാണ്. ഇൻസ്പെക്ടർ അദ്ദേഹത്തെ വളരെ ബഹുമാനിക്കുന്നു. അദ്ദേഹം ഇൻസ്പെക്ടറെ ബഹുമാനിക്കുന്നു. രണ്ടുപേരെയും പ്രിൻസിപ്പൽ സാഹേബ് ബഹുമാനിക്കുന്നു. താണതരം നടപടികളൊന്നും ചെയ്യുകയില്ല. എല്ലാവരും അന്യോന്യം ബഹുമാനിക്കുന്നു.

"ഈ മോത്തീറാം നഗരത്തിലെ പത്രത്തിൻെറ ലേഖക നാണ്. അദ്ദേഹം കള്ളന്മാരെ കൊള്ളക്കാരെന്നു പറഞ്ഞില്ലെ ങ്കിൽ, മാസ്റ്റർ മോത്തീറാം ആയതുകൊണ്ട് എന്താണ പ്രയോ ജനം?"

വിസിലിൻേറയും, 'ജാഗ്രതയായിരിക്കൂ' എന്ന വിളിയു ടേയും ശബ്ദം വളരെ ദൂരത്തിൽ കേട്ടു. അങ്ങുമിങ്ങുമുള്ള വീടുക ളിൽ, ആളുകൾ വാതിൽതുറന്നു് വിളിക്കാനും പറയാനും തുടങ്ങി.

വൈദ്യജിയുടെ കെട്ടിടത്തിലും ആരോ പ്രധാന കവാട ത്തിൻെറ ചങ്ങലകിലുക്കി. വെളിയിൽ കിടന്നിരുന്ന ഒരു ഉഴവുകാരൻ ചുമച്ചു. ചങ്ങല രണ്ടാമതും കിലുങ്ങി. രംഗനാഥ് പറഞ്ഞു. "ബദ്രി ദാദാ ആയിരിക്കും. ചെല്ലു്, താഴ് തുറന്നു കൊടു്."

ആ ആളുകൾ താഴെ വന്നു. താഴ് തുറക്കുന്നതിനിടയിൽ റുപ്പൻ ചോദിച്ചു. "ദാദാ, കള്ളന്മാരെല്ലാം ഓടിക്കളഞ്ഞോ?"

ബദ്രിഫയൽമാൻ മറുപടി ഒന്നും പറഞ്ഞില്ല. അദ്ദേഹം മിണ്ടാതെ കോവണി കയറി മുകളിൽ വന്നു. റുപ്പൻബാബു താഴെക്കൂടിത്തന്നെ അകത്തുപോയി. മുകളിലെ മുറിയിൽ, രംഗ നാഥും ബദ്രിഫയൽമാനും കിടക്കാൻ തുടങ്ങുമ്പോഴേയ്ക്കും താഴെ

തെരുവിൽനിന്നു് ആരോ വിളിച്ചു. "ഉസ്താദ്, താഴെ വരൂ. കാര്യം കഴഞ്ഞിരിക്കുന്നു."

മുറിയുടെ വാതിൽക്കൽ നിന്നുകൊണ്ടുതന്നെ ബദ്രി വിളിച്ചു പറഞ്ഞു "ഛേരാട്ടേ, എന്തുണ്ടായി? രാത്രി മുഴുവൻ ഉഴുതു നടക്കാതെ ഉറങ്ങാൻ സമ്മതിക്കില്ലേ?"

ഛേരാട്ടേ, അവിടെനിന്നുതന്നെ മറുപടി പറഞ്ഞു. "ഉസ്താദ്, ഉറങ്ങുന്ന കാര്യം കളയൂ. ഇപ്പോൾ റിപ്പോർട്ടുചെയ്യേണ്ട സംഗതി ഉണ്ടായിരിക്കുകയാണു്. ഇവിടെ, അളിയന്മാർ തെരുവുതോറും, 'കള്ളന്മാർ, കള്ളന്മാർ' എന്നു വിളിച്ചു നടക്കുന്നു. അലവിളിക്കിടയിൽ ആരോ അടിപിടി നടത്തി. ഗയാദീന്റെ വീട്ടിൽ മോഷണവും നടന്നു. ഇറങ്ങിവരൂ."

# 10

ഗയാദീൻ എന്ന ഒരാൾ ഗ്രാമത്തിൽ താമസിച്ചിരുന്നു. ആകെത്തുകയും ബാക്കിയും കാണാനും, ഗുണിക്കാനും ഭാഗിക്കാനും സമർത്ഥനായിരുന്നു അയാൾ. പലിശയ്ക്കു പണം കൊടുക്കുകയായിരുന്നു അയാളുടെ തൊഴിൽ. അയാളുടെ പീടികയിൽ തുണിക്കച്ചവടവും പണം കൊടുക്കൽ വാങ്ങലും നടന്നുപോന്നു. അയാൾക്കു് യുവതിയായ ഒരു മകൾ ഉണ്ടായിരുന്നു. പേർ ബേലാ. ബേബാ എന്നു പേരായി ഒരു സഹോദരി. ഭാര്യ മരിച്ചുപോയി. ആരോഗ്യവതിയും സുന്ദരിയും ഗൃഹകാര്യങ്ങളിൽ സമർത്ഥയും ആയിരുന്നു ബേല. രാമായണവും, മായാമനോഹർ കഥകളും വായിച്ചുള്ള പഠിപ്പും ഉണ്ടു്. അവൾക്കു് വേണ്ടി സുന്ദരനും, യോഗ്യനും ആയ ഒരു ഭർത്താവിനെ തേടിക്കൊണ്ടിരിക്കയാണു്. ആരോഗ്യം കൊണ്ടും ലാവണ്യം കൊണ്ടും പ്രേമാർഹയായിരുന്നു ബേല. റുപ്പൻ ബാബു അവളെ പ്രേമിച്ചു. പക്ഷെ അക്കാര്യം അവൾ അറിഞ്ഞില്ല. ദിവസവും രാത്രിയിൽ ഉറങ്ങുന്നതിനുമുമ്പു് റുപ്പൻ ബാബു അവളുടെ ശരീരം ധ്യാനിക്കും. ധ്യാനം പരിശുദ്ധമായിരിക്കുവാൻവേണ്ടി, ശരീരത്തെ മാത്രമേ മനസ്സിൽ കണ്ടുള്ളൂ. ബേലയുടെ അപ്പച്ചിയാണു് ഗയാദീന്റെ വീട്ടുകാര്യങ്ങൾ നോക്കിയിരുന്നതു്.- ബേലാ വാതിലിനു വെളിയിൽ പോകുവാൻ അവൾ അനുവദിച്ചില്ല. ബേലാ അനുസരണയു

ള്ളവളായിരുന്നു; അതിനാൽ വെളിയിൽ പോയതുമില്ല. അവരാക്ക പുറത്തുപോകേണ്ടിവന്നിരുന്നപ്പോരം, തട്ടിന്മേലുള്ള വഴിയിലൂടെ, ഏതെങ്കിലും അയൽക്കാരൻെറ വീടുവരെ പോകും. ബേലായെ ഓർത്ത് റുപ്പൻബാബു വളരെ വിഹ്വല മാനസനായി. അവരാക്ക് ആഴ്ചയിൽ മൂന്നും നാലും എഴുത്തു വീതം എഴുതി അവ കീറിക്കളഞ്ഞാണ് അയാരം ആശ്വസി ച്ചിരുന്നത്.

ഇക്കാര്യങ്ങരംക്ക് തല്ക്കാല പ്രാധാന്യം ഒന്നുമില്ല. ഗയാദീൻ പലിശയ്ക്കു പണം കടം കൊടുക്കുകയും, തുണിക്കട നടത്തുകയും ചെയ്തിരുന്നു എന്നതിനാണ് പ്രാധാന്യം. കോ—ഓപ്പറേ റ്റീവ് യൂണിയനും പലിശയ്ക്കു പണം കൊടുക്കുകയും തുണിക്കട നടത്തുകയും ചെയ്തിരുന്നു. രണ്ടും സമാധാനപരമായി സഹ വർത്തിച്ചു. വൈദ്യജിയുമായി അവയ്ക്കു നല്ല ബന്ധമുണ്ട്. അയാരം കോളേജ് നിർവ്വഹണസമിതിയുടെ ഉപാദ്ധ്യക്ഷനാ യിരുന്നു. അദ്ദേഹത്തിനു പണം ഉണ്ടായിരുന്നു; അന്തസ്സുണ്ടാ യിരുന്നു. അദ്ദേഹത്തിൽ, വൈദ്യജി, പോലീസ്, റുപ്പൻ, സ്ഥലം എം. എൽ. ഏ., ജില്ലാ ബോർഡിൻെറ ടാക്സ് കളക്ടർ എന്നിവരുടെ കൃപയും ചൊരിഞ്ഞിരുന്നു.

ഇതൊക്കെയാണെങ്കിലും ഗയാദീൻ നിരാശാവാദിയായി രുന്നു. വളരെ നിയന്ത്രിച്ചാണ് ജീവിച്ചിരുന്നത്. വളരെ അവധാനതയുള്ളതായിരുന്നു അദ്ദേഹത്തിൻെറ സ്വഭാവം. ഉഴുന്നുപരിപ്പ് ഉപയോഗിക്കുന്നതിൽപോലും അദ്ദേഹം പഥ്യം ആചരിച്ചു. ഒരിക്കൽ അദ്ദേഹം പട്ടണത്തിൽ പോയി. അവിടെ, അദ്ദേഹത്തിൻെറ ഒരു ബന്ധു ഊണിന് ഉഴുന്നു പരിപ്പും വിളമ്പി. ഗയാദീൻ സാവകാശത്തിൽ തളിക ദൂരെ നീക്കി വച്ചിട്ട്, കൈകഴുകി വിശപ്പോടെ എണീററു പോന്നു. പിന്നീട് വേറെ പരിപ്പുകൊണ്ടു് വേറെ ഭക്ഷണം വിളമ്പി. ഇപ്രാവശ്യം, കൈയും മുഖവും കഴുകിയിട്ട് അദ്ദേഹം ഊണു കഴിച്ചു. വൈകിട്ട്, ആതിഥേയൻ നിർബ്ബന്ധിച്ചപ്പോരം കുറച്ചുനേരം അങ്ങുമിങ്ങും നോക്കിയിട്ട് സാവധാനത്തിൽ അദ്ദേഹം പറഞ്ഞു, ഉഴുന്നു കഴിച്ചാൽ വയററിൽ വായു ഉണ്ടാകു മെന്നും, ദേഷ്യം വരാൻ തുടങ്ങുമെന്നും.

ദേഷ്യം വന്നാൽ തന്നെ എന്തു സംഭവിക്കുമെന്ന് ആതിഥേ യൻ ചോദിച്ചു. ദേഷ്യം കടുവായോ, പുലിയോ ആണോ? അതിൽ പരിഭ്രമിക്കാൻ എന്തിരിക്കുന്നു?

ആതിഥേയൻ ഒരു ഓഫീസ്സിൽ ജോലിചെയ്യുന്ന ആളായി

രുന്നു. അയാം പറയുന്നതു ശരിയാണെന്നു് ഗയാദീൻ സമാധാനപ്പെടുത്തി. എന്നാൽ ദേഷ്യം എല്ലാവക്കും ശോഭിക്കുകയില്ല, മേലുദ്യോഗസ്ഥന്മാക്കു മാത്രമേ ശോഭിക്കൂ. അയാംക്കു് ദേഷ്യപ്പെട്ടാലും അധികാരം കുറയില്ല. എന്നാൽ ഞങ്ങൾ കച്ചവടക്കാരാണു്. ഞങ്ങംക്കു ദേഷ്യം വരാൻ തുടങ്ങിയാൽ, ആരും ഞങ്ങളുടെ കടയിൽ വരികയില്ല. അങ്ങിനെയിരിക്കെ, എപ്പോം എത്തരം കലഹമാണു് ഉണ്ടാകുക എന്നു് അറിയുകയില്ല.

ഗയാദീൻെറ വീട്ടിൽ മോഷണം നടന്നു. മോഷണംപോയവയിൽ കുറച്ചു കയറും വസ്ത്രങ്ങളും ഉണ്ടായിരുന്നു. അന്നു രാത്രി കള്ളന്മാരെ പിന്തുടന്നവരിൽ ആരോ ആണു് മോഷണം നടത്തിയതെന്നു് ഊഹിക്കാൻ പോലീസിനു് എളുപ്പം സാധിച്ചു. കള്ളൻ മച്ചിൻെറ മുകളിൽനിന്നു് മുററത്തു ചാടിയപ്പോം, ഗയാദീൻെറ മകളും, സഹോദരിയും അവനെ കണ്ടില്ല. എന്നാൽ, കള്ളൻ വടി ഊന്നി ഭിത്തിയിൽ കയറി തട്ടിൽ എത്താറായപ്പോം അവനെ രണ്ടുപേരും കണ്ടു. അപ്പോം അവർ അവൻെറ പുറമാണു് കണ്ടതു്. അവരുടെ ഈ ചേഷ്ടയിൽ പോലീസിനു വല്ലാത്ത ദേഷ്യം വന്നു. കഴിഞ്ഞ മൂന്നു ദിവസമായി അനേകം കള്ളന്മാരെ പിടിച്ചുകൊണ്ടുവന്നു് പോലീസു് ഇവരുടെ മുമ്പാകെ ഹാജരാക്കി. മുഖത്തിനു പുറമെ അവരുടെ മുതുകുകളും കാണിച്ചുകൊടുത്തു. എന്നാൽ ബേലയ്ക്കോ, അപ്പച്ചിക്കോ, മുതുകിൻെറ പേരിൽ ജയമാല അണിയിച്ചു്, "ഇൻസ്പെക്ടർ അവർകളേ, അന്നത്തെ രാത്രിയിലെ കള്ളനാണു്" എന്നു പറയുവാൻ കഴിഞ്ഞില്ല. അവരുടെ ഈ ചേഷ്ട കണ്ടിട്ടു് പോലീസിനു ദേഷ്യം വന്നു. ഗയാദീൻെറ മകളും, സഹോദരിയും കള്ളനെ പിടിപ്പിക്കുവാൻ മനഃപൂവ്വം വിസമ്മതിക്കുന്നു എന്നും കാര്യം എന്തെന്നു മനസ്സിലാകുന്നില്ല എന്നും ഇൻസ്പെക്ടർ കുശുകുശുക്കാൻ തുടങ്ങി.

ഗയാദീൻെറ നിരാശാവാദം പിന്നെയും വദ്ധിച്ചു. എന്തെന്നാൽ, ഗ്രാമത്തിൽ എത്രയോ കെട്ടിടങ്ങം ഉണ്ടായിരുന്നിട്ടും കള്ളൻറട്ടത്തേയ്ക്കു പാഞ്ഞുചെന്നതു് തൻെറ കെട്ടിടം മാത്രമാണു്. കള്ളൻ താഴെ ഇറങ്ങിയ സമയത്തു്, ബേലയ്ക്കും തൻെറ സഹോദരിക്കും, അവൻെറ മുഖം നല്ലവണ്ണം നോക്കാൻ കഴിയുമായിരുന്നു. എന്നാൽ അവർ കാണാൻ തെരഞ്ഞെടുത്തതു് മുതുക മാത്രമാണു്. ഇപ്പോം കാര്യം നേരെയാക്കുവാൻ തനിക്കു കൈയിൽ കിട്ടിയിട്ടുള്ളതു് ഗയാദീനെ മാത്രമാ

ണെന്നു്, ഇൻസ്പെക്ടർ ചിരിച്ചുകൊണ്ടു് എല്ലാവരോടും പറഞ്ഞു.

ആ ഗ്രാമത്തിൽ കുറെ മാസ്റ്റർമാരും പാർത്തിരുന്നു. അവരിൽ ഒരു ഖന്ന ഉണ്ടായിരുന്നു. മടയനായിരുന്നു അയാൾ. രണ്ടാമതായി മാളവിയ ഉണ്ടായിരുന്നു. അയാളും മടയനായിരുന്നു. മൂന്നാമത്തേയും, നാലാമത്തേയും, അഞ്ചാമത്തേയും, ആറാമത്തേയും, ഏഴാമത്തേയും മാസ്റ്റർമാരുടെ പേരുകൾ ഗയാദീനു് അറിയില്ല. പക്ഷെ ആ മാസ്റ്റർമാരും മടയരായിരുന്നു. ഗയാദീൻെറ നിരാശ ആ സമയം ഗാഢമായിത്തീൎന്നു. എന്തെന്നാൽ ഏഴു മാസ്റ്റർമാരും അദ്ദേഹത്തിൻെറ വീട്ടിനുനേക്കു വരുന്നു! മോഷണത്തെപ്പററി സഹതാപം പ്രകടിപ്പിച്ചിട്ടു്, കോളേജിനെ സംബന്ധിച്ചു് ഏതോ മാത്തരം ആരംഭിക്കാനാണു് അവർ വരുന്നതെന്നു് തീച്ച്.

അതുതന്നെ സംഭവിച്ചു. ഗയാദീൻ കോളേജ് നിർവ്വഹണസമിതിയുടെ ഉപാദ്ധ്യക്ഷനാണെന്നും, അദ്ധ്യക്ഷൻ അനേക വർഷങ്ങളായി ബോംബെയിൽ താമസിച്ചുവരികയാലും, അവിടെത്തന്നെ താമസിക്കുമെന്നതിനാലും, മാനേജരുടേയും, പ്രിൻസിപ്പലിൻേറയും ദുന്നടപടികൾക്കെതിരെ ഉപാദ്ധ്യക്ഷൻ വല്ലതും ചെയ്യണമെന്നും, മാസ്റ്റർമാർ അരമണിക്കൂറോളം അദ്ദേഹത്തോടു വാദിച്ചു.

ഉപാദ്ധ്യക്ഷസ്ഥാനം കേവലം നാമമാത്രമായ ഒന്നാണെന്നും, യഥാത്ഥത്തിൽ കാര്യമായ ഒരു സ്ഥാനമല്ല അതെന്നും, തനിക്കു കഴിവും, ശക്തിയും ഇല്ലെന്നും വളരെ തണുത്ത മട്ടിൽ, സവ്വോദയരീതിയിൽ, ഗയാദീൻ അവരെ സമാശ്വസിപ്പിച്ചു. മാസ്റ്റർ സാഹേബ്ബുമാരെ, ഈ കളി നിങ്ങൾ കളിച്ചുകൊള്ളൂ, എന്നെ ഇടയ്ക്കിട്ടു വലിച്ചിഴയ്ക്കരുതു് എന്നും അദ്ദേഹം പറഞ്ഞു.

അപ്പോൾ, പൗരശാസ്ത്രാദ്ധ്യാപകൻ, ഉപാദ്ധ്യക്ഷൻെറ ശക്തി എത്ര വമ്പിച്ചതാണെന്നു്, വളരെ ഗൗരവത്തിൽ വിവരിക്കാൻ തുടങ്ങി. അദ്ധ്യാപകൻ, ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാനത്തിൽ, ഉപാദ്ധ്യക്ഷൻെറ സ്ഥാനത്തെപ്പററി പറയുവാൻ ആരംഭിച്ചു. ഗയാദീനു് ഇക്കാര്യങ്ങൾ അറിഞ്ഞുകൂടെന്നായിരുന്നു അദ്ധ്യാപകൻെറ വിശ്വാസം. ഈ സമയം ഗയാദീൻ, ചെരിപ്പിൻെറ അററംകൊണ്ടു് നിലത്തു് ഒരു വട്ടം വരച്ചു. അദ്ദേഹത്തിനു ജ്യോമട്രി അറിയാം എന്നായിരുന്നില്ല

അതിൻെറ അത്ഥം. ഏതോ കരുക്കിനെപ്പററി അദ്ദേഹം ചിന്തിക്കുകയായിരുന്നു എന്നുമാത്രം.

പെട്ടെന്നു് അദ്ദേഹം മാസ്റ്ററോടു ചോദിച്ചു. "ഇപ്പോഠം ഇന്ത്യയുടെ ഉപാദ്ധ്യക്ഷൻ ആരാണെന്നു് മാസ്റ്റർ ഒന്നു പറയുമോ?"

ഈ ചോദ്യം കേട്ടപ്പോഠം മാസ്റ്റർമാക്കു് പരിഭ്രമമായി. അവർ അങ്ങോട്ടുമിങ്ങോട്ടും നോക്കി. എന്നാൽ ഇന്ത്യയുടെ ഉപാദ്ധ്യക്ഷൻെറ പേരു് ഒരു ദിക്കിലും എഴുതിവച്ചിട്ടുള്ളതായി ഓമ്മിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ നാഗരികശാസ്ത്രാദ്ധ്യാപകൻ പറഞ്ഞു. "നേരത്തെ രാധാകൃഷ്ണൻജി ആയിരുന്നു. ഇപ്പോഠം അദ്ദേഹത്തിനു് സ്ഥാനമാററം നടന്നിരിക്കുകയാണു്."

ഗയാദീൻ പതുക്കെ പറഞ്ഞു. "ഉപാദ്ധ്യക്ഷൻെറ യോഗ്യതയെന്തെന്നു് അപ്പോഠം മാസ്റ്റർമാക്കു മനസ്സിലായല്ലോ?"

എന്നാൽ മാസ്റ്റർമാർ അടങ്ങിയില്ല. കോളേജിൻെറ നിവ്വാഹകസമിതിയുടെ ഒരു യോഗം ഗയാദീൻ വിളിച്ചുകൂട്ടുകയെങ്കിലും ചെയ്യണമെന്നു് അവർ ശാഠ്യം പിടിച്ചു. ഗ്രാമത്തിലെ പണം കടം കൊടുപ്പുകാരനായിരുന്നു ഗയാദീൻ എന്നതു ശരി തന്നെ. എന്നാൽ ദിക്കറിയാതെ ഏതെങ്കിലും വഴിക്കു പുറപ്പെടുന്ന ഹുണ്ടികവ്യാപാരി ആയിരുന്നില്ല അദ്ദേഹം. തിരിവില്ലാത്ത വഴിയേക്കൂടി ആദ്യം കൂലിക്കാരെ അയക്കുകയും, അവിടെ ഇടുക്കുവഴി ഉണ്ടെന്നു കാണുമ്പോഠം കൊച്ചുവടി ഊന്നിയൂന്നി സാവധാനത്തിൽ യാത്ര തുടരുകയും ചെയ്യുന്ന ഹുണ്ടിക വ്യാപാരികളുടെ കൂട്ടത്തിൽ പെട്ട ആളായിരുന്നില്ല അദ്ദേഹം. അതിനാൽ മാസ്റ്റർമാരുടെ ശാഠ്യം അദ്ദേഹത്തിൻെറ നിലപാടിൽ വിശേഷിച്ചു് ഒരു ഫലവും വരുത്തിയില്ല. അദ്ദേഹം സാവധാനത്തിൽ പറഞ്ഞു. "യോഗം വിളിച്ചുകൂട്ടുവാൻ രാമാധീനെ ചുമതലപ്പെടുത്തു മാസ്റ്റർമാരേ. ഇമ്മാതിരി കാര്യങ്ങളിൽ അദ്ദേഹം നന്നായി പ്രവത്തിക്കും."

"അദ്ദേഹത്തോടു് ഏപ്പാടുചെയ്തുകഴിഞ്ഞിട്ടുണ്ടു്."

"അതു മതി. അങ്ങിനെ നടക്കട്ടെ. ഒഴിഞ്ഞു മാറാൻ സമ്മതിക്കരുതു്." ഇങ്ങിനെ പറഞ്ഞിട്ടു് ഗയാദീൻ അടുത്തിരുന്ന മററാളുകളുടെ നേക്കു നോക്കി. ഇവർ അടുത്തുള്ള ഗ്രാമത്തിലുള്ളവരാണു്. പഴയ പ്രോനോട്ടുകളുടെ കാലാവധി നീട്ടാനും, പുതിയ പ്രോനോട്ടു് എഴുതിക്കാനും, ഏതു പരിതസ്ഥിതിയിലും പ്രോനോട്ടിൽനിന്നു് വിടുതൽ കിട്ടാതിരിക്കുന്നതിനും

വേണ്ടി വന്നവർ. ഇന്നു്, ഗയാദീനുമായി കാര്യങ്ങൾ പറഞ്ഞുതീർക്കണമെന്നു് ഖന്നാ മാസ്റ്റർ തീരുമാനിച്ചു. അതിനാൽ അദ്ദേഹം വീണ്ടും പറഞ്ഞു, "മാളവിയജീ, ഇനി താങ്കൾ തന്നെ ഗയാദീൻജിയോടു കാര്യം പറഞ്ഞാലും. ഈ പ്രിൻസിപ്പൽ ഞങ്ങളെയിട്ടു വിഷമിപ്പിക്കുകയാണു്."

ഗയാദീൻ ദീർഘശ്വാസം വിട്ടു. ഇങ്ങിനെയും തലയിലെഴുതിയിരിക്കുന്നല്ലോ എന്നദ്ദേഹം ദുഃഖിച്ചു. കൊള്ളരുതാത്ത ഈ മാസ്റ്റർമാർ ഇവിടുന്നു പോകുകയില്ല. അദ്ദേഹം ദേഹം ചലിപ്പിച്ചുകൊണ്ടു് കട്ടിലിൽ നീങ്ങി ഇരുന്നു. പിന്നെ അവരോടു പറഞ്ഞു, "അപ്പോൾ, പോകൂ സഹോദരന്മാരെ! നിങ്ങൾ പോകൂ. നാളെ രാവിലെ കുറച്ചു നേരത്തേവരൂ."

ഗയാദീൻ വീണ്ടും ദീർഘശ്വാസം വിട്ടിട്ടു്, ഖന്നാ മാസ്റ്ററെ നോക്കി ഇരിപ്പായി. ഖന്നാ മാസ്റ്റർ പറഞ്ഞു. "അങ്ങു് അനുവദിക്കുമെങ്കിൽ കാര്യം ആദ്യംമുതല്ക്കു പറയാം."

"എന്തു പറയാൻ മാസ്റ്റർ സാഹേബ്?" ഗയാദീൻ മടുപ്പോടെ പറഞ്ഞു. "സ്വകാര്യ അദ്ധ്യാപക ജോലി. അതു് ബുദ്ധിമുട്ടുള്ള പണിതന്നെ. എങ്ങോട്ടു് ഓടും?"

ഖന്നാ പറഞ്ഞു. "ഈ കോളേജിന്റെ ജനറൽ ബോഡി അഞ്ചു വർഷമായി കൂടിയിട്ടില്ലെന്നതാണു് ബുദ്ധിമുട്ടു്. വൈദ്യജി മാനേജരായി തുടരുകയാണു്. വർഷം തോറും നടക്കേണ്ട തെരഞ്ഞെടുപ്പു നടന്നിട്ടില്ല."

അദ്ദേഹം കുറെനേരം, രാമലീലയിലെ രാമലക്ഷ്മണന്മാരുടെ മാതിരി ഭാവഭേദമൊന്നുമില്ലാതെ ഇരുന്നു. പിന്നെ പറഞ്ഞു, "നിങ്ങൾ പഠിച്ചവരാണു്. എനിക്കു് എന്തു പറയാൻ കഴിയും? പക്ഷെ, വർഷംതോറും തെരഞ്ഞെടുപ്പു നടക്കാത്ത നൂറുകണക്കിനു സ്ഥാപനങ്ങളുണ്ടു്. ഇവിടത്തെ നമ്മുടെ ജില്ലാ ബോർഡു്! തെരഞ്ഞെടുപ്പു കൂടാതെ അതു വർഷങ്ങൾ തള്ളി നീക്കിയിരിക്കുന്നു." കവിൾത്തടം വീപ്പിച്ചു് തൊണ്ട ഇടറുന്ന സ്വരത്തിൽ അദ്ദേഹം തുടർന്നു. "രാജ്യം മുഴക്കെ ഇതുതന്നെയാണു സ്ഥിതി." തൊണ്ട ഇടറിയതു് ദേശഭക്തി കൊണ്ടല്ല; ചുമവന്നതുകൊണ്ടായിരുന്നു.

മാളവിയജി പറഞ്ഞു. "പ്രിൻസിപ്പൽ ആയിരക്കണക്കിനു രൂപാ തോന്നിയപടി ചെലവാക്കുന്നു. ആഡിററുകാർ ഓരോ വർഷവും താക്കീതു നൽകുന്നു; വർഷം തോറും അദ്ദേഹം കപടം കാണിക്കുന്നു."

വളരെ നിർദ്ദോഷ ഭാവത്തിൽ ഗയാദീൻ പറഞ്ഞു. "എന്താ നിങ്ങൾക്ക് ആഡിററിൻെറ ചാർജ്ജുണ്ടോ?"

ശബ്ദം ഉയർത്തി മാളവിയജി മറുപടി പറഞ്ഞു. "ഇല്ല, അതല്ല കാര്യം. ജനങ്ങളുടെ പണം ഈ വിധം കളഞ്ഞുകുളിക്കുന്നതു കണ്ടുകൊണ്ടിരിക്കാൻ ഞങ്ങൾക്ക സാദ്ധ്യമല്ല. ഒട്ടുവിൽ..........."

ഗയാദീൻ ഇടയ്ക്കു തടഞ്ഞു. അദ്ദേഹം സാവധാനത്തിൽ പറഞ്ഞു. "ജനങ്ങളുടെ പണം എങ്ങിനെ കളഞ്ഞുകുളിക്കുണമെന്നാണ് താങ്കൾ പറയുന്നത്? വലിയ വലിയ കെട്ടിടങ്ങൾ ഉണ്ടാക്കിയോ? യോഗങ്ങൾ വിളിച്ചുകൂട്ടിയോ? സദ്യ നടത്തിയോ?" ഈ ജിജ്ഞാസയുടെ മുമ്പിൽ മാളവിയജി തലകുനിച്ചുപോയി. ഔദാര്യപൂർവ്വം ഗയാദീൻ സമാശ്വസിപ്പിച്ചു. "മാസ്റ്റർ സാഹേബ്, എനിക്ക വലിയ പഠിപ്പില്ല. എന്നാൽ നല്ലകാലത്ത് കൽക്കത്തയും ബോംബെയും കണ്ടിട്ടുണ്ട്. കുറെയൊക്കെ കാര്യങ്ങൾ എനിക്കും അറിയാം. ജനങ്ങളുടെ പണത്തെ ഓർത്ത് ഇത്ര വേദന കാട്ടുന്നതു ശരിയല്ല. അതു നശിക്കുകതന്നെ ചെയ്യും." അദ്ദേഹം അല്പനേരം മിണ്ടാതിരുന്നു. പിന്നെ ഖന്നാ മാസ്റ്ററെ വിളിച്ചു പറഞ്ഞു. "പാടില്ല മാസ്റ്റർ സാഹേബ്, ജനങ്ങളുടെ പണത്തെ ഓർത്ത് ഇത്രയേറെ ആലോചിച്ചു ദുഃഖിക്കാതെ. ഇല്ലെങ്കിൽ ക്ലേശിക്കേണ്ടിവരും."

ഗയാദീൻെറ വിചാരധാര, വളരെ ഗഹനമായി മാളവിയജിക്ക തോന്നി. ഗഹനംതന്നെ ആയിരുന്നുതാനും. ഇതുവരെ അദ്ദേഹം, കരയിൽ, മണലിൽ മാത്രം ഉരുളുകയായിരുന്നു. അദ്ദേഹം പറഞ്ഞു. "ഗയാദീൻജീ, മാസ്റ്റർമാരായ ഞങ്ങൾക്ക് ഇക്കാര്യങ്ങളിൽ ബന്ധമില്ലെന്നു് എനിക്കറിയാം. കോളേജിനു പകരം വൈദ്യജി മാവു പൊടിക്കുന്ന യന്ത്രം നടത്തുകയോ, പ്രിൻസിപ്പൽ മകളുടെ കല്യാണം നടത്തുകയോ ചെയ്യട്ടെ. എന്നാലും ഈ സ്ഥാപനം നിങ്ങളുടെയെല്ലാം തന്നെ ആയിരിക്കും! അതിൽ അനുചിതമായ ഇക്കാര്യങ്ങളൊക്കെ പരസ്യമായി നടക്കുന്നു! അവിടെ നീതി പേരിനെങ്കിലും പാടില്ലേ!"

ഇത്രയും സമയത്തിനകം, ആദ്യമായി ഗയാദീൻെറ മുഖത്ത് അല്പം വിവശത പ്രകടമായി. എങ്കിലും അദ്ദേഹം സംസാരിച്ചപ്പോൾ, ശബ്ദം പഴയപടി ക്ഷീണിച്ച മട്ടിൽ തന്നെ ആയിരുന്നു. അദ്ദേഹം പറഞ്ഞു. "നീതിയുടെ പേരു പറ

യാതെ മാസ്റ്റർ സാഹേബ്. വല്ലവരും കേട്ടാൽ പിടിച്ച് കോടതിയിൽ ഹാജരാക്കും.''

അവർ മിണ്ടാതിരുന്നു. പിന്നെ ഗയാദീൻ അല്പം ഇളകുന്നതുപോലെ തോന്നി. അദ്ദേഹത്തിന്റെ നോട്ടം ഒരു മൂലയിൽ പതിച്ചു. അവിടെ ഒടിഞ്ഞ ഒരു നാല്ക്കാലിപീഠം കിടന്നിരുന്നു. അതിന്റെ നേരെ വിരൽ ചൂണ്ടിക്കൊണ്ടു് ഗയാദീൻ പറഞ്ഞു. ''നീതി, ഈ പീഠമാണു്. ഒരു കോണിൽ കിടക്കുന്നു. സഭകളും സംഘങ്ങളും നടക്കുമ്പോൾ ഇതിന്റെ മേൽ ഒരു വിരിപ്പു വിരിക്കും. അപ്പോൾ അതു വളരെ ശ്രേഷ്ഠമായി തോന്നും. അതിന്മേൽ കയറി പ്രസംഗം പൊടിപൊടിക്കും. അതു് അയാൾക്കുമാത്രം വേണ്ടിയാണു്.''

ഈ വർത്തമാനം, മാസ്റ്റർമാർ ഒന്നും മിണ്ടാതെ കേട്ടിരുന്നു. ഗയാദീൻ തന്നെ അവരെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. ''പറയൂ മാസ്റ്റർമാരേ, നിങ്ങൾക്കു സ്വന്തമായി എന്തെങ്കിലും ബുദ്ധിമുട്ടുണ്ടോ? ഇതുവരെ നിങ്ങൾ ജനങ്ങളുടെ കഷ്ടപ്പാടു് പറയുകയായിരുന്നല്ലോ.''

ഖന്നാ മാസ്റ്റർ ഉത്തേജിതനായി. അദ്ദേഹം പറഞ്ഞു. ''എന്തെങ്കിലും ബുദ്ധിമുട്ടു് അങ്ങയോടു് പറയുന്നതു് നിഷ്പ്രയോജനമാണു്. അങ്ങു് ഒരു കാര്യവും ബുദ്ധിമുട്ടായി കരുതുന്നില്ല.''

''എന്തുകൊണ്ടു കരുതുകയില്ല?'' ഗയാദീൻ അവരോടു വാത്സല്യഭാവത്തിൽ പറഞ്ഞു. ''തീർച്ചയായും കരുതാം. പറഞ്ഞോട്ടെ.''

മാളവിയജി പറഞ്ഞു. ''പ്രിൻസിപ്പൽ, ഞങ്ങളിൽനിന്നു് എല്ലാ ചുമതലകളും തിരിച്ചെടുത്തിരിക്കുന്നു. ഖന്നയ്ക്കു് ഹോസ്റ്റലിന്റെ ചാർജ്ജില്ല; എന്റടുത്തുനിന്നു് ഗെയിമിന്റെ ചാർജ്ജെടുത്തു. റായ് സാഹേബ് എന്നും പരീക്ഷാസൂപ്രണ്ടായിരുന്നു. അദ്ദേഹത്തെ ആ സ്ഥാനത്തുനിന്നു മാററി. ഇദ്ദേഹം ഇപ്പോൾ എല്ലാ ജോലിയും സ്വന്തം ആൾക്കാർക്കു കൊടുക്കുന്നു.''

ഗയാദീൻ വളരെ അസന്തോഷഭാവത്തിൽ ഇരുന്നു. പിന്നെ പറഞ്ഞു. ''ഞാൻ എന്തെങ്കിലും പറഞ്ഞാൽ നിങ്ങൾക്കു ദേഷ്യം വരും. പക്ഷെ, പ്രിൻസിപ്പൽ സാഹേബ്ബിനു് തന്റെ ഇഷ്ടാനുസരണം ആളുകളെ തെരഞ്ഞെടുക്കുന്നതിനുള്ള അവകാശമുള്ളപ്പോൾ, അതിൽ എന്താണു തെററുള്ളതു്?''

മാസ്റ്റർമാർ തിങ്ങുകയും ഞെരങ്ങുകയും ചെയ്യുന്നതു കണ്ടപ്പോൾ അദ്ദേഹം വീണ്ടും പറഞ്ഞു. ''ലോകത്തു് എല്ലാ

കാര്യവും നിങ്ങറം കരുതുന്നതിലും മോശമായിട്ടല്ലേ നടക്കു ന്നതു്? കഴിഞ്ഞ കൊല്ലത്തെ കാര്യം ഓത്തുനോക്കു. ബൈജേ ഗാവിലെ ലാൽസാഹേബ്ബിനെ, ലാട്സാഹേബ് വൈസ് ചാൻസലറാക്കിയില്ലേ? ആളുകറം ഇത്തിരി തുള്ളിച്ചാടി. പിന്നെ ആർ എന്തു ചെയ്തു? മിണ്ടാതിരുന്നു. നിങ്ങളും മിണ്ടാ തിരിക്കു. വിളിച്ചുകൂവുന്നതുകൊണ്ടു വിശേഷമില്ല. ആളുകറം നിങ്ങളെയായിരിക്കും തെമ്മാടികറം എന്നു പറയുന്നതു്.''

പിന്നിലിരുന്ന ഒരു മാസ്റ്റർ എത്തിവലിഞ്ഞുകൊണ്ടു് പറഞ്ഞു. ''അപ്പോറം, ഇതിനെന്തു ചെയ്യണം? പ്രിൻസിപ്പൽ കുട്ടികളെ ഞങ്ങറംക്കെതിരെ ഇളക്കിവിടുന്നു. ഞങ്ങളുടെ അമ്മപെങ്ങന്മാരെ ചീത്ത പറയുന്നു. വ്യാജറിപ്പോർട്ടുണ്ടാ ക്കുന്നു. ഞങ്ങറം എന്തെങ്കിലും എഴുതിക്കൊടുത്താൽ കട ലാസ് കാണാതെ പോകുന്നു. പിന്നെ സമാധാനം ചോദി ക്കലായി.''

ഗയാദീൻ മെല്ലെ കട്ടിലിൽ ഒന്നു് ഇളകിയിരുന്നു. കട്ടിൽ ചുരുങ്ങുന്നപോലെ തോന്നി. അല്പം ആലോചിച്ചിട്ടു് അദ്ദേഹം പറഞ്ഞു. ''ഇതു് നിങ്ങറം ഓഫീസ്സിലെ രീതി കറം എന്നോടു പറയുകയാണു്. അവിടെ ഇങ്ങിനെതന്നെ നടക്കും.''

ആ മാസ്റ്റർ ദേഷ്യഭാവത്തിൽ പറഞ്ഞു. ''അഞ്ചു പത്തു് ശവങ്ങറം വീഴമ്പോറം, പുതിയ സംഭവങ്ങറം ഉണ്ടായിരിക്കു ന്നതായി നിങ്ങളൊക്കെ പറയും.''

ഗയാദീൻ അയാളുടെ ദേഷ്യം ദയാഭാവത്തിൽ നോക്കി ക്കൊണ്ടിരുന്നു. അയാറം ഇന്നു് ഉഴുന്നു പരിപ്പു കഴിച്ചിട്ടു ണ്ടെന്നു മനസ്സിലായി. സാവകാശത്തിൽ അദ്ദേഹം പറഞ്ഞു. ''അതു് പുത്തൻ കാര്യം വല്ലതുമാണോ? നാലുവശവും പടാ പടാ ശവങ്ങറം വീണുകൊണ്ടിരിക്കയാണല്ലോ.''

ഖന്നാമാസ്റ്റർ കാര്യം ഒതുക്കി. അദ്ദേഹം പറഞ്ഞു. ''ഇദ്ദേഹ ത്തിൻെറ ദേഷ്യത്തിൽ വിഷമം തോന്നരുതു്. ഞങ്ങറം യഥാ ത്ഥത്തിൽ പരവശരാണു്. വളരെ കഷ്ടപ്പാടുണ്ടു്. ഈ ജൂലൈ മാസത്തിൽമാത്രം അദ്ദേഹം തൻെറ മൂന്നു ബന്ധുക്കളെ മാസ്റ്റർ മാർ ആക്കിയതു് അങ്ങു് കണ്ടില്ലേ? അവരെ ഞങ്ങളുടെ സീനി യറാക്കിവച്ചു് എല്ലാ ചുമതലയും സ്വയം എടുത്തിരിക്കുകയാ ണു്. ബന്ധുമിത്രാദികളുടെ കളി. ഞങ്ങറംക്കു വിഷമം തോന്നു കയില്ലേ എന്നു പറഞ്ഞാട്ടെ?''

“എന്തിനു വിഷമം തോന്നണം സഹോദരാ?” ഗയാദീൻ മൂക്കാനും മൂളാനും തുടങ്ങി. “നിങ്ങളല്ലേ പറഞ്ഞതു് ബന്ധുമിത്രങ്ങളുടെ കളിയാണെന്നു്. വൈദ്യജിയുടെ ബന്ധുക്കളെ കിട്ടിയിരിക്കുകയില്ല. പാവം, സ്വന്തം ബന്ധുമിത്രങ്ങളെ നിയമിച്ചിരിക്കാം.”

പകുതി മാസ്റ്റർമാരും ചിരിക്കാൻ തുടങ്ങി. ഗയാദീൻ അതുപോലെതന്നെ സംഭാഷണം തുടർന്നു. “പരിഹസിക്കേണ്ട കാര്യമില്ല. ഇതാണു് ഇന്നത്തെ യുഗധർമ്മം. എല്ലാവരും ചെയ്യുന്നതു് പ്രിൻസിപ്പലും ചെയ്യുന്നു. പാവം തന്റെ ബന്ധുക്കളെ എവിടെ കൊണ്ടുപോകും?”

ഖന്നാ മാസ്റ്ററോടായി അദ്ദേഹം പിന്നെ പറഞ്ഞു. “നിങ്ങൾ ചരിത്രമല്ലേ പഠിപ്പിക്കുന്നതു് മാസ്റ്റർ സാഹേബ്? സിംഹഗഢ് വിജയം എങ്ങിനെ ഉണ്ടായി?”

ഖന്നാ മാസ്റ്റർ ഉത്തരം ആലോചിക്കാൻ തുടങ്ങി. ഗയാദീൻ പറഞ്ഞു. “താനാജി എന്തും കൊണ്ടാണു് പോയതു്? ഒരു ഉടുമ്പു്. അതിനെ കയർ കൊണ്ടു കെട്ടി കോട്ടമതിലിൽ എറിഞ്ഞു. ഉടുമ്പു് മതിലിൽ പററിപ്പിടിച്ചിരുന്നു. കൂടെ ഉണ്ടായിരുന്ന പട്ടാളക്കാർ ആ കയറിൽ പിടിച്ചു് മുകളിൽ എത്തി.”

ഇത്രയും പറഞ്ഞപ്പോഴേക്കും അദ്ദേഹം ക്ഷീണിച്ചുപോയി. മാസ്റ്റർമാർക്കു് മനസ്സിലായിക്കാണും എന്ന പ്രതീക്ഷയോടെ അദ്ദേഹം അവരുടെ മുഖത്തേയ്ക്കു നോക്കി. പക്ഷെ, അവർ നിർവ്വികാരരായിരുന്നു. ഗയാദീൻ തനിക്കു പറയാനുള്ളതു് അറിയിച്ചു. “മാസ്റ്റർ സാഹേബുമാരേ, നമ്മുടെ രാജ്യക്കാരുടെ സ്ഥിതിയും ഇതുതന്നെയാണു്. ആർ എവിടെയിരിക്കുന്നുവോ, അവിടെത്തന്നെ ഉടുമ്പിനെപ്പോലെ പററിപ്പിടിച്ചിരിക്കും. ലേശവും ഇളകുകയില്ല. അതിനെ എത്രവേണമെങ്കിൽ കുത്തിത്തറച്ചുകൊള്ളൂ. എത്രവേണമെങ്കിൽ ആട്ടി ഓടിച്ചുകൊള്ളൂ. അതു് അവിടെ അള്ളിപ്പിടിച്ചിരിക്കും. എത്ര ബന്ധുമിത്രങ്ങളുണ്ടോ അവരെല്ലാം അതിന്റെ വാലിൽ പിടിച്ചു് വലിഞ്ഞു കയറി മുകളിലെത്തും. എന്തിനു കോളേജിനെ പഴി പറയുന്നു; എല്ലാടവും സ്ഥിതി ഇതുതന്നെ.”

പിന്നെ ദീർഘശ്വാസം വിട്ടിട്ടു് അദ്ദേഹം ചോദിച്ചു. “പറയൂ മാസ്റ്റർമാരെ, ഇതല്ലേ സ്ഥിതി?”

മാസ്റ്റർമാരുടെ സംഘം ചബൂതറയിൽ ചെന്നുകൂടിയാണു് പോയതു്. എല്ലാവരുടെയും മുഖം താണു തൂങ്ങിയിരുന്നു. അവ

അടന്നു് കാലിൽ വീണുപോകുമോ എന്നു സംശയംതോന്നി.

ചംരഹി, ഗ്രാമത്തിലെ ഒരു തെരുവിന്റെ പേരാണു്. അവിടെ ചാമർമാർ താമസിക്കുന്നു. ചാമർ ഒരു ജാതിപ്പേരാണു്. അവരെ അസ്പൃശ്യരായി പരിഗണിക്കുന്നു. അസ്പൃശ്യത ഒരുതരം ഇരുകാലിയുടെ പേരാണു്. ഭരണഘടന നടപ്പിൽവരുന്നതിനു മുമ്പു് ആളുകൾ ഇതിനെ സ്പർശിച്ചിരുന്നില്ല. ഭരണഘടന ഒരു കവിതയുടെ പേരാണു്. അതിന്റെ പതിനേഴാം ഖണ്ഡിക തീണ്ടൽ—തൊടീൽ അവസാനിപ്പിച്ചിരിക്കുന്നു. ഈ രാജ്യത്തിലെ ജനങ്ങൾ കവിതയുടെ സഹായത്താലല്ലാതെ മതത്തിന്റെ സഹായത്താൽ ജീവിക്കുന്നതുകൊണ്ടും, തീണ്ടൽ—തൊടീൽ ഈ രാജ്യത്തിലെ ഒരു മതമായതിനാലും, മററു ഗ്രാമങ്ങളിലെ മാതിരി ശിവപാൽഗഞ്ചിലും അസ്പൃശ്യതയ്ക്കുവേണ്ടി പ്രത്യേകം പ്രത്യേകം തെരുവുകൾ ഉള്ളതുകൊണ്ടും അവയിൽ ഏററവും പ്രധാനപ്പെട്ട തെരുവു് ചംരഹി ആകയാലും, യാവരൊരുത്തരെ ഏതോ കാലത്തു് ജമീന്ദാരന്മാർ അദമ്യമായ മോഹം കൊണ്ടു് കുടിപാർപ്പിക്കുകയും, ആ അദമ്യമായ മോഹത്തിനടിസ്ഥാനം, തോൽ വ്യവസായ വികസനമല്ല, പ്രത്യുത അവർ ലാത്തി നല്ലപോലെ പ്രയോഗിക്കും എന്നതു് ആയിരിക്കുകയും ചെയ്തതിനാലും ഭരണഘടന എന്നു പേരായ കവിതയുടെ പതിനേഴാം ഖണ്ഡികപ്രകാരം തീണ്ടൽ—തൊടീൽ അവസാനിപ്പിച്ചു!

ഭരണഘടന നിലവിൽ വന്നതിൽ പിന്നെ, ചംരഹിക്കും ശിവപാൽഗഞ്ചിന്റെ ശേഷിച്ച ഭാഗത്തിനും മദ്ധ്യേ ഒരു നല്ല കൃത്യം നടന്നു. അവിടെ ഒരു മണ്ഡപം പണിയിച്ചു. അതിനെ ഗാന്ധി മണ്ഡപം എന്നു പറയുന്നു. ഗാന്ധി ആരെന്നു്, കുറെ ആളുകൾക്കു് ഇന്നും ഓർമ്മ കാണണം! അദ്ദേഹം ഭാരതത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ അസ്ഥികലശത്തോടൊപ്പം അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളും സംഗമസ്ഥാനങ്ങളിൽ ഒഴുക്കിയതിൽപിന്നെ, ഗാന്ധിജിയുടെ സ്മരണ നിലനിൽത്തുന്നതിനു് വലിയ കെട്ടിടങ്ങൾ പണിയിച്ചാൽ മതിയെന്നു തീരുമാനിച്ചിരിക്കുകയാണു്. ശിവപാൽഗഞ്ചിൽ ഈ മണ്ഡപം പണിയിച്ചു. മണ്ഡപം മഞ്ഞുകാലത്തു് വെയിൽ കായുന്നതിനു വളരെ കൊള്ളാം. പട്ടികളാണു് കൂടുതലായി വെയിൽ കൊള്ളുന്നതു്. ഇവിടെ മൂത്രപ്പുര പണിയിച്ചിട്ടില്ല. വെയിൽ കായുന്നതോടൊപ്പം ഇതിന്റെ മൂലയിൽ നായ്ക്കൾ മൂത്രിക്കയും

ചെയ്യു. അതു കണ്ടു കണ്ടു് മനുഷ്യരും മണ്ഡപത്തിന്റെ മറവിൽ ചിലപ്പോഠം അതേ പണി ചെയ്തുപോന്നു.

ആ മണ്ഡപത്തിൽ ഇന്നു്, മുടന്തൻ തീയും കൂട്ടി ഇരിക്കുന്നുണ്ടെന്നു് മാസ്റ്റർമാർ കണ്ടു. തീയിൽ എന്തോ മൊരിക്കുന്നുണ്ടായിരുന്നു. അടുത്തുനിന്നു നോക്കുന്നവക്കു്, മൊരിക്കുന്ന സാധനം, ഉണ്ടയായ ഒരു കട്ടിറൊട്ടിയാണെന്നു് മനസ്സിലാകും. അതു് പൊരിച്ചിരുന്നതു് നാലുപാടും ചുററിക്കറങ്ങുന്ന പട്ടികഠംക്കവേണ്ടിയായിരുന്നില്ല. മുടന്തനെ കണ്ടതും, മാസ്റ്റർമാക്കു് ഒരു രസം തോന്നി. അവർ അവിടെ നിന്നു് അയാളോടു വത്തമാനം പറയാൻ തുടങ്ങി. രണ്ടു മിനിററിനുള്ളിൽ അവക്കു മനസ്സിലായി, അയാഠം പകപ്പിനുവേണ്ടി തഹശീലിൽ കൊടുത്തിരുന്ന ഹർജി, അതേപടി, ആവശ്യമില്ലാതെ ഒരു ദമ്പിടി പൈസ പോലും ചെലവു ചെയ്യേണ്ടാത്തവിധം അനുവദിച്ചിട്ടുണ്ടെന്നും പകപ്പു് കിട്ടാറായിട്ടുണ്ടെന്നും.

മാസ്റ്റർമാക്കു് വിശ്വാസം വന്നില്ല.

മുടന്തന്റെ സംഭാഷണത്തിൽ ഇന്നു്, നിരാശാവാദ—ധനനിയതിവാദ — സത്യ — പരാജയവാദ — ഉണ്ടക്കല്ലു — കുഞ്ഞാവാദത്തിന്റെ സ്വാധീനമൊന്നും ഉണ്ടായിരുന്നില്ല. അയാഠം പറഞ്ഞു. “ബാപ്പൂ, ഞാൻ ഇന്നു് എല്ലാം ശരിപ്പെടുത്തീട്ടാണു വന്നതു്. ഹർജിയിൽ പിന്നെയും രണ്ടു തെററുണ്ടായിരുന്നു. അവ ശരിപ്പെടുത്തി.”

ഒരു മാസ്റ്റർ ശുണ്ഠിയെടുത്തു പറഞ്ഞു. “നേരത്തെയും നിന്റെ ഹർജിയിൽ തെററുണ്ടായിരുന്നു. പകപ്പെഴുത്തുകാരൻ എന്തിനാണു് കൂടെക്കൂടെ തെറെറടുത്തു കാണിക്കുന്നതു്. എന്തൊരു കള്ളൻ!”

“ചീത്ത പറയാതെ ബാപ്പൂ”, മുടന്തൻ പറഞ്ഞു. “ഇതു ധമ്മയുദ്ധമാണു്. തെററുകുററങ്ങഠം പറയേണ്ട കാര്യമില്ല. പാവം പകപ്പെഴുത്തു ഗൃഹസ്ഥൻ എന്തു ചെയ്യും? പേനകൊണ്ടു ജോലി ചെയ്യുന്നവരുടെ ജനനം തന്നെ ഇങ്ങിനെയാണു്.”

“അപ്പോഠം പകപ്പെപ്പോഠം കിട്ടും?”

“ഇപ്പോഠം കിട്ടി എന്നു തന്നെ കരുതിക്കൊള്ളൂ, ബാപ്പൂ. പതിനഞ്ചു്—ഇരുപതു ദിവസം. ഫയൽ സദറുടെ അടുത്തു പോയിട്ടുണ്ടു്. ഇനി സദർ ഒപ്പിടണം. പകപ്പു് അവിടെ തന്നെ എഴുതും. പിന്നെ ഇവിടെ മടങ്ങിവരും. പിന്നെ രജിസ്റ്ററിൽ ചേക്കും.”

മുടന്തൻ പകപ്പെടുക്കുന്നതിനുള്ള പദ്ധതികഠം പറഞ്ഞുകൊ

ണ്ടിരുന്നു. അയാളുടെ വർത്തമാനത്തിലും ഗാന്ധിമണ്ഡപത്തിന്റെ ദുർഗ്ഗന്ധത്തിലും മടുപ്പു തോന്നിയ മാസ്റ്റർമാർ എപ്പോഴാണു് പോയതെന്നു് അയാൾ അറിഞ്ഞില്ല. തല ഉയർത്തിയപ്പോൾ, സമീപം, ചിരപരിചിതരായ പട്ടികളും, പന്നികളും, കുപ്പക്കുനകളും ആണു് അയാൾ കണ്ടതു്. അവയുടെ സഹവാസത്തിൽ, അയാൾ ഓഫീസ്സിനെതിരായി വീണ്ടും ധർമ്മയുദ്ധം ചെയ്യാൻ തുടങ്ങി.

സന്ധ്യാസമയം. ഒരു മൂരിക്കുട്ടൻ, ഏററവും ഉഗ്രനായി, കൊമ്പുകൾ ഉയർത്തി, നാലു കാലും പൊക്കി കുതിച്ചുചാടി, കൂത്താടി മണ്ഡപത്തിനടുത്തുകൂടി വന്നു. അവൻ കുറച്ചുനേരം ഓടിക്കൊണ്ടിരുന്നു. പിന്നെ, മുന്നിൽ, ഗോതമ്പു തഴച്ചുവളർന്നുനില്ക്കുന്ന വയലിൽ ഇറങ്ങി ശാന്തനായി. മുടന്തൻ കൈകൂപ്പി പറഞ്ഞു. ''ഇൻസ്പെക്ടർ അവർകൾ ധന്യൻതന്നെ.''

# 11

തഹശീലിന്റെ പ്രധാന കാര്യാലയം ആയിരുന്നിട്ടും, പട്ടണം എന്നു വിളിക്കത്തക്കവിധം ശിവപാൽഗഞ്ചു് അത്ര വലുതായിരുന്നില്ല. അവിടെ ഒരു ഗ്രാമസഭ ഉണ്ടായിരുന്നു. ഗ്രാമക്കാർ അതിനെ ഗ്രാമസഭ തന്നെയാക്കി വച്ചുപുലർത്താൻ ആഗ്രഹിച്ചു. എന്തെന്നാൽ, പട്ടണപ്രദേശത്തിൽ നൽകേണ്ട കൂടിയ നിരക്കിലുള്ള നികുതി നൽകേണ്ടിവരരുതു്. ഈ ഗ്രാമസഭയുടെ പ്രധാൻ, രാമാധീൻ ഭീഖ് മഖേഡവിയുടെ സഹോദരനായിരുന്നു. ഇത്രയും കാലം പ്രധാൻ ആയിരുന്നിട്ടും അദ്ദേഹം ഭ്രാന്താലയത്തിലോ ജയിലിലോ പോയില്ല എന്നതാണു് രസകരം. ഗഞ്ചഹന്മാർക്കിടയിൽ അജ്ഞതയ്ക്കു് പ്രസിദ്ധനായിരുന്നു അദ്ദേഹം. അതിനാൽ പ്രധാൻ ആകുന്നതിനു മുമ്പുതന്നെ സർവ്വർക്കും പ്രിയംകരനുമായിരുന്നു. വെളിയിൽ നിന്നു് ഉദ്യോഗസ്ഥന്മാർ വരുന്ന അവസരങ്ങളിൽ, ഗ്രാമവാസികൾ അദ്ദേഹത്തെ ഒരുതരം ചട്ടത്തിലെടുത്തുവച്ചു് അവരുടെ മുമ്പാകെ ഹാജരാക്കും. എന്നിട്ടു് ഇങ്ങിനെ പറയും. ''സാഹേബ്, പട്ടണവാസക്കാരെ നിങ്ങൾ ആയിരം പ്രാവശ്യം കണ്ടിരിക്കും. ഇപ്പോഴിതാ, ഇവിടുള്ള ചരക്കും കണ്ടിട്ടുപോകൂ.''

ജനവരിമാസത്തിൽ നടക്കേണ്ടതായിരുന്ന ഗ്രാമസഭയുടെ തെരഞ്ഞെടുപ്പായി. നവംബർ തുടങ്ങിക്കഴിഞ്ഞു. ഇപ്രാവശ്യം ആരെ പ്രധാൻ ആയി തെരഞ്ഞെടുക്കണം എന്നതായി പ്രശ്നം. കഴിഞ്ഞ തെരഞ്ഞെടുപ്പുകളിൽ വൈദ്യജി താല്പര്യം കാണിച്ചില്ല. ഗ്രാമസഭയുടെ പ്രവർത്തനങ്ങളെ അദ്ദേഹം ഏററവും ഹീനമായിട്ടാണ് കരുതിയിരുന്നത്. അത് ഒരു തരത്തിൽ ഹീനവും ആയിരുന്നു. ഗ്രാമസഭയിലെ ഉദ്യോഗസ്ഥന്മാർ ചെറുതരക്കാരായിരുന്നു എന്നതാണ് കാരണം. അവക്ക് പോലീസിൻെറ വടിയോ, തഹശീൽദാരുടെ പദവിയോ ഉണ്ടായിരുന്നില്ല. അവരുടെ ദൈനംദിന പ്രവർത്തനങ്ങരം മുഖേന മനുഷ്യത്വത്തിൻെറ അന്തസ്സ് ഇടിഞ്ഞുപോയിരുന്നു. ഗ്രാമസഭയുടെ സ്വത്തുക്കരം സംബന്ധിച്ച് ഗ്രാമസഭയുടെ പ്രധാൻ വ്യവഹാരത്തിനു പോകണം. ഒരു കള്ളൻ മറെറാരു കള്ളനോട് പെരുമാറുന്നപോലെയായിരുന്നില്ല, കച്ചേരിയിൽ വക്കീലന്മാരും, വിദ്വാന്മാരും അവരോട് പെരുമാറിയത്. വ്യവഹാര നടത്തിപ്പിൽ ലോകത്തിൻെറ മുഴുവൻ ശത്രുത സമ്പാദിക്കണം. വിഷമഘട്ടങ്ങളിൽ പോലീസ് അവരെ നോക്കി പുഞ്ചിരിക്കുക മാത്രമേ ചെയ്യൂ. ചിലപ്പോരം കനത്ത അക്ഷരങ്ങളിൽ പ്രധാൻജി എന്നു വിളിച്ച്, പോലീസ് സ്റ്റേഷൻെറ വെളിയിലെ ഭൂമിശാസ്ത്രം പഠിപ്പിക്കും.

എന്നാൽ ഇപ്പോരം കുറച്ചുനാളായി വൈദ്യജിയുടെ നോട്ടം ഗ്രാമസഭയിലും പതിഞ്ഞിരിക്കുകയാണ്. അദ്ദേഹം പ്രധാനമന്ത്രിയുടെ ഒരു പ്രസംഗം ഈയിടെ ഏതോ പത്രത്തിൽ വായിച്ചതാണു കാരണം. സ്കൂരം, സഹകരണസംഘം, ഗ്രാമപ്പഞ്ചായത്ത് എന്നിവ മുഖേന മാത്രമേ ഗ്രാമോദ്ധാരണം നടത്തുവാൻ കഴിയൂ എന്നാണ് അതിൽ പറഞ്ഞിരുന്നത്. വൈദ്യജിക്ക് പെട്ടെന്ന് ഓർമ്മവന്നു, താൻ ഇതുവരെ കോ—ഓപ്പറേററീവ് യൂണിയനും കോളേജും മുഖേന മാത്രമാണ് ഗ്രാമോദ്ധാരണം നടത്തിപ്പോന്നതെന്നും, തൻെറ പക്കൽ ഗ്രാമപ്പഞ്ചായത്ത് ഇല്ലെന്നും. "അഹാ!" അദ്ദേഹം ആലോചിച്ചിരിക്കണം, "ഇതുവരെ ശിവപാൽഗഞ്ചിൻെറ ഉദ്ധാരണം ശരിയായ രീതിയിലല്ല നടന്നിരുന്നത്" എന്ന്. കാര്യം എന്തെന്ന് ഇപ്പോരം അദ്ദേഹത്തിനു മനസ്സിലായി.

താല്പര്യം തോന്നിയ മാത്രയിൽ പല കാര്യങ്ങളും മുന്നിലെത്തി. രാമാധീൻെറ സഹോദരൻ ഗ്രാമസഭയെ നശിപ്പിച്ചിരിക്കുന്നു. ഗ്രാമത്തിലെ പുറമ്പോക്കു ഭൂമി, ആളുകരം മന:

പൂർവ്വം കൈവശപ്പെടുത്തിയിരിക്കുന്നു. പ്രധാൻ കൈക്കൂലി മേടിച്ചിരിക്കുമെന്നതു് തീർച്ചതന്നെ. ഗ്രാമപ്പഞ്ചായത്തിനു് പണമില്ല. തീർച്ചയായും പ്രധാൻ അപഹരണം നടത്തിയിരിക്കണം. ഗ്രാമത്തിൽ മലിനവസ്തുക്കൾ വളരെയധികം. പ്രധാൻ തന്നെ പന്നിക്കുട്ടി ആണു്. പ്രധാൻെറ പരാതിയെ അടിസ്ഥാനമാക്കി, പോലീസുകാർ വളരെപ്പേരുടെമേൽ കേസ്സെടുക്കുന്നു. അയാൾ പോലീസിൻെറ ദല്ലാളായിരിക്കുന്നു, അയാൾക്കു തോക്കു് ഉപയോഗിക്കാൻ ലൈസൻസ് ലഭിച്ചിരിക്കുന്നു. തീർച്ചയായും അതു കൊള്ളയ്ക്കു് ഉപയോഗപ്പെടുത്തുന്നുണ്ടാവണം. കഴിഞ്ഞ വർഷം, ബജരംഗി കൊലചെയ്യപ്പെട്ടു. അതെന്തിനു നടന്നു എന്നു് തെളിഞ്ഞിട്ടില്ല.

ഭംഗ് കുടിക്കുന്നവർക്കു്, കഞ്ചാവു് അരയ്ക്കുന്നതു് ഒരു കലയാണു്, കവിതയാണു്, പൂജയാണു്, ജാലവിദ്യയാണു്, കരവിരുതാണു്. അരയണത്തുട്ടുപോലുള്ള ചെറിയ ഇല ചവച്ചരച്ചു് അതിൽനിന്നൂറുന്ന നീരു് കുടിച്ചാൽ വിശേഷരീതിയിലുള്ള ലഹരി വരും; ഈ ലഹരി വിലകുറഞ്ഞതാണു്. ഇലയുടെ കൂടെ ബദാം, വലിയ മുന്തിരിങ്ങ, കൽക്കണ്ടം, ഉണക്കിയ പനിനീരിതളുകൾ, പാൽ, പാലാട, തുടങ്ങിയവ ചേർത്തുണ്ടാക്കുന്നതാണു് ആദർശയോഗ്യം. അരകല്ലും കുഴവിയും ഒട്ടിപ്പിടിക്കുമാറു് കഞ്ചാവു് അരയണം. കുടിക്കുംമുമ്പു് ശങ്കരഭഗവാനെ സ്തുതിക്കുന്ന സ്തോത്രം ചൊല്ലണം. ഈ കാര്യപരിപാടിയെല്ലാം വ്യക്തിപരമാകരുതു്. സാമൂഹ്യമായിരിക്കണം.

ഭംഗിൻെറ ഈ സാമൂഹ്യവശത്തെ ആവേശകരമാക്കിത്തീർക്കുക എന്നതായിരുന്നു വൈദ്യജിയുടെ സ്വീകരണശാലയിൽ സനീചറിൻെറ ചുമതല. അദ്ദേഹം പതിവുപോലെ കഞ്ചാവു് അരച്ചുകൊണ്ടിരിക്കുകയാണു്. അയാളെ ആരോ വിളിച്ചു. "സനീചർ!"

സനീചർ സീൽക്കരിച്ചു പത്തി ഉയർത്തുന്നതുപോലെ എഴുന്നേററു. വൈദ്യജി പറഞ്ഞു. "ഭംഗിൻെറ ജോലി മററാരെയെങ്കിലും ഏല്പിച്ചിട്ടു് ഇങ്ങടുത്തുവാ."

രാജിക്കു നിർബന്ധിക്കപ്പെട്ട മന്ത്രിയെപ്പോലെ ദേഷ്യംകൊണ്ടു് അയാൾ അസ്പഷ്ടമായി പിറുപിറുക്കാൻ തുടങ്ങി. "ആരെ ഏല്പിക്കും? ഈ ജോലി ചെയ്യുന്ന ആരെങ്കിലും

ഉണ്ടോ? ഇന്നത്തെ പിള്ളേർക്ക് ഇതു വല്ലതും അറിയാമോ? മഞ്ഞളും കുരുമുളകും അരയ്ക്കും പോലെ അരച്ചു തരും.'' എങ്കിലും അയാൾ അരകല്ലും കുഴവിയും, ഒരു ചെറുപ്പക്കാരനെ ഏല്പിച്ചിട്ട് കൈകഴുകുകയും, കൈ അണ്ടർവെയറിന്റെ പുറകിൽ തുടയ്ക്കുകയും ചെയ്തിട്ട് വൈദ്യജിയുടെ അടുത്തുവന്നു നിന്നു.

പീഠത്തിൽ വൈദ്യജിയും, രംഗനാഥും, ബദ്രിഫയൽമാനും, പ്രിൻസിപ്പൽ സാഹേബും ഇരിപ്പുണ്ട്. പ്രിൻസിപ്പൽ ഒരു കോണിലേയ്ക്ക് ഒഴിഞ്ഞു മാറിയിട്ടു പറഞ്ഞു. ''ഇരുന്നാലും സനീചർജീ!''

ഈ വർത്തമാനം സനീചറിനെ ഞെട്ടിച്ചുകളഞ്ഞു. അയാൾ ഒടിഞ്ഞ പല്ല് വെളിയിൽ കാട്ടിക്കൊണ്ട് നെഞ്ചിലെ രോമം മാന്താൻ തുടങ്ങി. അയാൾ ഒരു വിഡ്ഢിയുടെ മാതിരി പെരുമാറി. എന്തെന്നാൽ കൗശലത്തെ നേരിടേണ്ടതു് എങ്ങിനെയെന്നു് അയാൾക്കു് അറിയാമായിരുന്നു. അയാൾ പറഞ്ഞു. ''പ്രിൻസിപ്പൽ സാഹേബേ, അങ്ങേയ്ക്കൊപ്പം ഇരുത്തി എന്നെ നരകത്തിൽ തള്ളരുതേ.''

ബദ്രി ഫയൽമാൻ ചിരിച്ചു. ''അളിയാ, കഞ്ചാവുപണിതുത്തെറിയാൻ പോകുകയാണോ? പ്രിൻസിപ്പൽ സാഹേബ്ബിനടുത്തിരിക്കുന്നതുകൊണ്ടു് നരകത്തിൽ പോകുമോ?'' പിന്നെ ശബ്ദം മാററി പറഞ്ഞു. ''അവിടിരിക്കു.''

വൈദ്യജി ഒരു മഹാകാര്യം പറയുന്ന രീതിയിൽ പറഞ്ഞു. ''ഇങ്ങിനെ പറയരുതു് ബദ്രി. മംഗൽദാസ്ജി ആരാകാനാണു പോകുന്നതെന്നു വല്ല വിവരവും നിനക്കുണ്ടോ?''

അനേക വർഷങ്ങൾക്കു ശേഷം, സനീചർ തന്റെ യഥാർത്ഥ പേരു് ആദ്യമായി കേട്ടു. അയാൾ ഇരുന്നു. പിന്നെ വലിമയോടെ പറഞ്ഞു. ''ഫയൽമാനെ ശാസിക്കാതെ മഹാരാജ്. അദ്ദേഹത്തിനു് വയസ്സിപ്പോൾ എത്രയായി? കാലമാകുമ്പോൾ എല്ലാം മനസ്സിലായിക്കൊള്ളും.''

വൈദ്യജി പറഞ്ഞു. ''ഇനി പറയാനുള്ളതു പറഞ്ഞാട്ടെ, പ്രിൻസിപ്പൽ സാഹേബ്.''

ഔധി ഭാഷയിൽ അദ്ദേഹം പറയാൻ തുടങ്ങി. ''പറയാനെന്തിരിക്കുന്നു? നിങ്ങൾക്കൊക്കെ എല്ലാം അറിയാമല്ലോ. ഗ്രാമസഭയുടെ തെരഞ്ഞെടുപ്പു നടക്കാൻ പോവുകയാണ്. ഇവിടുത്തെ പ്രധാൻ വലിയൊരാളാണ്. അയാൾ കോളേജ് കമ്മററിയിലെ അംഗവും ആണ്. ഒരു പ്രകാരത്തിൽ എന്റെയും മേലധികാരി.''

വൈദ്യജി പെട്ടെന്നു പറഞ്ഞു. "കോംക്കു മംഗൽദാസ്, ഇപ്രാവശ്യം ഞങ്ങാം നിങ്ങളെ ഗ്രാമസഭയുടെ പ്രധാൻ ആക്കും."

സനീചറിന്റെ മുഖം ചുളിഞ്ഞു പിരിയാൻ തുടങ്ങി. അയാാം കൈകൂപ്പി. ദേഹം രോമാഞ്ചം കൊള്ളുകയും കണ്ണുകാം നിറയുകയും ചെയ്തു. ഗോപ്യമായ ഒരു രോഗം ബാധിച്ച ഉദ്യോഗസ്ഥനു് ഏതെങ്കിലും മെഡിക്കൽ അസോസ്യേഷന്റെ ചെയർമാൻ സ്ഥാനം സ്വീകരിക്കാൻ ക്ഷണം കിട്ടിയാൽ അയാളുടെ സ്ഥിതി എന്തായിരിക്കും? ആ സ്ഥിതിയിലായി സനീചർ. അയാാം സ്വയം നിയന്ത്രിച്ചു് പറഞ്ഞു. "ഇല്ല മഹാരാജ്, എന്നെപ്പോലെ കൊള്ളരുതാത്ത ഒരുവനെ, ഈ വിധം യോഗ്യനായി കരുതുന്നതു വലിയ കാര്യം തന്നെ. പക്ഷേ ഈ ബഹുമതി സ്വീകരിക്കുന്നതിനുള്ള യോഗ്യത എനിക്കില്ല."

പ്രിൻസിപ്പൽ പറയാൻ തുടങ്ങി. "ഏതു് അണ്ടനും അടകോടനും പ്രധാൻ ആകാം. വമ്പിച്ച പദവി ആണു്. ഗ്രാമത്തിലെ സ്വത്തിന്റെ മുഴുവൻ ഉടമസ്ഥൻ! വേണമെന്നു വച്ചാൽ ഒററദിവസം കൊണ്ടു് ലക്ഷക്കണക്കിനു പണം എടുത്തു മറിക്കാനും കഴിയും. ഓണററി മജിസ്ട്രേട്ടു് ആണു്. വേണമെന്നു തോന്നിയാൽ ഗ്രാമത്തിലുള്ളവരെ മുഴുവൻ 107—ാംവകുപ്പിനു് ചാർജ്ജു് ചെയ്തു ജയിലിലടയ്ക്കാം. വലിയ വലിയ ഉദ്യോഗസ്ഥന്മാർ വന്നു് വാതില്ക്കൽ കാത്തിരിക്കും. ഏഷണി പറയുന്നവരെ സഹവസിപ്പിക്കുന്നതു ബുദ്ധിമുട്ടാകും. കടലാസിൽ ഒന്നു മുദ്രവച്ചു കൊടുക്കണം. പിന്നെ തോന്നും പോലെ എണ്ണയും പഞ്ചസാരയും പിടിച്ചു വാങ്ങണം. അയാളുടെ ആജ്ഞയില്ലാതെ ഗ്രാമത്തിലെ തൊട്ടിയിൽ ചവറിടാൻ പോലും വയ്യ. എല്ലാം അയാളുടെ ഉപദേശം അനുസരിച്ചേ നടക്കൂ. എല്ലാവരുടേയും താക്കോൽ അയാളുടെ കൈയിലാണു്. അവകാശിയില്ലാത്ത എല്ലാററിന്റേയും അവകാശി അയാാം തന്നെ. എന്തു വിചാരിക്കുന്നു സനീചർ?"

സനീചർ വിനയപൂർവ്വം കൈകൂപ്പി. ഇത്രയും മാത്രം പറഞ്ഞു. "ഞാൻ എന്തു ചെയ്യണം? ലോകം മുഴുവൻ പറയും, നിങ്ങളൊക്കെ ഉണ്ടായിരുന്നിട്ടും ശിവപാൽഗഞ്ചിൽ ഒരു തൊഴിലില്ലാത്തവനെ—"

പ്രിൻസിപ്പൽ സാഹേബ്, ചിരപരിചിതമായ 'ഛേ, ഛേ' പറയുകയും ഔധി ഭാഷാ പ്രയോഗം നടത്തുകയും ചെയ്തിട്ടു

പറഞ്ഞു. ''താങ്കൾക്ക് ഭ്രാന്താണോ സനീചർജീ! നമ്മുടെ രാജ്പൂർ ഗ്രാമസഭയിൽ, അവിടത്തെ ബാബു സാഹേബ്, അദ്ദേഹത്തിന്റെ ഉഴവുകാരനെ പ്രധാൻ ആക്കി. വലിയ ആളുകളാരും ഇക്കാര്യത്തിൽ ആലോചിക്കാതെ ചെന്നു ചാടുകയില്ല.''

പ്രിൻസിപ്പൽ സാഹേബ്, ഉദ്ദേശമില്ലാതെ സംസാരിച്ചു കൊണ്ടിരുന്നു. ''മാനേജർ സാഹേബ്, ആ ഉഴവുകാരൻ സഭാപതി ആയപ്പോൾ പ്രൗഢി കാണിച്ചു. ഒരിക്കൽ തഹശീലിൽ നടന്ന ആഘോഷത്തിന്റെ കഥ പ്രസിദ്ധമാണ്. ഡെപ്യൂട്ടി വന്നിട്ടുണ്ടായിരുന്നു. എല്ലാ പ്രധാൻമാരും ഇരിക്കുകയായിരുന്നു. ശോഭയേറിയ പരവതാനി വിരിച്ചാണ് ഇരുത്തിയിരുന്നത്. ഡെപ്യൂട്ടി സാഹേബ് കസേരയിൽ ഇരുന്നു. അപ്പോൾ ഉഴവുകാരൻ റാം ചോദിച്ചു, ഞങ്ങളെ പരവതാനിയിൽ ഇരുത്തിയിട്ട് ഡെപ്യൂട്ടി സാഹേബിനെ കസേരയിൽ ഇരുത്തിയതു് എവിടത്തെ ന്യായമാണെന്ന്. ഡെപ്യൂട്ടി സാഹേബും പുത്തൻ പയ്യൻ ആയിരുന്നു. തക്കമായി. ഇരുഭാഗത്തും അതു് അഭിമാനത്തിന്റെ പ്രശ്നമായി. പ്രധാൻമാർ ഉഴവുകാരൻ റാമിന്റെ ഭാഗത്തു ചേർന്നു. 'ഇങ്ക്വിലാബ് സിന്ദാബാദ്'' വിളി തുടങ്ങി. ഡെപ്യൂട്ടി സാഹേബ് കസേരയിൽ തന്നെ ഇരുന്നുകൊണ്ട്, 'ശാന്തി, ശാന്തി' എന്നു വിളിച്ചു പറഞ്ഞു. പക്ഷെ ശാന്തി എവിടെ, ശകുന്തള എവിടെ? യോഗത്തിലിരിക്കുവാൻ പ്രധാൻമാർ കൂട്ടാക്കിയില്ല. രാജ്പൂരിലെ ഉഴവുകാരൻ ആ പ്രദേശത്തെ നേതാവായി. പിറ്റേ ദിവസം, മൂന്നു പാർട്ടികൾ മെമ്പർ ആകണമെന്നപേക്ഷിച്ചു. എന്നാൽ ബാബു സഹേബ് പറഞ്ഞു, സമയമായിട്ടില്ലെന്നു്. ഏതു പാർട്ടിയിൽ ചേരണമെന്നു് പിന്നീട് അറിയിക്കുമെന്നു്.''

സനീചറിന്റെ കാതുകളിൽ 'ഇങ്ക്വിലാബ് സിന്ദാബാദ്'' മുഴങ്ങിക്കൊണ്ടിരുന്നു. അയാളുടെ ഭാവനയിൽ, നഗ്നശരീരനായി, അണ്ടർവെയർ മാത്രം ധരിച്ചിട്ടുള്ള ഒരാളിന്റെ പിന്നിൽ നൂറ്—ഇരുനൂറ് ആളുകൾ മുദ്രാവാക്യം മുഴക്കിക്കൊണ്ടിരുന്നു. വൈദ്യജി പറഞ്ഞു. ''ഇതു് മാന്യതയില്ലായ്മ ആയി. ഞാൻ പ്രധാൻ ആയിരുന്നെങ്കിൽ എഴുന്നേറ്റു പോയേനെ. പിന്നെ രണ്ടു മാസം കഴിഞ്ഞു ഗ്രാമസഭയിൽ ഉത്സവം നടത്തിയേനെ. ഡെപ്യൂട്ടിസാഹേബിനേയും ക്ഷണിച്ചേനെ. അദ്ദേഹത്തെ പരവതാനിയിൽ ഇരുത്തിയേനെ.

അതിനുശേഷം സ്വയം കസേരയിൽ ഇരുന്നു പ്രസംഗിച്ചു കൊണ്ടു പറഞ്ഞതിനെ, "ബന്ധുക്കളേ, കസേരയിൽ ഇരിക്കുന്നതിൽ എനിക്കു് സ്വാഭാവികമായും സങ്കടമുണ്ടു്. പക്ഷെ അതിഥി സല്ക്കാരത്തെ സംബന്ധിച്ച ഈ നിയമം, ഇന്ന തീയതിയിൽ നമ്മെ തഹശീലിൽ ക്ഷണിച്ചുവരുത്തി ഡെപ്യൂട്ടി പഠിപ്പിച്ചുതന്നിരിക്കുകയാണു്. അതിനാൽ, അദ്ദേഹം പഠിപ്പിച്ചുതന്നതനുസരിച്ചു് എനിക്കു് ഈ അസൗകര്യം സഹിക്കേണ്ടിവന്നു." ഇങ്ങിനെ പറഞ്ഞിട്ടു് വൈദ്യജി സ്വന്തം ബുദ്ധിയിൽ സന്തോഷിച്ചു പൊട്ടിച്ചിരിച്ചു. രംഗനാഥിൻെറ പിന്തുണയ്ക്കുവേണ്ടി പറഞ്ഞു. "എന്താ മോനേ, ഇതു് ഉചിതമല്ലേ?"

രംഗനാഥു് പറഞ്ഞു. "ശരിതന്നെ. കുറുക്കൻെറയും കൊക്കിൻെറയും കഥയിൽ ഈ ഉപായം ഞാൻ പഠിച്ചിട്ടുണ്ടു്."

വൈദ്യജി സനീചരോടു പറഞ്ഞു. "അപ്പോഠം ശരി. ആ വിവരം കേട്ടവൻ, മഞ്ഞളും കുരുമുളകും അരസ്സുംപോലെ ഭംഗു് അരച്ചുകളഞ്ഞോ എന്നു ചെന്നു നോക്കു്. ചെല്ലു്, നിൻെറ കൈ ചെല്ലാതെ നിറം ശരിക്കു കിട്ടുകയില്ല."

ബദ്രി ഫയൽമാൻ വാതില്ക്കൽ നിന്നു പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "പോ അളിയാ, ഇനി പോയി ഭംഗു് അരസ്സു്."

കുറച്ചു നേരം നിശ്ശബ്ദമായിരുന്നു. പിന്നെയും പ്രിൻസിപ്പൽ സാഹേബു്, സാവധാനം പറഞ്ഞു. "അനുവാദം ഉണ്ടെങ്കിൽ ഖന്നാമാസ്റ്ററെപ്പററി ഒരു കാര്യം പറയാം."

വൈദ്യജി പുരികം നെററിവരെ ഉയർത്തി അനുവാദം നൽകി. പ്രിൻസിപ്പൽ പറഞ്ഞു. "ഒരു സംഭവം ഉണ്ടായി. മിനിയാന്നു സന്ധ്യയ്ക്കു് ഗയാദീൻെറ മുററത്തു് കല്ലുപോലെ എന്തോ ഒന്നു വീണു. ഗയാദീൻ അപ്പോഠം പറമ്പിൽ പോയിരിക്കുകയായിരുന്നു. ബേലയുടെ അപ്പച്ചി അതെടുത്തുനോക്കി. ചുരുട്ടിയ ഒരു എഴുത്തുകവറായിരുന്നു അതു്. വായിച്ചു കേഠപ്പിക്കാൻ അപ്പച്ചി ബേലയോടു പറഞ്ഞു. പക്ഷെ, ബേലയ്ക്കു് അതു വായിക്കാൻ അറിഞ്ഞുകൂടായിരുന്നു."

രംഗനാഥു് ശ്രദ്ധിച്ചു കേഠക്കുകയായിരുന്നു. അയാഠം ചോദിച്ചു. "ഇംഗ്ലീഷിലല്ലേ എഴുതിയിരുന്നതു്?"

"ആരെങ്കിലും ഇംഗ്ലീഷിൽ എഴുതുമോ? ഹിന്ദിയിൽ തന്നെയായിരുന്നു അതു്. പക്ഷെ, കുമാരി അതെങ്ങിനെ വായിക്കും? അതൊരു പ്രേമലേഖനമായിരുന്നു."

വൈദ്യജി മിണ്ടാതിരുന്നു കേൾക്കുകയാണു്. അതാരെഴുതി എന്നു ചോദിക്കാനുള്ള ധൈര്യം രംഗനാഥിനുണ്ടായില്ല.

പ്രിൻസിപ്പൽ പറഞ്ഞു. "ആരാണതു് എഴുതിയതെന്നു് അറിഞ്ഞുകൂടാ. ഖന്നാമാസ്റ്ററുടെ കൂട്ടുകെട്ടിൽ പെട്ടവരുടെ പണിയാണതെന്നാണു് എനിക്കു തോന്നുന്നതു്. ഗുണ്ടകളാണു്, ഗുണ്ടകൾ. പക്ഷെ ഖന്നാമാസ്റ്റർ താനല്ല എന്ന പ്രചരണം നടത്തിവരികയാണു്. ആ എഴുത്തു് റുപ്പൻ ബാബു അയച്ചതാണെന്നു പറയുന്നു. അയാളുടെ ഈ ധൈര്യം അങ്ങയുടെ വംശത്തിനു കളങ്കം ഉണ്ടാക്കും."

അതു് വൈദ്യജിയിൽ എന്തെങ്കിലും പ്രതികരണം ഉണ്ടാക്കിയതായി തോന്നിയില്ല, ഒരു മിനിറേറാളം അദ്ദേഹം മിണ്ടാതിരുന്നു എന്നതൊഴിച്ചാൽ. പിന്നെ അദ്ദേഹം പറഞ്ഞു "അതെങ്ങിനെ എന്റെ വംശത്തിനു കളങ്കം ഉണ്ടാക്കാൻ? കളങ്കം ഉണ്ടായിക്കൊണ്ടിരിക്കുന്നതു് ഗയാദീന്റെ വംശത്തിനാണു്. കന്യക അദ്ദേഹത്തിന്റെയാണു്."

# 12

കാർത്തിക പൗർണ്ണമിക്കു്, ശിവപാൽഗഞ്ചിൽ നിന്നു് ഏകദേശം അഞ്ചു മൈൽ അകലെ ഒരു ഉത്സവം നടക്കാറുണ്ടു്. അവിടം കാടാണു്. ഒരു കുന്നും അതിന്മേൽ ഒരു ദേവീക്ഷേത്രവും ഉണ്ടു്. ചുററും ഏതോ പഴയ കെട്ടിടം തകർന്നു ചിതറിയ അവശിഷ്ടങ്ങൾ കാണാം. കാട്ടിൽ നെല്ലി, മക്കോയ്, ഇലന്ത എന്നിവ പടർന്നു പന്തലിച്ചു നില്ക്കുന്നു. കുന്നും കുഴിയുമായ തറ. മുയൽ മുതൽ ചെന്നായ് വരെ ജന്തുക്കളും, ഭട്ടാചാര്യന്മാർ മുതൽ കൊള്ളക്കാർ വരെയുള്ള മനുഷ്യരും ഇവിടെ ഒളിച്ചു താമസിക്കുന്നു. സമീപം സ്ഥിതിചെയ്യുന്ന ഗ്രാമങ്ങളിൽ ആത്മീയ പ്രേമബദ്ധരായിത്തീരുന്നവർ, അതിനു് ശാരീരികമായ വ്യാഖ്യാനം നൽകുന്നതു് ഈ കാട്ടിലാണു്. പട്ടണത്തിൽനിന്നും ഉല്ലാസയാത്രക്കാരുടെ ജോടികൾ ഇവിടെ വരാറുണ്ടു്. അവർ അന്യോന്യം ക്രിയാത്മകമായ പ്രേമവിജ്ഞാനം കാട്ടുകയും കൂടെക്കൂടെ ക്ഷേത്രദർശനം നടത്തുകയും ചെയ്തിട്ടു്, തളർന്ന ശരീരവും ചുളിഞ്ഞ വസ്ത്രങ്ങളും, വികസിച്ച മനസ്സുമായി മടങ്ങിപ്പോകും.

ഈ പ്രദേശത്തുള്ളവർ, ഈ കുന്നിനെ ഓർത്ത് അഭിമാനം കൊണ്ടിരുന്നു. അവരുടെ അജന്തയും, എല്ലോറയും, ഖജുരാഹോവും, മഹാബലിപുരവും ആണ് ഇവിടം. ദേവാസുരയുദ്ധത്തിനുശേഷം ദേവന്മാർ സ്വന്തം കൈകൾകൊണ്ട് ദേവിക്കു താമസിക്കാൻ പണിതതാണ് ഈ ക്ഷേത്രം എന്നായിരുന്നു അവരുടെ വിശ്വാസം. കുന്നിന്റെ ചുവട്ടിൽ, വളരെ വലിയ നിധികൾ ഉണ്ടെന്നു് അവർ പറഞ്ഞുപോന്നു. അങ്ങിനെ, അർത്ഥം, ധർമ്മം, ചരിത്രം എന്നിവയുടെ അടിസ്ഥാനത്തിൽ മാഹാത്മ്യമേറിയതായിരുന്നു കുന്ന്.

ഈ കുന്ന് ഒന്നു പരിശോധിക്കണമെന്നു്, ചരിത്രവും പുരാതത്വവും വായിച്ചപ്പോൾ രംഗനാഥിനും അതിയായ ആഗ്രഹം ഉണ്ടായി. അവിടത്തെ പ്രതിമകൾ ഗുപ്തകാലത്തെയാണെന്നും 'ടെറാക്കോട്ട' എന്നു പറയപ്പെട്ടിരുന്ന അവിടത്തെ മൺപാത്ര ശകലങ്ങൾ മൗര്യകാലത്തെയാണെന്നും അദ്ദേഹത്തെ ആരോ ധരിപ്പിച്ചു.

സ്ത്രീകളും അവരുടെ പിമ്പെ കുഞ്ഞുങ്ങളും പുരുഷന്മാരും, പൊടിപടലത്തിന്റെ കൊടുങ്കാററുയർത്തി മുന്നോട്ടു നീങ്ങുകയാണ്. കാളവണ്ടികൾ അത്ഭുതകരമാംവിധം തങ്ങൾക്കുള്ള വഴി ഉണ്ടാക്കി മത്സരിച്ചോടിപ്പൊയ്ക്കൊണ്ടിരിക്കുന്നു. കാൽനടക്കാർ, അതിനെക്കാൾ അത്ഭുതകരമാംവിധം സ്വയം ചവുട്ടി അരയ്ക്കപ്പെടുന്നതിൽനിന്നു രക്ഷപെടുന്നു. നഗരങ്ങളിലെ നാൽക്കവലകളിൽ എതിരെ വരുന്ന മോട്ടോർ വണ്ടികൾ മുട്ടി തങ്ങൾ തവിടുപൊടിയാകാത്തതു് പോലീസിന്റെ ശ്രദ്ധകൊണ്ടല്ല, ആളുകളുടെ ആത്മരക്ഷാവാസനകൊണ്ടാണെന്നും അവർ തെളിയിച്ചു. കാട്ടിൽ, പോലീസിന്റെ സഹായമില്ലാതെ, പ്രകൃതി മുയലിനെ ഹിംസ്രജന്തുക്കളിൽ നിന്നു രക്ഷിക്കുന്നില്ലേ, അതുപോലെ. നഗരങ്ങളിൽ, ടക്ക് ഡ്രൈവർമാർ ഉണ്ടായിരുന്നിട്ടും, കാൽനടയാത്രക്കാർ ജീവിച്ചു പോകുന്നതുപോലെ ഈ ഉത്സവത്തിനു പോകുന്നവരും കാളവണ്ടികൾ തട്ടി അരഞ്ഞുപോകാതെ രക്ഷ പ്രാപിച്ചു.

ഉത്സാഹം ഉച്ചകോടിയിലെത്തിയിരുന്നു ഈ ഉത്സവത്തിൽ. ആൾ ഇന്ത്യാ റേഡിയോ ഇതേപ്പററി റണ്ണിംഗ് കമൻററി നടത്തിയിരുന്നെങ്കിൽ, പഞ്ചവത്സരപദ്ധതികളുടെ ഫലമായി ജനങ്ങൾ അത്യന്തം സുഖസമ്പന്നരായി കഴിയുന്നുവെന്നും, അവർ ആടിയും പാടിയും, അന്യോന്യം സ്നേഹിച്ചും, ആനന്ദ

ത്തിലാററാടി ഉത്സവത്തിനു പൊയ്ക്കൊണ്ടിരിക്കുന്നു എന്നും പറയുമായിരുന്നു.

രംഗനാഥ് ഗ്രാമത്തിൽവന്നു് രണ്ടുമാസമാകാറായി. ചിരിപ്പിക്കാൻ സന്നിചർ ഉള്ളതുകൊണ്ടു്, താൻ ബിർളയേയും ഡാൽമിയയേയുംകാരം മഹാനായി എന്നു് അയാരം കരുതിയില്ല. ഉത്സവത്തിലെ ഉത്സാഹത്തിമിപ്പിന്റെ പൊള്ളത്തരം രംഗനാഥിനു വേഗം തന്നെ അനുഭവപ്പെട്ടു.

മഞ്ഞു തുടങ്ങിക്കഴിഞ്ഞിരുന്നെങ്കിലും ഒരുത്തന്റെയും ദേഹത്തു് കമ്പിളി ഉണ്ടായിരുന്നില്ല. ചില കുഞ്ഞുങ്ങരം കീറിയ സ്വെററുകരം ധരിച്ചിരുന്നു. സ്ത്രീകരം നിറമുള്ളതും വില കുറഞ്ഞതും ആയ സിൽക്കു സാരികളാണു് ചുററിയിരുന്നതു്. എല്ലാവരും നഗ്നപാദരായിരുന്നു. ആണുങ്ങളുടെ കാര്യം പറയാതിരിക്കുകയാണു ഭേദം. ഹിന്ദുസ്ഥാനി പരിഷ്കാരം തന്നെ. പകുതി മോടിയേറിയവർ; പകുതി അഴുക്കു നിറഞ്ഞവർ.

ഇവയെല്ലാം കാണുകയും മനസ്സിലാക്കുകയും ചെയ്യുന്നതിനെ അപേക്ഷിച്ചു് എത്രയോ സുന്ദരമാണു് പുരാതത്വം പഠിക്കൽ. സ്വയം ശപിച്ചുകൊണ്ടു് അയാരം ആലോചിച്ചു. പിന്നെ റുപ്പൻബാബുവിന്റെ നേക്കു് മുഖം തിരിച്ചു.

റുപ്പൻ ബാബു, മൂന്നു സൈക്കിരം യാത്രക്കാരെ ഒച്ചയിട്ടുകൊണ്ടു് താഴെയിറക്കി. ആരംക്കൂട്ടത്തിൽനിന്നു് ഒഴിഞ്ഞു്, വഴിയരികിൽ സൈക്കിരം ചാരി അവർ നില്പായി. അവരുടെ നേതാവെന്നു തോന്നിക്കുന്ന മനുഷ്യൻ, തലയിൽനിന്നു് നിറം മങ്ങിയ ഹാററു് ഊരി മുഖം വീശിത്തുടങ്ങി. തണുപ്പുണ്ടായിരുന്നു എങ്കിലും അയാളുടെ നെററി വിയർത്തിട്ടുണ്ടു്. അയാരം ഹാഫു് പാൻറും, കമ്മീസും, തുറന്ന കഴുത്തുള്ള കോട്ടും ധരിച്ചിരുന്നു. വെളിയിലേയ്ക്കു തള്ളിനില്ക്കുന്ന വയററിൽക്കൂടി ഹാഫു് പാൻറു് ഊരു പോകാതിരിക്കാൻ അരപ്പട്ടയിട്ടു മുറുക്കിയിരിക്കുന്നു. വയററിന്റെ വിസ്തൃതി മിക്കവാറും രണ്ടു തുല്യ ഭാഗങ്ങളായി വീതിച്ചു വരത്തക്ക വിധമാണു് അതു ചെയ്തിരിക്കുന്നതു്. നേതാവിന്റെ രണ്ടു ചങ്ങാതിമാരും ധോത്തിയും കുർത്തയും തൊപ്പിയും ധരിച്ചിരിക്കുന്നു. കാഴ്ചയിൽ വകതിരിവുകെട്ടവരായി തോന്നിയിരുന്ന അവർ നേതാവിനോടു് വളരെ മര്യാദയോടെയാണു് പെരുമാറിയിരുന്നതു്.

''മേളയിൽ ഇന്നു സർവത്ര പൈസയുടെ കളിയായിരിക്കും സായിപ്പേ!'' റുപ്പൻബാബു ചിരിച്ചുകൊണ്ടു് ആ മനുഷ്യ

നോട്ട് വിളിച്ചു പറഞ്ഞു. ആ മനുഷ്യൻ കണ്ണടച്ച്, തലയാട്ടിക്കൊണ്ട് കാര്യം മനസ്സിലാക്കിയതുപോലെ പറഞ്ഞു. "ആയിരിക്കാം, പക്ഷെ, ഇപ്പോൾ പൈസയ്ക്കു വിലയില്ലല്ലോ റുപ്പൻബാബൂ!"

റുപ്പൻബാബു ആ മനുഷ്യനോട് മററു ചിലതും പറഞ്ഞു. അത് മിഠായിയുടെയും പ്രത്യേകതരം പാൽക്കട്ടിയുടെയും കാര്യമായിരുന്നു. പെട്ടെന്ന് ആ മനുഷ്യൻ റുപ്പൻബാബുവിൻെറ വർത്തമാനം കേൾക്കുന്നതു നിർത്തി. അയാൾ പറഞ്ഞു. "നില്ക്കണേ റുപ്പൻബാബൂ!" പിന്നെ, സൈക്കിൾ ഒരു കൂട്ടുകാരൻെറ കൈയിൽ പിടിച്ചേല്പിക്കുകയും ഹാററ് മറെറയാളിൻെറ കൈയിൽ കൊടുക്കുകയും ചെയ്തിട്ട്, തടിച്ച കാലുകൾ അങ്ങോട്ടുമിങ്ങോട്ടും ചരിച്ചു നടന്ന് സമീപമുള്ള തുവര വയലിൽ എത്തി. വയലിൻെറ നടുക്കുള്ള നടവരമ്പിൽക്കൂടി വളരെപ്പേർ വരുന്നുണ്ടെന്ന കാര്യവും, തുവരച്ചെടികൾ ഇടതിങ്ങി വളർന്നുനില്ക്കുന്ന കാര്യവും മറന്നുള്ള അയാളുടെ ഓട്ടം നിലച്ചുപോയി. അയാൾ വളരെ പ്രയാസപ്പെട്ട് കോട്ടിൻെറയും കമ്മീസിൻെറയും ബട്ടൺ ഊരി. പിന്നെ അകത്തു നിന്നും പൂണനൂൽ വലിച്ചെടുത്തു. അതിനിയും നീളുകയില്ലെന്നായപ്പോൾ, ശരീരം ഒരുവശത്തേയ്ക്കു ചരിച്ച് പൂണനൂലിൻെറ ഒരംശം കാതിൽ ചുററി. പിന്നെ മുറുകിയ ഹാഫ് പാൻറിനെ ബലവിപ്പിച്ച്, വല്ല വിധവും, മുട്ടു മടക്കി, തുവര വയലിൽ മൂത്രമൊഴിച്ചു.

ഹാററുള്ള മനുഷ്യൻെറ പേര് "സിംഹ സാഹേബ്" എന്നാണെന്ന് അപ്പോഴേയ്ക്കും രംഗനാഥിന് മനസ്സിലായി. സ്ഥലത്തെ സാനിററി ഇൻസ്പെക്ടറായിരുന്നു അയാൾ. സൈക്കിൾ പിടിച്ചുകൊണ്ടു നിന്നയാൾ ജില്ലാ ബോർഡു മെമ്പറായിരുന്നു. ബോർഡിൻെറ ടാക്സ് കളക്ടറായിരുന്നു ഹാററും പിടിച്ചു നിന്ന മനുഷ്യൻ.

ഇൻസ്പെക്ടർ സാഹേബ് മടങ്ങിവന്നതിൽ പിന്നെ വളരെ നേരം സംഭാഷണം നടന്നു. എന്നാൽ മിഠായി ആയിരുന്നില്ല സംഭാഷണവിഷയം. പിന്നെയോ, ജില്ലാ ബോർഡിൻെറ ചെയർമാൻ, ഇൻസ്പെക്ടർ സാഹേബ്ബിൻെറ റിട്ടയർമെൻറ്, 'കാലം വളരെ ചീത്തയായിത്തീർന്നിരിക്കുന്നു' മുതലായ പ്രധാനവിഷയങ്ങളായിരുന്നു.

ജോഗ്നാഥിൻെറമേൽ പോലീസ് നോട്ടമിട്ടിരുന്നു. ഒരു പക്ഷെ നോട്ടം ഉറപ്പിച്ചിട്ടും ഉണ്ടാകണം. അവിടെ പ്രഥമ

ദർശനത്തിൽതന്നെ, പോലീസിനു് പ്രതിയുടെ മേൽ പ്രേമം ഉദിക്കുക പതിവാണു്. എവിടെങ്കിലും കൊള്ള നടന്നാൽ പത്തു ദിവസത്തേയ്ക്കു് എല്ലാം ഗോപ്യവും നിശ്ശബ്ദവുമാണു്. പിന്നെ, പതിനൊന്നാം ദിവസം പെട്ടെന്നു് ആരെയെങ്കിലും പിടികൂടി, അയാളെ മലർത്തിക്കിടത്തി, മുഖത്തു് പ്രഥമ ചുംബനം പോലെ 'കള്ളൻ' എന്ന മുദ്ര കുത്തുന്നു. എന്നാൽ വൈദ്യജിയുടെ ആളാണു് ജോഗ്നാഥ് എന്നറിയപ്പെട്ടിരുന്നതിനാൽ, ഗയാദീൻെറ വീട്ടിൽ നടന്ന മോഷണത്തിനു്, പോലീസ് അയാളുടെമേൽ ഈ ശൈലി പ്രയോഗിച്ചില്ല. എങ്കിലും നമ്മുടെ സിനിമകളിലെ അവിവാഹിതനായ നായകൻ, അയൽ വീട്ടിലെ പെൺകുട്ടിയെ വശീകരിക്കുവാൻ ചെയ്യുന്ന മാതിരി, പോലീസ് അയാളുടെ ചുററും കറങ്ങി. ബലപ്രയോഗമായിരുന്നില്ല അവർ സ്വീകരിച്ച സമ്പ്രദായം. പ്രഥമദർശനത്തിൽ തന്നെ അവർ പ്രേമവിവശരായുമില്ല. പിന്നെയോ, വളരെ സാമർത്ഥ്യപൂർവ്വം മാനസപരിവർത്തനം വരുത്തി, പ്രതിയെക്കൊണ്ടു് 'അതെ' എന്നു സമ്മതിപ്പിച്ചിട്ടു് കൈത്തണ്ടയ്ക്കു പിടിക്കുക എന്നതായിരുന്നു അവരുടെ രീതി.

ഇന്നു്, ജോഗ്നാഥ് റുപ്പൻബാബുവും ഒരുമിച്ചു വരാൻ ഇതാണു കാരണം. ഒററയ്ക്കായാൽ പോലീസ് തന്നെ ഉപദ്രവിച്ചേയ്ക്കുമോ എന്നും, ഒററയ്ക്കെങ്ങാനും കണ്ടുപോയാൽ അവർ തങ്ങളുടെ പ്രേമത്താൽ പൊടുന്നനെ വരിഞ്ഞുമുറുക്കിക്കളഞ്ഞാലോ എന്നും അയാൾ ഭയന്നു.

അവർ മേളയ്ക്കു് അണിഞ്ഞൊരുങ്ങിയാണു് വന്നിരുന്നതു്. റുപ്പൻബാബു കമ്മീസിൻെറ കോളറിനു താഴെയായി പകിട്ടേറിയ ഒരു ഉറുമാൽ കെട്ടിയിരുന്നു. സൗന്ദര്യം വർദ്ധിപ്പിക്കാനായി മാത്രം ഒരു കറുത്ത കണ്ണട ധരിക്കുകയും ചെയ്തു. സനീചർ അണ്ടർവെയറിനു മീതെയായി, വീട്ടിൽതന്നെ നൂലുകൊണ്ടുണ്ടാക്കിയ വലപോലത്തെ ബനിയൻ ധരിച്ചിരുന്നതു് അണ്ടർവെയറിനു ഒന്നരയിഞ്ചു മുകളിൽവച്ചു് അവസാനിച്ചു. ഷോട്ടേഫയൽമാൻ ലങ്കോട്ടിയുടെ പട്ട ആനയുടെ തുമ്പിക്കൈപോലെ തൂക്കിയിടുന്നതിനു പകരം, പുറകിലേയ്ക്കു വലിച്ചു ബലമായി മുറുക്കിയിരുന്നു. അധികം വന്ന അതിൻെറ അററം വാലുപോലെ തൂങ്ങി. ഇത്രമാത്രവുമല്ല, അയാളിന്നു് ബനിയനില്ലാതെ, നേർത്ത കുർത്തയും, ലുങ്കിപോലുള്ള തടിച്ച ഉത്തരീയവും ധരിച്ചിരുന്നു.

റപ്പൻബാബുവിനെ തൊട്ടരുമ്മിയാണ് ജോഗ്നാഥ് നട ന്നത്. അയാാം ക്ഷീണിച്ച മെലിഞ്ഞ യുവാവായി രുന്നു.

ഗ്രാമത്തിൽ കള്ളൻ വന്ന ദിവസം മുതൽ, ആളുകാം ജോഗ് നാഥിനെ മറെറാരു രീതിയിലാണ് കണ്ടിരുന്നത്. ഗയാ ദീൻെറ വീട്ടിലെ മോഷണത്തിനുശേഷം തനിക്ക് മുമ്പത്തേ തിലും കൂടുതൽ മാന്യത കൈവന്നിട്ടുള്ളതായി ജോഗ്നാഥിനു തോന്നി. ഉഴവുകാർ ചൂതുകളിക്കാറുണ്ടായിരുന്ന മാന്തോപ്പുക ളിൽ, ജോഗ്നാഥ് ചെന്നാലുടൻ, അയാളുടെ കണ്ണുവെട്ടിച്ച്, പൈസ മടിക്കുത്തിലാക്കുകയും അയാളോട് ഇരിക്കാൻ പറ യുകയും ചെയ്യും. രാമാധീൻെറ പടിക്കലെ ഭംഗ് പാർട്ടിക്കി ടയ്ക്ക്, ജോഗ്നാഥിൻെറ മുതുകിൽ സ്നേഹനിർഭരമായ എത്ര കൈകളാണ് പതിച്ചിരുന്നതെന്നതിനു കണക്കില്ല.

ശിവപാൽഗഞ്ചിൽ ജോഗ്നാഥിനോട് എതിരിട്ട് ഫ്ളാഷ് കളിക്കാൻ കഴിവുള്ളവർ ആരും ഉണ്ടായിരുന്നില്ല. ഒരിക്കൽ അയാാം, ഖന്നാ മാസ്റററെ തറപററിച്ചു. അന്നു മുതൽ അയാളുടെ പ്രതാപം വളരെ ഉയച്ച് പ്രാപിച്ചു. റാണാ പ്രതാ പൻെറ ചേതക് എന്ന കുതിര ചെന്നെത്തുന്നിടത്തെ മുഗാം സേനാവിഭാഗം നാലുഭാഗത്തേയ്ക്കും ചിതറി അതിനു മുന്നേറു വാൻ വഴി ഉണ്ടാക്കിക്കൊടുക്കുമെന്നും, മുകിലന്മാരുടെ പട്ടാള ക്കാർ കാൽ തലയിൽവച്ച്, ഇല്ലാത്ത വഴികളിൽക്കൂടി പരക്കം പായുമെന്നും കേട്ടിട്ടുണ്ട്. അതുതന്നെയായിരുന്നു ജോഗ്നാഥിൻെറ പ്രയോഗത്തിൻെറയും സ്ഥിതി. അയാാം മൈതാനത്തിലെത്തിയാൽ മററു കളിക്കാർ ഓട്ടം പിടിക്കും. എന്നാൽ ഗയാദീൻെറ വീട്ടിലെ മോഷണത്തിനുശേഷം മട്ടൊന്നു മാറി. ജോഗ്നാഥിനെ കാണുമ്പോാം ആളുകാം ഫ്ളാഷിൻെറ ദോഷം പറയാൻ തുടങ്ങി. ഒരു മഹാനെ എന്നപോലെ അയാളെ സ്വാഗതം ചെയ്യുകയും തീനും കുടിയും മറന്ന് അയാളോടൊപ്പം കളിക്കുകയും, ചെയ്തിരുന്ന ചൂതാട്ട ക്കാർ ഈയിടെ അയാളെ കണ്ടാലുടൻ ഉത്തരവാദിത്വത്തോടെ, അങ്ങാടിയിൽ പോകുകയും പുല്ലരിയുകയും, എരുമയെ കറ ക്കുകയും ചെയ്യേണ്ട കാര്യം ഓർമ്മിക്കയാണു പതിവ്.

ജോഗ്നാഥിനെ വിവശനാക്കിയ ഒരു കാര്യമായിരുന്നു ഇതു്. കുറച്ചു ദിവസം കഴിഞ്ഞപ്പോാം ഇൻസ്പെക്ടർ അയാളെ സ്റ്റേഷനിൽ വിളിപ്പിച്ചു. റപ്പൻ ബാബുവിനേയും കൂട്ടിക്കൊ ണ്ടാണ് അയാാം പോയതു്. ഇൻസ്പെക്ടർ പറഞ്ഞു. "റപ്പൻ

ബാബു, ജനങ്ങളുടെ സഹകരണം കൂടാതെ ഒരു കാര്യവും നടക്കു കയില്ല.''

അദ്ദേഹം ഗൗരവഭാവത്തിൽ വിശദീകരിച്ചു. ''ഗയാദീന്റെ വീട്ടിൽ നടന്ന കളവിനെപ്പററി ഒരു വിവരവുമില്ല. നിങ്ങ ളൊക്കെ സഹകരിക്കുന്നില്ലെങ്കിൽ എന്തെങ്കിലും തെളിവുണ്ടാ ക്കുക വിഷമമാണ്.''

റൂപ്പൻബാബു പറഞ്ഞു. ''ഞങ്ങളുടെ മുഴുവൻ സഹകരണവു മുണ്ട്. വിശ്വാസമില്ലെങ്കിൽ കോളേജിലെ ഏതെങ്കിലും സ്റ്റുഡൻറിനെ തടവിലാക്കി നോക്കു്.''

ഇൻസ്പെക്ടർ കുറച്ചുനേരം മൗനമായിരുന്നിട്ട് പിന്നെ ഇങ്ങനെ പറഞ്ഞു. ''ഈ കേസ്സിൽ ഇംഗ്ലണ്ടിലെ രീതിയാണ് ഏററവും നല്ലത്. അവിടെ എൺപതു ശതമാനം കുററവാളികളും സ്വയം കുററം ഏല്ക്കുന്നു. നമ്മുടെ ഇടയ്ക്കാകട്ടെ........'' ഇങ്ങിനെ പറ ഞ്ഞിട്ട് ജോഗ്നാഥിന്റെ നേർക്കു് സൂക്ഷിച്ചുനോക്കാൻ തുടങ്ങി. ഫ്ളാഷ്കളിയിലെ, മെരുക്കി എടുക്കുന്ന തരത്തിലുള്ള ദൃഷ്ടി കളോടെ ജോഗ്നാഥ് ഇൻസ്പെക്ടറേയും നോക്കി.

റൂപ്പൻബാബു ആണ് അതിനുത്തരം പറഞ്ഞത്. ''ഇംഗ്ല ണ്ടിലെ രീതി ഇവിടെ നടപ്പാക്കരുത്. എൺപതു ശതമാനം പേരും തന്നത്താൻ കുററം സമ്മതിക്കാൻ തുടങ്ങിയാൽ, നാളെ അങ്ങയുടെ സ്റ്റേഷനിൽ ഡ്യൂട്ടിനോക്കാൻ പത്തു ശിപായി മാരിൽ രണ്ടു പേരേ ശേഷിക്കുകയുള്ളു. ബാക്കിയുള്ളവർ കോട തിയിലിരിക്കും.''

കാര്യം ചിരിയിലും നേരംപോക്കിലും കലാശിച്ചു. ഇൻ സ്പെക്ടർ ജോഗ്നാഥിനെ വിളിപ്പിച്ചതു് എന്തിനെന്നു വ്യക്ത മാക്കിയില്ല. അക്കാര്യം ഉദാഹരിച്ചുകൊണ്ടു്, റൂപ്പൻബാബു ഇപ്പോഴും വലിയ ഗമയിൽ പറഞ്ഞു. ''ജോഗ്നാഥ്, ചത്ത വാവലെപ്പോലെ മുഖവും തൂക്കിയിട്ട കിടക്കാൻ എന്തുണ്ടായി? സുഖിക്കു്. ഇൻസ്പെക്ടർ പുള്ളിപ്പുലിയല്ലല്ലോ. തിന്നുകളയു കയും മററുമില്ല.''

എന്നാൽ ഛോട്ടേ ഫയൽമാൻ മുഷിഞ്ഞ രീതിയിൽ പറഞ്ഞു. ''ഇവിടെ തീ തിന്നാൽ അവിടെ തീപ്പൊരി ഉണ്ടാകുമെന്നാണ് നമ്മുടെ കണക്കു്. ജോഗ്നാഥ് വൈദ്യജിയുടെ ഉപദേശം കേട്ടിരുന്നെങ്കിൽ ഗയാദീന്റെ വീട്ടിൽ ചെന്നു ചാടുകയില്ലായി രുന്നു. പിന്നെ അദ്ദേഹത്തിന്റെ സഹായത്തിൽ എന്തിനു് ആടിക്കളിക്കുന്നു?''

ജോഗ്നാഥ് എതിരൊന്നും പറഞ്ഞില്ല. അപ്പോഴേയ്ക്കും പിന്നിൽനിന്നു് ഒരു കാളവണ്ടി ഘടഘടാ എന്നു വന്നു. രംഗനാഥ് മുഖത്തെ പൊടി തുടയ്ക്കാൻ തുടങ്ങി. ഛോട്ടേ പഹൽമാൻ കണ്ണിന്റെ കോണുപോലും അടച്ചില്ല. ഗീതോപദേശം കേട്ട അർജ്ജുനൻ പതിനെട്ടു ദിവസം കുരുക്ഷേത്രത്തിലെ പൊടി തിന്നില്ലേ. അതുപോലെ, ഛോട്ടേപഹൽമാനും ആ കാളവണ്ടി ഉയർത്തിയ പൊടി മുഴുവൻ ഭക്ഷിച്ചു. പിന്നെ ഭാവമാററം കൂടാതെ പറഞ്ഞു. "സത്യമായ വാക്കുകളും സംശയത്തിന്റെ തൊഴികളും സഹിക്കുന്നവർ ചുരുക്കം. ജോഗ്നാഥിനെപ്പററി ഗ്രാമം മുഴുക്കെ കുശുകുശുക്കുന്ന കാര്യങ്ങൾ, നാം വെട്ടിത്തുറന്നു പറഞ്ഞു. ഇതേപ്പററി ചോദിക്കാനും പറയാനും എന്തുണ്ടു്?"

സമാധാനം സ്ഥാപിക്കാൻ സനീചർ ആഗ്രഹിച്ചു. പ്രധാൻ ആകുമെന്ന പ്രതീക്ഷയിൽ, മഹാകാര്യം പറയുന്ന വൈദ്യജിയുടെ ശൈലി അയാൾ പറഞ്ഞു തുടങ്ങിയിരുന്നു. അയാൾ പറഞ്ഞു. "ഇങ്ങിനെ അന്യോന്യം കുരയ്ക്കുന്നതു ശരിയല്ല. ലോകം മുഴുവൻ ജോഗ്നാഥിനെപ്പററി തോന്നുന്നതു പറയട്ടെ, നാം അയാൾ നല്ലവനാണെന്നു പറഞ്ഞാൽ പറഞ്ഞതുതന്നെ. ആണുങ്ങൾക്കു് വാക്കു് ഒന്നേയുള്ളു; രണ്ടില്ല."

ഛോട്ടേപഹൽമാൻ പുച്ഛരസത്തിൽ പറഞ്ഞു. "അപ്പോൾ നിങ്ങൾ ആണാണോ?"

വഴിക്കു് അവർ മുടന്തനെ കണ്ടു. രംഗനാഥ് പറഞ്ഞു. "ഇയാൾ ഇവിടെയും എത്തിയോ!"

മുടന്തൻ ഒരു മക്കോയയുടെ ചുവട്ടിൽ തോർത്തു വിരിച്ചു് ഇരുന്നു്, വെറുതെ ചുണ്ടനക്കി പിറുപിറുത്തുകൊണ്ടിരിക്കുകയായിരുന്നു. സനീചർ പറഞ്ഞു. "മുടന്തനെന്താ, തോന്നുന്നിടത്തു നങ്കൂരമിടും. സന്തുഷ്ടനായ മനുഷ്യൻ."

പത്രത്തിലെ തന്റെ പ്രസിദ്ധമായ പോസ്സിൽ ഛോട്ടേപഹൽമാൻ ഇറങ്ങിവന്നു. തന്റെ പടം പത്രത്തിൽ വരുന്നെങ്കിൽ അതു് ഏററവും നല്ല രൂപത്തിൽ വായനക്കാർക്കു ലഭിക്കണമെന്നു സാരം. നിസ്സീമമായ സുഖലബ്ധിയാലെന്നപോലെ കീഴ്ചുണ്ടു് വിടർത്തി, പല്ലു ഞെരിച്ചു്, കണ്ണുകൾ കീഴോട്ടാക്കി, തുടയുടെ മേൽഭാഗം നല്ലവണ്ണം ചുളുക്കി ഉള്ളതായിരുന്നു ആ നില. മുടന്തൻ കാരണം ആർക്കും ദോഷം സംഭവിക്കരുതെ

ന്നാണ് ഉദ്ദേശമെന്നു തോന്നും. ദേഷ്യസ്വരത്തിൽ അയാൾ പറഞ്ഞു. "സന്തുഷ്ടനായ മനുഷ്യനെന്നോ? അളിയൻ ശൂലത്തിന്മേലാണ് ഇരിപ്പ്. മിനിയാന്ന് തഹശീൽദാരോട് ശണ്ഠ കൂടീട്ടാണ് വന്നിരിക്കുന്നത്. എങ്ങിനെ ആനന്ദിക്കാൻ?"

അവർ അടുത്തെത്തിയപ്പോൾ റപ്പൻ വിളിച്ചു ചോദിച്ചു. "എന്താ മുടന്തൻ സാറേ, എന്തുണ്ട് വിശേഷം? പകർപ്പ് കിട്ടിയോ?"

മുടന്തൻ പിറുപിറുപ്പ് മതിയാക്കി. കണ്ണിന്മേൽ കൈപ്പടം ഉയർത്തിപ്പിടിച്ചു വെയിൽ മറച്ചിട്ട്, റപ്പൻബാബുവിനെ തിരിച്ചറിഞ്ഞു. അയാൾ പറഞ്ഞു. "എവിടെ കിട്ടാൻ ബാപ്പൂ? ഇവിടെനിന്ന് ഹർജ്ജി മേലാവിലേയ്ക്ക് അയച്ചു. അവിടെ നിന്ന് അത് മടങ്ങിവന്നിരിക്കുന്നു. അങ്ങിനെ പിന്നെയും പതിനഞ്ചു ദിവസം പോയി."

സനീചർ പറഞ്ഞു. "തഹശീൽദാരുമായി ശണ്ഠകൂടിയെന്നു കേട്ടല്ലോ."

"എന്തൊരു കാര്യം ബാപ്പൂ?" മുടന്തൻ പിന്നെയും പിറുപിറുക്കയും കിതയ്ക്കുകയും ചെയ്തു. "നിയമ കാര്യങ്ങളിൽ ശണ്ഠ കൂടിയിട്ടെന്തു വിശേഷം?"

ഛോട്ടേഫയൽമാൻ വെറുപ്പോടെ അയാളെനോക്കി. പിന്നെ പൊന്തക്കാടുകളേയും വൃക്ഷങ്ങളേയും കേൾപ്പിക്കാനെന്നപോലെ പറഞ്ഞു. "അതുമിതും പറഞ്ഞിട്ടെന്തു വിശേഷം? അളിയന് അഞ്ചു രൂപാ ആ പകർപ്പെഴുത്തു ഗുമസ്ഥനു കൊടുത്തുകൂടെ?"

"നിങ്ങൾക്ക കാര്യം മനസ്സിലായില്ലേ ഛോട്ടേഫയൽമാൻ! ഇതു തത്വത്തിന്റെ പ്രശ്നമാണ്." രംഗനാഥ് അയാളെ ധരിപ്പിച്ചു.

ബലിഷ്ഠങ്ങളായ തന്റെ സ്കന്ധങ്ങളിൽ ആവശ്യമില്ലാതെ ഉഷ്ണി ഓടിച്ചിട്ട് ഛോട്ടേഫയൽമാൻ പറഞ്ഞു. "അതും ചവച്ചു കൊണ്ടിരുന്നോ ഊരു ചുററി."

# 13

ഛോട്ടേ ഫയൽമാൻ പറഞ്ഞു. "നമ്മൾ ദർശനവും കിർശനവും ഒന്നും നടത്തുന്നില്ല. നല്ലവണ്ണം ചുവന്ന ലംഗോട്ടി കെട്ടി

യവക്ക മാത്രമേ ഞാൻ ദാസ്യപ്പണി നടത്തുകയുള്ളൂ. മററു ദേവ ന്മാരും ദേവിമാരുമൊക്കെ എനിക്കു പുല്ലാണ്, പുല്ല്!"

പക്ഷെ മററുള്ളവർ, ആദ്യം ദേവിദർശനം നടത്തണമെന്നു ചർച്ച് ചെയ്ത് തീരുമാനിച്ചു. ഛേരാട്ടേയുടെ അഭിപ്രായത്തിനു ആരും മറുപടി പറഞ്ഞില്ല. ആരും അയാളെ സമാധാനിപ്പി ക്കാൻ ശ്രമിച്ചതുമില്ല. അതു പാഴ്‌വേലയാണെന്നു എല്ലാ വക്കും അറിയാം. അയാളെ അടക്കിനിർത്താനുള്ള ഒററവഴി, നിലത്തു് ഉന്തിയിട്ടു്, നെഞ്ചിൽ കേറിയിരുന്നു് എല്ലൊടിക്കു കയാണു്.

ഛേരാട്ടേ ഒരു പാട്ടു മൂളിത്തുടങ്ങി.

വജ്രതുല്യ ബലവാൻ ഹനുമാൻ
ഇജ്ജനത്തിന്റെ നൗക നടത്തി
കാണിച്ചീടുക നിൻ കൃപാ വായ്പിൻ
കാണിയിത്തുഴ തൻ പ്രയോഗത്തിൽ

ഒരു മധുരപലഹാരക്കടയുടെ നേക്കു് ആംഗ്യംകാട്ടി അയാറം പറഞ്ഞു. "ഞാൻ അവിടെപ്പോയി വല്ലതും വയററിലാക്കട്ടെ. അവിടെ വന്നേക്കു്. രാവിലെ മുതല്ക്കു വാ തുറക്കാതെ ചുററി നടക്കുകയായിരുന്നു. വയർ വല്ലാതെ വിശക്കുന്നു."

സത്യയുഗത്തിൽ നിർമ്മിക്കപ്പെട്ട ക്ഷേത്രമാണിതെന്നു് രംഗ നാഥിനെ ആരോ ധരിപ്പിച്ചു. ആദ്യം മുതല്ക്കുതന്നെ, ഏതെ ങ്കിലും ശിലാഖണ്ഡത്തിൽ ബ്രഹ്മി അക്ഷരം വായിക്കാൻ കഴി യുമെന്ന സങ്കല്പത്തിൽ കഴിയുകയായിരുന്നു അയാറം. എന്നാൽ അമ്പലം ദൂരെനിന്നു നോക്കിയപ്പോറംതന്നെ മനസ്സിലായി, ഇന്നാട്ടുകാക്കു് സമയത്തെ സംബന്ധിച്ചു്, അനന്തമെന്നും അനാദി എന്നും രണ്ടു വാക്കുകറംമാത്രമേ അറിയാവൂ എന്നു്. 75 വർഷം മാത്രം പഴക്കമുള്ള ക്ഷേത്രത്തെ ഗുപ്തകാലത്തെ യെന്നോ, മൗര്യകാലത്തെയെന്നോ നിശ്ചയിക്കാനും അവക്കു കഴിയും.

ക്ഷേത്രത്തിന്റെ മുകളിലെ ചിത്രപ്പണികളിൽ ഈവിധം എഴുതിവച്ചിരുന്നു. "ഈ മണ്ഡപം വിക്രമവർഷം 1950 കാത്തികമാസം ദശമിതിഥിയിൽ, ഭീഖാപൂർ സിംഹാസന ത്തിലെ മഹിഷാസുരമർദ്ദിനി എന്നു പേരുകേട്ട ഇക്‌ബാൽ സിംഗ് എന്ന നരേന്ദ്ര ബഹാദൂർസിംഗ് പണിയിച്ചു." ഇതു വായിച്ചപ്പോറം രംഗനാഥിന്റെ പുരാതത്വമൊക്കെ കാററിൽ പറന്നുപോയി.

ബീജാപൂർ സിംഹാസനം, സിതാറാ അഥവാ പൂനാ രാജ്യത്തിലെ സിംഹാസനമാണ്. ഔധിലെ ലക്ഷക്കണക്കിന് ജമീന്ദാരന്മാരുടെ ഗൃഹങ്ങൾ ഈവിധം ഒടിഞ്ഞുതകന്ന എത്രയെത്ര സിംഹാസനങ്ങൾക്ക് അവകാശികളായിത്തീൻ എന്നു തിട്ടപ്പെടുത്തുക പ്രയാസം. ഈ സിംഹാസനങ്ങളിലിരുന്നുകൊണ്ട്, അവർ തങ്ങളുടെ രാജ്യത്തിൻെറ, അതായത് രണ്ടുമൂന്ന് ഉഴവുകാരുടെ, അഭിവാദ്യം ഹോളിക്കോ ദസ്രായ്ക്കോ സ്വീകരിച്ചുപോന്നു. ക്ഷേത്രപ്പണിക്ക ചെലവായ തുക അനുമാനിച്ചെടുത്ത രംഗനാഥിന്, ഈ മണ്ഡപവും ലക്ഷക്കണക്കിനുള്ള സിംഹാസനാവകാശികളിൽ ഒരാളുടേതാണെന്നു ബോദ്ധ്യമായി. സിംഹാസനംപോലെ തന്നെയായിരുന്നു അമ്പലത്തിൻെറ കെട്ടിടവും. ഒററവാതിലേ ഉണ്ടായിരുന്നുള്ളു. അതിൽ പിടിപ്പിച്ചിരുന്നതു് ഒരു കതകു മാത്രമാണു്. കെട്ടിടത്തിനുള്ളിലെ ചുവരുകളിൽ നാലുഭാഗത്തും ചുവരലമാരികൾ പണിതുണ്ടാക്കിയിരുന്നു. അവയിൽ പല പ്രകാരത്തിലുള്ള ദേവന്മാക്ക വസിക്കുന്നതിന്ു് ഏപ്പാടുചെയ്തിരുന്നു.

വാതിലിൽക്കൂടി അകത്തുകടന്നതും, അടുത്തുള്ള ചുവരലമാരിയിൽ, ദേവിയുടെ മുഖ്യപ്രതിമയുള്ളതു കണ്ടു. യഥാത്ഥത്തിൽ അതു് ഒരു പുരാതന പ്രതിമതന്നെയായിരുന്നു.

ക്ഷേത്രത്തിൽ പ്രവേശിച്ചതും ജോഗ്നാഥ് പെട്ടെന്നുവീണ്ു് സാഷ്ടാംഗപ്രണാമം ചെയ്തു. യുദ്ധരംഗത്തുവച്ചു വെടിപൊട്ടുന്നതു കേട്ടാലുടൻ പട്ടാളക്കാർ കിടക്കുന്നതുപോലെ. പിന്നെ കൈയുന്നി എണീററിരുന്നു്, വളരെ ഭവ്യതയോടെ ഒരു ഭജനഗാനം പാടാൻതുടങ്ങി. അതിലെ വാക്കുകൾ ഓമ്മയിൽ വന്നില്ല. എങ്കിലും ഒരുകാര്യം അറിയാമായിരുന്നു. താൻ പാടുകയാണെന്നും കരയുകയല്ലെന്നും. കഞ്ചാവു ചിലുമ്പിൽ നിന്നു വന്നതായിരുന്നില്ല ജോഗ്നാഥിൻെറ ഭക്തിഭാവം. മദ്യം മോന്തിയതുകൊണ്ടും ആയിരുന്നില്ല. പോലീസിനെപ്പററിയുള്ള പേടിമാത്രമേ അയാൾക്കുണ്ടായിരുന്നുള്ളു. കാര്യം എന്തുമാകട്ടെ, രണ്ടുനാലുപേർ സ്വന്തം ഭജനഗാനങ്ങൾ മറന്നു് അയാളുടെ ഭജനപ്പാട്ടുകൾ കേൾക്കുന്നതിൽ മാത്രം ശ്രദ്ധിച്ചു.

സനീചറിനു പ്രധാൻ ആകണം. അതുകൊണ്ടു് അയാളും, അമ്പലത്തിനകത്തു് എങ്ങിനെയോ കാൽമുട്ടു മടക്കിയിരുന്നു്, 'ജഗദംബികേ, ജഗദംബികേ' എന്നു വിളിച്ചുപറയാൻ തുടങ്ങി. മണ്ഡപത്തിൽ മേളയ്ക്കുവന്നതു് അനിയന്ത്രിതമായ ജനക്കൂട്ടമായിരുന്നു. ആരു പറഞ്ഞതും ആക്കും കേൾക്കാൻ കഴിഞ്ഞിരു

ന്നില്ല. ആളുകരം സന്നീചറിന്റെ കുറച്ചു പിന്നിലായി നിന്നു പോയി. റുപ്പൻബാബുവും കണ്ണടയ്ക്കുകയും എന്തോ വരം അർത്ഥിച്ചിട്ട് പെട്ടെന്നു് കണ്ണുതുറക്കുകയും ചെയ്തു. പിന്നെ, അദ്ദേഹം ഉത്സവം കാണാൻ തുടങ്ങി. അദ്ദേഹത്തിന്റെ അടുത്തുതന്നെ ഒരു പെൺകുട്ടി ഒരു പ്രതിമയ്ക്കടുത്തു് തലകുനിച്ചുനിന്നു് എന്തോ പിറുപിറുക്കുന്നു. യഥാർത്ഥ ഉത്സവം ഇതാണെന്നു് റുപ്പൻബാബുവിനുതോന്നി.

രംഗനാഥ് കൈകൂപ്പിക്കൊണ്ടു് പ്രധാന വിഗ്രഹത്തിനടുത്തെത്തി. അയാരം പ്രതിമകണ്ടു; നോക്കിനിന്നുപോയി.

പ്രാചീന പ്രതിമാശില്പത്തെപ്പററി താൻ വായിച്ചിട്ടുള്ളതെല്ലാം നിരർത്ഥകമാണെന്നു് അയാരംക്കുതോന്നി. ഇതാണു് ദേവിയുടെ വിഗ്രഹമെങ്കിൽ, ഖജുരാഹോയിലും, ഭുവനേശ്വരിലും, എല്ലോറായിലെ കൈലാസക്ഷേത്രത്തിലും താൻകണ്ട വിഗ്രഹങ്ങരം, വിഗ്രഹങ്ങരം തന്നെയോ എന്നയാരം സംശയിച്ചു.

കണ്ണടച്ചു്, മുഴുവൻ ശക്തിയും പ്രയോഗിച്ചു്, പഠിച്ചതൊക്കെ മറക്കുവാൻ അയാരം ശ്രമിച്ചു. മനസ്സാ അയാരം വിളിച്ചുപറയാൻ തുടങ്ങി. "രക്ഷിക്കണേ, രക്ഷിക്കണേ, എന്റെ ഭക്തിയിൽ യുക്തിചിന്താസമരം നടക്കുന്നു. രക്ഷിക്കണേ." എന്നാൽ കണ്ണുതുറന്നപ്പോരം, തന്റെ ഭക്തി അപ്രത്യക്ഷമായതായും, തത്തചൊല്ലുംപോലെ ഉരുവിട്ടു പഠിച്ച ചരിത്രജ്ഞാനത്തിനു് ഉലച്ചിൽ തട്ടിയിരിക്കുന്നതായും അയാരംക്കുതോന്നി.

ഈ പ്രതിമ നിർമ്മിച്ചിരുന്നതു് പുതിയ മാതൃകയിലായിരുന്നു. തലയിൽ പട്ടാളക്കാരുടെ മാതിരി ശിരസ്ത്രാണം. ശരീരത്തിന്റെ കീഴ്ഭാഗം വീതികൂടി, മിനുസമുള്ള മാറിടം. മാറിടത്തിന്റെ കീഴ്ഭാഗം അപ്രത്യക്ഷമായിരുന്നു. ഭക്തിയുടെ കണ്ണുകളിൽക്കൂടിയല്ലാതെ, ഇംഗ്ലീഷ് ചരിത്രകാരന്മാർ രചിച്ചിട്ടുള്ള പുസ്തകങ്ങരം വായിച്ചിട്ടു്, ഇവിടെവന്നു് ഈ പ്രതിമ കാണുന്നവർ ഈവിധമേ പ്രസ്താവിക്കുമായിരുന്നുള്ളു. "ഈ വിഗ്രഹം പതിനൊന്നാംനൂററാണ്ടിലെ ഏതോ പട്ടാളക്കാരന്റെ പ്രതിമ ആണെന്നു പറയുവാൻ, ഇതിന്റെ ഓരോ അംശവും സൂക്ഷ്മമായി നോക്കിക്കണ്ട എനിക്കു്, യാതൊരു സങ്കോചവും തോന്നുന്നില്ല."

ഭാരതീയ പ്രതിമാനിർമ്മാണ കലയെപ്പററി എന്തുതന്നെ പറഞ്ഞാലും, അവയിൽ ലിംഗഭേദകാര്യത്തിൽ കുഴപ്പമുണ്ടെന്നു പറയാൻ ആർക്കും സാദ്ധ്യമല്ല. ഗോരംഫ് കളിക്കുന്ന മൈതാനങ്ങളിൽ, തലമുടി പറ്റെവെട്ടി, കമ്മീസും പാൻറും ധരിച്ച

നടക്കുന്ന സ്ത്രീകളെ കാണുമ്പോഴും, ലിംഗസംബന്ധമായ ചതി പററിയേക്കാം. പ്രാചീന സ്ത്രീപ്രതിമകളുടെ കാര്യത്തിൽ ആ വിധം സംഭവിക്കുകയില്ല. കഴുത്തിനുതാഴെ, ഉയരമേറിയ രണ്ടു പർവ്വതങ്ങൾകണ്ടു് പുരാതത്വ വിദ്യാർത്ഥികൾ ശീലിച്ചുപോയിരിക്കുന്നു. കുറേക്കൂടി താഴോട്ടുവരുമ്പോൾ പർവ്വതങ്ങൾക്കു പരിവർത്തനം സംഭവിച്ചു് മറെറാരു ദിക്കിലേയ്ക്കു് നീങ്ങുന്നു. ഇതെല്ലാം മനസ്സിലാക്കാനുള്ള ദിവ്യദൃഷ്ടി വിഡ്ഢികളിൽ വിഡ്ഢികളായ പുരാതത്വ വിദ്യാർത്ഥികൾക്കുപോലുമുണ്ടു്. അയാൾ, ബുദ്ധവിഹാരംകണ്ടു് ഗോപുരമാണെന്നും, ഗോപുരംകണ്ടു് സ്തൂപമാണെന്നും തെററിദ്ധരിച്ചേക്കാം. എന്നാൽ, സ്ത്രീവിഗ്രഹം കണ്ടിട്ടു്, പുരുഷവിഗ്രഹമാണെന്നു് ഒരിക്കലും ധരിക്കയില്ല—മറിച്ചും.

രംഗനാഥ് പൂജാരിയോടു ചോദിച്ചു. "ഇതു് ഏതു ദേവന്റെ വിഗ്രഹമാണു്?"

അത്യധികം വ്യാകുലനായിരുന്നു പൂജാരി. അയാൾ വിളിച്ചു പറഞ്ഞു. "പോക്കററിൽനിന്നു വല്ലതും എടുത്തു പൂജ നടത്തൂ; അപ്പോൾ തന്നത്താൻ മനസ്സിലാകും ഏതു ദേവതയാണെന്നു്."

രംഗനാഥ് ജിജ്ഞാസാപൂർവ്വം മുന്നോട്ടുനീങ്ങി, വിഗ്രഹത്തിന്റെ കഴുത്തു തൊട്ടുനോക്കി. പൂജാരി അയാളെ ശങ്കയോടെ നോക്കി. പിന്നെ പഠിപ്പുള്ള മനുഷ്യന്റെമാതിരി പറഞ്ഞു. "വിഗ്രഹത്തെ സ്പർശിക്കുന്നതു് കർശനമായി നിരോധിച്ചിരിക്കുകയാണു്."

ദർശനംകഴിഞ്ഞു് പെൺകുട്ടി പുറത്തേയ്ക്കുപോയി. റുപ്പൻ ബാബുവിന്റെ അഭിപ്രായത്തിൽ ഉത്സവംതീർന്നു. അയാൾ രംഗനാഥിന്റെ കൈ പിടിച്ചു വലിച്ചുകൊണ്ടു പറഞ്ഞു. "ദർശനം കഴിഞ്ഞു, ഇനി പോകാം."

ഏററവും വലിയ വിഗ്രഹഭഞ്ജകനാണു് ചരിത്രം. അവനിപ്പോൾ രംഗനാഥിന്റെ തലയിൽ കയറി പറഞ്ഞു. "എന്തു ദർശിക്കാൻ? ഇതു് തീർച്ചയായും ദേവീ വിഗ്രഹമല്ല."

ഇതുകേട്ടതും മൂന്നു ഗഞ്ചഹന്മാരും രംഗനാഥിന്റെ അടുത്തെത്തി. രണ്ടുനാലുപേർ ഞെട്ടിത്തെറിച്ചു് അയാളെ നോക്കാൻതുടങ്ങി. ഏതോ കാഴ്ചബംഗ്ലാവിലെ അസിസ്റ്റന്റ് ക്യൂറേററരുടെ രീതിയിൽ രംഗനാഥ് റുപ്പൻബാബുവിനോടു പറഞ്ഞു. "കണ്ടില്ലേ! ഇതു് തികച്ചും ഏതോ പട്ടാളക്കാരന്റെ പ്രതിമയാണു്. നോക്കൂ; ഇതു് ശിരസ്ത്രാണമാണു്. ദാ ഇതു നോക്കൂ, ഇതു പിന്നിൽക്കൂടിവരുന്ന ആവനാഴിയാണു്

പിന്നെയും നോക്കൂ, ഇവിടെ തികച്ചും സമനിരപ്പാണ്........"

പട്ടാളക്കാരന്റെ വീരത ദ്യോതിപ്പിക്കുന്ന വക്ഷസ്സിന്റെ വർണ്ണന പൂർത്തിയാക്കാൻ രംഗനാഥിനു സാധിച്ചില്ല. അതിനു മുമ്പുതന്നെ പൂജാരി തിക്കിത്തിരക്കി, അയത്നമായി, ആരം കൂട്ടം ഭേദിച്ച്, ഒരസ്ത്രംപോലെ പാഞ്ഞുവന്നു് വാതുക്കൽനിന്നു.

പൂജ നടത്തിക്കുകയും പണം ഒന്നിച്ചുകൂട്ടുകയും ചെയ്യുന്നജോലി നിർത്തിവച്ചിട്ട്, പൂജാരി മുഴുവൻ ശക്തിയും പ്രയോഗിച്ച് രംഗനാഥിനെ ചീത്തവിളിക്കാൻ തുടങ്ങി. ചെറുതായിരുന്നു അയാളുടെ മുഖം. എങ്കിലും ഉച്ചത്തിലുള്ള ചീത്തവിളികൾ, മറ്റുവിളികളെ ഭേദിച്ച്, ചറപറാ എന്നു വന്നുകൊണ്ടിരുന്നു. കുറച്ചുനേരത്തേയ്ക്കു് അമ്പലത്തിനകത്തു് ശകാരമേ കേൾക്കാനു ണ്ടായിരുന്നുള്ളു. എന്തെന്നാൽ ഭക്തന്മാരും പൂജാരിക്കുവേണ്ടി ചീത്തവിളിച്ചുകൊണ്ടിരുന്നു.

തികച്ചും അമ്പരന്നുപോയ ഗഞ്ചഹന്മാർ അമ്പലത്തിനുവെളി യിൽപോന്നു. പൂജാരി പടിവാതില്ക്കൽ വന്നുനിന്നു വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു; "മുഖം കണ്ടപ്പോഴേ എനിക്കു മനസ്സി ലായി. ക്രിസ്ത്യാനിയാണ്. ഇംഗ്ലീഷുകാരുടെ സന്തതി. ഗിട് പിട് എന്നു ശകലമെങ്ങാൻ പഠിച്ചുപോയോ, പറയാൻ തുടങ്ങു കയായി, ഇതു ദേവിയല്ലെന്നു്. നാലുദിവസം കഴിഞ്ഞാൽ പറയും സ്വന്തം അച്ഛൻ അച്ഛനല്ലെന്നു്."

സംഭവം എന്തെന്നു് സനീചറിനും, ജോഗ്നാഥിനും പിടി കിട്ടിയില്ല. എങ്കിലും, അവരും കൈയും കാലും ഇളക്കി ഒച്ച വച്ചുകൊണ്ടിരുന്നു. അപ്പോഴേയ്ക്കും റുപ്പൻബാബുവിനും തന്റെ വ്യവഹാരബുദ്ധി മടങ്ങിവന്നു. അദ്ദേഹം രംഗനാഥിന്റെ കൈ പിടിച്ചിട്ടുപറഞ്ഞു. "പോകാം, ദാദാ." പിന്നെ പൂജാരിയെ നോക്കി ഉച്ചത്തിൽ എന്നാൽ തണുത്തസ്വരത്തിൽ പറഞ്ഞു. "നോക്കൂ മഹാരാജ്, മേളയും കീളയും ഉള്ളപ്പോൾ കണക്കി ലേറെ വലിച്ചുകേററരുതു്. നിങ്ങൾക്കു് വയസ്സു കവിഞ്ഞു പോയി. കഞ്ചാവു് തലച്ചോറിലെത്തിയിട്ടുണ്ട്."

പൂജാരി എന്തോ പറയാൻ തപ്പിത്തപ്പി വാ പിളർത്തിയതും അദ്ദേഹം വീണ്ടും പറഞ്ഞു. "മതി മതി മതി. കുറെ കൂടി പ്പോയി. അധികം അടവെടുക്കരുതു്. ഞങ്ങൾ ശിവപാൽഗഞ്ചു കാരാണ്. നാക്കു് വായിൽത്തന്നെ അടക്കിവച്ചോ."

കുറച്ചു നടന്നുകഴിഞ്ഞപ്പോൾ രംഗനാഥ് പറഞ്ഞു. "തെററു് എന്റെയാണ്, ഞാൻ ഒന്നും പറയരുതായിരുന്നു."

റുപ്പൻബാബു സമാധാനപ്പെടുത്തി. ''പറഞ്ഞതു ശരിയാണ്. പക്ഷെ കുററം നിങ്ങളുടെയല്ല; നിങ്ങളുടെ പഠിപ്പിൻെറയാണ്.''

സനീചറും പറഞ്ഞു. ''മനുഷ്യർ പഠിച്ചുകഴിഞ്ഞു പഠിച്ചവരുടെ മാതിരി സംസാരിക്കാൻ തുടങ്ങുന്നു. സംസാരിക്കാനുള്ള യഥാർത്ഥ കഴിവ് മറന്നുപോകുന്നു. അങ്ങിനെയല്ലേ ജോഗ്നാഥ്?''

ജോഗ്നാഥ് ഉത്തരം പറഞ്ഞില്ല. ഇതുവരെ ആംകൂട്ടത്തിൻെറ ഒഴുക്കിൽപെട്ട് ചെറുപ്പക്കാരിപ്പെണ്ണുങ്ങളെ തിക്കിത്തിരക്കി വിഹ്വലനായിക്കഴിയുകയായിരുന്നു അയാാം. അങ്ങിനെതന്നെ വിഹ്വലനായിക്കഴിയാനാണ് അയാാം ആഗ്രഹിക്കുന്നതെന്നു് മുഖം വിളിച്ചുപറയുന്നുമുണ്ടായിരുന്നു.

റുപ്പൻബാബു സിംഹസാഹേബ്ബിൻെറ അടുത്തു വന്നുനിന്നു. സിംഹസാഹേബ്ബിൻെറ മുഖത്തു് നാലുദിവസത്തെ മീശ വളന്നിട്ടുണ്ട്. വായുടെ ഒരു കോണിൽക്കൂടി മുറുക്കിയ തുപ്പൽ ഇററിററുവീണിരുന്നു. ഇതൊക്കെയാണെങ്കിലും, സോളാഹാററ് ധരിച്ചിരുന്നതുകാരണം, അദ്ദേഹം ചുറുചുറുക്കുള്ളവനായി കാണപ്പെട്ടു.

റുപ്പൻബാബു പറഞ്ഞു. ''സിംഹസാഹേബ്, എങ്ങിനെയുണ്ട് കോള്?''

''മോശം സഹോദരാ, വെറും പത്തുകേസ് പിടിക്കാൻ കഴിഞ്ഞു. റുപ്പൻബാബു, നമ്മളും ഈ പ്രായത്തിൽ ഈ വിധത്തിലായിപ്പോയല്ലോ. തെളിവുകൊടുക്കാൻ കച്ചേരിയിൽ കേറിയിറങ്ങി കാലിലെ തൊലി ഉരിയും.''

ജനക്കൂട്ടത്തിൻെറ ഒച്ചയിലും ശബ്ദം ഉയർത്തിക്കൊണ്ടു് റുപ്പൻബാബു പറഞ്ഞു. ''കേസ് ചാർജ്ജുചെയ്താൽ എന്തുകിട്ടാനാ സിംഹസാഹേബ്! പത്തോ അഞ്ചോ വാങ്ങി കേസ് അങ്ങ് ഒതുക്കിക്കള.''

സിംഹസാഹേബ് അതേവിധം ശബ്ദം ഉയർത്തിപ്പറഞ്ഞു. ''പത്തും അഞ്ചും ഒക്കെത്തരാൻ ഏതളിയൻ ഇരിക്കുന്നു? ആ പക്ഷിപിടുത്തക്കാരുടെ പേരിൽ കേസ്സെടുത്തതായിരുന്നു. എല്ലാവനും ഈരണ്ടുരൂപാ തരാമെന്നു പറഞ്ഞു. ഞാൻ പറഞ്ഞു, കേസെടുക്കണമെങ്കിൽ നടക്കട്ടെ എന്നു്. അതു നടത്താൻപോകുകയാണ്.''

റുപ്പൻബാബു കൈ ഉയർത്തി പറഞ്ഞു. "ആ പക്ഷി പിടുത്തക്കാർ എവിടുള്ളവർ? വിവരംകെട്ടവക!"

തടിച്ചുകരുത്തനായ ഒരാാം അവരുടെ അടുത്തുതന്നെ നിൽപ്പുണ്ടായിരുന്നു. കാഴ്ചയിൽ നല്ല പ്രൗഢി. വർത്തമാനം കേട്ടാൽ ചീഞ്ഞളിഞ്ഞ വലിയൊരു തണ്ണിമത്തങ്ങയാണെന്നേതോന്നൂ. അയാാം ഏങ്ങിയേങ്ങി പറയാൻ തുടങ്ങി. "റോഡ്പൂർകാരനാണു് ബാബുസാഹേബ്! ഒത്തിരിനേരമായി ഇൻസ്പെക്ടർ സാഹേബ്ബിൻെറ കാരുണ്യം കാത്തുനില്ക്കുന്നു. പക്ഷെ അദ്ദേഹം പത്തുരൂപാ റേററിൽ താഴ്ത്തുന്നേയില്ല."

റുപ്പൻബാബു പറഞ്ഞു. "രണ്ടുരൂപാ റേററ് വച്ചാൽതന്നെ ഇരുപതുരൂപയാകുകയില്ലേ സിംഹസാഹേബ്? അതു മോശമാണോ?"

തൊണ്ട തുറക്കമാറു് സിംഹസാഹേബ് പറഞ്ഞു. "രണ്ടുരൂപയോ?" പിന്നെ ചിരിച്ചു. "ഇപ്പോാം എന്നെക്കൊണ്ടു്, ഇമ്മാതിരി അന്തസ്സുകെട്ടവേല ചെയ്യിക്കുകയാണോ റുപ്പൻബാബു?"

തടിയൻ, റുപ്പൻെറ രീതി കണ്ടു് പ്രോത്സാഹിതനായി പറയാൻ തുടങ്ങി. "ഞങ്ങളുടെ സ്ഥിതി എന്തെന്നു് ഒന്നു മനസ്സിലാക്കൂ ബാബുസാഹേബ്. ഇവിടെ ഈ പണി തുടങ്ങിയിട്ടു വർഷം ഒന്നായി. പത്തുരൂപാ കൊടുത്താൽ ബാക്കി എന്തുണ്ടാകും?"

തമാശ ആയിട്ടാണു് കാര്യം ആരംഭിച്ചതു്. പക്ഷെ ഇപ്പോാം പക്ഷിപിടുത്തക്കാരുടെ പക്ഷം ചേരുന്നതിൽ റുപ്പൻബാബുവിനു് ആനന്ദം തോന്നി. അദ്ദേഹം അതേരീതിയിൽ ഒച്ച ഉയർത്തിപ്പറഞ്ഞു. "പറയുന്നതു ശരിയാണു്. എന്തു മിച്ചംകിട്ടും? അതുകൊണ്ടു് രണ്ടരരൂപാ നിരക്കിൽ കാര്യം ഒതുക്കൂ സിംഹസാഹേബ്. നിങ്ങാംക്കുമില്ല ചേതം, അവക്കുമില്ല." പിന്നെ അയാാം തടിയനോടായി പറഞ്ഞു. "പോകൂ. ഇരുപത്തിയഞ്ചു രൂപാ ഇപ്പോാംതന്നെ സിംഹസാഹേബ്ബിനെഏല്പിക്കൂ. പിന്നെ കുറച്ചു മിഠായി കിഠായിയും ഒക്കെ."

ഓടിപ്പോയ ആ മനുഷ്യനെവിളിച്ചു് സിംഹസാഹേബ് പറഞ്ഞു. "ഏയ്, നോക്കു്. മിഠായി കിഠായി ഒന്നും വേണ്ട." അദ്ദേഹം തനിക്കു പറയാനുള്ളതു് ജനങ്ങളോടു് തെളിച്ചുതന്നെ പറഞ്ഞു. "ആവണക്കെണ്ണയിലോ, ഇരിപ്പയെണ്ണയിലോ ഉണ്ടാക്കിയതായിരിക്കും. ആട്ടിൻകാഷ്ഠത്തിൻെറ നാററവും കാണും"

റുപ്പൻബാബു കറെക്കൂടി അടുത്തുവന്നു വീട്ടുകാര്യങ്ങളും പറയാൻ തുടങ്ങി. അദ്ദേഹം ചോദിച്ചു. "ബംഗ്ലാവിൽ വിശേഷം എന്തുണ്ട്?"

അദ്ദേഹം വളരെ വ്യസനത്തോടെ മറുപടി പറഞ്ഞു. "ബംഗ്ലാവല്ല; തല്ലാലും വീട് എന്നു പറഞ്ഞാലും." ഇത്രയും പറഞ്ഞിട്ട് അദ്ദേഹം മിണ്ടാതിരുന്നു. പിന്നെ നിവർന്നശബ്ദത്തിൽപറയാൻ തുടങ്ങി. "പണിതീർന്നില്ല. ഈ സ്ഥിതിയിൽ ലേലത്തിൽ വിററാലെന്തെന്ന് ആലോചിക്കുകയാണ്."

രംഗനാഥ് ക്ഷുബ്ധനായിത്തീർന്നിരിക്കുകയായിരുന്നു. അമ്പലത്തിൽവച്ച് ശകാരം കേട്ടതുമുതല്ക്ക് ആരോടെങ്കിലും വഴക്കടിക്കാൻ ഉദ്ദേശം പൂണ്ടിരിക്കുകയായായിരുന്നു അയാൾ. അയാൾ ചോദിച്ചു. "ഇത്രയേറെ കൈക്കൂലി വാങ്ങിയിട്ടും താങ്കളുടെ ബംഗ്ലാവിന്റെ പണി തീർന്നില്ലേ?"

ഇതുകേട്ടിട്ട് സിംഹസാഹേബ്ബിന് ദേഷ്യംവന്നില്ല. പുരികം കോട്ടി ആരാണിത് എന്ന് റുപ്പൻബാബുവിനോട് അന്വേഷിക്കുകമാത്രം ചെയ്തു. നമ്മുടെ ചേട്ടനാണെന്ന് റുപ്പൻബാബു മറുപടി പറഞ്ഞു. അപ്പച്ചിയുടെ മകൻ. അദ്ദേഹം പറഞ്ഞതു തെററിദ്ധരിക്കല്ലേ. വളരെ പഠിപ്പുള്ളയാളാണ്. അതിനാൽ ചിലപ്പോൾ കാര്യം വെട്ടിത്തുറന്നു പറയും. പിന്നെ ഇങ്ങിനെ സമാശ്വസിപ്പിച്ചു. "സാരമില്ല; സ്വന്തത്തിൽപെട്ട ആളാണ്."

രംഗനാഥ് ചുണ്ട് അമർത്തുകയും ഒരു ദീർഘശ്വാസം വിടുകകയും ചെയ്തു. സിംഹസാഹേബ് അദ്ദേഹത്തെ സമാശ്വസിപ്പിച്ചു. "അക്കാലമൊക്കെപ്പോയി സഹോദരാ. ബംഗ്ലാവു പണിയിക്കുന്ന കാലമൊക്കെക്കഴിഞ്ഞു. കൈമടക്കു കിട്ടുന്നതുകൊണ്ട് ഇപ്പോൾ ബംഗ്ലാവുപണി തീരുകയില്ല. വീട്ടിൽ തട്ടു പണിയുകയാണ്. അതുതന്നെ കുടുതലാണ്. എന്താണു റേററ് എന്നു് അറിഞ്ഞുകൂടെ? പത്തുവീതം ചാർജ്ജ്ഷീററ് എഴുതി കൈ കുഴഞ്ഞു. പക്ഷെ കിട്ടുന്നതോ? ഒന്നു കൊത്തി ഒന്നു കൊറിക്കാം."

തടിച്ച മനുഷ്യൻ തിരിച്ചുവന്നു. അയാൾ ഇരുപത്തിയഞ്ചു രൂപയുടെ നോട്ട് സിംഹസാഹേബ്ബിന്റെ കൈയിൽകൊടുത്തു. ഓരോരൂപാ നോട്ടായിരുന്നു. വർത്തമാനം നിർത്തി രണ്ടുപ്രാവശ്യം അദ്ദേഹം നോട്ടെണ്ണി. ഒന്ന് അൽപം പഴയതായിരുന്നു. അതു മാററിവാങ്ങി. പിന്നെ കമ്മീസിനകത്ത്, ബനിയന്റെ പോക്കററിൽ സാവധാനമായി പണം നിക്ഷേപിച്ചു.

രംഗനാഥ് അയാളുടെ മുഖം ശ്രദ്ധിച്ചു. അദ്ദേഹം പറഞ്ഞു. "കാലസ്ഥിതി കണ്ടോ? പണ്ട്, അധികാരി കൈക്കൂലി വാങ്ങുമെന്നു കേട്ടാൽ ആയിരംപേർ ചുററും കൂടും. പണം കൊടുക്കുന്നു. മുകളിൽനിന്ന് പ്രത്യുപകാരം ഉണ്ടാകുകയും ചെയ്യുന്നു. ഇപ്പോൾ ആരും അടുത്ത് പോകുകയില്ല. പോകുന്നെങ്കിൽ തന്നെ, ഇപ്പോൾ റുപ്പൻബാബുവിനെ കണ്ടില്ലേ, അതുപോലെ ആരെയെങ്കിലും കൂട്ടിച്ചു കൊണ്ടുവരും. കേസ്സിന്റെ സ്വഭാവം തന്നെ മാറിപ്പോകും."

പിന്നെ റുപ്പൻബാബുവിനെ സമാശ്വസിപ്പിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. "ദീനാനാഥ് തഹശീൽദാരുടെ കാര്യത്തിൽ എന്തുണ്ടായി? നിങ്ങൾക്കറിയാമോ? വല്ലപ്പോഴും വൈദ്യജിയോടു ചോദിച്ചുനോക്ക്. അയാൾ ഇവിടെ ശിവപാൽഗഞ്ചിൽ വന്ന് നാലുമാസം വെറുതെ ഇരുന്നു. ആരും ഒററദമ്പിടിപ്പൈസ കൊടുത്തില്ല. അങ്ങിനെയിരിക്കെ, ഒരുദിവസം കച്ചേരിയിൽ വച്ചുതന്നെ ചൂടുപിടിച്ചു. മൂന്നുനാലു വക്കീലന്മാർ നിൽപ്പുണ്ടായിരുന്നു. സംഗതി എന്തെന്ന് അവർ ചോദിച്ചു. ഞാൻ പണം തൊടുകയില്ലെന്ന തെററിദ്ധാരണയിൽ പെട്ടുപോയോ ആളുകൾ? അങ്ങിനെയാണെങ്കിൽ, നിങ്ങൾ ഈ തഹശീലിന്റെ അങ്ങേ അതിർത്തിവരെ വിളംബരം ചെയ്തേയ്ക്കൂ ഞാൻ കൈക്കൂലിക്കാരനാണെന്ന്. ആർക്കും തെററിദ്ധാരണ വേണ്ട.

"അപ്പോഴും ആളുകൾ കരുതിയതു് തമാശ പറയുകയാണെന്നാണ്. അയാളുടെ മുഖം കണ്ടാലും സത്യസന്ധനാണെന്നേ തോന്നുമായിരുന്നുള്ളു. അയാൾ കൈമടക്ക് ആഗ്രഹിക്കുന്നുണ്ടെന്ന് ആർക്കും സംശയമേ ഉണ്ടായിരുന്നില്ല. പിന്നെ, വലിയ വലിയ ആളുകളുടെ സാന്നിദ്ധ്യത്തിൽ അഞ്ചാറുസ്ഥലത്തുവ , വൈദ്യജിതന്നെ അക്കാര്യം പറഞ്ഞപ്പോൾ, ആളുകൾ ശ്ര ൾശ്രൂപകരം, അദ്ദേഹത്തിന്റെ അടുത്തു് നോട്ടുമായി ' ചല്ലാൻ തുടങ്ങി.

"റുപ്പൻബാബു, ആരെങ്കിലും ഇങ്ങിനെ പണ ഉണ്ടാക്കുമോ? പക്ഷേ ഇങ്ങിനെയായാൽ ഉപ്പിന്റെയും റൊട്ടിയുടെയും കാര്യം നടക്കും. അതുതന്നെ വലിയകാര്യം.

"കൈക്കൂലി വാങ്ങുന്നതും ഇപ്പോൾ അന്തസ്സുള്ള കാര്യമാണ്. അതിൽ ബാക്കി ഒന്നും ഉണ്ടാകയില്ല. വാങ്ങുന്നവരും വാങ്ങാത്തവരും ഇപ്പോൾ ഒരുപോലെയാണ്. എല്ലാവരുടെയും സ്ഥിതി കഷ്ടംതന്നെ."

ഒരു ഗ്രൂപ്പ് മൂന്നായിത്തിരിഞ്ഞു. ജോഗ്നാഥ് മദ്യഷോപ്പിൻെറ നേക്കപോയി. സന്നീചറും ഛേരാട്ടേഫയൽമാനും ഉത്സവത്തിലെ മററൊരുഭാഗത്തേയ്ക്കും. രംഗനാഥും, റൂപ്പൻ ബാബുവും ഒരുമിച്ചു മടങ്ങി.

രംഗനാഥും അല്പം ഗംഭീരഭാവത്തിലായിരുന്നു. ക്ഷീണിച്ചു പോകുകയും ചെയ്തിരുന്നു. ഒരു കിണററിനടുത്ത് വിശ്രമിക്കാനായി അവർ ഇരുന്നു. റൂപ്പൻബാബു അവിടെത്തന്നെ നിന്നുകൊണ്ട്, ദൂരെ തിത്തിരിപ്പക്ഷികാം കൊത്തുപിടിക്കുന്നതു കണ്ടു.

കിണററിൽനിന്നു കുറച്ചുമാറി ഒരു തകരക്കെട്ടിടം സ്ഥിതിചെയ്യുന്നു. അവിടെ തൂണിൻെറ അടുത്ത് ഒരു പെൺകുട്ടി ഇരിക്കുന്നു. ഗോതമ്പിൻെറ നിറമുള്ള ഒരു യുവതി. തിളക്കമുള്ള സാരി ധരിച്ചിട്ടുണ്ട്. മൂക്കിൽ സ്വർണ്ണത്തൊത്ത്. മേളയിലെ വൃത്തികേടിനെതിരെ ഈ കാഴ്ച സുഖകരമായി രംഗനാഥിനു തോന്നി. അയാാം അവളെത്തന്നെ നോക്കി ഇരുന്നു.

അഴുക്കലുങ്കിയും, തിളങ്ങുന്ന ഇമിറേറഷൻ സില്ക്കിൻെറ ഒഴുക്കൻ കമ്മീസും ധരിച്ച ഒരു മനുഷ്യൻ, പെൺകുട്ടി ഇരുന്നിരുന്നതിനു് അല്പം മാറിനിന്നു് ബീഡിവലിക്കുന്നു. ഒരു ചെവിയിൽ ചുണ്ണാമ്പിൻെറ ഉണ്ട. തലമുടിയിൽനിന്നു് എണ്ണ ഒലിക്കുന്നുണ്ട്. അയാാം മെല്ലെ നടന്നു് പെൺകുട്ടിക്കടുത്തെത്തി. അയാാം അവളുടെ അടുത്തുനിന്നു് ഏതാണ്ട് ഒരു വാര അകലെ മാറി ഇരുന്നു. അയാാം എന്തോ ചോദിച്ചു. അതുകേട്ട് അവാം പുഞ്ചിരിച്ചു. അതുകണ്ടപ്പോാം രംഗനാഥിനു് സന്തോഷം തോന്നി. പെൺകുട്ടി തന്നെയും നോക്കണമേ എന്നയാാം ആഗ്രഹിച്ചു. അയാളുടെ നേരെയും അവാം നോക്കി. അവാം അതുപോലെ വീണ്ടും പുഞ്ചിരിക്കണമെന്നു് അയാാം കൊതിച്ചു. അവാം വീണ്ടും പുഞ്ചിരിച്ചു. എണ്ണ ഒലിക്കുന്ന മുടിയുള്ള മനുഷ്യൻ ഒരു ബീഡികൂടി കത്തിച്ചു.

രംഗനാഥിൻെറ അടുത്ത് ഒരാാം വന്നിരുന്നു. ദോത്തിയും കുർത്തയും തൊപ്പിയും ആണു വേഷം. കർഷകരുടെ തോതുവച്ചു നോക്കിയാൽ ഉത്തരവാദിത്വമുള്ള ആളാണെന്നു തോന്നും. രംഗനാഥ് അയാളെ ഏറുകണ്ണിട്ടുനോക്കിയിട്ട് മുമ്പോട്ടുനോക്കാൻ തുടങ്ങി. പെൺകുട്ടി പുഞ്ചിരി മതിയാക്കിയിരുന്നു. ഹിന്ദിസിനിമയിലെ നായിക പാട്ട് ആരംഭിക്കുന്നതിനുമുമ്പ് പ്രകടമാകാറുള്ള കരുണമായ ഭാവം അവളുടെ മുഖത്തും പ്രകടമായി.

ആ മനുഷ്യൻ സാവധാനത്തിൽ ചോദിച്ചു. "താങ്കൾ ഇവിടു ത്തുകാരനാണോ?"

രംഗനാഥ് തലയാട്ടിക്കൊണ്ടു പറഞ്ഞു. "അല്ല."

ആ മനുഷ്യൻ വിശ്വാസപൂർവ്വം രംഗനാഥിന്റെ അടുത്തിരുന്നു. പിന്നെ പറഞ്ഞു. "ഈ നാട്ടിൻപുറത്തുകാർക്ക് ഒന്നും അറിഞ്ഞുകൂടാ. ഈ സിനിമാപ്പാട്ടു പാട്ടു! ആ സിനിമാപ്പാട്ടു പാട്ടു!"

അയാൾ പറഞ്ഞതു് രംഗനാഥ് കൗതുകപൂർവ്വം കേട്ടുകൊണ്ടിരുന്നു. പക്ഷെ കാര്യം ഒന്നും മനസ്സിലായില്ല. അയാൾ പറഞ്ഞുകൊണ്ടേയിരുന്നു. "തില്ലാനയായാലും, ദാദരാ കേട്ടാലും, താല്പര്യമുള്ളപക്ഷം ത്രുപ്രി കേട്ടാലും, അവർ സ്വന്തം ആത്മാവു് പുറത്തു വരുത്തിത്തരുന്നു."

ഭാവമുഗ്ദ്ധനായി, സ്വപ്നംകാണുന്ന കണ്ണുകൾകൊണ്ടു് ചേഷ്ട കാട്ടി ആ മനുഷ്യൻ പറഞ്ഞു. "അവർ റോഹ്പൂരിൽ പോയിരുന്നു, ഇനി ബൈജേഗാവിൽ പോകുന്നു."

പട്ടണത്തിൽ ഒരു സംഗീതസഭയിൽവച്ചു്, രവിശങ്കറിനെപ്പററി രംഗനാഥ് ഈവിധം കേട്ടിരുന്നു. അനൗൺസർ പറയുകയായിരുന്നു. "എഡിൻബറോയിൽ നിന്നു് ഇപ്പോൾ വന്നേയുള്ളു. ഈ തണുപ്പുകാലത്തു് ന്യൂയോർക്കിൽ പോകുകയാണു്."

അയാൾ തലയാട്ടി ശരിവച്ചു. അപ്പോഴാണു് കാര്യത്തിന്റെ വാലും തലയും മനസ്സിലായിത്തുടങ്ങിയതു്.

അല്പം മൗനം അവലംബിച്ചിട്ടു് ആ മനുഷ്യൻ പറയാൻ തുടങ്ങി. "വഴിനടക്കുന്നവരുടെ വിദ്യയല്ല ഇവരുടേതു്. സ്വീകരണമുറിയിൽ വരൂ; ഇരുന്നുകേൾക്കൂ. അപ്പോഴറിയാം അസ്സലോ പകരമോ എന്നു്."

മുന്നോട്ടുതന്നെയായിരുന്നു രംഗനാഥിന്റെ ദൃഷ്ടി. എണ്ണ ഒലിക്കുന്ന മുടിയുള്ള മനുഷ്യൻ ആ പെൺകുട്ടിയുടെ ഏററവും അടുത്തു വന്നിരിപ്പായി. രണ്ടുപേരും വർത്തമാനം പറയുന്നുണ്ടായിരുന്നു; പുഞ്ചിരിക്കുന്നുണ്ടായിരുന്നു; കൂടെക്കൂടെ രംഗനാഥിനെ നോക്കുന്നുണ്ടായിരുന്നു. ഈ ആളുകൾക്കു് തന്നിൽ വളരെ അഭിനിവേശം ഉള്ളതായി അല്പസമയം കഴിഞ്ഞപ്പോൾ രംഗനാഥിനു ബോദ്ധ്യമായി.

ദൂരെനിന്നു നോക്കുന്നവർക്കു്, രംഗനാഥിനെയും അടുത്തിരിക്കുന്ന ദോത്തിയും കുർത്തയും തൊപ്പിയും ധരിച്ചിരിക്കുന്ന ആളെയും കണ്ടാൽ തോന്നും, ഗൗരവമുള്ള രണ്ടു പുരുഷന്മാർ, രാജ്യത്തിന്റെ പ്രശ്നങ്ങളെപ്പററി ഗാഢമായി ചിന്തിച്ചുകൊണ്ടിരിക്കുകയാണെന്നു്. പുരികം കോട്ടിക്കൊണ്ടു് അയാൾ

പറഞ്ഞു. "പുതിയ നിയമങ്ങൾ എല്ലാററിനും കാവൽ ഏർപ്പെടുത്തിക്കളഞ്ഞു. വലിയ വലിയ പ്രഭുകുമാരന്മാർ പാട്ടു കേൾക്കാൻ വെമ്പൽ കൊള്ളുകയാണ്. ഇപ്പോൾ, പോലീസ് സ്റ്റേഷൻകാർ സമ്മതം തന്നിട്ടുണ്ട്. സ്വീകരണ മുറികളിൽ പാട്ടു നടത്തിത്തുടങ്ങിയിരിക്കുന്നു."

രംഗനാഥ് എഴുന്നേററു. ആ മനുഷ്യനും എഴുന്നേററു നിന്നു പറഞ്ഞു. "ജ്ഞാനം നൽകുവാൻ ഞാനും പത്തു വർഷം പ്രയത്നിച്ചിട്ടുണ്ട്. മയിലിന്റെ മാതിരി കണ്ഠം ശരിപ്പെടുത്താൻ കഴിഞ്ഞു. തയ്യാറെടുപ്പിനുശേഷം ആയിരത്തിലൊരുവളായി പുറത്തുവന്നിരിക്കുകയാണ്."

രംഗനാഥ് റുപ്പൻബാബുവിനെ നോക്കി. അദ്ദേഹം തിത്തിരിക്കിളികളുടെ കലമ്പൽ കാണാൻ മറെറാരു ദിക്കിലേയ്ക്കു നോക്കിനില്ക്കുകയായിരുന്നു. അയാൾ വിളിച്ചു. "റുപ്പൻ!"

ആ മനുഷ്യൻ കുറച്ചുനേരം ചിന്താമഗ്നനായിനിന്നു. പിന്നെ പറഞ്ഞു. "സ്വന്തം മകളാണ്. ഹിന്ദുവാണ്. വളരെ സാധുവാണ്."

പിന്നെ മുഖം താഴ്ത്തി, ശ്രദ്ധാപൂർവ്വം പറയാൻ തുടങ്ങി. "പാട്ടുമാത്രമേയുള്ളു. നല്ലവർക്കിടയിലാണ് താമസിച്ചതു്. തൊഴിൽ ചെയ്യുന്നില്ല."

രംഗനാഥ് ആ മനുഷ്യനോടു പറഞ്ഞു. "വളരെ നല്ലതു്. പാട്ടറിയുന്നവർ തൊഴിൽ ചെയ്താൽ പാട്ടു മോശപ്പെട്ടു പോകും. പാട്ടും ഒരു സാധനയാണ്. അതിൽതന്നെ അവളെ ഉറപ്പിച്ചു നിർത്തു."

ആ മനുഷ്യൻ അമ്പരപ്പോടെ പറഞ്ഞു, "അങ്ങേയ്ക്കു് എല്ലാം അറിയാം. അങ്ങയെ എന്തു മനസ്സിലാക്കാൻ. വല്ലപ്പോഴും സ്വീകരണ മുറിയിൽ വന്നാലും............"

റുപ്പൻബാബുവിനെ കണ്ടു് അയാൾ പറച്ചിൽ നിർത്തി. അദ്ദേഹം പിന്നിൽക്കൂടി പെട്ടെന്നു വന്നതായിരുന്നു. ഇടി മുഴങ്ങുന്ന ശബ്ദത്തിൽ പറഞ്ഞു. "സ്വീകരണ മുറിയിൽ തീർച്ചയായും വരുന്നുണ്ട്. പക്ഷേ, നിങ്ങൾ ആരോടാണ് ഇക്കാര്യം പറഞ്ഞതു്? അച്ഛൻ ആരാണെന്നുകൂടി മനസ്സിലാക്കിക്കൊടുത്തിട്ടു പോകൂ?"

ആ മനുഷ്യൻ കൈകൂപ്പി. അയാളുടെ ഭാവം മാറി. വ്യഭിചാരികളുടെ മാതിരി പുഞ്ചിരിച്ചുകൊണ്ടു് അയാൾ പറഞ്ഞു. "ഞങ്ങളുടെ അച്ഛൻ കൃപയാണ്, യജമാനനേ."

രംഗനാഥ് ചിരിച്ചു. വിടർന്ന കണ്ണുകളോടെ അയാൾ

ിനോക്കിയപ്പോൾ പെൺകുട്ടിയുടെ പുഞ്ചിരി കുറെക്കൂടി വികസിച്ചിട്ടുള്ളതായി അയാൾ കണ്ടു.

അവർ കുറെ നേരം മൗനമായിരുന്നു. മിണ്ടാതെ നടന്നു. ഒടുവിൽ റുപ്പൻബാബു പറഞ്ഞു. ''അയാൾ എന്താണ് പറഞ്ഞു കൊണ്ടിരുന്നത്? അയാൾ ഇപ്പോൾ തൊഴിലാരംഭിച്ചു, ഇല്ലേ?''

രംഗനാഥ് മിണ്ടിയില്ല.

''എല്ലാവിധത്തിലും ചതിയനാണ്. ഈ വേശ്യയെ കുഞ്ഞുനാളിലേ ഞാൻ കാണുന്നു.'' ഒരു വൃദ്ധന്റെ മാതിരി റുപ്പൻബാബു പറഞ്ഞുകൊണ്ടിരുന്നു. ''വർഷങ്ങളായി വള്ളത്തിൽ വലയും തൂക്കി ചുററിത്തിരിയുകയാണ്. അയാൾ അവളുടെ തുപ്രിക്കും ഗാദരാസ്സും പെരുമ്പറയടിക്കും. ഏരുമയുടെ ഒച്ച. അയാളാണ് ഉസ്താദ്. സ്ഥലത്തെ ഏററവും ചീഞ്ഞളിഞ്ഞ വേശ്യ. പട്ടിപോലും തിരിഞ്ഞുനോക്കുകയില്ല.''

ക്ഷീണിച്ചു നടക്കുകയായിരുന്നു രംഗനാഥ്. റുപ്പൻബാബു സംസാരിച്ചുകൊണ്ടിരുന്നു. ''ഞാൻ വന്നില്ലായിരുന്നെങ്കിൽ അവൻ നിങ്ങളെ മിക്കവാറും തൂക്കിലേററിയേനെ.''

മുമ്പും പിമ്പും നോക്കാതെയുള്ള പറച്ചിൽ റുപ്പൻബാബു തുടർന്നു. പെട്ടെന്ന് രംഗനാഥ് ചോദിച്ചു. ''റുപ്പൻ, നിങ്ങൾ എന്തിനാണ് ബേലയ്ക്ക് പ്രേമലേഖനം എഴുതിയത്?''

ഇതുകേട്ട് റുപ്പൻബാബുവിന്റെ പ്രസംഗം നിന്നുപോയി. എങ്കിലും തന്റേടം വീണ്ടെടുത്ത് അയാൾ പറഞ്ഞു. ''നിങ്ങൾ ഇത്രനാളും പട്ടണത്തിലാണല്ലോ താമസിച്ചത്. ഒരാൾ മറെറാരാൾക്ക് പ്രേമലേഖനം എഴുതുന്നത് എന്തിനെന്ന് അറിഞ്ഞുകൂടെ?''

ഇതിനു മറുപടി രംഗനാഥിന് തോന്നിയില്ല. ഇത്രയും മാത്രം പറഞ്ഞു. ''മാമൻ വളരെ ദേഷ്യത്തിലായിരുന്നു.''

റുപ്പൻബാബു തരിച്ചുനിന്നുപോയി. പിന്നെ അഹങ്കാരഭാവത്തിൽ പറഞ്ഞു. ''അച്ഛൻ എന്തിനു ദേഷ്യപ്പെടുന്നു? എന്നോടു നേരെ ചൊവ്വേ പൊരുമാറണമെന്ന് അദ്ദേഹത്തോടു പറയണം.

''പതിന്നാലാം വയസ്സിലായിരുന്നു അദ്ദേഹത്തിന്റെ വിവാഹം. പതിനേഴാം വയസ്സിൽ ആദ്യത്തെ അമ്മ മരിച്ചപ്പോൾ രണ്ടാം വിവാഹം നടത്തി. ഒററയ്ക്ക് ഒരുവർഷം പോലും കഴിഞ്ഞില്ല.

"ഇതു മുറപ്രകാരം ചെയ്യുതു്. അങ്ങിനെയല്ലാതെ എത്ര ചെയ്തിരിക്കുന്നു. കോഫ്ക്കണോ നിങ്ങൾക്കു്."
"വേണ്ട" എന്നു് രംഗനാഥ് മറുപടി പറഞ്ഞു.

# 14

രാത്രിയുടെ അന്ത്യയാമത്തിൽ വൈദ്യജിക്കു് തണുപ്പു തോന്നി. ഉറക്കംപോയി. ച്യവനപ്രാശം, തങ്കഭസ്മം, ബദാം തുടങ്ങിയവയുടെ വ്യൂഹരചന ഭേദിച്ചു് തൊലികളിൽ കടന്ന തണുപ്പു് തടിച്ച മാംസഭാഗങ്ങളേയും തുളച്ചുകയറി എല്ലിനകത്തെ മജ്ജവരെ ചെന്നെത്തി. പഞ്ഞിനിറച്ച പുതപ്പുകൊണ്ടു് നല്ലവണ്ണം മൂടിപ്പുതയ്ക്കാൻ അദ്ദേഹം ശ്രമിച്ചു. തനിച്ചു കിടക്കുന്നതുകൊണ്ടാണു് കിടക്കയ്ക്കു് കൂടുതൽ തണുപ്പുതോന്നുന്നതു്. ഇതേ സമയം ഓർമ്മകളുടെ ഒരു ഘോഷയാത്രയായിരുന്നു. ഇതിന്റെ ഫലമായി ഒരു ആലസ്യം അദ്ദേഹത്തെ വലയംചെയ്തു. കുറച്ചു നേരം ശാന്തമായിരുന്നു. പിന്നെ വയററിനുള്ളിൽ വായുവിന്റെ വിപ്ലവാരംഭമായി. ശരീരത്തിനകത്തും പുറത്തും കൂടെക്കൂടെ സ്ഫോടനശബ്ദം ഉയർന്നു. അദ്ദേഹം പുതപ്പു് അമർത്തി തിരിഞ്ഞുകിടന്നു. വിപ്ലവത്തിന്റെ അന്തിമസ്ഫോടനം കേട്ടതോടെ വീണ്ടും ആലസ്യമായി. അദ്ദേഹം ഉറക്കമായി. അപ്പോൾ അദ്ദേഹം ജനാധിപത്യം സ്വപ്നംകണ്ടു.

ജനാധിപത്യം, അദ്ദേഹത്തിന്റെ സിംഹാസനത്തിനു സമീപം നിലത്തു് കൈകുത്തി ഇരിക്കുന്നു! അതു് കൈ കൂപ്പിയിരിക്കുന്നു. ഉഴവുകാരുടെ ആകൃതി. സംസാരം ഇംഗ്ലീഷിൽ. ശുദ്ധ ഹിന്ദി സംസാരിക്കുവാനുള്ള കഴിവില്ല. എങ്കിലും വിനയപൂർവ്വം അഭ്യർത്ഥന നടത്തുകയാണു്. അതു വൈദ്യജി കേട്ടുകൊണ്ടിരിക്കുന്നു. സിംഹാസനത്തിലിരിക്കുവാൻ വൈദ്യജി അവനെ പല പ്രാവശ്യം വിളിച്ചു. "നീ ദരിദ്രനാണെങ്കിൽ തന്നെ എന്തു്, നമ്മുടെ ബന്ധുവാണു നീ." എന്നിങ്ങനെ അദ്ദേഹം സമാശ്വസിപ്പിച്ചുകൊണ്ടിരുന്നു. എങ്കിലും ജനാധിപത്യം കൂടെക്കൂടെ അദ്ദേഹത്തെ ഹുസൂർ എന്നും യജമാനേ എന്നും വിളിച്ചുപോന്നു. വളരെ സമാധാനം പറഞ്ഞതിൽപിന്നെ, ജനാധിപത്യം എഴുന്നേറ്റു് അദ്ദേഹത്തിന്റെ സിംഹാസനത്തിന്റെ അടുത്തെത്തുന്നു. അവനു് ഒന്നും പറയാൻ കഴിയു

ന്നില്ല. എൻെറ വസ്ത്രം കീറിപ്പോയി എന്നും ഞാൻ നഗ്നനാ കുന്നു എന്നും അവൻ അപേക്ഷാസ്വരത്തിൽ വൈദ്യജിയോടു പറയുന്നു. ഈ പരിത:സ്ഥിതിയിൽ ആരുടെയെങ്കിലും മുമ്പിൽ പോകാൻ എനിക്കു നാണംതോന്നുന്നു. അതുകൊണ്ടു് അല്ലയോ വൈദ്യമഹാരാജ്, ഉടുക്കാൻ ഒരു നല്ല മുണ്ടുതന്നാലും.

അകത്തുനിന്നു് ഒരു മുണ്ടു് എടുത്തുകൊണ്ടുവരാൻ വൈദ്യജി ബദ്രിഫെയൽമാനോടു പറയുന്നു. എന്നാൽ ജനാധിപത്യം നിഷേധസൂചകമായി തലയാട്ടി. അതു പറയുന്നു ഞാൻ താങ്ക ളുടെ കോളേജിലെ ജനാധിപത്യം ആണെന്നും അനേകവർഷ ങ്ങളായി വാർഷിക പൊതുയോഗം കൂടിയിട്ടില്ലെന്നും. കോളേജ് ആരംഭിച്ചതിൽപിന്നെ ഇതുവരെ മാനേജരുടെ തെര ഞ്ഞെടുപ്പു നടന്നിട്ടില്ല. ഇക്കാലത്തു് കോളേജിൽ എല്ലാക്കാര്യ ങ്ങളും ഭംഗിയായി നടക്കുന്നു. എന്നാൽ ഞാൻമാത്രം കോണിൽ കിടക്കുന്നു. നിയമം അനുസരിച്ചു് താങ്കരം ഒരിക്കൽ തെരഞ്ഞെ ടുപ്പു നടത്തു. അങ്ങിനെചെയ്താൽ എൻെറ ശരീരത്തിനു് ഒരു പുതിയ വസ്ത്രമായി. എൻെറ നാണം മറയും.

ഇത്രയും പറഞ്ഞിട്ടു് ജനാധിപത്യം, സ്വീകരണശാലയിൽ നിന്നു പുറത്തേയ്ക്കുപോയി. വൈദ്യജിയുടെ ഉറക്കം വീണ്ടും മുടങ്ങി. ഉണർന്നതും, ആന്തരികവിപ്ലവത്തിൻെറ പുത്തനായ ഒരു വിസ്ഫോടനം, അദ്ദേഹം ശ്രവിച്ചു. അതേനിമിഷം അദ്ദേഹത്തിനു ബോദ്ധ്യമായി, കാഴ്ചയിൽ എത്ര പ്രാകൃതനാ കട്ടെ, ജനാധിപത്യം നല്ലവനാണെന്നും, സ്വന്തം ആളാണെന്നും, അവനെ സഹായിക്കേണ്ടതു് ആവശ്യമാണെന്നും. കുറഞ്ഞ പക്ഷം ഒരു പുതിയ മുണ്ടെങ്കിലും കൊടുക്കണം. അങ്ങിനെ നാലു നല്ല മനുഷ്യർക്കൊപ്പമിരിക്കുവാൻ അവൻ യോഗ്യനായി ത്തീരട്ടെ.

പിറേറദിവസം, കോളേജിൻെറ വാർഷികപൊതുയോഗം വിളിച്ചുകൂട്ടണമെന്നും, മററു ചുമതലക്കാരോടൊപ്പം മാനേജ രുടെ തെരഞ്ഞെടുപ്പും നടത്തണമെന്നും പ്രിൻസിപ്പലിനു നിർദ്ദേശം കിട്ടി. തെരഞ്ഞെടുപ്പു നടത്തുന്നതു് ആവശ്യമോ ഉചി തമോ അല്ലെന്നു് പ്രിൻസിപ്പൽ വളരെ വാദിച്ചു. ഇതു് തപേ ത്തിൻെറ പ്രശ്നമാണെന്നും അതിനാൽ നിങ്ങരംക്കു പറയേണ്ട കാര്യമില്ലെന്നും വൈദ്യജി പ്രിൻസിപ്പലിനോടു പറഞ്ഞു. ഒരു പത്രത്തിലും ആക്ഷേപം വന്നില്ല; മേലാവിലൊന്നും പരാതി

പോയിട്ടില്ല; ആരും ഘോഷയാത്രയോ നിരാഹാരമോ നടത്തിയില്ല; എല്ലാവരും അവരവരുടെ പാട്ടിനു മിണ്ടാതിരിക്കുന്നു; വാർഷികപൊതുയോഗം കൂട്ടണമെന്നു് ആരും പറഞ്ഞില്ല; അഥവാ വല്ലവരും പറഞ്ഞിട്ടുണ്ടെങ്കിൽത്തന്നെ അവരാരാണു് എന്നൊക്കെ പ്രിൻസിപ്പൽ വീണ്ടും പറഞ്ഞു. ഈ ഖന്നാ മാസ്റ്ററും, ഈ രാമാധീൻ ഭീഖ്മഖേഡവിയും, അവരുടെ രണ്ടു നാലു പൂവാലന്മാരും മാത്രമല്ലേ ഇങ്ങിനെ പറഞ്ഞിട്ടുള്ളൂ? അവരുടെ വലയിൽപെട്ടു് വാർഷികപൊതുയോഗം വിളിച്ചുകൂട്ടുന്നതു നല്ലതിനല്ല. പറയാനുള്ളതു മുഴുവൻ കേട്ടശേഷം വൈദ്യജി പറഞ്ഞു. "നിങ്ങൾ പറഞ്ഞതു ശരിയാണു്. പക്ഷെ, ഇക്കാര്യം നിങ്ങൾക്കു മനസ്സിലാകുകയില്ല. എന്തെന്നാൽ ഇതു് തത്വത്തിന്റെ പ്രശ്നമാണു്. അതിനാൽ പോയി പൊതുയോഗത്തിനുള്ള ഏർപ്പാടുചെയ്യൂ."

കളിവിനോദങ്ങളുടെ ലോകവുമായി വേണ്ടത്ര പരിചയം സിദ്ധിച്ചവരായിരുന്നു ഛംഗാമൽവിദ്യാലയ ഇന്റർ കോളേജിലെ കുട്ടികൾ. എന്തെന്നാൽ, ചെവിക്കുപിടിച്ചു് അവരിൽനിന്നു് ഗെയിംഫീസ് ഈടാക്കിയിരുന്നു. കോളേജിനടുത്തു് കളിസ്ഥലമില്ലായിരുന്നു എന്നതു് കാര്യം വേറെ. ഇതുകൊണ്ടു് ആർക്കും ഒരു ബുദ്ധിമുട്ടും ഉണ്ടായില്ല. രണ്ടുകൂട്ടർക്കും സന്തോഷം. കളികളില്ലാത്തതിനാൽ, അത്രയും സമയം ഗെയിംസ്ടീച്ചർക്കു് മിച്ചം. അയാൾ അദ്ധ്യാപകരുടെ രണ്ടു ഗ്രൂപ്പുകളിലും പങ്കുചേർന്നു് ഇരുകൂട്ടരുടേയും വിശ്വാസം ആർജ്ജിച്ചു. പ്രിൻസിപ്പലിനും അതു വലിയ ആശ്വാസമായി. അവിടെ ഹോക്കിടീമുകൾ തമ്മിൽ അടിപിടി നടന്നില്ല (ഹോക്കിടീമുകൾ ഇല്ലായിരുന്നു). ഇക്കാരണത്താൽ ശിക്ഷണരാഹിത്യത്തിന്റെ പ്രശ്നം ഉത്ഭവിച്ചിരുന്നുമില്ല. കുട്ടികളുടെ രക്ഷിതാക്കളും സന്തുഷ്ടരായിരുന്നു. ഫീസ് നൽകുന്നതോടെ കളികളെ സംബന്ധിച്ച പ്രയാസങ്ങൾ ഇല്ലാതെയായി. കുട്ടികൾ യഥാർത്ഥത്തിലുള്ള കളിക്കാരാകുന്നതിൽനിന്നു രക്ഷപെട്ടു. കുട്ടികളും സന്തുഷ്ടരായി. എന്തെന്നാൽ, കട്ടപോലുള്ള ഒരു പന്തിന്റെ പിന്നാലെ, കയ്യിൽ സ്റ്റിക്കുമായി, ഒരു ഗോൾ മുതൽ മറേറ ഗോൾവരെ ഭ്രാന്തന്മാരെപ്പോലെ ഓടുന്ന നേരംകൊണ്ടു്, ഒരുകുടം കള്ളു കുടിച്ചുതീർക്കുകയോ, തരംകിട്ടിയാൽ അടവുപ്രയോഗിച്ചു്, അഞ്ചാറുരൂപാ തട്ടിയെടുക്കുകയോ ചെയ്യാൻ കഴിയുമെന്നു്അവർക്കറിയാമായിരുന്നു.

കുട്ടികളുടെ കൈയിൽ ഇന്നു് ഹോക്കിസ്റ്റിക്കം ക്രിക്കററ് ബാററും ഉണ്ടു്. ആരോ തങ്ങളുടെ കൈയിൽ റൈഫിരം വച്ചു കൊടുത്തതുപോലെയാണു് അവർ അവ പിടിച്ചിരുന്നതു്. ഉദ്ദേശം അൻപതു കുട്ടികരം ഈ സാധനങ്ങളും പിടിച്ചു് കോളേജ്ഗേററിനു സമീപം ചുററിക്കറങ്ങി.

ഇവർ ഈവിധം നില്ക്കുന്നകണ്ടു രംഗനാഥ് ചോദിച്ചു. "എന്താ കാര്യം? ഇന്നു് ഇൻസ്പെക്ടറുടെ പരിശോധന ഉണ്ടോ?"

മറുപടി പറയാൻ ഛോട്ടേ ഫയൽമാൻ തയ്യാറെടുത്തു. അതായതു്, അരയിലെ ലംഗോട്ടി കെട്ടിമുറുക്കിയിട്ടു പറഞ്ഞു. "ഈ പിരളിക്കിടയിൽ ആരുടെ പരിശോധന? ഇതു വാർഷിക പൊതുയോഗമാണു്."

ഛോട്ടേ ഫയൽമാനും കോളേജ് കമ്മിററി അംഗമായിരുന്നു. കുട്ടികരം അദ്ദേഹത്തെക്കണ്ടു് ഹർഷാരവം മുഴക്കി. ഗേററിൽ വച്ചുതന്നെ പ്രിൻസിപ്പൽ സാഹേബ് അദ്ദേഹത്തെ കണ്ടു. പ്രിൻസിപ്പൽ പറഞ്ഞു. "ഛോട്ടേലാൽജി വന്നാലും. താങ്കളെ കാത്തുനില്ക്കുകയായിരുന്നു."

"എനിക്കല്പം നേരത്തെ പോകണം. എന്തായാലും അകത്തേക്കുപോകാം." ഫയൽമാൻ ഔദാര്യപൂർവ്വം പറഞ്ഞു. മഴ നനഞ്ഞ പട്ടി, ഒരു പ്രത്യേകരീതിയിൽ തുമ്മാറുണ്ടു്. സങ്കോചഭാവത്തിൽ പ്രിൻസിപ്പൽ ചിരിച്ചപ്പോരം അങ്ങിനെ ഒരു ശബ്ദം ഉണ്ടായി. അദ്ദേഹം മുന്നോട്ടു് നടന്നുതുടങ്ങി. ഇങ്ങിനെ പറഞ്ഞുകൊണ്ടിരുന്നു. "രാമാധീൻെറ ഗ്രൂപ്പ് നല്ല ശക്തി സംഭരിച്ചിട്ടുണ്ടു്. ബൈജേഗാവിലെ ലാൽസാഹേബ്ബിൻെറ സഹായത്താൽ അയാളുടെ ഭാഗത്തു് വളരെപ്പേർ വന്നുചേർന്നിട്ടുണ്ടു്. ഈ വേണ്ടാതീനത്തിനു് ലാൽസാഹേബ് എങ്ങിനെ കൂട്ടുനില്ക്കുന്നു എന്നു മനസ്സിലാകുന്നില്ല. പട്ടണത്തിൽ താമസിക്കുന്നു. എങ്കിലും ഗ്രാമത്തിലെ എല്ലാ കാര്യങ്ങളിലും കൈകടത്തും. രാമാധീനു് ബുദ്ധി കുറെ കൂടിപ്പോയി."

ഛോട്ടേഫയൽമാൻ, കെട്ടിടത്തിനു സമീപം ഉള്ള പുഷ്പത്തടങ്ങളിൽ നോക്കിക്കൊണ്ടിരുന്നു. "വൈദ്യമഹാരാജും ചിലപ്പോരം ഇത്തരം ജോലി ചെയ്തുകൊണ്ടിരുന്നാൽ എന്തു പറയാനാണു്" എന്നിങ്ങനെ പ്രിൻസിപ്പൽ സാഹേബ് സംഭാഷണം ആരംഭിച്ചു. "ഈ തെരഞ്ഞെടുപ്പിൻെറയും മററും ആവശ്യമുണ്ടായിരുന്നോ?........" അപ്പോരം ഛോട്ടേഫയൽമാൻ ഒരു കവിത ചൊല്ലി. ഒരു കീർത്തനമെന്ന നിലയിൽ അതിനു് അക്കാലത്തു് വേണ്ടത്ര പ്രചാരം സിദ്ധിച്ചിരുന്നു. "ഭൂമിയിൽ

നമുക്കെന്താണെകാര്യം, എൻെറ ശ്രീകൃഷ്ണൻ പ്രിയപ്പെട്ടവനാകുന്നു.''

ഗേററിനകത്തുവരുമ്പോഠം പ്രിൻസിപ്പൽ രംഗനാഥിനോടും പറഞ്ഞു. ''രംഗനാഥ് ബാബു, താങ്കളും വരൂ; താങ്കഠം വരുന്നതിന്ന് തടസ്സമൊന്നുമില്ല.''

പുറകെ വന്നുകൊള്ളാമെന്നു് അയാഠം തലയാട്ടിക്കൊണ്ടു പറഞ്ഞു. പക്ഷെ അയാഠം അകത്തു ചെന്നില്ല.

ക്രമേണ, കോളേജ് പൊതുയോഗത്തിനുള്ളവർ പല വഴിക്കും വരാൻ തുടങ്ങി. കോ—ഓപ്പറേററീവ് യൂണിയൻെറ ഒരു ഡയറക്ടർ ധൃതിയിൽ വന്നു് അകത്തു കടക്കുന്നതുകണ്ടു ആളുകഠം അന്യോന്യം നോക്കാൻ തുടങ്ങി. ഏതാനും മിനിററു കഴിഞ്ഞപ്പോഠം, കോളേജിലെ വിള ചവുട്ടി മെതിച്ചുകൊണ്ടു് കോൺട്രാക്ടർ സാഹേബ് വന്നു. ജോലിക്കാർ പണിയെടുത്തിരുന്നിടത്തു്, എന്തോ സാധനം പൊക്കിയെടുത്തു് ആകാശത്തിലുയർത്തി പെട്ടെന്നു താഴെയിടുന്നതായി അഭിനയിച്ചിട്ടു് അയാഠം അപ്രത്യക്ഷനാകുകയും ചെയ്തു. കുറച്ചു കഴിഞ്ഞു്, ബാബു ദയാദീൻ സാവധാനം നടന്നു് കോളേജ് ഗേററുവരെവന്നു് കൊച്ചു പാലത്തിൽ കയറി ഇരുന്നു. കുട്ടികളുടെ കൈകളിൽ സ്റ്റിക്കുകളും ക്രിക്കററ് ബാററുകളും ഇരിക്കുന്നതു് അദ്ദേഹം ദുഃഖഭാവത്തിൽ നോക്കി. പിന്നെ ഒരു കുട്ടിയുടെ കൈയിൽ ഒതുങ്ങിയിരിക്കുന്ന പന്തിനെ മയക്കാനെന്ന മട്ടിൽ നോക്കി. ഗേററിങ്കൽ നിന്നു പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. ''വരൂ മെംബർ സാഹേബ്, മററെല്ലാവരും വന്നു കഴിഞ്ഞു.''

കൊള്ള നടത്തുമ്പോഠം തടവിൽ പിടിക്കപ്പെട്ടു്, സാക്ഷികഠംക്കു തിരിച്ചറിയുവാൻ വേണ്ടി നടക്കുവാൻ പറയുമ്പോഴത്തെ കൊള്ളക്കാരനെപ്പോലെ മനസ്സും ശരീരവും തളർന്നു അദ്ദേഹം പറഞ്ഞു. ''പോകാം.'' പെൻഗ്വിൻ പക്ഷിയെപ്പോലെ കാലുകഠം അകററി വച്ചു് സാവകാശം നടന്നു് കോളേജ് കെട്ടിടത്തിൽ എത്തി അയാളും ആഠംക്കൂട്ടത്തിൽ ലയിച്ചു.

അല്പം കഴിഞ്ഞപ്പോഠം, റോഡിൽക്കൂടി ഒരാഠം കുതിരപ്പുറത്തു വന്നു. വെട്ടിത്തിളങ്ങുന്ന തലപ്പാവു്. പന്ത്രണ്ടാം നൂററാണ്ടിലെ ചരിത്രത്തിൽ നിന്നു് ഇപ്പോഠം പിടഞ്ഞെഴുന്നേററു പോന്നതാണെന്നേ തോന്നൂ. കുട്ടികളിൽ ഒരാഠം പറഞ്ഞു. ''ഇനി വൈദ്യജിയുടെ ഒരു രോമത്തിൽ പോലും തൊടാൻ ആൎക്കും ആവില്ല. ഠാക്കൂർ ബലറാംസിംഗ് വന്നു കഴിഞ്ഞു.''

ബലറാംസിംഗ് വന്നപാടെ കുതിരയുടെ കടിഞ്ഞാൺ ഒരു

കുട്ടിയുടെ കൈയിൽ കൊടുത്തു. ഇപ്പോഴും അദ്ദേഹത്തെ കണ്ടാൽ പതിനെട്ടാം നൂററാണ്ടിലെ മനുഷ്യനാണെന്നു തോന്നും. തെക്കു് ലഹള നടക്കുന്ന വിവരം അറിയിക്കുവാൻ ആഗ്രാക്കോട്ടയിൽ ഓടി എത്തിയ പെണ്ണൊട്ടകത്തിന്റെ വേഗതയിൽ അദ്ദേഹം കൊച്ചുപാലത്തിൽ എത്തി. ഒരു കുട്ടിയോടു ചോദിച്ചു. ''അടിപിടി ഒന്നും ഉണ്ടായില്ലല്ലോ?''

കുട്ടി പറഞ്ഞു. ''എങ്ങിനെ അടിപിടി നടക്കാൻ? ഞങ്ങളെല്ലാം പ്രിൻസിപ്പലിന്റെ പക്ഷത്താണല്ലോ. അഹിംസാവാദികളാണു്.''

ബലറാംസിംഗ് മേൽമീശ തടവി. അദ്ദേഹം പുഞ്ചിരിയോടെ പറഞ്ഞു. ''നിങ്ങളും മോശക്കാരല്ല. കൈയിൽ ഹാക്കിക്കമ്പുള്ള മഹാത്മാഗാന്ധിയുടെ ശിഷ്യന്മാരാണു്.''

കുട്ടികൾ പറഞ്ഞു. ''മഹാത്മാഗാന്ധിയും ലാത്തികൊണ്ടു നടന്നു. ഞങ്ങൾ നിരായുധരാണു്. ഇതു് ഹോക്കി സ്റ്റിക്കാണു്. ഇതേററാൽ പന്തു പോലും ചാകുകയില്ല. അപ്പോൾ മനുഷ്യൻ ചാകുമോ?''

പ്രിൻസിപ്പൽ സാഹേബ് വീണ്ടും വെളിയിൽ വന്നു. അദ്ദേഹം പറഞ്ഞു. ''വരൂ മെമ്പർ സാഹേബ്, അകത്തു പോകാം. കോറം ആയി. മീററിംഗ് തുടങ്ങാറായി.''

ബലറാംസിംഗ് തലപ്പാവിന്റെ അരികിൽ നിന്നു വിയർപ്പു തുടച്ചു. പിന്നെ പറഞ്ഞു. ''ഏതെങ്കിലും കുട്ടിയോടു പറയൂ കുതിരയ്ക്കു തീററയും വെള്ളവും കൊടുക്കാൻ. അകത്തെ മീററിംഗിൽ നമ്മൾ എന്തു കാട്ടാനാണു്? നമ്മുടെ കോറം ഇവിടെ.''

പ്രിൻസിപ്പൽ സന്തോഷിച്ചു തലയാട്ടി. ബലറാംസിംഗ് കുർത്തയുടെ പോക്കററ് തടവിക്കൊണ്ടു പറഞ്ഞു. ''വിശ്വാസമാകുന്നില്ലെങ്കിൽ ഇതൊന്നു തൊട്ടുനോക്കൂ. നിറഞ്ഞ പോക്കററാണു്. ഇതാണു ശരിയായ കോറം.''

തൊട്ടുനോക്കാതെ തന്നെ പ്രിൻസിപ്പൽ പറഞ്ഞു. ''തൊട്ടുനോക്കി എന്നു വിചാരിച്ചോ. താങ്കളുടെ വാക്കു് എപ്പോഴെങ്കിലും പാഴാകുമോ?''

ബലറാംസിംഗ് പറഞ്ഞു. ''തനി ഇംഗ്ലീഷ് സാധനം. ആറുണ്ട. നാടൻ കൈത്തോക്കല്ല. അതു് ഒന്നു പൊട്ടി നിന്നുപോകും. ഠേ, ഠേ എന്നു തുടങ്ങിയാൽ രാമാധീന്റെ ഗ്രൂപ്പിലെ ആറു പേർ കരിങ്കുരുവിപോലെ പിടയ്ക്കും.''

''അങ്ങു് എന്തു പറഞ്ഞു! എന്താ പറഞ്ഞതു്?'' ബലറാം

സിംഗിൻെറ മുഖത്തുനിന്നു തനിക്കവിത കേൾക്കാൻ കഴിഞ്ഞു എന്ന ഭാവത്തിൽ പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "ഞാൻ അകത്തു മീററിംഗിനു പോകുന്നു. വെളിയിലെ കാര്യം അങ്ങു നോക്കിക്കൊള്ളണം." പിന്നെ മഹാത്മാ വിദുരരുടെ ഭാഷയിൽ പ്രാർത്ഥനാപൂർവ്വം പറഞ്ഞു. "സമാധാനമായി കാര്യം നടത്തു."

ബലറാംസിംഗ് വീണ്ടും മേൽ മീശ തടവി; "സർവ്വം ശാന്തി. ഇവിടെ തുടയുടെ അടിയിൽ അൻപതു ശാന്തി കിടപ്പുണ്ട്."

പ്രിൻസിപ്പൽ പോയി. ബലറാംസിംഗ് കൊച്ചുപാലത്തിൽ ഇരിപ്പായി. കുറച്ചുനേരം വായിലെ മുറുക്കാൻ പീച്ചി പ്പീച്ചി തുപ്പിക്കൊണ്ടിരുന്നു. പിന്നെ അടുത്തുകൂടെപ്പോയ കുട്ടിയെ വിളിച്ചു. മഹാത്മാഗാന്ധിയെക്കാൾ വലിയ അഹിംസാവാദിയാണെന്നു നേരത്തെ പറഞ്ഞ കുട്ടി. അയാളോടു പറഞ്ഞു. "മോനേ, കോളേജിനു ഒന്നു ചുററി, നമ്മുടെ ആളുകൾ ശരിക്കു തടയേണ്ടവരെ തടയുന്നോ എന്നു ഒന്നു നോക്കിവാ. അവർ ആരോടും ഇടയരുതെന്നു രമേസരായോടു പറയണം. അനുസരിക്കാത്തവരെ ഗേററിനടുത്തേയ്ക്കു അയക്കാൻ പറ."

യുദ്ധത്തിൽ സ്വന്തം രാജ്യത്തിൻെറ വിജയം, തൻെറ പ്രവൃത്തിസാഫല്യത്തെ ആശ്രയിച്ചിരിക്കുന്നു എന്നു വിശ്വസിക്കുന്ന ഒരു ബോയ്സ്കൗട്ടിനെപ്പോലെ, സ്ഥിതിഗതികൾ ഗ്രഹിക്കാൻ ആ കുട്ടി പോയി. സമീപം ചുററി നടന്നിരുന്ന കുട്ടികളുടെ ആനന്ദകോലാഹലം വർദ്ധിച്ചു. ബലറാംസിംഗ് പറഞ്ഞു. "അല്പംകൂടി അകന്നു നിൽക്കു. പരിഭ്രമിക്കാതിരിക്കു മക്കളേ. ഈ പാലത്തിൽ ഞാനുള്ളപ്പോൾ ശത്രു അടുക്കുകയില്ല."

പകൽ മൂന്നു മണി കഴിഞ്ഞു. റോഡിൽ നിറയെ ടക്കകളും കാളവണ്ടികളും. ബലറാംസിംഗ് പാലത്തിൽ ചമ്രം പടിഞ്ഞിരുന്നു. സ്വപ്നദർശിയുടെ ദൃഷ്ടികളോടെ അദ്ദേഹം വരുന്നവരേയും പോകുന്നവരേയും വീക്ഷിച്ചു. ഒരു തവണ കുതിര ചിനച്ചു. അദ്ദേഹം വെല്ലുവിളി പോലെ വിളിച്ചു പറഞ്ഞു. "എൻെറ ചേതക്, സബാഷ്. ധൈര്യമായിരിക്ക്. സമയമാകുമ്പോൾ മുതിരയും വെള്ളവും തരും."

ചേതക് ധൈര്യം അവലംബിച്ചു. അതിൻെറ തെളിവായി മൂത്രവിസർജ്ജനം നടത്തി. ഏതാനും കുട്ടികൾ കുതിരയുടെ

ചുറവും വട്ടമിട്ടു്, ഈ കാര്യപരിപാടിക്കു മുമ്പും പിമ്പുമുള്ള പ്രക്രിയ നോക്കിക്കണ്ടു് അന്യോന്യം കളിയാക്കി.

പെട്ടെന്നു് ഒരു ടക്കു് കോളേജിനടുത്തുള്ള റോഡിൽ വന്നു നിന്നു. ഒരാൾ—വൃത്തിയായ കുത്തയും, ദോത്തിയും തൊപ്പിയും ധരിച്ചു് വടിയുമായി—ചാടിത്താഴെയിറങ്ങി കോളേജിൻെറ നേക്കു നീങ്ങി. ടക്കു് നിത്താൻ തുടങ്ങുന്നതുകണ്ടപ്പോൾ തന്നെ, കുട്ടികൾ ദൂരെ നിന്നു് ഓടി, പാലത്തിനടുത്തുവന്നു. ബലറാം സിംഗ് അയാളെ തടഞ്ഞിട്ടു പറഞ്ഞു. ''കാലു പിന്നോക്കം പണ്ഡിത്.''

ആ മനുഷ്യൻ ചുണ്ടുകൊണ്ടു് എന്തോ പിറുപിറുത്തുകൊണ്ടു് ഗേററിനു നേരെ നീങ്ങി. ബലറാംസിംഗ് പറഞ്ഞു. ''പണ്ഡിത്, അല്പം പതുക്കെ. നിങ്ങൾക്കു് ഇതിൽ കാര്യമില്ല.''

പണ്ഡിത് ലജ്ജാഭാവത്തിൽ ചിരിച്ചു. പിന്നെ, ''മീററിംഗ് തുടങ്ങി ഇല്ലേ?'' എന്നു ചോദിച്ചു.

ബലറാംസിംഗ് എഴുന്നേററു. പിന്നെ സാവകാശത്തിൽ പണ്ഡിതിൻെറ അടുത്തുചെന്നു. കുട്ടികൾ ചുററുംകൂടി. അദ്ദേഹം തട്ടിക്കേറി. ''ഓടെടാ മക്കളേ ദൂരെപ്പോയി കളിക്കു്.'' പിന്നെ ആ മനുഷ്യനോടു പറഞ്ഞു. ''മീററിംഗിൽ നിങ്ങൾ ഹാജരായി. ഇനി മടങ്ങിപ്പോ.''

പണ്ഡിതിനു് തുട വിറയ്ക്കുന്നപോലെ തോന്നി. അദ്ദേഹം ബലറാംസിംഗിൻെറ കുത്തയുടെ പോക്കററിനു നേക്കു് കണ്ണു യച്ചു. പേടിച്ചു് രണ്ടടി പിന്നോക്കം വച്ചു.

വിടനൽകൽ ഉപചാരം നടത്തിക്കൊണ്ടു് ബലറാംസിംഗ് വീണ്ടും പറഞ്ഞു. ''കാലുപിന്നോക്കം.''

ആ മനുഷ്യൻ മിണ്ടാതെ മടങ്ങി. റോഡിൽ വാഹനങ്ങളൊന്നും ഉണ്ടായിരുന്നില്ല. ടക്കു് പൊയ്ക്കഴിഞ്ഞു. കാൽനടയായി അയാൾ അവിടെനിന്നു് ഓടി. ഒരു കുട്ടി പറഞ്ഞു. ''പോയി.''

ബലറാംസിംഗ് പറഞ്ഞു. ''പണ്ഡിത് ബുദ്ധിയുള്ളവനാണു്.''

''മനസ്സിലായി. പക്ഷെ ഇങ്ങിനെ ഓടേണ്ട ആവശ്യം എന്തായിരുന്നു?'' ഒരു വിദ്യാത്ഥി ചോദിച്ചു.

ബലറാംസിംഗ് പറഞ്ഞു. ''മോൻ അറിവില്ലാത്ത കുട്ടി! ഇത്തരം അവസരങ്ങളിൽ ബുദ്ധിയുള്ള മനുഷ്യൻ ഇങ്ങിനെ തന്നെ ചെയ്യും.''

ഒരു വിദ്യാത്ഥി കുതിരയ്ക്കു് ധാന്യവും വെള്ളവും കൊടുത്തു.

കതിര ചിനച്ചു. ബലറാംസിംഗ് തട്ടിക്കയറി. ''മിണ്ടാതി രിയെടാ, ചേതക്.''

ബോയ് സ്കൗട്ട് മടങ്ങിവന്നു. കുതിരയോടു വർത്തമാനം പറയുന്നതിനിടയിൽ അദ്ദേഹം ചോദിച്ചു. ''എന്തെടാ, വിശേഷം എന്തുണ്ട്?''

സ്കൗട്ട് പരിഭ്രമിച്ചുപോയി. പരിഭ്രമം ഉണ്ടാകുമ്പോൾ, സാധാരണ കുട്ടികൾ ചെയ്യുന്നതുപോലെ പല്ലിളിച്ചുകൊണ്ട് അവൻ പറഞ്ഞു. ''എല്ലാം ഭദ്രമായിരിക്കുന്നു, ഠാക്കൂർ സാഹേബ്!''

''എത്ര പേർ വന്നിരുന്നു.''

''അഞ്ച്.''

''അറിവില്ലായ്മ കാട്ടിയതാരാണെന്ന് എല്ലാവർക്കും മനസ്സിലായോ?''

''എല്ലാവർക്കും മനസ്സിലായി.'' കുട്ടിക്കു ധൈര്യം വീണ്ടു കിട്ടി. ദൂരെ എത്തിയ പണ്ഡിതിന്റെ നേർക്ക് ആംഗ്യം കാണിച്ചുകൊണ്ട് അവൻ പറഞ്ഞു. ''അദ്ദേഹത്തെപ്പോലെ തിരിച്ചോടി.''

കുട്ടിയും ഉള്ളു തുറന്നു ചിരിച്ചു. ബലറാംസിംഗ് പറഞ്ഞു. ''അറിവുള്ളവരുടെ മരണം.''

കോളേജിൽ ജയാരവം മുഴങ്ങി. ആരോ പറഞ്ഞു. ''സിയാവർ രാമചന്ദ്രജിക്ക് ജയ് വിളിക്ക്.''

ജയ് വിളിക്കുന്നു എന്നതിന്റെ പേരിൽ ഹിന്ദുസ്ഥാനിയിൽ ആരെയും നേരിടാം. കാര്യം തുടങ്ങിയതു് സിയാവർ രാമചന്ദ്രജിയിൽ നിന്നാണ്. പിന്നെ പവനസുതൻ ഹനുമാനായി ജയ് വിളി. എങ്ങിനെയെന്നറിഞ്ഞില്ല ആ ജയ് വിളി— മഹാത്മാഗാന്ധിയുടെ മേൽ പൊട്ടി വീണു.

വിളിക്കു മഹാത്മാഗാന്ധി കീ ജയ്! വീണ്ടും പച്ചക്കൊടി കാണിക്കപ്പെട്ടു. പണ്ഡിത ജവാഹർലാൽ നെഹ്രുവിനു് ഒരു ജയ് വിളി. സ്ഥലത്തെ നേതാക്കന്മാർക്ക് ഓരോ ജയ് വിളി. ജില്ലാ നേതാക്കന്മാർക്ക് ഓരോ ജയ് വിളി. പിന്നെയാണ് അസ്സൽ ജയ് വിളി. ബോലോ, വൈദ്യമഹാരാജ് കീ ജയ്!

കുന്തം കൊണ്ടു കുത്തിത്തുളയ്ക്കപ്പെട്ട മാതിരി, പ്രിൻസിപ്പൽ സാഹേബ് കെട്ടിടത്തിനു വെളിയിൽ വന്നു് നിലവിളിച്ചു. ''ബോലോ വൈദ്യ മഹാരാജ് കീ.......''

'ജയ്' വിളിക്കാനായി പുതിയ തലമുറ ഗേററിനു വെളിയിൽ തന്നെ നില്പുണ്ടായിരുന്നു.

അങ്ങിനെ മേള ആരംഭിച്ചു. പ്രിൻസിപ്പൽ രംഗനാഥിനോടു പറയാൻ തുടങ്ങി. "പോകാം. വൈദ്യമഹാരാജ് എതിരില്ലാതെ വീണ്ടും മാനേജരായി തെരഞ്ഞെടുക്കപ്പെട്ടു. കോളേജിന്റെ അഭിവൃദ്ധി ഇനി കണ്ടുകൊള്ളു. ചടചടാ, ചടചടാ, ചടചടാ! കൊടുങ്കാററുപോലെ മുന്നേറ്റം." അത്യന്തം സന്തുഷ്ടനായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ മുഖം അരുണവർണ്ണമായി.

ഛോട്ടേഫയൽമാൻ പറഞ്ഞു. "ഏയ്, പ്രിൻസിപ്പൽ! അധികം തകക്കാതെ. ഞാൻ പറയുന്നതും ഒന്നുമനസ്സിലാക്കു. കൈയിൽ ഹോക്കി സ്റ്റിക്കുമായി നടക്കുന്ന ഈ പിള്ളേരില്ലേ, അവക്ക് ഓരോ പന്തുകൊടുക്കണം. എന്നിട്ട് ഉന്നം തെററാതെ പ്രയോഗിക്കാൻ പഠിപ്പിക്കണം. തെററാതെ വടി പന്തിൽ കൊള്ളിക്കാൻ കഴിയുന്ന ഒരുത്തരുമില്ല അവരുടെ കൂട്ടത്തിൽ. പാമ്പിനെ തല്ലുംപോലെ പൊടിയിലാണ് അവരടിക്കുന്നതൊക്കെ."

"തീർച്ചയായും മെമ്പർ സാഹേബ്, തീർച്ചയായും. കളിക്കുള്ള ഏർപ്പാടും ഉണ്ടാകും. ഈ കുഴപ്പത്തിൽ നിന്നു പുറത്തുകടന്നു..........."

ഛോട്ടേഫയൽമാൻ പറഞ്ഞു. "പുറത്തുകടന്നതു ശരിതന്നെ. പക്ഷെ ഞങ്ങൾക്കു പറയാനുള്ളതു പറയും. ഓരോ കാര്യവും നിങ്ങൾ അനുകൂലമായിത്തന്നെ ചെയ്യുന്നുണ്ട്. പക്ഷെ നിങ്ങളുടെ വയലിൽനിന്നു പുല്ലുപോലും പറിച്ചിട്ടില്ല. ഇതു കളിയുടെ കാര്യമാണ്. പിള്ളേർ ഹോക്കിക്കമ്പുമായി തേരാപ്പാരാ നടക്കുന്നു. വേണ്ടിവന്നാൽ ഇന്നുമുതൽ അവരതു് കാററിൽ വീശാൻ തുടങ്ങും. അങ്ങിനെ ചെയ്യുമ്പോൾ ആരുടെയെങ്കിലും മുതുകിലോ നിങ്ങളുടെ കാൽമുട്ടിൽത്തന്നെയോ കൊണ്ടെന്നുവരും. അതിനാൽ നേരംകളയാതെ അവക്കു കളിക്കാനുള്ള ഏർപ്പാടുണ്ടാക്കണം."

പിന്നിൽനിന്നു വൈദ്യജി പറഞ്ഞു. "കളിയും പ്രധാനമാണു പ്രിൻസിപ്പൽ സാഹേബ്. തെററല്ല ഛോട്ടേ പറയുന്നതു്."

"അതെ, അതെ." ഫയൽമാന്റെ ശരീരത്തിൽ പ്രേമഭാവത്തിൽ ദൃഷ്ടികൾ പതിപ്പിച്ചുകൊണ്ടു് പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "ഫയൽമാനു് ചിരിയും നേരംപോക്കുമാണ്. അദ്ദേഹം അനുചിതമായി വല്ലതും ചെയ്യുമോ?"

# 15

ഗ്രാമത്തിന്റെ വെളിയിൽ വിസ്തൃതമായ ഒരു മൈതാനമുള്ളതു് ക്രമേണ മരുഭൂമിയായി വരികയാണ്. ഇപ്പോൾ ഇവിടെ പുല്ലുപോലും മുളയ്ക്കുന്നില്ല. ഇതു കണ്ടാലുടൻ ആർക്കും തോന്നും ആചാര്യവിനോബാഭാവേയ്ക്കു ദാനംചെയ്യാൻ പററിയ ഭൂമിയാണെന്നു്. ശരിക്കും അങ്ങിനെതന്നെ സംഭവിക്കുകയും ചെയ്തിരുന്നു. രണ്ടുവർഷംമുമ്പു്, ഭൂദാനപ്രസ്ഥാനകാലത്തു് ഈ ഭൂമി അങ്ങിനെ ചെയ്യപ്പെട്ടു. അവിടെനിന്നു് അതു് ദാനരൂപത്തിൽ തന്നെ ഗ്രാമസഭയ്ക്കു തിരിച്ചുകിട്ടി. പിന്നെ ഗ്രാമസഭ അതു് ദാനമായി പ്രധാനു് നൽകി. പ്രധാൻ ആദ്യം അതു് ദാനമായി ബന്ധുക്കൾക്കും സ്നേഹിതന്മാർക്കും കൊടുത്തു. ശേഷിച്ച ഭാഗങ്ങൾ വില വാങ്ങിക്കൊണ്ടു് ഏതാനും സാധുക്കൾക്കും, ഭൂമിയില്ലാത്തവർക്കും നൽകി. പിന്നീടു് അറിവു ലഭിച്ചു. ഈവിധം പാവങ്ങൾക്കും ഭൂരഹിതർക്കും നൽകിയ ഭൂമി മൈതാനത്തിൽ ഉൾപ്പെട്ടതായിരുന്നില്ല എന്നും, ഏതോ കർഷകന്റെ ഭൂമിയോടു ചേർന്നതാണെന്നും. അതേപ്പററി വ്യവഹാരം ഉണ്ടായി. അതു് ഇപ്പോഴും നടക്കുന്നു, തുടർന്നു നടക്കുമെന്നാണു് പ്രതീക്ഷ.

കാര്യമെന്തുമാകട്ടെ, ഭൂദാനയജ്ഞത്തിന്റെപുക ആ മൈതാനം മുഴുവനും പരന്നു. ആ മൈതാനത്തിൽ വയലുകൾ ഉണ്ടാക്കി. അതിനു തെളിവു് അങ്ങിങ്ങു കാണുന്ന വരമ്പുകൾതന്നെ. വരമ്പുകളിൽ കരുവേലക്കൊമ്പുകൾ നാട്ടിയിരുന്നു. വെള്ളമോ, വളമോ, വിത്തോ കൂടാതെ കേവലം ഇച്ഛാശക്തികൊണ്ടുമാത്രം, കഴിഞ്ഞ വർഷം മുതൽ അവിടെ ഉഷാറായി കൃഷി നടക്കുന്നു. മുൻവർഷങ്ങളെ അപേക്ഷിച്ചു് കഴിഞ്ഞവർഷം ഇവിടെനിന്നു് ഗ്രാമസഭയ്ക്കു കൂടുതൽ വിളവു കിട്ടിയെന്നു് കണക്കുകളുടെ മാത്രം സഹായത്താൽ തെളിയിക്കപ്പെട്ടു. ആ മൈതാനം തങ്ങളുടെ പഴയ മേച്ചിൽസ്ഥലമാണെന്ന വിശ്വാസത്തിൽ, ഗ്രാമത്തിലെ കന്നുകാലികൾ ഇക്കാലത്തും ചിലപ്പോൾ അവിടെ പോകും. തൽഫലമായി കൃഷിക്കാർ തമ്മിൽ ശകാരം, അടിപിടി, പൗണ്ടു്, പോലീസ്സ്റ്റേഷൻ, കോടതി എന്നിവ ആരംഭിക്കേണ്ടിവന്നു. ഇക്കാരണത്താൽ, മൃഗങ്ങൾ അതിലേ

പോകുന്നതു് ക്രമേണ നിരോധിക്കപ്പെട്ടു. മൈതാനത്തിൽ ഇപ്പോഠം മിക്കവാറും നിശ്ശബ്ദതയാണു്. മനുഷ്യൻ ശുഭാപ്തി വിശ്വാസിയാണെങ്കിൽ, അവിടെ പോകുന്നമാത്രയിൽ ആ നിശ്ശബ്ദതയിൽ അഭിവൃദ്ധിയുടെ കാഹളം മുഴങ്ങുന്നതായി അനുഭവപ്പെടും.

മൈതാനത്തിന്റെ ഒരു മൂലയിൽ വനസംരക്ഷണം, മരംവച്ചു പിടിപ്പിക്കൽ തുടങ്ങിയ പദ്ധതികഠം നടപ്പാക്കപ്പെട്ടിരുന്നു. അവ യഥാർത്ഥത്തിൽ നടന്നോ ഇല്ലയോ എന്നതു് പ്രശ്നമല്ല. ചെറുതോട്ടകഠം കുഴിച്ചിരുന്നു എന്നു തീർച്ചയായും തോന്നും. കരു വേലത്തിന്റെ വിത്തുകഠം നട്ടിരുന്നു എന്നു പറഞ്ഞുകേഠംക്കുന്നു മുണ്ടു്. ഗഞ്ചഹന്മാർ അലസരാകാതെ, അയൽഗ്രാമക്കാരെ പ്പോലെ പരിശ്രമികളായിരുന്നെങ്കിൽ, ആ ഊഷരഭൂമിയിൽ കരുവേലക്കാടു് വളർന്നുതഴച്ചുമായിരുന്നു എന്നു പറയാറുണ്ടു്. പക്ഷെ, ചെറുതോട്ടകളിൽ കരുവേലവിത്തു മുളച്ചതുപോലുമി ല്ലെങ്കിൽ, മണ്ണു മോശമായതാണു് കാരണം. ഈ പദ്ധതി കൊണ്ടു് ശിവപാൽഗഞ്ചിനു് ലഭിച്ച ഗുണം, പൊതുജനങ്ങ ളുടെ ശൗചകർമ്മത്തിനു് ആ ചെറുതോട്ടകഠം പ്രയോജനപ്പെട്ടു എന്നതാണു്. അങ്ങിനെ വനത്തെ ഉദ്ദേശിച്ചുണ്ടാക്കിയ പദ്ധതി വീട്ടുകളുടേതായി മാറി.

ഈ മൈതാനത്തിന്റെ മറ്റൊരു കോണിൽ ശൂന്യതയെ കീഴടക്കിക്കൊണ്ടു് ഒരു പേരാൽമരം നില്ക്കുന്നു. അടുത്തു് ഒരു കിണറുണ്ടു്. അവിടെ രംഗനാഥ് ഒറ്റയ്ക്കു് ഇരിക്കുകയാണു്.

ഇന്ത്യയിൽ വിദ്യാഭ്യാസം സിദ്ധിച്ചവർ ചിലപ്പോഠം ഒരു രോഗത്തിനു് ഇരയാകാറുണ്ടു്. അതിന്റെപേർ "ക്രൈസിസ് ഓഫ് കോൺഷ്യൻസ്" എന്നാണു്. ചില ഡോക്ടർമാർ അതിൽതന്നെ "ക്രൈസിസ് ഓഫ് ഫെയ്ത്ത്" എന്ന മറ്റൊരു രോഗവും വളരെ സൂക്ഷ്മതയോടെ കണ്ടെത്തുന്നു. ഈ രോഗം, അഭ്യസ്തവിദ്യരിൽ ബുദ്ധിജീവികളെന്നു സ്വയം വിളി ക്കുന്നവരെയാണു് പീഡിപ്പിക്കുന്നതു്. അവർ യഥാർത്ഥത്തിൽ ജീവിക്കുന്നതു് ബുദ്ധിയുടെ സഹായത്താലല്ല. പിന്നെയോ, ആഹാരം, നിദ്ര, ഭയം, മൈഥുനം എന്നിവയുടെ സഹായത്താ ലാണു് (എന്തെന്നാൽ കേവലം ബുദ്ധികൊണ്ടു ജീവിക്കുക അസംഭാവ്യമത്രെ). ഈ രോഗത്തിനു് ഇരയാകുന്നവർ, മാന സികമായ പിരിമുറുക്കത്തിന്റെയും, നിരാശാവാദത്തിന്റെ വെല്ലുവിളികളുടെയും ഇടയിൽപെട്ടു് നീണ്ടുനീണ്ട പ്രസ്താവന കഠം ചെയ്യുന്നു; വീറോടെ വാദപ്രതിവാദം നടത്തുന്നു; ബുദ്ധി

ജീവികരം ആയതുകൊണ്ടു് തങ്ങരം രോഗികളാണെന്നും രോഗികളായതുകൊണ്ടു് തങ്ങരം ബുദ്ധിജീവികളാണെന്നും സ്ഥാപിക്കുന്നു; ഒടുവിൽ ഈ രോഗത്തിന്റെ അന്ത്യം കാഫിഹൗസുകളിലെ ചർച്ചകളിലോ, മദ്യക്കുപ്പികളിലോ, തെണ്ടിപ്പെണ്ണുങ്ങളുടെ കരവലയങ്ങളിലോ, സക്കാരുദ്യോഗത്തിലോ, ചിലപ്പോരം ആത്മഹത്യയിലോ കലാശിക്കുന്നു.

കോളേജ്മാനേജരുടെ തെരഞ്ഞെടുപ്പു കണ്ട ദിവസംമുതൽ രംഗനാഥിനും ഈ സുഖക്കേടു് ആരംഭിച്ചു. വൈദ്യജിയെ കണ്ടാലുടൻ അയാരംക്കു് ഓമ്മവരുന്ന കാഴ്ച, തെരഞ്ഞെടുപ്പിനുശേഷം കുന്തമേററപന്നി ചീറിക്കരയുന്നതുപോലെ ജയ്‌വിളിച്ചുകൊണ്ടു് പ്രിൻസിപ്പൽ കോളേജിനു വെളിയിൽ വന്നതാണു്. വൈദ്യജിയുടെ കൂടെ താമസിക്കുന്നതു്, കവച്ചക്കാരുടെ സംഘത്തിലെ അംഗമായി കഴിയുന്നതിനു തുല്യമാണെന്നു് അയാരംക്കു തോന്നി. പ്രിൻസിപ്പൽ സാഹേബ് പല്ലിളിച്ചു് ഏതെങ്കിലും കഥ പറയുമ്പോരം—കഥ പറച്ചിലിനു് ഒരു പഞ്ഞവും ഉണ്ടായിരുന്നില്ല അദ്ദേഹത്തിനു്—ആ മനുഷ്യൻ ഏതുനിമിഷത്തിലും ചാടിവീണു് തന്റെ കഴുത്തുപിടിച്ചു ഞെക്കിയാലോ എന്നയാരംക്കു ഭീതി തോന്നിയിരുന്നു.

പട്ടണത്തിലായിരുന്നെങ്കിൽ ഏതെങ്കിലും കോഫിഹൗസിലിരുന്നു്, ഈ തെരഞ്ഞെടുപ്പിനെപ്പററി ചങ്ങാതിമാരോടു് നെടുനെടുങ്കൻ പ്രസംഗം ചെയ്യുമായിരുന്നു. കൈത്തോക്കിന്റെ ബലംകൊണ്ടു്, ഛംഗാമൽവിദ്യാലയ ഇൻറർകോളേജിന്റെ മാനേജർസ്ഥാനം കൈവശപ്പെടുത്തിയതെങ്ങിനെയെന്നു് അവരോടു പറഞ്ഞേനെ. ചെറിയചെറിയ പദവികരംക്കുവേണ്ടി ഈവിധമാണു ചെയ്യുന്നതെങ്കിൽ, വലിയവലിയ പദവികരംക്കുവേണ്ടി ചെയ്തിരിക്കാവുന്നതെന്തൊക്കെ എന്നു്, മേശപ്പുറത്തു കൈയിടിച്ചുകൊണ്ടു് ചോദിക്കുമായിരുന്നു. ഇത്രയും പറഞ്ഞുകഴിഞ്ഞു്, ഉപസംഹാരമായി, തെററാണെങ്കിലും ഇംഗ്ലീഷിൽ നാലുവാചകം കാച്ചിയിട്ടു്, കോഫിഗ്ലാസ് കാലിയാക്കും. പിന്നെ, താൻ ഒരു ബുദ്ധിജീവിയാണെന്നു മനസ്സിലാക്കി, ബോധപൂവ്വം കലപ്പില്ലാത്ത ഒരു പ്രസംഗം നടത്തുകയും, ഒന്നിനുംകൊള്ളാത്ത നാലുപേരുടെ മുമ്പാകെ, തന്റെ മനസ്സിന്റെ ഭാരം ഇറക്കിവയ്ക്കുകയും ചെയ്തിട്ടു് "ക്രൈസിസ് ഓഫ് ഫെയ്ത്തി"നു ശമനംവരുത്തും.

ഇവിടെ നഗരമില്ല. പക്ഷെ, നാട്ടിൻപുറമുണ്ടു്. സ്വന്തം അച്ഛനെപ്പോലും വിശ്വസിക്കാത്തവനാണു് രുപ്പൻബാബു.

സനീചറാകട്ടെ, മുറിവിൽ മൂത്രംപോലും ഒഴിച്ചുകൊടുക്കാത്ത വനും. അതിനാൽ സ്വന്തം രോഗം ശമിപ്പിക്കാൻ രംഗനാഥിനു കഴിഞ്ഞില്ല. താൻ ഏതോ കവച്ചസംഘത്തിൽ വന്നുപെട്ടിരിക്കുന്നു; അവർ കോളേജ് ആക്രമിച്ചു കൊള്ളയടിച്ചു; മറ്റെവിടെയോ കൊള്ളയടിക്കാൻ തയാറെടുത്തുകൊണ്ടിരിക്കുന്നു എന്ന ചിന്ത അയാളുടെ മസ്തിഷ്കത്തെ സദാ മഥിച്ചു. വൈദ്യജിയെ ശകാരിക്കുന്നതിന് അയാളുടെ ആവേശം തിക്കിത്തിരക്കി. അതിലും അധികം ആവേശംകൊണ്ടതു്, തന്റെ ആക്ഷേപം വിശ്വാസപൂർവ്വം പറയാവുന്ന ഒരാളെ കണ്ടുപിടിക്കുന്നതിലായിരുന്നു.

പക്ഷെ അങ്ങിനെയൊരാളെ എവിടെ കിട്ടാൻ? ഖന്നാ മാസ്റ്റർ പോച്ചുപറയുന്നവനാണ്. അയാളോട് ഒരു കാര്യം പറഞ്ഞാൽ, പിറേറദിവസത്തേയ്ക്കു് അതു ഗ്രാമംമുഴവൻ പരക്കം. വൈദ്യജിയെ അദ്ദേഹത്തിന്റെ അനന്തിരവൻ ഉള്ള പറയാൻ തുടങ്ങിയിരിക്കുന്നു എന്നു് ആളുകൾ ആക്ഷേപിക്കും. ഇക്കാലത്തു് വിദ്യാഭ്യാസം സിദ്ധിച്ചവരുടെ വിവേകം ഇതാണെന്നും അവർ അഭിപ്രായപ്പെടും. മാളവിയ മാസ്റ്ററോട് ഇക്കാര്യത്തെപ്പററി സംസാരിക്കാം. പക്ഷെ അയാൾ ഗ്രൂപ്പിൽ പെട്ടയാളാണെങ്കിലും ശുദ്ധനാണ്. അയാളോട് ഇക്കാര്യം പറയുന്നതിൽ ഒരു രസവും തോന്നുന്നില്ല.

പിന്നെ ആരു്? രുപ്പൻബാബുവോ?

രംഗനാഥിന്, രുപ്പൻബാബുവിനെ അല്പം വിശ്വാസമുണ്ട്. എന്തെന്നാൽ അദ്ദേഹം ചിലപ്പോൾ പ്രിൻസിപ്പലിനെ ശകാരിക്കുകയും കോളേജിന്റെ ദുർഭാഗ്യത്തെപ്പററി പറയുകയും ചെയ്തിരുന്നു. എഴുത്തിലും വായനയിലും മൂഢനാണെങ്കിലും ലൗകികകാര്യങ്ങളിൽ വലിയ ആശാനാണെന്നു് അയാൾ സ്വയം പറയാറുണ്ടായിരുന്നു. തികഞ്ഞ സാമർത്ഥ്യമുള്ളവനാണ്. ഓരോകാര്യവും തന്റെ ഇഷ്ടംപോലെ നടത്തുവാൻ തക്കവിധം അച്ഛനെക്കൊണ്ടു് സമ്മതിപ്പിച്ചിരിക്കുന്നു. പക്ഷെ, അച്ഛൻ പറയുന്നതു്, എല്ലാക്കാര്യവും തന്റെ ആഗ്രഹം അനുസരിച്ചു നടക്കുന്നു എന്നത്രെ. അയാൾ ഖന്നാമാസ്റ്ററോട് കുറെ കടുംകൈ കാട്ടി. ഖന്നാമാസ്റ്റർ എത്ര മൂഢനാകട്ടെ, അദ്ദേഹത്തോട് ഇത്രത്തോളം കാട്ടാൻ പാടില്ലായിരുന്നു. എന്തെന്നാൽ, അച്ഛന്റെ സഹായത്തോടെ ഒരു മൂഢൻ മറെറാരു മൂഢനെ തല്ലുന്നതു നല്ലതല്ല............

ഇത്രയുമായപ്പോൾ, വടവൃക്ഷച്ചുവട്ടിൽ കിണററിനുസമീപം

ഇരിക്കുന്ന രംഗനാഥ്, വിശ്വാസപൂർവ്വം ഒരു ദീർഘശ്വാസം വിട്ടു. എന്തെന്നാൽ, അനേകദിവസങ്ങൾക്കുശേഷം ഇന്നാദ്യമായി രോഗം വ്യാകുലപ്പെടുത്തിയില്ല. ധൈര്യം അവലംബിച്ച്, ആത്മസങ്കടംമുഴുവൻ രുപ്പൻബാബുവിനോട് അയാൾ ഇന്നു തുറന്നുപറഞ്ഞിരുന്നു. മാമൻ അങ്ങിനെ ചെയ്യരുതെന്ന് അയാൾ തെളിച്ചുപറയുകയുണ്ടായി. ബലമായി മാനേജർ സ്ഥാനം നേടിയെടുത്തതുകൊണ്ട് ഉണ്ടായതെന്താണ്? അദ്ദേഹത്തിൻെറ ദുഷ്പേരു് നാലുപാടും പരന്നു—അത്രതന്നെ.

തൻെറ അടിപിടിശൈലിയിൽ രുപ്പൻബാബു ഇതിനു മറുപടി പറഞ്ഞു:—

"ദാദാ നോക്കൂ, ഇതു് പൊളിററിക്സാണ്. ഇത്തരം കാര്യങ്ങളിൽ വലിയവലിയ നീചത്വമൊക്കെ നടക്കും. ഇക്കാര്യത്തിൽ അതൊട്ടും തന്നെ ഉണ്ടായില്ല. അച്ഛൻ ഇപ്പോൾ നീങ്ങുന്ന മാർഗ്ഗത്തിൽനിന്നു കുറച്ചുകൂടി പുരോഗമിക്കേണ്ടിയിരിക്കുന്നു. ശത്രുവിനെ ഏതുവിധവും മലർത്തിയടിക്കണം. മലർത്തിയടിക്കാൻ കഴിഞ്ഞില്ലെങ്കിൽ സ്വയം മലർന്നുപോകും. പിന്നെ ചൂർണ്ണവും മരുന്നും സേവിച്ചുകൊണ്ടിരുന്നാൽ മതി. അരയണ പോലും ആരോടും ചോദിക്കേണ്ട.

"എങ്കിലും ഈ കോളേജ് അഭിവൃദ്ധിപ്പെടുത്തേണ്ടതു് ആവശ്യമാണ്. പ്രിൻസിപ്പൽ ദുഷ്ടനാണ്. രാവും പകലും ഗ്രൂപ്പുണ്ടാക്കിക്കൊണ്ടു നടക്കുന്നു. ആനമഠയനാണ് ഖന്നാമാസ്റ്റർ. പക്ഷെ, ദുഷ്ടനല്ല. അദ്ദേഹത്തെ ചവുട്ടിത്താഴ്ത്തിക്കഴിഞ്ഞു. ഇനി ഖന്നാമാസ്റ്ററെ ഉയർത്തിക്കൊണ്ടുവരണം. അച്ഛനോടു ഞാൻ കാര്യം പറഞ്ഞു. പക്ഷെ അദ്ദേഹം പ്രിൻസിപ്പലിനെ പിഴുതുകളയാൻ ഇഷ്ടപ്പെടുന്നില്ല.

"കുറച്ചുനാളത്തേയ്ക്കു് അച്ഛനോട് ഒന്നും സംസാരിക്കേണ്ട എന്നാണ് ഞാൻ വിചാരിക്കുന്നതു്. ഖന്നാസാഹേബ്ബിനു് നേരെയങ്ങു കയററം നൽകണം. അപ്പോൾ പ്രിൻസിപ്പൽ മലർന്നുപോകും. അയാൾ കുറെ ഞെളിഞ്ഞു. അയാൾ പൊട്ടേണ്ടതു് ആവശ്യമാണ്. ഒരിക്കൽ മലർന്നാൽ, അയാൾ എത്തരക്കാരനായിരുന്നു എന്നു് അച്ഛനും മനസ്സിലാക്കും................"

ഇതുകൊണ്ടാണ് രംഗനാഥ് ദീർഘശ്വാസം വിട്ടതു്. ഈ വിഷയത്തെ സംബന്ധിച്ച് തനിക്ക് രുപ്പൻബാബുവുമായി സംഭാഷണം നടത്താൻ കഴിയുമെന്നു് ഇപ്പോൾ തീർച്ചയായി. രുപ്പൻബാബുവിനോടൊപ്പം ഖന്നാമാസ്റ്ററോട് സഹതാപം

കാണിക്കുവാൻ കഴിയുമെന്നും വ്യക്തമായി. വീണവനെ ഉയർത്താം. ഞെളിഞ്ഞവനെ പൊട്ടിക്കാം. ചതുരംഗത്തിൽ നേരെ അല്ലെങ്കിലും ഒളിച്ചുനിന്നുകൊണ്ട് കാര്യം ശരിപ്പെടുത്താം.

ജനുവരി പകുതിയിലധികം കഴിഞ്ഞു. ഇനി ഫെബ്രുവരിയാണ്. ആ മാസത്തിലാണ് ഗ്രാമസഭയിലേക്കു തെരഞ്ഞെടുപ്പ്. ഇതിനുശേഷം മാർച്ചുമാസത്തിൽ ഹൈസ്കൂളിലേയും ഇൻററർമീഡിയററിൻേറയും പരീക്ഷകളാണ്. തെരഞ്ഞെടുപ്പ്, ഒരുവശത്ത് സനീചരേയും ബദ്രിഫയൽമാനേയും കൂട്ടരേയും, മറുവശത്ത് രാമാധീൻ ഭീഖ്മഖേഡവിയേയും അദ്ദേഹത്തിൻെറ ചൂതുകളിസേനയേയും ജനാധിപത്യം എന്ന പരിവേഷത്തിൽ കുടുക്കിയിട്ടിരിക്കുന്നു. തെരഞ്ഞെടുപ്പുപ്രചരണത്തിലെ പ്രധാനതന്ത്രം അന്യോന്യം കൂകിവിളിക്കുകയും ചീത്ത പറയുകയും ചെയ്യുകയായിരുന്നു. ഫെബ്രുവരി മാസത്തിൽ തന്നെ ഈ പരിപാടി ആരംഭിക്കണമെന്നായിരുന്നു ഉദ്ദേശം. മാർച്ചിൽ പരീക്ഷയായതിനാൽ ആരെയും ഇതിൽ ബന്ധപ്പെടുത്താൻ കഴിയില്ല.

പല പ്രശ്നങ്ങളിൽ കെട്ടുപെട്ടു കഴിയുകയായിരുന്നു പ്രിൻസിപ്പൽ സാഹേബ്. കുറച്ചുനാറംമുമ്പ് കോളേജ് കമ്മിററിയുടെ വാർഷികയോഗം വൈദ്യജിയെ എതിരില്ലാതെ രണ്ടാംപ്രാവശ്യവും മാനേജരായി തെരഞ്ഞെടുത്തല്ലൊ. ഇക്കാര്യത്തെ അടിസ്ഥാനമാക്കി ഏതാനും മെമ്പർമാർ വിദ്യാഭ്യാസമന്ത്രിക്കു പരാതികൊടുത്തു. എതിർപ്പുപ്രകടിപ്പിച്ച മെമ്പർമാർക്ക് യോഗത്തിൽ സംബന്ധിക്കാൻ തന്നെ കഴിഞ്ഞില്ലെന്നും, കൈത്തോക്കുകാട്ടി ഭയപ്പെടുത്തിയെന്നും അതിൽ പറഞ്ഞിരുന്നു. വായിച്ചുനോക്കുന്നതുതന്നെ അസംഭാവ്യമാകുംവിധം ഇക്കാര്യം അത്രയ്ക്കേറെ വിസ്തരിച്ചാണ് പരാതിയിൽ പ്രതിപാദിച്ചിരുന്നത്. ഒരുപക്ഷെ വായിച്ചുനോക്കിയാലും വിശ്വസിക്കുകയുമില്ലായിരുന്നു. എന്തെന്നാൽ ശിവപാൽഗഞ്ചിൽ നിയമസമാധാനം തകർന്നിരിക്കുന്നു എന്നും, പോലീസിൻെറ പേരുപോലും കേറംക്കാനില്ലെന്നും, നാലു ഗുണ്ടകറം ഒത്തുചേർന്നാൽ വിചാരിക്കുന്നതൊക്കെ നടത്തിക്കൊണ്ടുപോകുവാൻ കഴിയുമെന്നും ഹർജിയിൽ പറഞ്ഞിരുന്നു. ഇക്കാര്യം തെററാണെന്നു ഗ്രഹിക്കുവാൻ അന്വേഷണത്തിൻെറ ആവശ്യം ഇല്ലല്ലൊ. ഏതാനും എതിർപക്ഷമെമ്പർമാർ വീണ്ടും പട്ടണത്തിൽപോയി പരാ

തിയുടെ പകപ്പ് വിദ്യാഭ്യാസവകുപ്പിലെ ഉയന്ന ഉദ്യോഗസ്ഥന്മാക്ക നൽകി. പിന്നെ അവർ നാട്ടിലെത്തി അന്വേഷണം നടത്തുവാൻ ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യുക്കേഷൻ വരുന്നുണ്ടെന്ന പ്രചരണം നടത്തി. അദ്ദേഹം തീരെ സാധുവാണെങ്കിലും, ഇപ്രാവശ്യം വൈദ്യജിയുടെ തന്ത വിചാരിച്ചാൽക്കൂടി സ്വാധീനിക്കാൻ സാധിക്കുകയില്ലെന്നും, ശരിയായരീതിയിൽ അന്വേഷണം നടത്തണമെന്ന് മേലാവിൽനിന്ന് ഉത്തരവുണ്ടായിട്ടുണ്ടെന്നും കൂടി അവർ പ്രചരിപ്പിച്ചു.

പ്രിൻസിപ്പൽസാഹേബ്ബിനെ കുടുക്കിയിടാൻ ഇത്രയും മതിയായിരുന്നു. അന്വേഷണം നടത്തുന്ന കാര്യങ്ങൾ വൈദ്യജി ശ്രദ്ധിച്ചുകൊള്ളുമെന്ന് അദ്ദേഹത്തിന്ന് അറിയാം. എന്നാൽ പരാതി അന്വേഷണാവസരത്തിൽ മേലധികാരികളുടെ സഞ്ചാരം ഉണ്ടാകും. അവരുടെ കാര്യങ്ങൾ പ്രിൻസിപ്പൽ നോക്കണം. അധികാരികൾ കോളേജിൽ വരുമ്പോൾ ആദ്യം നോക്കുന്നതു് എന്തായിരിക്കും? അദ്ദേഹം സ്വയം മറുപടി പറഞ്ഞു: കെട്ടിടങ്ങൾ!

അതിനാൽ കെട്ടിടങ്ങൾ മോടിപിടിപ്പിക്കുന്നതിൽ അപ്പോൾ മുതല്ക്കേ അദ്ദേഹം ദത്തശ്രദ്ധനായി.

പട്ടണത്തിൽ അദ്ദേഹം അതു കണ്ടിട്ടുണ്ടു്. ഒരു ചെറിയ ചെടി നട്ടിട്ടു് അതിൻെറചുററും ഇഷ്ടികകൊണ്ടു് മറച്ചുകെട്ടുകയും അതിന്മേൽ ചുവപ്പും മഞ്ഞയും വെളുപ്പും ചായം അടിക്കുകയും ചെയ്യും. അപ്പോൾ മററൊന്നും ചെയ്യാതെതന്നെ അതു് മൈതാനത്തിലെ പൂർണ്ണമായ തോട്ടംപോലെ തോന്നും. കോളേജ്കെട്ടിടത്തിനു സമീപം ഒരുവരി ഗുൽമോഹറും കൊന്നയും വയ്ക്കണമെന്നും, അധികാരികൾ വരുന്നതിനു മുമ്പു തന്നെ ഇഷ്ടികകൊണ്ടു വളച്ചുകെട്ടി പലവിധ ചായങ്ങൾ പൂശണമെന്നും അദ്ദേഹം നിശ്ചയിച്ചു. വരുമ്പോൾതന്നെ കൺമുമ്പിൽ ശുദ്ധസുന്ദരവും വർണ്ണശബളവുമായ കെട്ടിടങ്ങൾ കാണണം. തിരിച്ചുപോകുമ്പോൾ വയററിനുള്ളിൽ ഫസ്റ്റ് ക്ലാസ് ചായയും പലഹാരവും ഉണ്ടാകണം. പിന്നെ നമുക്കെതിരായി എന്തെങ്കിലും അഭിപ്രായം എഴുതുവാൻ ആർക്കെങ്കിലും സാധിക്കുമോ? മഞ്ഞുപെയ്യുന്ന ജനുവരിമാസം ഒഴിച്ചുള്ള എല്ലാക്കാലവും വൃക്ഷം വച്ചുപിടിപ്പിക്കാൻ പററിയതാണെന്നായിരുന്നു പ്രിൻസിപ്പലിൻെറ വിശ്വാസം. ഈ ശാസ്ത്രീയബോധത്തിൻെറ അടിസ്ഥാനത്തിൽ അദ്ദേഹം നടപടി ആരംഭിച്ചു.

അദ്ദേഹം കോളേജിന്റെ പുറംമതിലിനടുത്തുനിന്നു് ഏതാണ്ടും തടമെടുപ്പിക്കുകയായിരുന്നു. കൈയിൽ തടിച്ച മിനുസമുള്ള ഒരു പുസ്തകമുണ്ടു്. കാഴ്ചയിൽതന്നെ വിലയേറിയ പുസ്തകമാണെന്നുതോന്നും. ജോലിവേഷത്തിലാണു്. അതായതു്, സ്റ്റോക്കിങ്സ് കൂടാതെയുള്ള ചെരിപ്പും, ഹാഫ്പാൻറും. കാണുന്നവർ എന്തും വിചാരിച്ചുകൊള്ളട്ടെ. സ്വയം അത്യധികം ചുറുചുറുക്കുള്ളവനും കൗശലമുള്ളവനും ആണെന്നുവിചാരിച്ചുകൊണ്ടാണു് നില. ഒരു വളർത്തുപൂച്ചയെ എന്നപോലെ വളരെ വാത്സല്യത്തോടെ പുസ്തകം പിടിച്ചിരിക്കുന്നു.

അപ്പോഴാണ് ഖന്നാമാസ്റ്റർ അവിടെവന്നു് ഒരു കടലാസു് പ്രിൻസിപ്പൽ സഹേബ്ബിന്റെ കയ്യിൽ കൊടുത്തു.

അടുത്തുനിന്ന ഒരു മാസ്റ്ററുടെ നേക്കു് പ്രിൻസിപ്പൽ സഹായത്തിനുവേണ്ടി നോക്കി. അയാളെ അദ്ദേഹത്തിനു് വളരെമുമ്പു തന്നെ അറിയാം. സ്വന്തം ചിററപ്പന്റെ മകനാണു്. കുഴിയുടെ അടുക്കൽ നിന്നുകൊണ്ടു് ഓഫീസ്സറുടെ ഗമയിൽ അദ്ദേഹം ചോദിച്ചു. "എന്താ ഇതു്?"

"ഒരപേക്ഷയാണു്."

അദ്ദേഹം നെഞ്ചുവിരുത്തി കണ്ണു താഴ്ത്തി നോക്കിക്കൊണ്ടു നിന്നു. ഒരു ജോത്സ്യന്റെ മട്ടിൽ ഖന്നാമാസ്റ്റർ പറഞ്ഞു. "തന്നാലും, വായിച്ചുകേൾപ്പിക്കാം."

"പോകൂ. പോയി ജോലി നോക്കൂ. എന്നെ പഠിപ്പിക്കാൻ ബുദ്ധിമുട്ടണ്ട." വെറുപ്പോടെ അദ്ദേഹം പറഞ്ഞു.

ദീർഘശ്വാസത്തോടെ ഖന്നാമാസ്റ്റർ പറഞ്ഞു. "ഈ ജന്മത്തിൽ ഇനി പഠിപ്പിച്ചതുകൊണ്ടു് എന്തു രക്ഷ!"

ബംഗ്ലാവിന്റെ ചുററുമതിലിനുള്ളിൽ നില്ക്കുന്ന അൽസേഷ്യൻ, റോഡിലെ നാടൻപട്ടിയുടെ നേക്ക നോക്കുന്നതുപോലെ, പ്രിൻസിപ്പലിന്റെ ചിററപ്പന്റെ മകൻ, ഖന്നാമാസ്റ്ററുടെ മുഖത്തു് ദൃഷ്ടി ഉറപ്പിച്ചു. പ്രിൻസിപ്പൽ സാഹേബ്, ആ കടലാസ് തിരിച്ചും മറിച്ചും നോക്കി. പൗരാണിക കാലത്തെ മഹർഷിയായിരുന്നെങ്കിൽ ആ കടലാസ് കത്തിപ്പോയേനെ. കുറച്ചുനേരം കഴിഞ്ഞു് അദ്ദേഹം അതു് ഖന്നാമാസ്റ്റർക്കുതന്നെ മടക്കിക്കൊടുത്തു.

ക്ഷുഭിതനായി വന്ന ഖന്നാമാസ്റ്റർ ചോദിച്ചു. "എന്താ ഇതു്?"

"എന്താണെന്നോ? കടലാസ്." ഇത്രയും പറഞ്ഞിട്ടു് പ്രിൻസിപ്പൽ ഒരു തടം പരിശോധിക്കുവാൻ പോയി.

ഖന്നാമാസ്റ്റർ ചുണ്ടമർത്തി. ശബ്ദം നിയന്ത്രിച്ചുകൊണ്ടു് പറഞ്ഞു. "എഴുതിത്തന്ന അപേക്ഷയ്ക്കു് എഴുതിയ മറുപടി കിട്ടണം."

പ്രിൻസിപ്പൽ ഒരു കൂലിക്കാരനോടു് സംസാരിക്കുകയായിരുന്നു. അദ്ദേഹം പറഞ്ഞു. "ശരി, ശരി ഇനി മതിയാക്കൂ". എടോ കുഴിയാണു കുഴിക്കുന്നതു്, കിണറല്ല. മതി."

ഖന്നാമാസ്റ്റർ അല്പനേരം മിണ്ടാതെ നിശ്ചേഷ്ടനായി നിന്നു. പിന്നെ പറഞ്ഞു. "എനിക്കു് നാലു ദിവസം പുറത്തൊരിടത്തു പോകണം. അവധി തന്നാലും. അങ്ങു് ഉത്തരവു് എഴുതി ത്തരണം."

പ്രിൻസിപ്പൽ കൈകുത്തി കുഴിയുടെ നനഞ്ഞ മണ്ണിൽ അനായാസം ഇരുന്നു. ഇതു കണ്ടാൽ കോളേജിനു വേണ്ടി തോട്ടിൽ കിടന്നുരുളുവാൻ പോലും അദ്ദേഹത്തിനു സങ്കോചമില്ലെന്നു കാണുന്നവർക്കു തോന്നും. പിന്നെ വരമ്പെടുക്കുന്നതിനെ സംബന്ധിച്ചു്, കൂലിക്കാർക്കു് വിസ്തരിച്ചു നിർദ്ദേശം നൽകാൻ തുടങ്ങി.

ഖന്നാമാസ്റ്ററുടെ വർത്തമാനവും പാർശ്വസംഗീതത്തിന്റെ മാതിരി ഉയർന്നു. അദ്ദേഹവും കുഴിയുടെ മററൊരു കരയിൽ കൈകുത്തി ഇരുന്നു. അദ്ദേഹം പറഞ്ഞു. "എനിക്കു മറുപടി തരൂ. പിന്നെ കുഴിയിൽ ചാടാം."

അല്പനേരം കഴിഞ്ഞു്, പ്രിൻസിപ്പൽ അദ്ദേഹത്തിന്റെ നേരെ നോക്കി. പിന്നെ പറഞ്ഞു. "ഞാൻ കുഴിയിൽ ചാടുമെന്നതു തീർച്ചതന്നെ. പക്ഷെ നിങ്ങളെ ആദ്യം തള്ളിയിട്ടിട്ടു് മീതെയായിരിക്കും ചാടുന്നതു്. മനസ്സിലായോ ഖന്നാമാസ്റ്റർ!" ഇത്രയും പറഞ്ഞിട്ടു് ചിററപ്പന്റെ മകന്റെ നേർക്കു നോക്കി. ചിററപ്പന്റെ മകൻ വിനീതനായി, താണസ്വരത്തിൽ പറഞ്ഞു. "ഞാൻ പോയി ചപ്രാസിമാരെ വിളിച്ചുകൊണ്ടുവരാം. വഴക്കിനുള്ള ഉദ്ദേശമാണെന്നു തോന്നുന്നു. ഞാൻ വരുന്നതുവരെ പ്രിൻസിപ്പൽ സാഹേബു് ഒന്നും പറയരുതെന്നാണു് എന്റെ അപേക്ഷ."

"ഞാൻ എന്തു പറയാനാണു സഹോദരാ, ഞാൻ മുഴുവൻ സഹിക്കുകയാണു്. ഈ കൊള്ളരുതായ്മയ്ക്കു വളം വച്ചവർതന്നെ അതു തീർത്തുകൊള്ളും."

പ്രിൻസിപ്പൽ ഇത്രയും പറഞ്ഞിട്ടു് ഖന്നാമാസ്റ്ററെ ശപിക്കുന്ന രീതിയിൽ നോക്കി. അദ്ദേഹം പരിഭ്രമിച്ചുപോയി. ഖന്നാ തന്നെ തല്ലുന്നേ എന്നു പ്രിൻസിപ്പൽ വിളിച്ചു കൂവിയാലോ എന്നായിരുന്നു അദ്ദേഹത്തിനു ഭയം. കേസ്സിൽ കുടുക്കിക്കള

യുമോ? അദ്ദേഹം കുഴിയുടെ അടുത്തുനിന്നു് എഴുന്നേററു് അല്പം അകലെ നിന്ന ഒരു ജോലിക്കാരൻെറ അടുത്തേയ്ക്കു നീങ്ങി, ലോകം മുഴുവൻ കേൾക്കുംപടി ഇങ്ങിനെ വിളിച്ചു പറഞ്ഞു.

"ഭീഷണിപ്പെടുത്താതെ മാസ്റ്റർ സാഹേബ്. ഇതു നവാബിൻെറ കാലമൊന്നുമല്ല. അത്ര എളുപ്പമൊന്നും ഖന്നയെ കൊല്ലാൻ പററുകയില്ല. താങ്കളോടു ഞാൻ പറയുന്നു, എന്നെ അടിച്ചാൽ കൊലപാതകം നടക്കും. അതേ, അതുതന്നെയാണു ഞാൻ പറയുന്നതു്."

വിളിച്ചുകൂവണമെന്നു് ഖന്ന ആഗ്രഹിച്ചതല്ല. ഒച്ച കൂട്ടണമോ എന്നു് ആലോചിച്ചാലോചിച്ചു് യഥാർത്ഥത്തിൽ ഒച്ചയിട്ടു പോയതാണു്. കുറെ മാസ്റ്റർമാർ അദ്ദേഹത്തിൻെറ അടുത്തുവന്നുനിന്നു.

പെട്ടെന്നു് അദ്ദേഹം വീണ്ടും വിളിച്ചുകരഞ്ഞു. "തല്ലല്ലേ, എന്നെ തല്ലല്ലേ. ചപ്രാസിമാരെ വിളിച്ചോ. അവരെക്കൊണ്ടു് അപമാനിച്ചോ. മടിക്കുന്നതെന്തിനു്?"

സംഭവം അറിഞ്ഞ ഉടനെ രണ്ടു ഗ്രൂപ്പിലും പെട്ട മാസ്റ്റർമാർ വന്നെത്തി. കുട്ടികൾ വേണ്ടിടത്തോളം എത്തിയില്ല. വന്നവരെ ചപ്രാസിമാർ ഭയപ്പെടുത്തി ഓടിച്ചുകളഞ്ഞു. അവർ വരാന്തയിൽ നിന്നുകൊണ്ടു് മുഴുവൻ സംഭവങ്ങളും കണ്ടു. ഈ തമാശ 'പ്രായമായവർക്കു മാത്രം' ഉള്ളതായി മാറി.

ക്ഷിപ്രഗതിയിൽ നടന്ന പ്രദർശനം കണ്ടു പ്രിൻസിപ്പൽ ആദ്യം പരിഭ്രമിച്ചുപോയി. പിന്നെ കോപത്തിനു കടിഞ്ഞാണിട്ടുകൊണ്ടു് അദ്ദേഹം ഖന്നാമാസ്റ്ററുടെ അടുത്തെത്തി. അദ്ദേഹം, ഖന്നയുടെ കൈയിൽനിന്നു് അവധി അപേക്ഷ പിടിച്ചുവാങ്ങിയിട്ടു്, ശാന്തസ്വരത്തിൽ പറഞ്ഞു. "വിളിച്ചു കരയാതെ ഖന്നാമാസ്റ്റർ! നിങ്ങൾക്കു ചതിപററിപ്പോയി. നിങ്ങളുടെ അപേക്ഷയിൽ ഉത്തരമെഴുതിത്തരാം."

ആംഗ്യം കാട്ടിയ ഉടനെ ചിററപ്പൻെറ മകൻ പ്രിൻസിപ്പലിൻെറ കൈയിൽ ഒരു ഫൗണ്ടൻ പേന വച്ചുകൊടുത്തു. തോട്ടപ്പണിക്കുള്ള രജിസ്റ്ററിൽ കുറച്ചു ടിക്കു ചെയ്തിട്ടു് അതിലെന്തോ എഴുതാൻ തുടങ്ങി. എഴുതുന്നതിനിടയിൽ അദ്ദേഹം പറഞ്ഞു. "സമരം ചെയ്യലാണു് നമ്മുടെ സിദ്ധാന്തം. അതിൽ അടിയും തല്ലും എന്തിനു്? സമാധാനമായി പണി എടുക്കണം."

തൻെറ നേരമ്പോക്കു് ഓർത്തു് ഖന്നാമാസ്റ്റർ ദുഃഖിക്കാൻ തുട

ണ്ടിയിരുന്നു. അദ്ദേഹം പറഞ്ഞു. ‘‘ഈ കടലാസ്സിൽ ഉത്തർ വിട്ടു. അപ്പോഠം വേറെ കാര്യമുണ്ടാകും.’’

‘‘അതുതന്നെയാണ ചെയ്യുന്നതു്.’’ അദ്ദേഹം ചിരിച്ചു കൊണ്ടു പറഞ്ഞു. ‘‘പിടിച്ചോ.’’ പല വാക്കുകളും ഗുണന ചിഹ്നം ഇട്ടു് അദ്ദേഹം വെട്ടിക്കളഞ്ഞിരുന്നു. ചിലതിൻെറ മേൽ വട്ടം വരച്ചിരുന്നു. ഒടുവിൽ അദ്ദേഹം ഇംഗ്ലീഷിൽ എഴുതി. ‘‘നിരസിച്ചു.’’

ഇതിനു മുമ്പു് ഖന്നാമാസ്റ്ററക്കു് അല്പം സംസാരിക്കാൻ കഴി ഞ്ഞിരുന്നു. അപേക്ഷ അദ്ദേഹത്തിൻെറ കൈയിൽ കൊടു ത്തിട്ടു് പ്രിൻസിപ്പൽ പറഞ്ഞു. ‘‘സ്പെല്ലിംഗ് മഹാ മോശം. ഹോളിഡേയിൽ ‘എല്ലി’നുശേഷം ‘വൈ’ എന്നു് എഴുതിയിരി ക്കുന്നു. ഖന്നയ്ക്കു്, കെ ക്യാപ്പിററൽ വേണമോ സ്മാഠം വേണമോ എന്നറിയില്ല. ഇതെല്ലാം ഓമ്മിച്ചുകൊള്ളണം.’’

കുറച്ചുനേരം അനങ്ങാതെ നിന്നിട്ടു്, കാണ്ടാമൃഗത്തിനു തുല്യം വാപിളന്നു ശബ്ദം ഉണ്ടാക്കി. ‘‘കോളേജിനു വെളിയിൽ ഇപ്പോഠം ഇറങ്ങണം. അവിടെ, പഠിപ്പിച്ചുതരാം സ്പെല്ലിംഗ്.’’

പിന്നെ സമരം തുടങ്ങി.

രാവിലെയാണ സംഭവം. ഉച്ചയായപ്പോഴേയ്ക്കും, രണ്ടു പക്ഷക്കാരുടേയും റിപ്പോർട്ടു് പോലീസ്സ്റ്റേഷനിൽ കിട്ടി. മാസ്റ്റർമാർ തമ്മിൽ ലഹള നടന്നു എന്നു് അവയിൽ വ്യക്ത മായിരുന്നു. അന്യോന്യം കൊല്ലാൻ തുടങ്ങി എന്നും റിപ്പോർ ട്ടുകളിൽ പറഞ്ഞിട്ടുണ്ടു്. അതു കണ്ടാൽ തോന്നും, അവരെ കൊലപാതകത്തിൽ നിന്നു തടയുവാൻ ആരും ഉണ്ടായിരുന്നില്ല എന്നു്. അവർ എന്തുകൊണ്ടു്, യഥാർത്ഥശത്രുക്കളെ കൊന്നില്ല എന്നു വ്യക്തമായിരുന്നില്ല. പോലീസ് ഈ പോയിൻറിൽ പിടിച്ചു്, കേസ്സന്വേഷണം നടത്തിത്തുടങ്ങി.

ആ ദിവസം ഉച്ചയ്ക്കു്, വൈദ്യജിയുടെ സ്വീകരണശാലയിൽ വച്ചു് ഈ സംഭവത്തെ സംബന്ധിച്ചു ചർച്ച നടന്നു. സംഭവം കുറെക്കൂടി ഗംഭീരമാക്കേണ്ടതായിരുന്നു എന്നാണു് സാമാന്യ പൗരന്മാർ അവിടെ പ്രകടിപ്പിച്ച അഭിപ്രായം. തൻെറ കൂട്ടു കാരൻെറ എല്ലു് അടിച്ചൊടിച്ചില്ലെങ്കിൽ വേണ്ട, സ്വല്പം ചോരവരത്തക്കവിധം, മുറിവെങ്കിലും ഉണ്ടാക്കേണ്ടതായിരുന്നു. അതു ചെയ്തിരുന്നെങ്കിൽ, ശത്രുവിനെതിരെ കൂടുതൽ ശക്തിയായ കേസ് നടത്താമായിരുന്നു. പ്രധാൻ ആകുന്നതിനു മുമ്പുതന്നെ,

നേതാവാകാൻ ഒരു അവസരം കിട്ടുമായിരുന്നല്ലോ എന്നാ യിരുന്നു സനീചറിന്റെ വിചാരം. ഫീസൊന്നും വാങ്ങാതെ തന്റെ സേവനം അർപ്പിക്കാമായിരുന്നു. പ്രിൻസിപ്പലിനു വേണമെന്നുണ്ടായിരുന്നെങ്കിൽ താൻ അദ്ദേഹത്തിന്റെകൈ യിൽ കൊച്ചുകുന്തം ഇറക്കി രക്തം വരുത്തുമായിരുന്നല്ലോ എന്നു് സനീചർ പറഞ്ഞു. അതു് ഖന്ന ചെയ്യുതാണെന്നു് എഴുതി എടുക്കമായിരുന്നു. ഇപ്പോഴം കുഴപ്പമൊന്നുമില്ല. ഛോരാട്ടേഫയൽമാൻ ആ അഭിപ്രായത്തെ തിരസ്കരിക്കുന്ന മാതിരി മിണ്ടാതിരുന്നു.

ഉച്ചനേരത്തെ ആ ചച്ച് മിണ്ടാതിരുന്നു കേൾക്കുകയായിരുന്നു രംഗനാഥും റുപ്പൻബാബുവും. അവരൊന്നും പറഞ്ഞില്ല. ശിവ പാൽഗഞ്ചിൽ മൂഢതയുടെ ചിഹ്നമായിരുന്നു മൗനം. എന്നാൽ അവരിരുവരും പ്രിൻസിപ്പലിനെതിരെ ഉള്ളാലെ ജ്വലിക്കുക യായിരുന്നു. ആ ദ്രോഹി അച്ഛനെ ഇപ്പോഴം കോടതി കയ റാൻ തുടങ്ങിയിരിക്കുകയാണെന്നും, വഴിയേ ജയിലിലും കയറുമെന്നും, റുപ്പൻബാബു കുറച്ചു കഴിഞ്ഞു് വെളിയിൽ വന്നു പറഞ്ഞു.

ആ ഉച്ചയ്ക്കു്, പ്രിൻസിപ്പലിന്റെ ഭാഷയിൽ, ഖന്നാമാസ്റ്റ റുടെ കഥ ഗൗരവപൂർവ്വം കേൾക്കുകയായിരുന്നു വൈദ്യജി. എല്ലാം കേട്ടു കഴിഞ്ഞു്, അദ്ദേഹം പ്രകടിപ്പിച്ച അഭിപ്രായ ത്തിനു് ഈ സംഭവവുമായി യാതൊരു ബന്ധവുമില്ല. അത്യന്തം സാത്വികമായിരുന്നു കാര്യം. നിമിഷം കൊണ്ടു് മനുഷ്യനെ അരോഗിയാക്കുന്ന തരത്തിലുള്ളതുമായിരുന്നു.

അദ്ദേഹം പറഞ്ഞു:

''ഡിസ്ട്രിക്ട് സ്കൂൾ ഇൻസ്പെക്ടറുടെ രീതികണ്ടു് എനിക്കു സങ്കടം വന്നു. കഴിഞ്ഞ ചൊവ്വാഴ്ച സന്ധ്യയ്ക്കാണു്. ഹനുമാൻ ക്ഷേത്രത്തിൽ ഒരാൾ നിലത്തുകിടന്നുരുളുന്നു. അയാൾ എണീ റ്റപ്പോൾ ഞാൻ അമ്പരന്നുപോയി. നമ്മുടെ സ്കൂൾ ഇൻസ്പെ ക്ടർ! അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നു് ആനന്ദാശ്രു പൊഴി യുന്നു. ഞാൻ തൊഴുതപ്പോൾ അദ്ദേഹം തിരിച്ചു തൊഴുതു. ഇടറിയ തൊണ്ടയിൽനിന്നു് 'ഹാവു, ഹാവു' എന്ന ശബ്ദം പുറ പ്പെട്ടു. പിന്നെ അദ്ദേഹം കണ്ണടച്ചു.

''നല്ല എരുമനെയ്യു് അഞ്ചാറു സേർ കൊണ്ടു കൊടുക്കു. ഇത്ര മതനിഷ്ഠനായ ഒരു മനുഷ്യൻ വനസ്പതി തിന്നുതിന്നു് സ്വന്തം മതവിശ്വാസം നശിപ്പിച്ചുകൊണ്ടിരിക്കുകയാണു്''

''കാലത്തിന്റെ ലീല.''

സൂര്യൻ ദിക്കിന് അധീനമല്ലെന്ന ഭൂമിശാസ്ത്രതത്വം പ്രതിപാദിക്കുന്ന ഒരു പഴയ ശ്ലോകമുണ്ട്. സൂര്യൻ ഏതു ദിക്കിലൂടിച്ചാലും അതു കിഴക്കായിരിക്കും. അതുപോലെ ഉയന്ന സക്കാരുദ്യോഗസ്ഥൻ ജോലിക്ക് അധീനനാകുന്നില്ല. അയാാം പോകുന്ന പോക്കെല്ലാം സക്കാർ കാര്യങ്ങൾക്കുള്ള സക്കീട്ടായി ത്തീരുന്നു.

ഈ പുതിയ സിദ്ധാന്തം അനുസരിച്ച്, അന്നു സന്ധ്യയ്ക്കു് നാലുമണിയോടെ ഒരു മഹാൻ മോട്ടോർ ഓടിച്ച് വയലിൻെറ നേക്കുവന്നു. റോഡിൻെറ ഇരുവശങ്ങളിലുമുള്ള പ്രജകളുടെ വയലുകളിലേയ്ക്കു നോക്കിക്കൊണ്ട് അദ്ദേഹം സ്വയം അഭിനന്ദിച്ചു. എന്തെന്നാൽ കഴിഞ്ഞ വർഷം താൻ നടത്തിയ പ്രസംഗത്തിൻെറ ഫലമായി റാബി വിളവ് ഒന്നാംതരമായിരിക്കുന്നു. കർഷകർ താൻ നിർദ്ദേശിച്ച പ്രകാരം കൃഷി നടത്തുന്നു. വയൽ ഉഴണമെന്നും, അതിൽ വളമിട്ടാൽ മാത്രം പോരാ, വിത്തു വിതയ്ക്കുക കൂടി ചെയ്യണമെന്നും അദ്ദേഹത്തിനു ബോദ്ധ്യമായി. അദ്ദേഹത്തിന് എല്ലാക്കാര്യങ്ങളും മനസ്സിലായിത്തുടങ്ങി. അതോടെ പരിഭ്രമം നീങ്ങി. കർഷകൻ പുരോഗമിച്ചു തുടങ്ങിയിരിക്കുന്നു. ഒററക്കാര്യത്തിൽ മാത്രമേ അവൻ പിന്നോക്കം നില്ക്കുന്നുള്ളു. അതായതു്, അവനിപ്പോഴും കർഷകനാണ്.

മോട്ടോർ അതിവേഗത്തിലാണ് ഓടുന്നതു്. റോഡിൽ കൂടി വളഞ്ഞും തിരിഞ്ഞും സഞ്ചരിക്കുന്ന യാത്രക്കാർ, കാററത്തു പറക്കുന്ന കരിയില പോലെ ഓടി രക്ഷപ്പെട്ട് അരികിൽക്കൂടിയാണ് ഇപ്പോൾ നടക്കുന്നതു്. ഇത്രയധികം മടിപിടിച്ച പൗരന്മാർ, തൻെറ മോട്ടോറിൻെറ പ്രഭാവത്താൽ, ഇത്രയേറെ ചൊടിയുള്ളവരായിത്തീന്നല്ലോ എന്നോത്തും അദ്ദേഹം സ്വയം അഭിനന്ദിച്ചു. സന്തോഷാധിക്യത്തിൽ, അദ്ദേഹം ഭാരതത്തോടായ പറഞ്ഞു. "സബാഷ്! അത്യുജ്ജ്വലമാണ് നിൻെറ ഭാവി."

വണ്ടി ഛംഗാമൽ വിദ്യാലയ ഇൻറർ കോളേജിനടുത്തുകൂടി വന്നു. അണ്ടർവെയറിനു മീതെ ബുഷ് ഷർട്ടും, വരയുള്ള പൈജാമയ്ക്കുമീതെ ബനിയനില്ലാത്ത കുത്തയും ധരിച്ച അനേകം കുട്ടികൾ പാലത്തിനു മീതെ ഇരിക്കുന്നുണ്ടായിരുന്നു. രണ്ടു വശത്തുനിന്നും തിത്തിരിപ്പക്ഷിമാതിരി അവർ ചിലക്കുന്നു. ആ കുട്ടികളെ ഒരു നിമിഷം കണ്ടപ്പോൾ തന്നെ, അവരുടെ

ക്രമരാഹിത്യത്തിൽനിന്നും, അവർ വിദ്യാർത്ഥികളാണെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി.

വണ്ടി ഏതാണ്ടു് ഒരു ഫർലോങ്ങ് മുന്നോട്ടുപോയിരുന്നു. പെട്ടെന്നു് അദ്ദേഹത്തിനു് ഓർമ്മവന്നു, കഴിഞ്ഞ നാല്പത്തിയെട്ടു മണിക്കൂറായി താൻ യുവാക്കളോടായി ഒരു പ്രസംഗവും നടത്തിയിട്ടില്ലെന്നു്. ഈ യുവാക്കൾക്കു വേണ്ടി നാം എത്ര മാത്രം കഷ്ടതകളാണു് അനുഭവിക്കുന്നതെന്നു് അദ്ദേഹം ഓർത്തു. ഇവർക്കുവേണ്ടിയാണു് ഗ്രാമത്തിലെ വീടുപേക്ഷിച്ചു് പട്ടണത്തിൽ ബംഗ്ലാവു പണിയിച്ചതു്. കുളത്തിൻെറ കരയിലുള്ള ഇരിപ്പുപേക്ഷിച്ചു്, ഒരു കൊച്ചുമുറിയിലെ കുത്തിയിരുപ്പു് ശീലമാക്കിയതു്. തന്നെത്തന്നെ എത്രയധികം മാററിത്തീർത്തു. പ്രിയപ്പെട്ട ആ യുവാക്കളോടു് നാല്പത്തിയെട്ടു മണിക്കൂറായി പ്രസംഗിച്ചില്ലല്ലോ എന്നദ്ദേഹം കുണ്ഠിതപ്പെട്ടു. അദ്ദേഹം വിചാരിച്ചു. "ഇത്രനേരം ഞാൻ പ്രസംഗിക്കാതിരുന്നു കളഞ്ഞല്ലോ! ഇത്രയേറെ മഹത്തായ ചിന്ത ഉയർന്നു വന്നിട്ടും സ്വാർത്ഥിയെപ്പോലെ ഞാൻ അവരെ തള്ളിക്കളഞ്ഞല്ലോ! ഹായ്! ഞാൻ എത്ര ലുബ്ധനാണു്! ഈ രാജ്യത്തിൽ ജനിച്ചിട്ടും ഇത്രനേരം വായും പൂട്ടിയിരുന്ന ഞാൻ ധിക്കാരമാണു കാട്ടിയതു്!"

നാല്പത്തിയെട്ടു മണിക്കൂർ! അത്ഭുതപൂർവ്വം അദ്ദേഹം ഓർത്തു: 2880 മിനിററു്! അതിനെ അറുപതുകൊണ്ടു ഗുണിച്ചാൽ എത്ര സെക്കൻറുകൾ! ഇത്രയും സമയത്തിനകം യുവാക്കൾക്കു പ്രചോദനം നൽകുവാൻ ഞാൻ ഒററ പ്രസംഗം പോലും ചെയ്തില്ല! എന്തു പററി എനിക്കു്? പക്ഷവാതം പിടിപെട്ടോ?

നിമിഷം കൊണ്ടാണു് ഇത്രയും ചിന്തിച്ചതു്. പിന്നെ ഡ്രൈവറോടു് ആജ്ഞാപിച്ചു. "വണ്ടി തിരിച്ചുവിടു. കോളേജ് പെട്ടെന്നൊന്നു പരിശോധിക്കട്ടെ."

വന്ന ഉടൻ കോളേജിനു് അവധി നൽകപ്പെട്ടു. കുട്ടികൾ കൂട്ടമായി പുറത്തുവന്നു് മൈതാനത്തിൽ ഇരിപ്പായി. സ്ഥലത്തെ പ്രമാണികൾ, പറമ്പുകളിൽ ചൂതു കളിച്ചുകൊണ്ടിരുന്നവർ, കള്ളു കടയിലിരുന്ന തെമ്മാടിക്കൂട്ടങ്ങൾ എന്നിവരെല്ലാം കാര്യം കേട്ടറിഞ്ഞു് തക്ക സമയത്തെത്തി. ഒന്നാംതരം ഒരു മീററിംഗ് നടന്നു. വന്ന ഉടനെയല്ല അതുണ്ടായതു്. പ്രസംഗിക്കുന്നവർ നാണമില്ലാത്തവരാണെങ്കിൽ ലാംപ് പോസ്റ്റ്മാത്രം മതി. തന്നത്താനു മീററിംഗ് നടത്തിക്കളയും. പക്ഷെ ഇവിടെ നടന്നതു് തനി മീററിംഗാണു്. കുട്ടികളുടെ

ങ്കിലുള്ള ഗുണം ഇതാണ്. അവരെ മുറിയിലിരുത്തിയാൽ കോളേജായി. പുറത്തിരുത്തിയാൽ മീററിംഗമായി.

കുട്ടികരം രാജ്യത്തിന്റെ ഭാവിയാണെന്നു് അദ്ദേഹം അവരോടു പറഞ്ഞു. മാസ്റ്റർമാർ നാട്ടിന്റെ ഭാവിനിർമ്മാതാക്കളാണെന്നു് അവരോടും പറഞ്ഞു. കുട്ടികളും മാസ്റ്റർമാരും നേരത്തേതന്നെ മനസ്സിലാക്കിയിട്ടുള്ളതാണു് ഇക്കാര്യം. പിന്നെ അദ്ദേഹം കുട്ടികളെ ശാസിച്ചു, അവക്കു സംയമം കുറവാണെന്നു്. നാല്പത്തിയെട്ടു മണിക്കൂർ പോയിട്ടു്, എട്ടു മണിക്കൂർ പോലും മിണ്ടാതിരിക്കാൻ സാധിക്കുകയില്ല. മാസ്റ്റർമാർ സംയമം അഭ്യസിപ്പിക്കുന്നില്ലെന്നു് അവരേയും അദ്ദേഹം ശാസിച്ചു. ദേശീയ പതാക, ദേശീയ ഗാനം തുടങ്ങിയവയെപ്പററി കുട്ടികരംക്കു് ഒന്നും അറിഞ്ഞുകൂടെന്നു് അദ്ദേഹം പരാതിപ്പെട്ടു. ഇതറിഞ്ഞുകൊണ്ടുതന്നെ മാസ്റ്റർമാർ ക്ഷാമബത്തയും ശമ്പളക്കൂടുതലും ആവശ്യപ്പെടുന്നു. ഇക്കാര്യങ്ങളെപ്പററി മാസ്റ്റർമാക്കും, കുട്ടികരംക്കും ആത്മപരിശോധന നടത്തുവാൻ അൽപംപോലും സമയം കിട്ടുന്നതിനുമുമ്പു്, വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രസംഗിക്കുന്ന ഓരോരുത്തനും പ്രതിപാദിക്കുന്ന ആ വിഷയത്തിൽ അദ്ദേഹം പ്രവേശിച്ചുകഴിഞ്ഞു.

നമ്മുടെ വിദ്യാഭ്യാസ പദ്ധതി ചീത്തയാണെന്നു് അദ്ദേഹം പറഞ്ഞു. വിദ്യാഭ്യാസം ലഭിച്ചവർ ക്ലാക്കാകാൻ ആഗ്രഹിക്കുന്നു. ഈ വിദ്യാഭ്യാസ പദ്ധതിയിൽ സമൂലപരിവത്തനം വരുത്തേണ്ടിയിരിക്കുന്നു എന്നു് കുട്ടികളോടു് അദ്ദേഹം പറഞ്ഞു. നൂറുകണക്കിനു പണ്ഡിതന്മാരേയും ആയിരക്കണക്കിനു് സമിതികളേയും ഉദ്ധരിച്ചുകൊണ്ടു് അദ്ദേഹം അഭിപ്രായപ്പെട്ടു, നമ്മുടെ വിദ്യാഭ്യാസ പദ്ധതി ചീത്തയാണെന്നു്. അദ്ദേഹം വിനോബായുടേയും, എന്തിനു് ഗാന്ധിയുടെ പോലും അഭിപ്രായങ്ങരം ഉദ്ധരിച്ചു. അപ്പോരം കോളേജു് മാനേജർ വൈദ്യജിയും തലയാട്ടി സമ്മതിച്ചു നമ്മുടെ വിദ്യാഭ്യാസ പദ്ധതി ചീത്തയാണെന്നു്. അതേത്തുടന്നു്, പ്രിൻസിപ്പലും മററു മാസ്റ്റർമാരും അങ്ങാടിയിൽ അലഞ്ഞുനടക്കുന്നവരും തെമ്മാടികളും വരെ തലകുലുക്കി ആ അഭിപ്രായം ശരിവച്ചു. നമ്മുടെ വിദ്യാഭ്യാസ പദ്ധതി ചീത്തയാണെന്നു് കള്ള കുടിയന്മാക്കും ചൂതുകളിക്കാക്കും ഒക്കെ പൂണ്ണബോദ്ധ്യമായി.

നമ്മുടെ വിദ്യാഭ്യാസ പദ്ധതി ചീത്തയാണെന്ന വസ്തുത, നാം ഇത്രവേഗം മനസ്സിലാക്കി എന്നതാണു്, ഇക്കഴിഞ്ഞ ഒരു നൂററാണ്ടിനുള്ളിൽ വിദ്യാഭ്യാസ രംഗത്തു് നമുക്കുണ്ടായ അസാ

ധാരണമായ നേട്ടം എന്നും അദ്ദേഹം പറയുകയുണ്ടായി. പിന്നെ അദ്ദേഹം, കുട്ടികൾ കൃഷി ചെയ്യണം, പാലു കുടിക്കണം, ആരോഗ്യം മെച്ചപ്പെടുത്തണം, ഭാവിയിലെ നെഹ്രുവും ഗാന്ധിയും ആകാൻ വേണ്ടി തയ്യാറാകണം എന്നിങ്ങനെ, കുട്ടികൾക്ക് അദ്ദേഹത്തോടും പറയാവുന്ന കാര്യങ്ങളും പറഞ്ഞു. ഇതിനുശേഷം ഉൽഗ്രഥനം, ഐക്യം, രാഷ്ട്രഭാഷാസ്നേഹം എന്നിവയെപ്പററി ഓരോ വാചകം പറയുകയും, കോളേജിൻെറ പ്രശ്നങ്ങളെപ്പററി ആലോചിക്കുന്നതാണെന്നു് കൊല്ലം തോറു മുള്ള വാഗ്ദാനം നടത്തുകയും, ഈ സേവനം കഴിഞ്ഞ ഉടനെ കിട്ടിയ ഉണങ്ങിയ പഴങ്ങൾ തിന്നുകയും, ചായ കുടിക്കുകയും ചെയ്തിട്ടു്, അദ്ദേഹം വീണ്ടും എഴുപതു മൈൽ വേഗത്തിൽ യാത്ര തുടന്നു.

മാസ്റ്റർമാരും കുട്ടികളും അവരവരുടെ വീടുകളിൽ പോയി. വിദ്യാഭ്യാസ പദ്ധതിക്കു സമൂലപരിവത്തനം വരുത്തണമെന്ന നിർദ്ദേശത്തെ സഫലീകരിക്കാൻവേണ്ടി തോട്ടക്കാരനും, ചപ്രാസിയും, കൂലിക്കാരും കോളേജിൽ അവശേഷിച്ചു.

ഉണക്കപ്പഴം വിളമ്പിയ പ്ലേററിൽ ക്ലാക്ക് കണ്ണോടിച്ചു. അതിൽ ബാക്കി ഉണ്ടായിരുന്ന ഒരു അണ്ടിപ്പരിപ്പു് എടുത്തു വായിലിടണമെന്നു് അയാൾ വിചാരിച്ചു. പക്ഷെ അല്പം ആലോചിച്ചിട്ടു് അതെടുത്തു് തോട്ടിൽ എറിഞ്ഞുകളഞ്ഞു.

# 16

ബദ്രിഫയൽമാൻ പുറത്തെവിടെയോ പോയതുകൊണ്ടു്, തട്ടിൻപുറത്തു് ഇന്നു് രംഗനാഥ് തനിച്ചേയുള്ളു. മഞ്ഞു് വളരെ ശക്തിയേറിയ കാലമാണു്. ബദ്രി അതിൻെറ സുഖം അനുഭവിക്കാൻ കട്ടിൽ മുറിക്കു പുറത്തെടുപ്പിച്ചു് വരാന്തയിൽ ഇട്ടിരിക്കുന്നു. രംഗനാഥ് മുറിക്കുള്ളിൽ ഉറങ്ങാൻ കിടക്കുന്നു.

രാത്രി ഉദ്ദേശം പതിനൊന്നു മണിയായി. അയാൾക്കു് ഉറക്കം വന്നുതുടങ്ങിയിട്ടില്ല.

കട്ടിലിനടുത്തു് തടിപ്പെട്ടിയിൽ ഒരു ബാററി റേഡിയോ ഉണ്ടായിരുന്നു. കോളേജിലേയ്ക്കുള്ള പുസ്തകങ്ങൾ വന്നതാണു് ആ തടിപ്പെട്ടി. പുസ്തകം പ്രിൻസിപ്പലിൻെറ വീട്ടിലും,

പെട്ടി പണിതീർന്നശേഷം വൈദ്യജിയുടെ വീട്ടിലും ആണ്. റേഡിയോയും കോളേജ് വക തന്നെ. രംഗനാഥ് വന്നതിൽ പിന്നെ, വൈദ്യജി അതു വീട്ടിലേയ്ക്കു വരുത്തിച്ചതാണ്. അതു വന്നതോടെ, ചെവിക്കടുത്തു പിടിച്ച് സ്ഥലത്തെ റേഡിയോസ്റ്റേഷനിലെ പരിപാടി കേട്ടിരുന്ന റുപ്പൻബാബുവിൻെറ അത്ഭുതപ്പെട്ടി ആവശ്യമില്ലാതെയായി. രാത്രി ഏതാനും മണിക്കൂറുകൾ ഒഴിച്ച്, മുറിയിൽ ആളുണ്ടായാലും ഇല്ലെങ്കിലും മുഴവൻ റേഡിയോ ഓൺചെയ്തു വച്ചിരിക്കും.

ഇപ്പോൾ റേഡിയോയിൽ വരുന്നതു് ഒരു ശാസ്ത്രീയ സംഗീത പരിപാടിയുടെ അന്തിമഘട്ടമാണ്. ലഹളയുടെ ഘട്ടമായി. വയലിനും തബലയും വായിക്കുന്നവർ അന്യോന്യം മത്സരിച്ച് മണിക്കൂറിൽ ഇരുന്നൂറുമൈൽ വേഗതയിൽ കച്ചേരി നടത്തുകയാണ്. കേട്ടാൽ അവയുടെ മോട്ടോർ പൊട്ടിപ്പോയോ എന്നു തോന്നും. ഹാഹാകാരത്തിൻെറ ബഹളമായി. വയലിൻ വായിക്കുന്നയാൾ പെട്ടെന്നു് 'കിർർർർ' എന്നൊരു ശബ്ദം ഉണ്ടാക്കി. രംഗനാഥിന് നെഞ്ചിൽ ഉളി കുത്തിയിറക്കിയാലെന്നപോലെ വേദന തോന്നി. അപ്പോഴേയ്ക്കും തബലയുടെ ധടധടാ ശബ്ദം കേട്ടു. സംഗീതനാടക അക്കാദമിയുടെ അസ്ഥിവാരം ഇളക്കാൻ പോന്നതായിരുന്നു അതു്. റേഡിയോ പൊട്ടിത്തകർന്നോ എന്നു ശങ്കിച്ച് അയാൾ എണീററു നോക്കി. പക്ഷെ അതു് കാസ്സാബിയാങ്കായെപ്പോലെ സ്വസ്ഥാനത്തുണ്ട്. സംഗീതലോകത്തിലെ ഘോരസമരശബ്ദം പഴയപടി പ്രസാരണം ചെയ്യുന്നുമുണ്ട്. വയലിൻകാരൻ വാലു താഴ്ത്തിയപ്പോഴേയ്ക്കും, തബലക്കാരൻ ഉത്സാഹപൂർവ്വം യുദ്ധം ആരംഭിച്ചിരിക്കുന്നു. രംഗനാഥ് ക്ഷീണിതനായി ദീർഘശ്വാസം വിട്ടുകയും റേഡിയോ നിർത്തുകയും ചെയ്തു.

അന്ധകാരം! മഞ്ഞുകാലരാത്രി അതിൻെറ സർവ്വ ഐശ്വര്യത്തോടും വിരാജിക്കുന്നു. അത്തരം രാത്രികളിൽ, മനുഷ്യന് ഈശ്വരൻ ഉണ്ടെന്ന കാര്യത്തിൽ നല്ല വിശ്വാസം ഉണ്ടാകയില്ല. ഭൂതത്തെപ്പററി വിശ്വാസം ഉണ്ടായിത്തുടങ്ങുന്നു. രംഗനാഥിന് പെട്ടെന്നു് പേടി തോന്നിയില്ല. പക്ഷെ അത്ഭുതകരമായ ഒരു അനുഭൂതി. ശരിക്കു പറഞ്ഞാൽ, ഭയത്തിൻെറ മറെറാരു പേരാണതു്.

ഭയം അതിൻെറ മുഴവൻ തീക്ഷ്ണതയോടെ അനുഭവപ്പെട്ടില്ല. അദ്ദേഹം ആ സമയം റുപ്പൻബാബുവിനെപ്പററി ചിന്തി

ച്ചുതുടങ്ങി. റൂപ്പൻബാബുവിനെ ഓർത്തപ്പോഠം തന്നെ, ബേല എന്ന പെൺകുട്ടിയുടെ കാര്യവും ഓർമ്മവന്നു. അവളെ അയാഠം കണ്ടിട്ടില്ല. എങ്കിലും, റൂപ്പൻബാബു അവഠംക്കൊരു പ്രേമലേഖനം അയച്ചു എന്നയാഠം കേട്ടിട്ടുണ്ട്.

പ്രേമലേഖനം എത്ര നീളവും വീതിയും ആഴവും ഉള്ളതാണെന്നു് അയാഠംക്കു് അറിഞ്ഞുകൂടാ. എങ്കിലും ലഭിച്ചിടത്തോളം വിവരങ്ങളിൽനിന്നു്, അതിൽ സിനിമാപ്പാട്ടിന്റെ മുറികഠം ചേർത്തുണ്ടാക്കിയ വാചകങ്ങഠം ഉണ്ടെന്നറിയാം. വീട്ടിന്റെ ഒരു കോണിൽ വീണുകിടന്ന അതു്, ബേലയുടെ അപ്പച്ചിക്കു കിട്ടിയ കാര്യം പ്രസിദ്ധമാണു്. തുടക്കത്തിലുള്ള രണ്ടു മൂന്നു വാചകങ്ങഠം വായിച്ചിട്ടു് ഗയാദീനു് ഒന്നും പിടി കിട്ടിയില്ല. അതിനു ശേഷമാണു് അദ്ദേഹം വായിക്കുന്നതു്, ''എന്നെ നിന്റെ കണ്ഠത്തിൽ (അതായതു് കണ്ണത്തിൽ) ചേർക്കണമേ എന്റെ സഹയാത്രക്കാരീ!'' ഇതു വായിച്ചപ്പോഠം മാത്രമാണു് അറിവിന്റെ കവാടങ്ങഠം പെട്ടെന്നു തുറന്നതു്. ബേലയുടെ ആലോചനയ്ക്കുവേണ്ടി ആരോ അയച്ചതാണിതു് എന്നദ്ദേഹത്തിനു് മനസ്സിലായി. അവസാനവരി വായിച്ചപ്പോഠം മാത്രമേ ഈ പ്രമാണത്തിന്റെ യാഥാർത്ഥ്യമെന്തെന്നു് മുഴുവനായി പിടികിട്ടിയുള്ളു. എന്തെന്നാൽ അതിൽ ഇങ്ങിനെ പറഞ്ഞിരുന്നു. ''എന്റെ ഈ പ്രേമലേഖനം വായിച്ചിട്ടു് നിനക്കു് ദേഷ്യം വരരുതു്, എന്തെന്നാൽ, നീയെന്റെ ജീവനാണു്, നീയെന്റെ ആരാധനാവിഗ്രഹമാണു്.'' പ്രമാണത്തിന്റെ ലേഖകൻ ''ശ്രീരു'' ആയിരുന്നു.

ഗയാദീനു് പുറമെ, പ്രിൻസിപ്പലിനും ഇതു കാണാൻ കഴിഞ്ഞു എന്നു കേഠംക്കുന്നു. റൂപ്പൻ ബാബുവിന്റെ സദാചാരപരമായ ഉയർച്ചയെ ഉദ്ദേശിച്ചോ പതനത്തെ ഉദ്ദേശിച്ചോ എന്തിനു വേണ്ടിയാണു്, ഗയാദീൻ ഇതു് പ്രിൻസിപ്പലിനു നൽകിയതെന്നു നിശ്ചയമില്ല. അതു പ്രേമലേഖനമല്ലെന്നും, ഒന്നാംതരം കവിതകളുടെ സംഗ്രഹമാണെന്നും പറഞ്ഞു്, പ്രിൻസിപ്പൽ ഗയാദീനെ സമാശ്വസിപ്പിക്കാൻ ശ്രമിച്ചു. അതിന്റെ സാഹിത്യസംഗ്രഹം 'രു' എഴുതിയെന്നുവച്ചു് അതിന്റെ പ്രാധാന്യം കുറയുന്നില്ല. എന്നാൽ ഈ വിധം സമാധാനപ്പെടുത്തിയിട്ടും, ഈ എഴുത്തു് ദുർന്നടപടിക്കു തെളിവാണെന്നു് ഗയാദീൻ അഭിപ്രായപ്പെട്ടു. അപ്പോഠം പ്രിൻസിപ്പൽ സാഹേബ് കത്തിൽനിന്നു് കുറെ കവിതാഭാഗങ്ങഠം ചൊല്ലി, സാഹിത്യത്തിൽ ഇത്തരം കാര്യങ്ങഠം വളരെ കൂടുതൽ

കാണാമെന്നു പറഞ്ഞു. ഇതിനു ഗയാദീൻ പറഞ്ഞ മറുപടി, 'നിങ്ങളുടെ സാഹിത്യം നിങ്ങളുടെ ദുന്നടപടിക്കു തെളിവാണു്'' എന്നായിരുന്നു. ഈ പ്രമാണത്തിൻെറ കാര്യം ആരും അറിയരുതു് എന്നു് ഒടുവിൽ അവർ രണ്ടുപേരും കൂടി തീരുമാനിച്ചു.

അതിൻെറ പിറേറദിവസം ശിവപാൽഗഞ്ചിൽ പല വാത്തകളും പ്രചരിച്ചു. അതിൽ ഒരു വാത്ത, ഖന്നാമാസ്റ്ററുടെ സംഘത്തിൽപെട്ട ഏതോ വിദ്യാത്ഥി, ബേലയ്ക്കു് പ്രേമലേഖനം അയച്ചു എന്നും അതിൽ റുപ്പൻബാബുവിൻെറ പേരു് വ്യാജമായി ചേത്തു എന്നും ആണു്. ബേല റുപ്പനു് പ്രേമലേഖനം അയച്ചു എന്നും, റുപ്പൻ അതിനു് മറുപടി അയച്ചു എന്നും, മറുപടിക്കത്തു് ഗയാദീൻെറ കൈയിൽ അകപ്പെട്ടു എന്നും, അയാഠം അപമാനിതനായി എന്നും ആണു് മറെറാരു വാത്ത. ദുമ്മാർഗ്ഗത്തിൽ നടക്കുന്ന കുട്ടിയാണു് ബേല എന്നതാണു് പ്രചരിച്ച മറെറാരു വാത്ത. ഇതിനാണു് കൂടുതൽ പ്രചാരമുണ്ടായതു്.

മൂന്നാമത്തെ ഈ വാത്തയുടെ മന്ത്രബലത്താലാണു്, രംഗനാഥു് ഭയം വെടിഞ്ഞു്, ബേലയെപ്പററി ചിന്തിക്കാൻ തുടങ്ങിയതു്. അന്നു് മേള കഴിഞ്ഞു മടങ്ങുമ്പോഠം, പ്രേമലേഖനത്തെപ്പററിയുള്ള വിവരങ്ങഠം റുപ്പൻബാബുവിൽനിന്നറിഞ്ഞതിൽ പിന്നെ, വീണ്ടും അതേപ്പററി റുപ്പനുമായി സംസാരിക്കാൻ അയാഠംക്കു ധൈര്യം ഉണ്ടായില്ല. ഇപ്പോഠം രാത്രിയുടെ ഈ ഏകാന്തതയിൽ ബേലയെപ്പററിയുള്ള മോഹം ശമിപ്പിക്കുന്നതിനുള്ള ഉപായം, സങ്കല്പമോ, ഹസ്തമൈഥുനമോ ആയിരുന്നു. ഒരതിരുവരെ ഇക്കാര്യങ്ങഠം നമ്മുടെ കലകളുടെ പ്രേരകശക്തികളാണു്. ഒരു കലാകാരൻെറ നിലപാടിൽ, രംഗനാഥു് ഈ ക്ഷണങ്ങഠം കഴിച്ചുകൂട്ടി.

എങ്ങിനെയിരിക്കുമവഠം? മധുമതിയിൽ വൈജയന്തിമാലമാതിരിയായിരിക്കുമോ? അതോ ഗോദാനത്തിൽ ശോഭാഖോട്ടേ മാതിരിയോ? അഭിയാനത്തിൽ വഹീദാറഹ്മാൻെറ മാതിരിയാണോ? അല്ല. അല്ല. അവരെല്ലാം മദർ ഇന്ത്യ പോലെയായിക്കഴിഞ്ഞിരിക്കുന്നു. ബേല ഇപ്പോഴും തനിപ്പുത്തനായിരിക്കും. എങ്ങിനിരിക്കും? അറിഞ്ഞുകൂടാ. എങ്ങിനിരുന്നാലും, ആരായിരുന്നാലും, 'ദൈവത്തിൻെറ അനുപമസൗഗന്ധിക'മായിരിക്കും അവഠം. സിനിമാപ്പാട്ടിൻെറ ഈ ഭാഗം രംഗനാഥിൻെറ തൊണ്ടയിൽ എല്ലിൻകഷണംപോലെ തട

ഞ്ഞുപോയി. എങ്കിലും അയാൾ പുഞ്ചിരിതൂകി. ഇരുട്ടിൽ, അത്യന്തസുന്ദരമായി ഏകദേശം ഒന്നരയിഞ്ചു വീതിയിൽ ഒരു ചിരി അയാൾ ചിരിച്ചു.

പിറേറന്നു രാത്രിയിൽ, തട്ടിൻമുകളിൽ തനിയെ കിടക്കുമ്പോൾ, രംഗനാഥിന്ന് ബേലയെപ്പററി ഓർമ്മ ഉണ്ടായില്ല. കോപം ചുട്ടുപഴുപ്പിച്ച വീര്യമയമായ വൈദ്യജിയുടെ മുഖം അയാൾ ഓർമ്മിച്ചു.

പകൽ സനീചറുടേയും കലികാപ്രസാദിന്റേയും പ്രയത്നഫലമായി സ്ഥാപിക്കപ്പെട്ട കോ—ഓപ്പറേററീവ് ഫാമിന്റെ ഉദ്ഘാടനം നടന്നു. ഉദ്ഘാടനത്തിന്നു വന്നിരുന്ന ഓഫീസറോട്, തന്റെ കോ—ഓപ്പറേററീവ് യൂണിയനിൽ നടന്ന അപഹരണത്തെപ്പററി പറയുന്നതിനിടയിൽ തത്സംബന്ധമായ പ്രമേയത്തിന്റെ കാര്യം വൈദ്യജി ഓർമ്മപ്പെടുത്തി. അപഹരിക്കപ്പെട്ട സംഖ്യ സഹായധനമായി കോ—ഓപ്പറേററീവ് യൂണിയന്നു നൽകണമെന്നാണ് പ്രമേയത്തിൽ ആവശ്യപ്പെട്ടിരുന്നത്. സർക്കാർ അങ്ങിനെ ചെയ്യുന്നില്ലെങ്കിൽ, സർക്കാർ ഉദ്യോഗസ്ഥന്മാർ, സഹകരണപ്രസ്ഥാനത്തെ അഭിവൃദ്ധിപ്പെടുത്താൻ ആഗ്രഹിക്കുന്നില്ല എന്ന നിഗമനത്തിലായിരിക്കും എത്തുക എന്നു് വൈദ്യജി ശാന്തസ്വരത്തിൽ വിശദീകരിച്ചു.

ഡെയിൽ കാർണീഗിയുടെ പുസ്തകം വായിച്ചിട്ടാണ് ഈ ഉദ്യോഗസ്ഥൻ വന്നിരുന്നതു് എന്നതു് തീർച്ച. എന്തെന്നാൽ വൈദ്യജി ഓരോന്നു പറയുമ്പോഴും അയാൾ ഈ വിധം പറയുമായിരുന്നു. ''അങ്ങു പറയുന്നതു ശരിയാണ്, പക്ഷെ........'' ഈ വാക്യം അയാൾ ഏഴു പ്രാവശ്യം ആവർത്തിച്ചു. എട്ടാം പ്രാവശ്യം വാ തുറന്നപ്പോഴും പുറത്തേയ്ക്കുവന്ന ശബ്ദം ''അങ്ങേയ്ക്കു സഹായധനം കിട്ടും'' എന്ന സുമധുരസംഗീതമായിരുന്നില്ല, പിന്നെയോ, അതേ പഴയ വാക്യപ്രകടനമായിരുന്നു. ''അങ്ങു പറയുന്നതു ശരിയാണ്, പക്ഷെ...........''

ഇതു കേട്ടതും ദുർവാസാവിന്റെ ക്രോധവും, ഹിററ്ലറിന്റെ ഏകാധിപത്യവും, ജവഹർലാൽനെഹ്രുവിന്റെ ശുണ്ഠിയും ഒന്നുചേർന്ന് വൈദ്യജി ആ ഉദ്യോഗസ്ഥനോട്ട് കലഹിച്ചു.

''...........നിങ്ങളെല്ലാം ഇങ്ങിനെയാണോ നാട്ട് ഉദ്ധരിക്കാൻ പോകുന്നതു്? ''എന്നാൽ'', ''പക്ഷെ'', ''എന്നിട്ടും''— എന്താ ഇതൊക്കെ? മിസ്റ്റർ, ഇതു് നപുംസകങ്ങളുടെ ഭാഷയാണ്. ജോലിചെയ്യാത്തവർ ഈ വിധം തങ്ങളെത്തന്നെയും,

രാജ്യത്തേയും വഞ്ചിക്കുന്നു. നിങ്ങളുടെ തീരുമാനം വ്യക്ത മായിരിക്കണം. എന്നാൽ! പക്ഷെ! ഥൂ!''

ഇതിനുശേഷം രാജ്യത്തിൻെറ കഷ്ടസ്ഥിതിയെപ്പററി വൈദ്യജി ഒരു പ്രസംഗം നടത്തി. പ്രസംഗം കഴിഞ്ഞിട്ടും അദ്ദേഹം ശാന്തനായില്ല. കുറച്ചുനേരം പിറുപിറുത്തുകൊണ്ടിരുന്നു. ഉദ്യോഗസ്ഥനും വിനയവാനായിട്ടാണെങ്കിലും പിറുപിറുത്തുകൊണ്ടിരുന്നു. പിന്നെ മററുള്ളവരും പിറുപിറുക്കാൻ തുടങ്ങി. സനീചറിൻെറ ആഘോഷം നേരത്തേതന്നെ അവസാനിച്ചിരുന്നു. അതിനാൽ പിറുപിറുപ്പിൻെറ പ്രഭാവം അയാളിൽ പ്രകടമായില്ല. എങ്കിലും ഒടുവിൽ അയാളുടെ സംഭാഷണവും പിറുപിറുപ്പിൽ കലാശിച്ചു.

ഇപ്രകാരമുള്ള പിറുപിറുപ്പുനഗരത്തിൽ താമസിച്ചിരുന്ന അയാൾ എവിടെയും എപ്പോഴും അതുതന്നെയാണ് കേട്ടിരുന്നത്. നമ്മുടെ രാജ്യം പിറുപിറുക്കുന്നവരുടെ രാജ്യമാണെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. ഓഫീസ്സുകളിലും, കടകളിലും, കളങ്ങളിലും, തൊഴിൽശാലകളിലും, പാക്കുകളിലും, ഹോട്ടലുകളിലും, പത്രങ്ങളിലും, കഥയിലും, കഥയില്ലായ്മയിലും, സദ്ബുദ്ധിക്കിലും ജനങ്ങൾ പിറുപിറുത്തുകൊണ്ടിരിക്കുന്നു. ഇതാണു നമ്മുടെ യുഗചേതന. ഇതയാൾക്കു നല്ലവണ്ണം അറിയാം. ഇവിടെ ഗ്രാമത്തിലും അതേ പിറുപിറുക്കൽ അയാൾ കേട്ടു. കർഷകൻ കച്ചേരി ഉദ്യോഗസ്ഥന്മാക്കും തൊഴിലാളികൾക്കും എതിരായി പിറുപിറുക്കുന്നു; തൊഴിലാളികൾ ജനങ്ങളിൽനിന്നു വേർപെട്ടിട്ടു് ആദ്യം ജനങ്ങൾക്കു് എതിരായി പിറുപിറുത്തു, അടുത്ത ശ്വാസത്തിൽ സക്കാരിൽനിന്നു വേർപെട്ടിട്ടു് സക്കാരിനു വിരുദ്ധമായി പിറുപിറുക്കാൻ തുടങ്ങി. മിക്കവാറും എല്ലാവരുംതന്നെ, ഏതെങ്കിലും ഒരു ബുദ്ധിമുട്ടിൽ പെട്ടിരിക്കുകയാണു്. ഒരാൾക്കും ബുദ്ധിമുട്ടിൻെറ പിടിയിൽനിന്നു മോചനമില്ല. ബുദ്ധിമുട്ടിൻെറ തല്ക്കാലത്തെ കാരണങ്ങളെ പിടിച്ചുകൊണ്ടു് പിറുപിറുക്കൽ ആരംഭിക്കുന്നു.

വൈദ്യജിക്കു് ഒരു പ്രത്യേകത ഉണ്ടായിരുന്നതു് അദ്ദേഹം പിറുപിറുക്കുകയില്ല എന്നതാകുന്നു. ഇന്നു് അദ്ദേഹം പിറുപിറുത്തപ്പോൾ രംഗനാഥിൻെറ ഹൃദയം പിളന്നുപോയി. അദ്ദേഹം ഗജ്ജിക്കുമെന്നും പിന്നെ വർഷിക്കുമെന്നും ആണു് അയാൾ പ്രതീക്ഷിച്ചതു്. അദ്ദേഹം ഗജ്ജിക്കുകയും, പിന്നെ പിറുപിറുക്കുകയും ആണു ചെയ്തതു്. ഇതുണ്ടായതു്, ഓഫീസർ വാലാ

ട്ടുകയും മുറുമുറുക്കുകയും ചെയ്യുതോടൊപ്പംതന്നെ, തീച്ചയായും കോ–ഓപ്പറേററീവ് യൂണിയന്റെ കണക്കുകഠം സ്പെഷ്യൽ ഓഡിററ് നടത്തും എന്നു സൂചിപ്പിച്ചപ്പോഴാണു്.

ഗജ്ജിക്കുന്നവരുടെ രാജ്യമല്ല ഇതു്, പിന്നെയോ, പിറുപിറുക്കുന്നവരുടെ ആണെന്നു് അയാഠം വിചാരിച്ചു.

രാത്രിയിലെ ഏകാന്തതയെ ഭേദിച്ചുകൊണ്ടു് ഒരു അവ്യക്ത ശബ്ദം, കരണക്കുററിക്കടിച്ചാലെന്നപോലെ, രംഗനാഥിന്റെ കണ്ണുകളിൽ പതിച്ചു. കുസഹരപ്രസാദ് വാതുക്കൽ കുത്തിയിരുന്നു് ആരെയോ ചീത്തവിളിക്കുകയായിരുന്നു. പിറുപിറുക്കുന്നവരുടെ വയോവൃദ്ധനേതാവാണു്. പക്ഷെ അദ്ദേഹം കരയുകയായിരുന്നില്ല. അതിൽനിന്നു്, ശകാരം ഛോട്ടേ ഫയൽമാനെ ഉദ്ദേശിച്ചുള്ളതല്ല എന്നു വ്യക്തമായിരുന്നു. അതു് മററാരെയോ ഉദ്ദേശിച്ചുള്ളതായിരുന്നു. ഛോട്ടേയെ അല്ലാതെ മററാരെയെങ്കിലും കുസഹർ ശകാരിക്കുമ്പോഠം അതിനു് ഉദ്ദേശമൊന്നും കാണുകയില്ല. കേവലം ഭാവാത്മകമായ ശകാരമായിരിക്കും അതു്. കാട്ടിൽ മയിൽ ആടുന്നതുപോലെയും, ഉദ്ഘാടനാവസരത്തിൽ നേതാവിന്റെ പ്രസംഗംപോലെയും!

ശബ്ദങ്ങഠം. ശബ്ദങ്ങഠം മാത്രം. കുസഹർപ്രസാദ് ഇടയ്ക്കിടയ്ക്കു് ഗജ്ജിക്കുന്നു. പിന്നെ മിണ്ടാതിരിക്കുന്നു. ഗ്രാമത്തിന്റെ ദൂരെ ഒരററത്തു് ഒരു പട്ടി കുരയ്ക്കുന്നു. ഉടനെ, 'കേം കേം' എന്നു ശബ്ദിച്ചുകൊണ്ടു് അടുത്തു് ഒരു പട്ടി കുരയ്ക്കുന്നതായുള്ള ചിത്രം തലച്ചോറിൽ പതിയുന്നു. ആ പട്ടിയുടെ വാൽ പിൻകാലുകഠംക്കിടയ്ക്കാണു്. വായു് നെഞ്ചിലേയ്ക്കു് ചരിച്ചു ചേത്തുപിടിച്ചിരിക്കുന്നു. വലതുഭാഗത്തുനിന്നു് ആരുടെയെങ്കിലും വടികൊണ്ടുള്ള അടി ഏല്ക്കുമ്പോഠം വളഞ്ഞും ചരിഞ്ഞും ഓടാൻ തുടങ്ങുന്നു. വേറെ ഏതാനും നായ്ക്കളും കുരയ്ക്കുന്നു. രാമാധീൻ ഭീഖ് മഖേഡവിയുടെ പടിവാതിലിന്റെ ഭാഗത്തുനിന്നു്, ഏതോ ചെറുപ്പക്കാരന്റെ തീക്ഷ്ണവും ആടുകരയുന്നതുപോലുള്ളതും ആയ ഒച്ച വരുന്നു. ശ്രദ്ധാപൂവ്വം കേട്ടപ്പോഠം അതിൽനിന്നു് ഒരു ഗാനശകലം പുറപ്പെട്ടുവരുന്നു.

താവകവചനത്താലത്രേ ഞാനിതുനേടി
ഏതു സാധുവിനോടും വത്തിക്കു വിനീതമായ്.

ഇതേവരികഠം ആവത്തിച്ചാവത്തിച്ചു ചൊല്ലി. പാടിപ്പാടി അയാളുടെ തൊണ്ട അടയാനും ഇടറാനും തുടങ്ങി. 'ഠർ' എന്ന സ്വരഭാവം ഉണ്ടാക്കാൻ ഇതിനു കഴിയും. ദുന്നടത്തക്കാരായ നാലഞ്ചുപേർ താഴെ തെരുവിൽനിന്നു വന്നു. ഗയാദീന്റെ

വീട്ടിൽ മോഷണം നടന്നതിൽപിന്നെ രാത്രിയിൽ ഗ്രാമത്തിൽ പാറാവു ചുററുന്നതു് ഇവരാണ്. 'ഉണന്നിരിക്കു' എന്നു വിളിച്ചുപറയുന്നതോടൊപ്പം ഇവർ മററു ചില മുദ്രാവാക്യങ്ങളും ഉപയോഗിച്ചിരുന്നു.

ജാഗ്രത പാലിക്കുക.

നാലണത്തുട്ടു ലാഭമായി.

മഹാത്മാഗാന്ധിക്കു ജയ് വിളിക്കുക.

മുദ്രാവാക്യം എല്ലാ മുദ്രാവാക്യങ്ങളേയും പോലെ അന്തസ്സാരശൂന്യവും ഉപയോഗമില്ലാത്തതും ആകുന്നു. എന്തെന്നാൽ നാലണത്തുട്ടിന്റെ സ്ഥാനത്തു് ഇപ്പോൾ ഇരുപത്തിയഞ്ചുപൈസത്തുട്ടാണ്. നാലണ അവസാനിച്ചു, വെള്ളി അവസാനിച്ചു, മഹാത്മാഗാന്ധി അവസാനിച്ചു. എന്നിട്ടും ആലോചിക്കാതെയും, സങ്കോചിക്കാതെയും അവർ മുദ്രാവാക്യം വിളിക്കുന്നു. എവിടെയോകൂടി ഒരു തീവണ്ടി പോകുന്നു. അതിന്റെ എഞ്ചിന്റെ ചൂളംവിളിയുടെ അസ്പഷ്ടമായ ശബ്ദം അല്പനേരത്തേക്കു് ഉയർന്നും താണുമുള്ള സ്വരത്തിൽ കേൾക്കാമായിരുന്നു.

അസ്പഷ്ടമായ ചൂളംവിളിയിലും വദ്ധിച്ചുവന്ന ഇരുട്ടിലും അയാൾ ഉറങ്ങിയതെപ്പോഴെന്നു നിശ്ചയമില്ല. താൻ ഒരു ലിഫ്ററിൽ നില്ക്കുകയാണെന്നും അനേകം നിലകൾ കീഴോട്ടു നീങ്ങിക്കൊണ്ടിരിക്കുകയാണെന്നും ഉറങ്ങിക്കൊണ്ടിരിക്കെ അയാൾക്കുതോന്നി. ആ ലിഫ്ററ് മൂന്നു നാലു നില പെട്ടെന്നു പിന്നിട്ടു് മുകളിൽ എത്തി. രംഗനാഥിനു ചെറിയ ചൂടു തോന്നി.

വെളിച്ചെണ്ണയുടെയും, വില കുറഞ്ഞ അത്തറിന്റെയും വാസന. അതു് സുഗന്ധമോ ദുർഗന്ധമോ ആയിരുന്നില്ല. കേവലം ഒരു മണം. കിളികളുടെ നേർത്ത കളകളം അയാളുടെ ഉറക്കത്തിലേക്കു തള്ളിവന്നു. ഒരു ജീവിതകാലമത്രയും ഖജൂരാഹോയിലേയും കോണാർക്കിലേയും കലകളെപ്പററി അദ്ധ്യയനം നടത്തിയാലും ലഭിക്കാത്ത തരത്തിലുള്ള അനുഭവത്തിൽ കൊണ്ടു ചെന്നെത്തിക്കാനുള്ള കഴിവു് അതിനുണ്ടായിരുന്നു.

അവൾ കട്ടിലിന്റെ വക്കത്തു് ഇരുന്നു. ഒരുകൈ അവൾ രംഗനാഥിന്റെ മറുവശത്തേക്കായി ഇട്ടിരുന്നു. രണ്ടു സ്തനങ്ങൾ നെഞ്ചിൽ ശക്തിയായി അമർത്തുന്നതുപോലെ അയാൾക്കനുഭ

പ്പെട്ടു. സ്തനങ്ങളുടെയും അയാളുടെ നെഞ്ചിന്റെയും മദ്ധ്യത്തിലായി, വസ്ത്രങ്ങൾക്കു പുറമെ, തടിച്ച ഒരു രസായിയും ഉണ്ടായിരുന്നു. എങ്കിലും, മാറിലമർന്ന സ്തനങ്ങളുടെ ചൂടും ദാർഢ്യവും മറയ്ക്കുവാൻ അവ പര്യാപ്തമായില്ല. രംഗനാഥിന്റെ ശ്വാസഗതി തടയപ്പെട്ടു.

അവളുടെ മുഖം മറയ്ക്കപ്പെട്ടിരുന്നില്ല. എങ്കിലും ഇരുട്ടു കാരണം അവർക്ക് അന്യോന്യം കാണാൻ കഴിഞ്ഞില്ല. അയാളുടെ നെഞ്ചിൽ പതിച്ച ചൂടും, വിസ്ഫോടകമായ അമരലും അല്പം വർദ്ധിച്ചു. അയാളുടെ കഴുത്തിൽ പ്രകാശിച്ചു തിളങ്ങുന്ന ഒരു കംബുകണ്ഠം വന്നമർന്നു. ഗാഢമായ ഒരു സീൽക്കാര ശബ്ദം ചോദിച്ചു. "ഹായ് ഉറങ്ങിയോ?"

രംഗനാഥിന്റെ ഉറക്കം പറന്നു പോയി. അയാൾ തലയാട്ടി. വായിൽനിന്നു് അസ്വാഭാവികമായ ഒരു ശബ്ദം പുറപ്പെട്ടു. "ആരു്? ആരതു്?"

ക്ഷണത്തിനുള്ളിൽ അയാളുടെ നെഞ്ചിൽ ചേർന്നിരുന്ന സ്തനങ്ങളുടെ ഉള്ളിലെ മിടിപ്പു് നിലച്ചു. അവൾ കട്ടിലിൽനിന്നു ചാടി എണ്ണീററു് ദൂരെ മാറിനിന്നു. അടക്കിയ സ്വരത്തിൽ അവൾ പറഞ്ഞു. "ഹായ്, എൻറമ്മേ!"

അമ്മയെ ബഹുമാനിക്കുന്നതു നല്ലതുതന്നെ. പക്ഷെ ഇപ്പോൾ ഈ വാക്കുകൾ പുറപ്പെട്ടതു് പരിഭ്രമം കൊണ്ടാണു്. രംഗനാഥ് രസായി മാററി എഴുന്നേററുനിന്നു. അപ്പോഴേയ്ക്കും അവൾ ഈ തട്ടിൽനിന്നു് ആ തട്ടിലും, ആ തട്ടിൽനിന്നു് മറേറതോ തട്ടിലും എത്തിക്കഴിഞ്ഞിരുന്നു.

തുറന്നു കിടന്നിരുന്ന വാതിലിൽക്കൂടി പുറത്തു കടന്നു് അയാൾ വരാന്തയിൽ വന്നുനിന്നു. തണുപ്പായിരുന്നു. വളരെ നേരം ചെവി കൂർപ്പിച്ചു ശ്രദ്ധിച്ചു. പക്ഷെ കാററുവീശുന്ന ശബ്ദമല്ലാതെ മറെറാന്നും കേൾക്കാനുണ്ടായിരുന്നില്ല. വന്നവൾക്കു് 'ഹായ് എൻറമ്മേ' എന്ന പാവനസ്മരണയല്ലാതെ മറെറാരു സന്ദേശവും നൽകാനുണ്ടായിരുന്നില്ല.

വാതിൽ അകത്തുനിന്നടച്ചിട്ടു്, കട്ടിലിൽ വീണ്ടും കിടന്നപ്പോൾ, അയാളുടെ സ്മരണയിൽ പലതും തെളിഞ്ഞുവന്നു. കോണാർക്കു്, ഭുവനേശ്വർ, ഖജൂരാഹോ തുടങ്ങിയ സ്ഥലങ്ങളിലെ സ്ത്രീ പ്രതിമകളുടെ ഭാരിച്ച കല്ലുകൾ മാംസബദ്ധമായാൽ പുരുഷരെ ഭ്രാന്തു പിടിപ്പിക്കാൻ വേറൊന്നും വേണ്ടെന്നാണു് ആദ്യകാര്യം. പുരാതത്വത്തെ സംബന്ധിച്ചും ഭാര

തീയ കലകളെപ്പററിയും പഠിച്ചതെല്ലാം അപൂണ്ണവും വ്യത്ഥവും ആണെന്നതാണ് മനസ്സിൽ തെളിഞ്ഞുവന്ന മറെറാരു കാര്യം. ഭാരതീയ കലയെ സംബന്ധിച്ച് ഡോക്ടറേററ് സമ്പാദിക്കുന്ന തിനുപകരം, സുരസുന്ദരികളുടെ പോസ്റ്റിൽ ജീവസ്സററ രണ്ടു സ്തനങ്ങളുടെ സഹായം സമ്പാദിക്കുക എന്നതു് സ്വന്ത നില യിൽ മഹത്തായ നേട്ടമാണെന്നും അദ്ദേഹം മനസ്സിലാക്കി.

നിസ്സാരവും പൊള്ളയും ആയ ഇക്കാര്യങ്ങളെ ഒക്കെ ദൂരേയ്ക്കു തള്ളിമാററിയാൽ അയാളെ മഥിച്ചുപോന്ന മറെറാരു കാര്യം ഉണ്ടായിരുന്നു. യഥാത്ഥമായ കാര്യവും ഇതുതന്നെ. ഇതാണ് അക്കാര്യം. ''മിസ്റ്റർ, നിങ്ങഠം വിഡ്ഢിയാണ്. നിങ്ങഠം സംസാരിക്കേണ്ട ആവശ്യം എന്തായിരുന്നു? നിങ്ങഠം എന്തിനു പരിഭ്രമിച്ചു? അവഠംക്കു കുറച്ചുകൂടി സംസാരിക്കുന്നതിനുള്ള അവസരം നൽകാഞ്ഞതെന്തു്?

''മിസ്റ്റർ നിങ്ങഠം വിഡ്ഢിയല്ല, കഴുതയാണ്. നഷ്ടപ്പെട്ട അവസരങ്ങളുടെ പട്ടികയിൽ ഒരു വരികൂടി നിങ്ങഠം എഴുതി ചേത്തില്ലേ?

''മിസ്റ്റർ നിങ്ങഠം മററാരുമല്ല, ഭാരതീയ വിദ്യാത്ഥിയാണ്. അവൻെറ തലയിൽ എഴുതിവച്ചിരിക്കുന്നതു് ചിത്രത്തിലെ സ്ത്രീയുടെ രൂപമാണ്.''

വീണ്ടും ഉറങ്ങാൻ ശ്രമിച്ചു. പക്ഷെ എങ്ങിനെ ഉറക്കം വരാൻ? അയാളുടെ കൈ സ്വയം നെഞ്ചിലേയ്ക്കു ചെന്നു. അവിടെ മറെറാന്നുമില്ലെന്നും, പരുപരുത്ത സ്വന്തം നെഞ്ചു മാത്രമേ ഉള്ളു എന്നും ഖേദപൂവ്വം അയാഠംക്ക് അംഗീകരിക്കേ ണ്ടിവന്നു.

ആരായിരുന്നു അവഠം? കൂടുതൽ ചിന്തിക്കാൻ അയാഠംക്കു കഴിഞ്ഞില്ല. ചിന്തയുടെ മാഗ്ഗത്തിൽ രണ്ടു പവ്വതങ്ങഠം നില കൊണ്ടിരുന്നു.

# 17

ജോഗ്നാഥിനെ പോലീസ് തടവിലാക്കിയെന്ന വാത്ത രാവിലെ ഗ്രാമത്തിലെങ്ങും പ്രചരിച്ചു. വൈദ്യജിയുടെ ആളാ ണെന്നു പറയപ്പെടുന്ന ജോഗ്നാഥിനെ തൊടാനുള്ള ധൈര്യം പോലീസിനുണ്ടായല്ലോ എന്നോത്തു് ആളുകഠം—ഗ്രാമത്തിലെ

തെമ്മാടികളും നല്ലവരും—അമ്പരന്നു. വൈദ്യജിയുടെ ഗുണ്ട കളെ പോലീസ് വിടാത്ത സ്ഥിതിക്ക് തങ്ങളുടെ ഗതി എന്താ യിരിക്കും എന്നായിരുന്നു ഗുണ്ടകളുടെ ഭയം. നല്ലവരാകട്ടെ, പോലീസ്, സ്വന്തം കൂട്ടുകാരോട് ഈ വിധമാണ് പെരുമാറു ന്നതെങ്കിൽ, അവസരം കിട്ടിയാൽ തങ്ങളോട്ട പെരുമാറുന്നതു് ഏതു രീതിയിലായിരിക്കുമെന്നും ആലോചിച്ചുപോയി.

പോലീസ് എല്ലാവരേയും തടവിലാക്കുന്നതുപോലെതന്നെ ഈ അറസ്ററും നാടകീയമായ പരിതസ്ഥിതിയിലാണു നടന്നതു്.

പരിതസ്ഥിതി നാടകീയമാക്കിയതിനുള്ള ഖ്യാതി പോലീ സിനുമാത്രമാണെന്ന കാര്യം പ്രസ്താവിക്കേണ്ട ആവശ്യം ഒരു പക്ഷെ ഇല്ലായിരിക്കാം. അപകടകാരികളെ പിടികൂടേണ്ട ശരിയായ സമയം രാത്രി നാലാം യാമമാണെന്ന് ഇൻസ്പെക്ടർ മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. അതിനാൽ, ജോഗ്നാഥ് സദാസമയവും ശിവപാൽഗഞ്ചിൽ ചുററിത്തിരിഞ്ഞുകൊണ്ടി രിക്കുകയാണെന്നും, അയാളെ എപ്പോഴും വേണമെങ്കിലും വിശ്വാസപൂർവ്വം സ്റ്റേഷനിൽ വിളിപ്പിച്ച് പിടിക്കാവുന്നതേ യുള്ളു എന്നും ഉള്ള വസ്തുത ഗണ്യമാക്കാതെ, അദ്ദേഹം അയാളെ പിടികൂടുന്നതിനു് ബ്രാഹ്മമുഹൂർത്തം തെരഞ്ഞെടുത്തു.

വെളുപ്പിനു നാലര മണിക്ക് പോലീസ് അയാളുടെ വീട് വളഞ്ഞു. വെടിവയ്ക്കേണ്ട ആവശ്യം ഉണ്ടാകുകയില്ല എന്നു് എല്ലാവർക്കും അറിയാമായിരുന്നു. അതിനാൽ എല്ലാവരും തോക്ക് എടുത്തിരുന്നു. ഇൻസ്പെക്ടർ പിസ്റ്റളിൽ ഉണ്ടനിറച്ചു. അദ്ദേഹം ഹെഡ്കോൺസ്റ്റബിളിനോട്ട മന്ത്രിച്ചു. "കാൺപൂർ ഭാഗത്തുനിന്നു് ഒരു സംഘം തെമ്മാടികൾ ഇന്നലെ ഇവിടെ വന്നിട്ടുണ്ട്. അവർ ജോഗ്നാഥിന്റെ വീട്ടിൽ തങ്ങിയിട്ടു ണ്ടാകും."

ഹെഡ്കോൺസ്റ്റബിൾ പറഞ്ഞു. "യജമാനനേ, കാൺ പൂരിൽനിന്നു വന്നവർ ഭൂദാന പ്രവർത്തകരാണ്."

"ആയിരിക്കും." ഇൻസ്പെക്ടർ പറഞ്ഞു. "വഞ്ചിക്കാൻ വേണ്ടി തെമ്മാടികൾ ആദ്യം സന്യാസിമാരായിട്ടാണ് സഞ്ച രിക്കുന്നതു്. ഇപ്പോൾ അവർ കബളിപ്പിക്കൽ ഉപേക്ഷിച്ചി രിക്കുന്നു."

ശിപായിമാരെല്ലാം ഹനുമാൻ നാമം ജപിച്ചു. ഭാര്യമാരു ടേയും മക്കളുടേയും മുഖം ഓർമ്മിച്ചു. പിന്നെ ആയുധങ്ങളും ധരിച്ച് ആ തെമ്മാടികളെ നേരിടാൻ പോയി. എല്ലാവരു

ടേയും തലയിൽ ശവക്കോടി കെട്ടിയിരുന്നു; ഉയിരെടുത്തു കൈയിൽ പിടിച്ചിരുന്നു; പ്രാണൻ വായിൽ വന്നിരുന്നു എന്നും പറയാം.

വീടു വളയുന്നതിനു മുമ്പു് വലിയ വ്യവസ്ഥകളൊക്കെ ചെയ്തു. ശിപായിമാർ പുകയിലനുണയരുതു്; ബീഡി വലിക്കരുതു്; അവരവരുടെ സ്ഥാനത്തു് പ്രതിമ പോലെ അരമണിക്കൂർ അനങ്ങാതിരുന്നു കൊള്ളണം. ആരും ചിരിച്ചില്ല. ഒരു ശിപായി സ്വസ്ഥാനത്തുനിന്നു് എഴുന്നേററു് കൈകുത്തി കള്ളൻെറ മാതിരി നീങ്ങി, എല്ലാവരുടേയും ചെവികളിൽ, വിശ്വസിച്ചിരുന്നുകൊള്ളൂ, ആപത്തൊന്നുമില്ല എന്നിങ്ങനെ ശക്തിമന്ത്രം ഊതിക്കൊടുത്തു. എല്ലാ ശിപായിമാരും അനുഭവ സമ്പന്നരായിരുന്നു. ആരെങ്കിലും പറഞ്ഞു എന്നുവച്ചു് ആപത്തൊഴിയുകയില്ല എന്നു് അവർക്കു് അറിയുകയും ചെയ്യാമായിരുന്നു. അതിനാൽ ആപത്തിൽ തന്നെയാണു് അവർ ഇരുന്നതു്. ഇൻസ്പെക്ടറും, ഹെഡ്കോൺസ്റ്റബിളും അനുക്രമം പിസ്റ്റളും, റൈഫിളും പിടിച്ചുകൊണ്ടു് ജോഗ്നാഥിൻെറ പടിക്കൽ നിന്നു.

ഇടവഴിയിൽ നിന്നു് ഒരാൾവന്നു. ഇവരെ കണ്ടപ്പോൾ അയാൾ മടങ്ങിപ്പോകാൻ തുടങ്ങി. എന്നാൽ, ഹെഡ്കോൺസ്റ്റബിൾ കൈകാട്ടി അയാളെ വിളിച്ചു. വിശ്വാസപൂർവ്വം അയാൾ വന്നു. ഹെഡ്കോൺസ്റ്റബിൾ അയാളുടെ ചെവിയിൽ പറഞ്ഞു. ''ഓടുകയായിരുന്നോ?''

പരിഭ്രമം കൂടാതെ അയാൾ ചോദിച്ചു. ''ഓടുന്നതെന്തിനു്? അതിരാവിലെ നിങ്ങളുടെ മുഖം കാണണ്ട എന്നു വിചാരിച്ചു.''

ഇൻസ്പെക്ടർ അവർകൾ വിരൽ ചുണ്ടിൽ വച്ചു് 'ശ്ശ്' എന്നു ശബ്ദിച്ചു. ഹെഡ്കോൺസ്റ്റബിൾ ആ മനുഷ്യൻെറ ചെവിയിൽ പറഞ്ഞു. ''ഇവിടെ ഈ തിണ്ണയിൽ ഇരുന്നോ. തെളിവുതരേണ്ടി വരും.''

അയാൾ പറഞ്ഞു. ''ഇരിക്കുന്നതുകൊണ്ടു് എന്തു വിശേഷം? നാളെയോ, മററന്നാളോ, എപ്പോൾ വേണമെങ്കിലും ആവശ്യം വരുമ്പോൾ വിളിച്ചോ. തെളിവുതരാം. വെളിയിലെങ്ങും പോകുകയില്ല.''

അയാൾ തെററിമാറാൻ തുടങ്ങി. ഹെഡ്കോൺസ്റ്റബിൾ അയാളുടെ ചെവിയിൽ പറഞ്ഞു. ''അതു ശരി. പൊയ്ക്കോ. ഒന്നു് ഓർമ്മയായിരിക്കണം. ഞങ്ങൾ ഇവിടെയുള്ള കാര്യം ആരോടും പറയരുതു്.''

അയാഠം ഹെഡ്കോൺസ്റ്റബിളിൻെറ ചെവിക്കള്ളിൽ മൂക്ക കയററിക്കൊണ്ടു്, അതേ രീതിയിൽ പറഞ്ഞു. "ആരോട്ട പറയാൻ? ഗ്രാമത്തിലുള്ളവക്കെല്ലാം അറിയാം."

അയാഠം പോയി. വീട്ടിൻെറ പിൻഭാഗത്തിരുന്നവക്ക് ബീഡിയും പുകയിലയും ഉപയോഗിക്കാതെ അലോസരമായി. അപ്പോഴേയ്ക്കും പ്രകാശം ആയിത്തുടങ്ങി. ദൂരെനിന്നു തന്നെ മുഖം അന്യോന്യം കാണാം. പെട്ടെന്നു് പിന്നിലിരുന്ന ശിപായിമാർ കിരുകിരാ ശബ്ദം കേട്ടു. പിൻഭാഗത്തെ വാതിൽ തുറന്നതാണു്. അവിടെ വേഗത്തിലുള്ള സംഭാഷണം കേട്ടു. ധമ്മക്ഷേത്രേ—കുരുക്ഷേത്രേ പ്രവേശിക്കാനുള്ള സമയം സമാഗതമായെന്നു് എല്ലാവക്കും ബോദ്ധ്യപ്പെട്ടു. അവർ ബയണററ് ഘടിപ്പിച്ചു് നിലയായി.

വാതിലിൻെറ നേരെനിന്നുള്ള സംഭാഷണം ഉച്ചത്തിലും വേഗത്തിലും നടന്നുകൊണ്ടിരുന്നു. ശിപായിമാക്കുള്ളിൽ തിക്കം തിരക്കമായി. ചുമയോടൊപ്പം ശരീരത്തിലെ ഓരോ സുഷിരത്തിലുംകൂടി കാററു് വെളിയിൽ ചാടാൻ തുടങ്ങി. അല്പസമയത്തിനുള്ളിൽ കഥയുടെ ഭരതവാക്യമായി. ആപത്തിൻെറ ചൂളംവിളി മുഴങ്ങി. അവരെല്ലാം ഓടി വാതിലിനടുത്തെത്തി. അവിടെനിന്നു് ഓടി വാതിലിന്നു് അൻപതു വാര അകലെ ഒരു മാന്തോപ്പിനടുത്തുചെന്നു. ഒരു നാടകീയ പരിതസ്ഥിതി!

ജോഗ്നാഥ് നിലത്തിരിക്കുന്നു. ഇൻസ്പെക്ടർ അയാളുടെ നെഞ്ചിൻെറ നേക്കു് കൈത്തോക്ക ചൂണ്ടിയിരിക്കുന്നു. ഹെഡ്കോൺസ്റ്റബിറം വേറൊരു ഭാഗത്തു് ബയണററ് നീട്ടിക്കൊണ്ടു നില്ക്കുന്നു. വിശേഷപ്പെട്ട നാടകീയരംഗം. കർട്ടൻ വീഴുന്നില്ല. ശിപായിമാർ ചുററും വളഞ്ഞു. കൈത്തോക്കിൽനിന്നും ബയണററിൽനിന്നും അരക്ഷിതമായിരുന്ന അയാളുടെ ശരീരഭാഗം അവരും കൈയടക്കി.

ജോഗ്നാഥിൻെറ അടുത്തുനിന്നു് അല്പം മാറി ഒരു മൊന്ത കിടപ്പുണ്ടു്. നിലത്തു് വെള്ളം ചിതറിവീണിരുന്നു. ഇൻസ്പെക്ടർ അവരകം ഒരു ശിപായിയോടു പറഞ്ഞു. "ആ മൊന്ത കൈവശത്തിലെടുത്തുകൊള്ളൂ. തെളിവിനു വേണ്ടിവരും."

ശിപായി മൊന്ത എടുത്തു്, ഗൗരവപൂവ്വം പരിശോധിച്ചു. എന്നിട്ടു് അഭിമാനസ്വരത്തിൽ പറഞ്ഞു. "മുറാദാബാദിലെ

ആണു്.'' പിന്നെ അല്പം ആലോചിച്ചിട്ടു ചോദിച്ചു. ''ഇതു മുദ്രവയ്ക്കണോ യജമാൻ?''

''വേണം. പക്ഷെ പിന്നെ.''

ശിപായി കുറച്ചു് ആലോചിച്ചിട്ടു് വെള്ളം വീണു കുതിർന്ന മണ്ണിന്റെ നേക്കു് വിരൽ ചൂണ്ടി ചോദിച്ചു. ''ഈ മണ്ണു് കൈവശത്തിലെടുക്കണോ?''

ഹെഡ്കോൺസ്റ്റബിൾ അയാളെ ശാസിച്ചു. ''അധികം സമർത്ഥനാകാതെ. വേണമെന്നു് എത്ര തവണ പറഞ്ഞിട്ടുള്ള താണു്.''

ഇൻസ്പെക്ടർ ജോഗ്നാഥിനെ എഴുന്നേല്പിച്ചുനിർത്തി. അയാളുടെ ശരീരം പരിശോധിച്ചു. പിന്നെ ബയണററ് ഉറയിലാക്കി. പിസ്റ്റൾ തോൽസഞ്ചിയിൽ കയററി. ശിപായിമാർ വർത്തമാനം പറയാൻ തുടങ്ങി.

അയാൾ മലവിസർജ്ജനത്തിനു പോകുകയായിരുന്നു എന്നു് ഒരാൾ പറഞ്ഞു. സമീപത്തെങ്ങാനും അയാളുടെ സംഘത്തിൽ പെട്ടവരുണ്ടാകുമെന്നും അവർക്കു കുടിക്കാനുള്ള വെള്ളം കൊണ്ടു പോകുകയായിരുന്നു എന്നും മറെറാരാൾ പറഞ്ഞു. വൈദ്യജി ഇപ്പോൾ ഒച്ചകൂട്ടുമെന്നു് മൂന്നാമതൊരാൾ അഭിപ്രായപ്പെട്ടു. വൈദ്യജിയെ ഇൻസ്പെക്ടർ പോക്കററിലാക്കി ചുററിത്തിരിയുകയാണെന്നു് നാലാമതൊരുത്തൻ സാവകാശത്തിൽ പറഞ്ഞു. ക്യാപ്ററന്റെ ഉത്തരവനുസരിച്ചാണു് അറസ്ററ്. അഞ്ചാമതൊരാൾ പറഞ്ഞു. ''മിണ്ടാതെ! അല്പം ക്ഷമിക്കു്; തമാശ കാണാം.''

ഏതോ നാടോടിനൃത്തത്തിലെ മുദ്ര അഭിനയിക്കുന്നതുപോലെ ജോഗ്നാഥ് നിന്നിടത്തുനിന്നു. എന്നാൽ അയാൾ നൃത്തം വയ്ക്കുകയില്ലെന്നു മുഖഭാവത്തിൽനിന്നു വ്യക്തമായിരുന്നു. പെട്ടെന്നു്, ഇൻസ്പെക്ടർ അവർകൾ കരണക്കുററിക്കു് ശക്തിയായി ഒരടി കൊടുത്തിട്ടു ചോദിച്ചു. ''മൊന്തയുംകൊണ്ടു് എവിടെ പോകുകയായിരുന്നു?''

വേദന അടക്കുവാൻ അയാൾ കണ്ണുകൾ ചിമ്മി. പിന്നെ ഇൻസ്പെക്ടർ അവർകളുടെ ദൃഷ്ടിയിൽ ദൃഷ്ടി ഉറപ്പിച്ചുകൊണ്ടു പറഞ്ഞു. ''വെട്ടി കണ്ടം കണ്ടം നുറുക്കിക്കോ; വക്കീൽ പറയാതെ ഞാനൊന്നും പറയത്തില്ല.''

ഇൻസ്പെക്ടർ അവർകൾ ഹെഡ്കോൺസ്റ്റബിളിനോടു് ആജ്ഞാപിച്ചു. ''ഇവനെ വിലങ്ങുവച്ചുകൊണ്ടുപോ. ഇനി ഇവന്റെ വീടു പരിശോധിക്കണം.''

"ഇയാളുടെ വിവരങ്ങളും അറിയണം" എന്നു് ഹെഡ്കോൺസ്റ്റബിറ്ം പറഞ്ഞു.

ഈ കഥ, വളച്ചും തിരിച്ചും ആണു് വൈദ്യജിയെ പറഞ്ഞു കേൾപ്പിച്ചതു്. പോലീസ് ചെയ്യുന്നതെല്ലാം ശരിയാണെന്ന വൈദ്യജിയുടെ സനാതനസത്യത്തിനു് ഇന്നു് ആദ്യമായി ഇളക്കം തട്ടി.

വൈദ്യജിക്കു് ജോഗ്നാഥിനെപ്പററി വളരെ നല്ല അഭിപ്രായമല്ല ഉണ്ടായിരുന്നതു്. പക്ഷെ അദ്ദേഹം ജീവിക്കുന്നതു് ഈ ഭൂമിയിലാണു്. ഇവിടെ മനുഷ്യനു മാന്യത ലഭിക്കുന്നതു് സ്വന്തം നന്മകൊണ്ടല്ല; പിന്നെയോ അവനെക്കൊണ്ടുള്ള പ്രയോജനം നോക്കിയാണു്. വൈദ്യജിയുടെ ആൾക്കാരിൽ ഉള്ളുതുറന്നു് മദ്യം സേവിക്കുന്നതു് ജോഗ്നാഥ് മാത്രമാണു്. സ്വന്തം പണം കൊടുത്തു കുടിക്കട്ടെ, മററുള്ളവരുടെ പണം കൊടുത്തു കുടിക്കട്ടെ, മദ്യത്തിന്റെ അളവു കുറയാൻ അയാൾ സമ്മതിച്ചിരുന്നില്ല. ആകെക്കൂടി നോക്കിയാൽ ഇടമട്ടിലുള്ള ഗുണ്ടയായിരുന്നു അയാൾ.

ജോഗ്നാഥിനെ അറസ്റ്റു ചെയ്തതിന്റെ പിന്നിൽ അൽപ്പം പൊളിററിക്സില്ലേ എന്നാണു് വൈദ്യജിയുടെ സംശയം. ഇൻസ്പെക്ടർ കുറച്ചു നാളായി, തന്നെ മാത്രമല്ല രാമാധീൻ ഭീഖ് മഥേഡവിയേയും ശ്രദ്ധിച്ചുവരികയാണെന്നു് അദ്ദേഹം മനസ്സിലാക്കിയിരുന്നു. കറുപ്പിന്റെ കള്ളക്കച്ചവടത്തിൽ, രാമാധീൻ അദ്ദേഹത്തേയും പങ്കുകാരനാക്കിയിട്ടുണ്ടാകണം എന്നാണു് അദ്ദേഹം ആദ്യം വിചാരിച്ചതു്. പിന്നെ അദ്ദേഹത്തിനു തോന്നി, ഇൻസ്പെക്ടർക്കു് തെററിദ്ധാരണ ഉണ്ടായിട്ടുണ്ടെന്നു്. രാഷ്ട്രീയമായ കൂടതന്ത്രങ്ങളിൽ രാമാധീൻ ഭീഖ് മഥേഡവി, തന്നെ അപേക്ഷിച്ചു കൂടുതൽ കാര്യസാദ്ധ്യതയുള്ള ആളായിരിക്കുമെന്ന തെററിദ്ധാരണ ഇൻസ്പെക്ടർക്കു് ഉണ്ടായിരിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. കാര്യം എങ്ങിനെയും ആകട്ടെ, ജോഗ്നാഥിനെ അറസ്റ്റു ചെയ്യുന്നപക്ഷം, ആരംഭം മുതല്ക്കുതന്നെ ഇൻസ്പെക്ടർ ആഗ്രഹിക്കുന്നപോലെ നടക്കും. രാമാധീൻ ഭീഖ് മഥേഡവി ആഗ്രഹിക്കുന്നതുതന്നെ ഇൻസ്പെക്ടറും ആഗ്രഹിക്കും.

എന്നാൽ ജോഗ്നാഥിനെ പോലീസ് സ്റ്റേഷനിൽനിന്നുതന്നെ ജാമ്യത്തിലിറക്കണമെന്നു് രുപ്പൻബാബു നിർബ്ബന്ധം

പിടിച്ചു. അതിനാൽ, ഇഷ്ടമില്ലായിരുന്നെങ്കിലും, ഇൻസ്പെക്ടർ അവർകളുമായി സംസാരിക്കാൻ അദ്ദേഹം തയ്യാറായി.

രാവിലെ കണ്ട എന്തിനും പോന്ന സമർത്ഥനായ ഇൻസ്പെക്ടറല്ല വൈദ്യജിയെ കാണാനെത്തിയ ഇപ്പോഴത്തെ ഇൻസ്പെക്ടർ. നേരത്തെ അദ്ദേഹത്തിന്റെ കൺമുമ്പിൽ പെട്ടന്നവർ വിരണ്ടു് ചുരണ്ടുകയും മാന്തുകയും ചെയ്തു പോകുമായിരുന്നു. ഇപ്പോഠം. സിൽക്കു് ഷർട്ടിൽ, ആരോഗ്യമുള്ള അദ്ദേഹത്തിന്റെ ശരീരം പ്രകാശമാനമായിരിക്കുന്നു. കീഴ്ഭാഗത്തു്, ഖദർ പൈജാമ. താംബൂലം ചുണ്ടിന്റെ കോണിൽക്കൂടി ഒഴുകുന്നു. സംഭവം മുഴുവൻ അദ്ദേഹം പറഞ്ഞു തന്നെ വൈദ്യജി കേട്ടു. അദ്ദേഹത്തിനു് അത്ഭുതം തോന്നിയില്ല. ജോഗ്നാഥിന്റെ വീട്ടിൽ നിന്നു് പോലീസ് ഒരു നാടൻ കൈത്തോക്കുപോലും കണ്ടെടുത്തില്ലല്ലോ എന്ന കാര്യത്തിൽ മാത്രം അത്ഭുതപ്പെട്ടു. പോലീസുമായി ഇത്ര നീണ്ട കാലത്തെ ഉററ ബന്ധത്തിൽ നിന്നു് അദ്ദേഹത്തിനു ബോദ്ധ്യമായിട്ടുള്ള ഒരു കാര്യം, ഇങ്ങിനെയുള്ള അവസരങ്ങളിൽ കുററവാളിയുടെ വീട്ടിൽ നിന്നു് വികൃതരൂപത്തിലുള്ള ഇരുമ്പിന്റെ ഒരു കഷ്ണം എടുക്കുമെന്നതു് തീർച്ച എന്നാണു്. അതു് കൈത്തോക്കായി കണക്കാക്കപ്പെടുന്നു. പതിനെട്ടും പത്തൊമ്പതും നൂററാണ്ടുകളിൽ ഭാരതീയർ ഇംഗ്ലീഷുകാരോടു തോല്ക്കാനുണ്ടായ മുഖ്യകാരണമെന്താണെന്ന ചരിത്രസത്യം മനസ്സിലാക്കാൻ പററിയ തോക്കു്.

ഈ സൗജന്യത്തിനു് ഇൻസ്പെക്ടർ അവർകളോടു് നന്ദി പറയേണ്ടതു് ആവശ്യമാണെന്നു് അദ്ദേഹത്തിനുതോന്നി. അതിന്റെ ആരംഭമെന്നനിലയിൽ ചോദിച്ചു. "ജോഗ്നാഥിന്റെ വീട്ടിൽനിന്നു് ആഭരണങ്ങഠം മാത്രമേ കിട്ടിയുള്ളോ? കഞ്ചാവു്, ഭംഗ്, ചരസ്, കറുപ്പു് ഒന്നുമില്ലായിരുന്നോ?"

"ഞാൻ കറുപ്പുണ്ടോ എന്നു പരിശോധിച്ചില്ല. അങ്ങിനെ ചെയ്തിരുന്നെങ്കിൽ, അവിടത്തെ പാർട്ടിയിൽനിന്നു് കറുപ്പിനു വേണ്ടി ഒരാളെ പിടിച്ചിരുന്നു; അതിനാൽ ഇപ്രാവശ്യം ഒരാളെ ഇവിടെ നിന്നു പിടികൂടി എന്നു് ആളുകഠം പറയുമായിരുന്നു."

"പാർട്ടിയോ?" വൈദ്യജി ആശ്ചര്യപൂർവ്വം ചോദിച്ചു. "എന്തു പാർട്ടി? താങ്കഠം ആരുടെ ഭാഷയാണു് ഈ സംസാരിക്കുന്നതു്?"

ഉത്തരം പറഞ്ഞതു് റുപ്പൻബാബു ആണു്. "പോലീസിന്റെ."

ഇൻസ്പെക്ടർ അവർകരം കണ്ണു ചിമ്മിക്കൊണ്ടു് തല തടവി. ഇംഗ്ലീഷിൽ 'ജിൻ' എന്നൊരു വാക്കുണ്ടെന്നു് പറയണമെന്നാണു് മനസ്സിൽ കരുതിയതു്. കണ്ടാൽ വെള്ളം പോലിരിക്കും. വായിൽ ചെന്നാൽ നാക്കു തെററാൻ തുടങ്ങും. എന്തു പറയണം, എന്തു പറഞ്ഞു എന്നറിയില്ല. അദ്ദേഹം കണ്ണു തുറന്നു. വൈദ്യജിയുടെ മുഖം ഗംഭീരഭാവം പൂണ്ടിരുന്നു. ഇനി അദ്ദേഹം കടിലവാക്കുകരം പറയുകയില്ല എന്നു കരുതി. അദ്ദേഹത്തിൻെറ മുഖത്തിൻെറ ശോഭ കുറയുന്നതു് ഇൻസ്പെക്ടർ കണ്ടു.

"നിരത്ഥകമായാണു് താങ്കരം ഈ സൗജന്യം കാണിച്ചതു്" എന്നു വൈദ്യജി പറഞ്ഞു. "കറുപ്പു് വ്യാജവ്യാപാരം നടത്തുന്നവരോടു് ഒരിക്കലും ക്ഷമിക്കരുതു്. അവൻ ദുരാചാരി ആണു്. രാജ്യദ്രോഹി ആണു്."

ഇൻസ്പെക്ടർ അവർകരം മിണ്ടാതിരുന്നു. 'ജിൻ' ഉണ്ടാകട്ടെ, ഇല്ലാതെയാകട്ടെ തെററുപറയുകില്ല എന്നദ്ദേഹം മനസ്സാ ശപഥം ചെയ്തു. വൈദ്യജി പെട്ടെന്നു ചോദിച്ചു. "ജോഗ്നാഥിൻെറ വീട്ടിൽനിന്നു് കൈത്തോക്കുപോലും കിട്ടിയില്ല. എന്തു പരിശോധനയാണിതു്?"

"എങ്ങിനെ വേണമെങ്കിലും വിചാരിച്ചുകൊള്ളു." ഇൻസ്പെക്ടർ അവർകരം വിനയപൂർവ്വം ഉത്തരം പറഞ്ഞു. "പരിശോധന നടത്തുമ്പോഴെല്ലാം ഓരോ കൈത്തോക്കു കിട്ടാൻ തക്കവിധം അത്രയേറെ കൈത്തോക്കു് എവിടിരിക്കുന്നു?" ആക്കിംഗിനു് 'ജിൻ' വളരെയേറെ സഹായകമാണെന്നു് പുഞ്ചിരിയോടെ അദ്ദേഹം ഓർത്തു.

രൂപ്പൻബാബു ഒരു പത്രം കൊണ്ടു് മുഖം മറച്ചുപിടിച്ചിരിക്കുകയായിരുന്നു. ആ നിലയിൽ അദ്ദേഹം പറഞ്ഞു. "എവിടെപ്പോയി കൈത്തോക്കെല്ലാം? താങ്കളുടെ സ്റ്റോക്കു സൂക്ഷിപ്പുകാർ എല്ലാം തീർത്തോ?"

ഇൻസ്പെക്ടർ അവർകരം ഗംഭീരഭാവത്തിൽ പറഞ്ഞു. "സ്റ്റേഷനിൽ കഴിഞ്ഞ പ്രാവശ്യം വൈദ്യജി ചെയ്ത പ്രസംഗത്തിൻെറ ഫലമാണതു്. ആ പ്രസംഗം കേട്ടു് ആവേശംകൊണ്ട തെമ്മാടികളെല്ലാം അവരുടെ കൈത്തോക്കു് ഗ്രാമത്തിനു വെളിയിൽ വലിച്ചെറിഞ്ഞുകളഞ്ഞു. കൂടുതൽ ഉന്നതന്മാരായവക്കു വിററു."

ബദ്രിഫയൽമാൻ ഉന്നതനായിക്കഴിഞ്ഞിരുന്നു. ഇനിയും മടങ്ങിയിട്ടില്ല. വൈദ്യജി കൺകോണടച്ചു് എന്തോ ആലോചിക്കുകയും സാവകാശത്തിൽ ചിരിക്കുകയും ചെയ്തു. അദ്ദേഹം

പറഞ്ഞു. "ശിവപാൽഗഞ്ചിലെ കാററ് വളരെ വിശേഷ മാണ്. ബുദ്ധി വികസിക്കുവാൻ വളരെ കൊള്ളാം."

"അങ്ങയെ ആണ് ഞാൻ ഇവിടുത്തെ പ്രാണവായുവായി കണക്കാക്കുന്നത്."

ഇപ്രാവശ്യം ഇൻസ്പെക്ടർ അവർകൾ ഇതു പറഞ്ഞിട്ട് 'ജിന്നി'നെ മനസ്സാ ശകാരിച്ചു. എങ്കിലും അദ്ദേഹം ഉറക്കെ ചിരിച്ചു. അദ്ദേഹം ചിരിച്ചുകൊണ്ടിരുന്നു. 'ജിൻ' നാക്കിനെ മാത്രമല്ല തൊണ്ടയേയും തെററിച്ചിരിക്കുന്നു എന്നദ്ദേഹത്തിനു മനസ്സിലായില്ല.

വൈദ്യജി മിണ്ടാതിരുന്നു. ഇൻസ്പെക്ടറുടെ വാക്കുകൾ അദ്ദേഹം ശ്രദ്ധിച്ചില്ല. ഇൻസ്പെക്ടർ അവർകൾ പോകാനായി സാവധാനത്തിൽ എണീററു. അദ്ദേഹം സ്വീകരണ മുറിയുടെ കട്ടള കടക്കുന്നതിനു തുടങ്ങവേ, മറന്നുപോയ എന്തോ കാര്യം ഓർത്തിട്ടെന്നപോലെ ചോദിച്ചു. "ജോഗ്നാഥിന്റെ ജാമ്യ ത്തിനു് എന്റെ പേരാണോ എഴുതിയതു്?"

ഇൻസ്പെക്ടർ അവർകൾ നിന്നു. അദ്ദേഹം പറഞ്ഞു. "അങ്ങി നെയായിരുന്നെങ്കിൽ അങ്ങയുടെ ഹർജി വേണം. അതുണ്ടാ യില്ല. ജാമ്യം കോടതി അനുവദിക്കും. ആരെയെങ്കിലും അങ്ങോട്ടു് അയയ്ക്കൂ."

വൈദ്യജി നിശ്ശബ്ദനായിപ്പോയി. രുപ്പൻ ഇപ്പോൾ സ്പഷ്ട മായി ചോദിച്ചു. "ഇവിടെ ജാമ്യം എടുക്കുന്നതിനു് എന്താ തടസ്സം?"

"ജാമ്യമില്ലാത്തതാണ് മോഷണം."

"അപ്പോൾ കൊലപാതകമോ?"

ഇൻസ്പെക്ടർ അവർകൾ നിസ്സാരഭാവത്തിൽ പറഞ്ഞു. "താങ്കൾ സൂചിപ്പിക്കുന്നതു് കഴിഞ്ഞ വർഷത്തെ നേവാദാ യിലെ കേസ്സായിരിക്കും. അതിലെ പ്രതി ടി. ബി. രോഗി യായിരുന്നു. അയാളെ ജയിലിൽ വച്ചിട്ടു് കൊലയ്ക്കു് ആരു് ഉത്തരം പറയും?"

രുപ്പൻബാബു, പത്രം കളഞ്ഞിട്ടു് ആദ്യമായി എണീററുനിന്നു. അദ്ദേഹം പറഞ്ഞു. "ജോഗ്നാഥ് ഇപ്പോൾ താങ്കളുടെ അധീ നത്തിലാണ്. അയാളേയും അതുപോലെ കരുതണം. അയാളും രോഗിയാണ്. അയാൾക്കു് ടി. ബി. അല്ല; മൂത്രേന്ദ്രിയ രോഗമാണ്."

ശാന്തസ്വരത്തിൽ വൈദ്യജി പറഞ്ഞു. "രുപ്പൻ, മാന്യമായി

സംസാരിക്കു. ഇൻസ്പെക്ടർ അവർകാം നമ്മുടെ സ്വന്തമാണ്. ആലോചിച്ചു വേണ്ടതു ചെയ്യും.''

ഇൻസ്പെക്ടർ അവർകാം പറഞ്ഞു. ''ഉത്തരവുപോലെ! പോട്ടെ?''

''പൊയ്ക്കോ.'' രുപ്പൻബാബു പറഞ്ഞു. ''സ്റ്റേഷനിൽ രാമാധീൻ നോക്കിയിരിക്കുന്നുണ്ടാകും.''

ഇൻസ്പെക്ടർ അവർകാം പുഞ്ചിരിച്ചു. പിന്നെ ഉദ്യോഗത്തിലെ ഏററവും വേദനാപൂർണ്ണമായ സംഭവത്തെ സൂചിപ്പിച്ചു പറഞ്ഞു. ''രാജ്യം സ്വതന്ത്രമായി. അതിനാൽ കാര്യം മാറിയിരിക്കുകയാണ്. എങ്കിലും രുപ്പൻബാബു, വഴി നോക്കിയിരിക്കാൻ വലിയ വലിയ ആളുകളുണ്ടാകും.''

അദ്ദേഹം പൊയ്ക്കഴിഞ്ഞപ്പോാം രുപ്പൻബാബു പറഞ്ഞു. ''അമൃതമെന്നു കരുതിയതു് വിഷമായിരിക്കുകയാണ്. വലിയ അപമാനമായി.''

വൈദ്യജി ശാന്തനായി ഇരുന്നു. പിന്നെ രംഗനാഥ് വീട്ടിൽനിന്നു വെളിയിലേയ്ക്കു പോകുന്നതു നോക്കിക്കൊണ്ടു് പ്രസംഗശൈലിയിൽ പറഞ്ഞു. ''ലാഭവും ചേതവും, ജയവും പരാജയവും, മാനവും അപമാനവും എല്ലാം സമബുദ്ധിയോടെ കണക്കാക്കണം.''

അച്ഛൻ ഗീതയിലെ കാര്യമാണു പറയുന്നതെന്നു് രുപ്പൻബാബു ആലോചിച്ചു. ''ഇൻസ്പെക്ടറായി ഇരുന്നുകൊണ്ടു് അയാാം ഇനി എങ്ങോട്ടാ പോകുന്നതെന്നു് നമുക്കൊന്നു കാണാം.''

ബാബു രാമാധീൻ ഭീഖ്മഖേഡവിയുടെ വാതുക്കൽ ഭംഗ് അരച്ചുകൊണ്ടിരിക്കുന്നു. അടുത്തുതന്നെ ഒരു തട്ടിൻെറ ചുവട്ടിൽ ചൂതുകളി നടക്കുന്നു. ഇതു രണ്ടിലും പെടാതെ, രാമാധീൻ ഒരു കട്ടിലിൽ കിടന്നു് മുടന്തൻെറ വർത്തമാനം കോംക്കുകയാണ്. മുടന്തൻ തിണ്ണയുടെ താഴെ നില്ക്കുകയായിരുന്നു.

രംഗനാഥും സനീചറും ആ വഴിക്കുവന്നു. ബാബു രാമാധീൻ ച്ചെക്കുട്ടി അവരെ വിളിച്ചു. കട്ടിലിൻെറ മൂലയിൽ ഇരുന്നിട്ടു് രംഗനാഥിനിരിക്കാൻ തലയിണ കൊടുത്തു. സനീചറിനെ സംബന്ധിച്ചു് ഒന്നും ചെയ്തില്ല. ഇത്രമാത്രം പറഞ്ഞു. ''എന്താ നില്ക്കുണേ? ഇരിക്കു പ്രധാൻജീ.''

രംഗനാഥ് രണ്ടാമത്തെ പ്രാവശ്യമാണ് വരുന്നത്. ആദ്യം വന്നപ്പോഠം രാമാധീൻെറ വീടിനു മുമ്പിൽ ഭംഗ് അരയ്ക്കലോ ചൂതുകളിയോ ഉണ്ടായിരുന്നില്ല. ഇന്നു നല്ല കാലാവസ്ഥയാണ്. മുടന്തനെ നോക്കി രംഗനാഥ് ചോദിച്ചു. "ഇദ്ദേഹത്തിൻെറ സ്ഥിതി എങ്ങിനെ?"

"വലിയ വീരനാണ്. കാളയെ കറന്നിട്ടാണു വരുന്നത്." കാളയെ കറക്കാൻ കൈ എവിടെവരെ ചെന്നെത്തണമെന്ന് രാമാധീൻ കൈകൊണ്ടു കാണിച്ചു.

രംഗനാഥ് വിളിച്ചുചോദിച്ചു. "എന്തായി? പകപ്പു കിട്ടിയോ?"

വൈഷ്ണവ സന്യാസിമാരുടെ വിരക്തിഭാവത്തിൽ മുടന്തൻ പറഞ്ഞു. "ഉവ്വ്, ബാബു. കിട്ടി എന്നു തന്നെ കൂട്ടിക്കൊള്ളൂ. മേലധികാരത്തിൽനിന്ന് ഹർജി തിരിച്ചുവന്നിട്ടുണ്ട്. മേലധികാരത്തിലേയ്ക്കു പോകുന്ന ഹർജി നഷ്ടപ്പെടുകയാണു പതിവ്. പക്ഷെ എൻെറ ഹർജി നഷ്ടപ്പെട്ടില്ല. നിങ്ങളുടെയെല്ലാം മഹത്വംകൊണ്ടാണ്."

ബുദ്ധിമാനെപ്പോലെ സനീചർ അഭിപ്രായപ്പെട്ടു. "വളരെ നല്ല ലക്ഷണമാണ്. ഹർജി മടങ്ങിവന്ന സ്ഥിതിക്ക് ഇനി പകപ്പുതന്നേ ഒക്കൂ."

"എന്നു കിട്ടും?" രംഗനാഥ് ചോദിച്ചു.

ഈ ചോദ്യം മുടന്തന് ഇഷ്ടപ്പെട്ടില്ല. അയാഠം രംഗനാഥിനെ സമാശ്വസിപ്പിക്കുന്ന രീതിയിൽ പറഞ്ഞു. "നിങ്ങളുടെ നമ്പർ വരാറായിട്ടുണ്ടെന്നാണ് പകപ്പെഴുത്തു ഗുമസ്തൻ പറഞ്ഞത്."

രാമാധീൻ പറഞ്ഞു. "പോകൂ, മുടന്തൻ! പോയി തണുത്ത വല്ലതും കുടിക്ക്."

രംഗനാഥ് പറഞ്ഞു. "ഇനി ഞങ്ങളും പോകട്ടെ, ബാബു രാമാധീൻജീ. നടക്കാനിറങ്ങിയതാണ്. നേരം പോകുന്നു."

"നടപ്പ്, പെൺകുതിരയുടെ ജോലിയാണ്, ആണുങ്ങളുടേയും കുഞ്ഞുങ്ങളുടേയും അല്ല." അദ്ദേഹം ആത്മീയഭാവത്തിൽ പറഞ്ഞു. "അഞ്ഞൂറു പ്രാവശ്യം വടി വീശിക്കേ, വയററിൽ കിടക്കുന്ന ഇരുമ്പു നങ്കൂരം പോലും ദഹിച്ചുപോകും."

അവർ രണ്ടുപേരും പോയി. പോകുംവഴി ചൂതുകളിക്കാരുടെ അടുത്ത് അല്പനേരം നിന്നു.

രണ്ടു സെററുകാരുടെ കളി നടക്കുന്നുണ്ട്. ഒരിടത്ത് വളരെപ്പേർ ഇരുന്ന് 'കോട്ട്പീസ്' കളിക്കുന്നു. ശ്രദ്ധിച്ചുനോക്കി

യാൽ കോട്ട്പീസ് അൻപത്തിരണ്ടു് ഇലകാം കൊണ്ടുള്ള താണെന്നു കാണാം. ഇലകാം പഴയതും, ഉറഞ്ഞതും, മുറിഞ്ഞതും ആയിരിക്കണം. മറുവശത്തിരുന്നു പരിശോധിക്കുന്ന വക്ക് എന്തിലയാണതെന്നു് മനസ്സിലാക്കാൻ കഴിയണം. കോട്ട്പീസ് എട്ടു പേർ ചേർന്നുള്ള കളിയാണെന്നും മനസ്സിലാക്കാൻ സാധിച്ചു. നാലു പേർ ഇലകാം കൈയിലെടുത്തു് മുഖത്തു് തൂക്കിപ്പിടിച്ചു് ആലോചനാഭാരത്തോടെ ഇരിക്കുന്നു. മററു നാലു പേർ ഓരോ കളിക്കാരൻേറയും പിന്നിലിരുന്നു് കളിയുടെ ഗതിനോക്കി വിവരിക്കുന്നു. മിണ്ടേണ്ട ആവശ്യമില്ലെങ്കിലും എന്തെങ്കിലും പറഞ്ഞുകൊണ്ടിരിക്കും. കളിക്കാക്കവേണ്ടി പുകയില തിരുമ്മുന്നതും, ബീഡി കത്തിക്കുന്നതും, വെള്ളം കൊണ്ടുവരുന്നതും, വലിച്ചെറിയുന്ന ഇലകാം പെറുക്കിക്കൊണ്ടുവരുന്നതും എല്ലാം ഇവരാണു്. കളി കഴിഞ്ഞു് ജയത്തിൻേറയും തോൽവിയുടേയും അടിസ്ഥാനത്തിൽ പണം കൊടുക്കൽ വാങ്ങൽ നടക്കുമ്പോാം നിത്യച്ചെലവിനുള്ള വക തരമാക്കുകയും, ജയിച്ചവരുടെ പണം കൊടുത്തു മുറുക്കാൻ വാങ്ങുകയും ചെയ്യേണ്ട ചുമതലയും ഇവക്കുണ്ടു്. ജയിച്ചവരുടെ ഇല എണ്ണേണ്ടതും തോററവരുടേതു വലിച്ചെറിഞ്ഞു വഴക്കുണ്ടാക്കേണ്ടതും ഇവരാണു്. അടുത്തിരിക്കുന്ന കളിക്കാരൻ ഏതില വയ്ക്കണമെന്നു് ആംഗ്യം കൊണ്ടു ധരിപ്പിക്കുകയും, ഇല വച്ചു കഴിഞ്ഞാൽ അതിനെതിരായി ഒച്ചവയ്ക്കുകയും ഇവരുടെ ജോലി തന്നെ.

ഒന്നിനും കൊള്ളാത്ത കളിയാണിതെന്നാണു് രംഗനാഥിനു് തോന്നിയതു്. ഭംഗിൻെറ ലഹരികൊണ്ടുള്ള കളിയാണെന്നു് അയാാം വിചാരിച്ചു. എന്നാൽ, രണ്ടാമത്തെ സെററിൻെറ കളി കണ്ടപ്പോാം ശിവപാൽഗഞ്ചിലെ ചൂതുകളിയെപ്പററിയുള്ള അഭിപ്രായം പാടേ മാറിപ്പോയി.

അവർ ഫ്ളാഷ് കളിക്കുകയായിരുന്നു. പെന്നിനു പേന എന്നു പേരുണ്ടായതുപോലെ ഈ കളിയുടെ പേർ ഫല്ലാസ് എന്നായിത്തീന്നിരിക്കുകയാണു്. ഒരുവശത്തു് സ്പ്രഫിൻെറ സ്വയം ചെയ്യുന്ന അത്രയും കൊല നടത്തിക്കൂട്ടുന്നുണ്ടു്. മറുവശത്തുനിന്നു് തനി നാടൻ സമ്പ്രദായത്തിൽ ഒരു കളിക്കാരൻ മുന്നേറുന്നു. പെട്ടെന്നു് അവൻെറ ബുദ്ധിയാകുന്ന ആന മദമിളകി വിരണ്ടോടുകയും ഉടമസ്ഥനെ താഴെ എറിഞ്ഞിട്ടു്, അയാളെ വഴി മാററാനായി കാലുയത്തി നില്ക്കുകയും ചെയ്യുന്നു. അയാാം ഇല എറിയുകയും, കൈ നിറയെ പണം കളി സ്ഥല

ത്തുനിന്നെടുത്തു് തുടയ്ക്കുടിയിൽ അമർത്തിവെയ്ക്കുകയും ചെയ്തു. തോററ കളിക്കാരൻ, രണ്ടുദിവസം മുമ്പു്, വൈദ്യജിയുടെ വീട്ടിൽ എട്ടണ കൂലിക്കു് വേലചെയ്യുന്നതു് രംഗനാഥ് കണ്ടി ട്ടുണ്ടു്. അയാറം ഒരു ചുളിവോ, മുഷിവോ കൂടാതെ ഒരു ബീഡി കത്തിച്ചുകൊണ്ടു് വേറൊരു സ്ഥാനത്തു് ഇല എണ്ണി ന്നതു് ഒരു രസവും തോന്നാത്ത മട്ടിൽ നോക്കിനിന്നു. അയാ ളുടെ ധൈര്യത്തേയും സാഹസ ബുദ്ധിയേയും രംഗനാഥ് മനസ്സാ അഭിനന്ദിച്ചു.

ദത്താത്രേയൻ ജീവിച്ചിരിപ്പുണ്ടായിരുന്നെങ്കിൽ അദ്ദേഹം അയാളെ തൻെറ ഇരുപത്തിയഞ്ചാമത്തെ ഗുരുവായി വരി ച്ചേനെ എന്നു രംഗനാഥ് വിചാരിച്ചു. ആ കളിക്കാരൻെറ നിർവ്വികാരതയിൽ—വാസ്തവം പറഞ്ഞാൽ ഇലകളെ എത്തി നോക്കുന്നതിൻെറ ഉദ്ദേശം ഓർത്തു്—രംഗനാഥിൻെറ ശിരസ്സു് ആദരപൂർവ്വം കുനിഞ്ഞുപോയി.

അവർ എത്ര ആത്മവിശ്വാസത്തോടുകൂടി കളിക്കുന്നുവെന്നും, പൃഷ്ഠം മറയ്ക്കുന്ന തുണിവരെ വില്ക്കേണ്ടിവന്നിട്ടുകൂടിയും എത്ര ശുഭപ്രതീക്ഷയോടെയാണു് അവർ ബ്ലഫ് ആകുന്നതെന്നും കണ്ട പ്പോറം രംഗനാഥ് അത്ഭുതത്തിലാണ്ടുപോയി. വിദേശത്തു നിന്നു് കോടിക്കണക്കിനു രൂപാ കടം വാങ്ങുന്ന ഡെഫിസിററ് ഫിനാൻസിങ്ങിൻെറ ആചാര്യന്മാക്കം, രാജ്യതന്ത്രജ്ഞന്മാക്കം പോലും ഇത്ര കരുത്തുററ ഹൃദയം ഉണ്ടായിരിക്കുകയില്ലെന്നു് സ്പഷ്ടം. രംഗനാഥ് വിചാരിച്ചു; ഈ കൂലിക്കാരുടേയും ഉഴവു കാരുടേയും ജീവിതം കണ്ട ഇന്നു മുതൽ, ഡൽഹിയിലെ സ്വപ്ന ദർശികളോടുണ്ടായിരുന്ന കോപം ഞാൻ കൈവെടിഞ്ഞിരി ക്കുന്നു.

തൻെറ അടുത്തിരുന്ന കളിക്കാരനെ അയാറം നോക്കി. ഇപ്പോറം അയാറം വീണ്ടും തോററിരിക്കുകയാണു്. അയാറം ഒരു പുതിയ ബീഡി കത്തിച്ചിട്ടു് നിർവ്വികാരനായി അങ്ങു മിങ്ങും കണ്ണു ചുഴററിനോക്കി. രംഗനാഥിനേയും സനീചറി നേയും കണ്ടതായി ഗൗനിക്കാതെ, ദൂരെ നില്ക്കുന്ന ഒരു കൂലിക്കാര നോടായി, അഞ്ചു വിരലും നിവർത്തി രൂപാ എടുക്കാനുണ്ടോ എന്നു് ആംഗ്യം കാണിച്ചു. അയാറം തലയാട്ടി 'ഇല്ല' എന്നു മറുപടി നൽകി. പിന്നെ അയാറം എഴുന്നേററു് രാമാധീൻ ബാബുവിൻെറ അടുത്തെത്തി. ഉടൻ തന്നെ മടങ്ങി വന്നു് തൻെറ സ്ഥാനത്തു് പഴയപടി ഇരിപ്പായി. അയാളുടെ മുഖ ഭാവം മുൻപോലെ നിർവ്വികാരമായിരുന്നു. ശീട്ടു് എടുത്തിട്ടു്,

പകുതി കത്തിയ ബീഡി വലിച്ചെറിയുകയും ഒരു ഏമ്പക്കം വിടുകയും ചെയ്തു. പിന്നെ അയാൾ അഞ്ചു രൂപാ എറിഞ്ഞിട്ട് ബാക്കി എടുക്കണമെന്ന ആലോചനകൂടാതെ ഒരുവട്ടം കളിച്ചു. മറുവശത്തുനിന്ന് ഒരു കളിക്കാരൻ പറഞ്ഞു. "ഇപ്രാവശ്യം വലിയ ഇല ഒന്നും വന്നില്ല."

രംഗനാഥ് കുനിഞ്ഞുനോക്കി. അയാൾ പഴയ പോലെ കളിക്കുകയാണ്.

വിദേശ സഹായം എന്തു കാരണത്താൽ, ഏതവസരത്തിൽ, ഏതുപ്രകാരം ആവശ്യപ്പെടണമെന്ന പാഠം രംഗനാഥിന്റെ മനസ്സിലായി.

# 18

പട്ടണത്തിലെ ചായക്കട, കമ്മററി റൂം, ഗ്രന്ഥശാല, നിയമസഭ എന്നിവയുടെ പ്രയോജനം ചെയ്യുന്നതാണ് നാട്ടിൻപുറങ്ങളിൽ റോഡരികിലുള്ള കലുങ്ക്. അതായത്, ആളുകൾ അവിടെ ഇരിക്കുകയും വെടിപറയുകയും ചെയ്യുന്നു. ഞായറാഴ്ച രാവിലെ ഉദ്ദേശം പത്തു മണിയായി. രംഗനാഥും റുപ്പൻ ബാബുവും വെയിൽ കായുന്നു. ഇക്കാലത്തെ സ്ഥിതിഗതികളെപ്പററി ഗൗരവപൂർവ്വം ചർച്ച നടത്തുന്നുമുണ്ട്.

രാത്രിയിൽ മാറിലമർന്ന കനത്ത സ്തനങ്ങളുടെ ചൂടിനെ സ്പർശിക്കുന്നതാണ് തല്ക്കാലസ്ഥിതിഗതികൾ. സംഭാഷണം ആരംഭിച്ചതു് രംഗനാഥ് ആണ്. ആ രാത്രിയിലെ സംഭവം ആരോടും പറയണ്ട എന്നായിരുന്നു ആഗ്രഹം. സാമാന്യജ്ഞാനത്തിന്റെ രൂപത്തിൽ മാത്രമാണ് റുപ്പനോട് അക്കാര്യം പറഞ്ഞതു്. അതിന്റെ കൂട്ടത്തിൽ, ചോളി ഉണ്ടാക്കുന്ന കമ്പനിയുടെ കലണ്ടറിൽ മോഡൽ ആയി ഉപയോഗിക്കപ്പെടുവാൻ ആഗ്രഹിക്കുന്ന ഏതൊക്കെ പെൺകുട്ടികൾ തെരുവിൽ ഉണ്ടെന്നു് അന്വേഷിക്കുകയും ചെയ്തു. റുപ്പനോട് സംഭാഷണം ആരംഭിച്ചപ്പോൾ പറയാൻ തോന്നിയതു്, ആ കമ്പനിയുടെ പ്രചരണോദ്യോഗസ്ഥനാണെന്നും, പെൺകുട്ടികളേയും അവരുടെ സ്തനങ്ങളേയും സംബന്ധിച്ച അഭിനിവേശം തൊഴിൽ അടിസ്ഥാനത്തിൽ മാത്രമുള്ളതാണെന്നും ആണ്. ഈ വിഷ

യത്തെ സംബന്ധിച്ച് റുപ്പൻബാബു ചുഴിഞ്ഞുചോദിച്ചപ്പോൾ സംഭാഷണം ഗഹനമായി. ഓരോ ഭാരതീയ വിദ്യാർത്ഥിയേയും പോലെ അയാൾ അങ്ങുമിങ്ങും തൊടാതെ ഒഴിഞ്ഞുമാറാൻ നോക്കി. വിഷയം മാററി, പെൺകുട്ടികളുടെ ആരോഗ്യത്തെ പ്പററി പറയാൻ തുടങ്ങി. അങ്ങിനെ, 'ദി ഗ്രേററ് ഇൻഡ്യൻ ബ്രാ മാനുഫാക്ചറിങ് കമ്പനി'യുടെ പ്രചരണോദ്യോഗ സ്ഥൻ എന്ന സ്ഥാനം രാജിവച്ചിട്ട്, 'അഖില ഭാരതീയ ആരോഗ്യ' സംഘത്തിൻെറ ജനറൽ സെക്രട്ടറി സ്ഥാനം സ്വീക രിച്ചു. എന്നാൽ റുപ്പൻബാബുവിൻെറ ചോദ്യങ്ങൾ, ആ കസേ രയിലും ഉറച്ചിരിക്കാൻ അദ്ദേഹത്തെ അനുവദിച്ചില്ല. കുറച്ചു നേരം ഇരുട്ട്, മഞ്ഞ്, ഭൂതപ്രേതങ്ങൾ തുടങ്ങിയ കാര്യങ്ങൾ പ്രതിപാദിച്ചു കഴിച്ചുകൂട്ടിയതിൽ പിന്നെ, സാവകാശത്തിൽ, മനസ്സില്ലാമനസ്സോടെ അന്നത്തെ രാത്രിയിലെ സംഭവം പറഞ്ഞു കേൾപ്പിച്ചു.

റുപ്പൻബാബു അതു ശ്രദ്ധയോടെ കേട്ടു. രംഗനാഥ് പറഞ്ഞ വസാനിപ്പിച്ചപ്പോൾ താൻ ഇരിക്കുന്നത് ചൂളയിലാണോ എന്ന് റുപ്പൻബാബുവിനു തോന്നി. പെൺകുട്ടികളുടെ കാര്യം പറഞ്ഞു കേൾക്കുമ്പോഴൊക്കെ ഉണ്ടാകുന്നതുപോലെ ഉള്ളിൽ അത്ഭുതകരമായ ചൂടും വലിഞ്ഞുമുറുക്കവും അനുഭവപ്പെട്ടു. തട്ടിൻപുറത്ത് വന്നിരുന്നത് ബേലയാണെന്നും, അവൾ ആത്മസമർപ്പണം ചെയ്യാൻ ആഗ്രഹിക്കുന്നത് റുപ്പൻബാബുവി നാണെന്നും അദ്ദേഹത്തിനു വിശ്വാസമായി. എൻെറ പ്രേമ ലേഖനം അവൾക്ക് ആനന്ദം ഉളവാക്കിക്കാണണം. അതോർത്ത് വിഹ്വലത ഉണ്ടായിരിക്കണം എന്നിങ്ങനെ അദ്ദേഹം അഭിമാന പൂർവ്വം ഓർത്തു. അതോടൊപ്പം അദ്ദേഹത്തിനും അല്പം വിഹ്വലത ഉണ്ടായി. അന്നു രാത്രി തട്ടിൻ പുറത്ത് താൻ ഉറങ്ങിയില്ലല്ലോ എന്നോർത്ത് റുപ്പൻബാബുവിനുണ്ടായ ദുഃഖം തൊണ്ടയിൽ എത്തിയ ഒരു സിനിമാ ഗാനം തടഞ്ഞുകളഞ്ഞു. പക്ഷെ, ഇപ്പോൾ രംഗനാഥിൻെറ മുമ്പിൽ താൻ ബുദ്ധിമാനായി ചമ യേണ്ടിയിരിക്കുന്നു. പുറമേയ്ക്കു ബുദ്ധിമാനാണെന്നു തോന്നിക്കു മാറ് അദ്ദേഹം ഇരുന്നു. അദ്ദേഹം മിണ്ടാതിരിക്കുന്നതുകണ്ട്, രംഗനാഥ് വീണ്ടും കാര്യം പറഞ്ഞു. "അവൾ വന്നതും പോയതും എനിക്കറിഞ്ഞുകൂടാ. ഇത്രമാത്രമേ എനിക്കറിഞ്ഞു കൂടൂ, അവൾ എൻെറ നെഞ്ചിലേക്കു കുനിഞ്ഞിരുന്നു എന്നും...."

റുപ്പൻബാബു വലിപ്പഭാവത്തിൽ പറഞ്ഞു. "അങ്ങിനെ സംഭവിക്കാം. ചിലപ്പോൾ ഇത്തരത്തിലുള്ള തെററിദ്ധാരണ

ഉണ്ടാകാവുന്നതാണ്. അവൻ ആരാണെന്ന് അറിയില്ല. ആരെങ്കിലും വന്നോ ഇല്ലയോ എന്നുതന്നെയും അറിയില്ല. ആരോടും ഇതേപ്പററി പറയണ്ട. നാട്ടിൻപുറത്തെ കാര്യമാണ്. ഭൂതപ്രേതമാണെന്ന് വിചാരിക്കാൻ തുടങ്ങും. ആര് ആരെയാണ് മനസ്സിലാക്കേണ്ടത്? രംഗനാഥ് ദാദാ! നാവടക്കി വയ്ക്കൂ. സ്വപ്നം കണ്ടതാണെന്നുവരാം; യഥാർത്ഥത്തിൽ സംഭവിച്ചതാണെന്നും വരാം.''

ഈ പ്രസംഗത്തിൽ എതിരഭിപ്രായമുള്ള രണ്ടു കാര്യങ്ങളുണ്ടെന്ന് രംഗനാഥിന് ബോദ്ധ്യമായി. കണ്ടത് സ്വപ്നമാണെന്ന് വരുത്താൻ റുപ്പൻബാബു ശ്രമിച്ചു എന്നതാണൊന്ന്. പിന്നൊന്ന്, അദ്ദേഹം കൂടെക്കൂടെ ആ പെൺകുട്ടിയെ പരാമർശിച്ചത് പുല്ലിംഗമായിട്ടാണ്. അയാൾ പറഞ്ഞു. ''തെററിദ്ധാരണയാകാൻ കാര്യമില്ല. ഞാൻ ഉണർന്നിരിക്കുകയായിരുന്നു. അവൾ വന്ന് എന്റെ കട്ടിലിൽ ഇരുന്നു; പിന്നെ എന്റെ മീതെ കുനിയുകയും ചെയ്തു.''

''ശരിയാണ്, ശരിയാണ്.'' കൈകൊണ്ട് സാങ്കല്പികമായ കൊതുകുകളെ ആട്ടിയോടിക്കുന്നതിനിടയിൽ റുപ്പൻബാബു പറഞ്ഞു. ''മനസ്സിലായി. യഥാർത്ഥത്തിൽ ആരെങ്കിലും വന്നിരിക്കും. പക്ഷെ ഇതേപ്പററി ആരോടും പറയാതിരിക്കുകയാണു നല്ലത്.''

ആരോ വന്നിരുന്നു! രംഗനാഥ് കണ്ണടച്ച്, കോണാക്കിലെ സുരസുന്ദരിയുടെ രീതിയിൽ നിരീക്ഷണം നടത്തി, എന്നിട്ട് ഇരുപതുപ്രാവശ്യം പറഞ്ഞു. ''അവൾ വന്നിരുന്നു, അവൾ വന്നിരുന്നു.''

ഏതോ ഗ്രാമത്തിൽ ഏതോ ഒരാൾ ഏതോ ഒരാളെ കൊന്നു. ആരോ ഒരാളോടുള്ള വിരോധം പോക്കുന്നതിന് അയാളുടെ പേര് പോലീസ്സ്റ്റേഷനിൽ കൊല ചെയ്തവനെന്ന നിലയിൽ രേഖപ്പെടുത്തി. വേറൊരാൾ, തന്റെ വിരോധം തീർക്കാൻ അയാൾക്കെതിരെ തെളിവുനൽകാമെന്നു സമ്മതിച്ചു. പിന്നെ മറെറാരാൾ അയാൾക്കെതിരെ ശുപാർശചെയ്തു. വേറെ ഒരാൾ കൈക്കൂലി കൊടുക്കുകയും ചെയ്തു. ആരോ ഒരാൾ ഏതോ തെളിവ് തെററിക്കുകയും, ഒരാളെ വിഡ്ഢിയാക്കുകയും ഒരാളുടെ സ്നേഹം സമ്പാദിക്കുകയും ചെയ്തു. കേസ് കോടതിയിൽ എത്തുമ്പോഴേയ്ക്കും അതിന്റെ രൂപംതന്നെ ഇപ്രകാരം

മാറുന്നു. അങ്ങിനെ അതു് കൊലക്കേസ് എന്നതു മാറി, 'കൊല ക്കേസിന്നുപകരം' എന്ന നാടകമായിത്തീരുന്നു. രണ്ടു ഭാഗ ത്തേയും വക്കീലന്മാർ ഭംഗിയായി അഭിനയിക്കുന്നു. നാടക മെന്ന നിലയിൽ നല്ല കാര്യങ്ങൾ അവതരിപ്പിക്കപ്പെട്ടു എന്നു് ജഡ്ജിക്കു് വിശ്വാസം വരികയും ചെയ്യുന്നു. എന്നാൽ തെളി വെന്ന നിലയിൽ ഹാജരാക്കപ്പെട്ടതെല്ലാം കൃത്രിമമാണെന്നു ബോദ്ധ്യം വരുന്നു. കൃത്രിമമായ ഈ തെളിവുകൾ കൊല യാളി നിർദ്ദോഷിയാണെന്നു വിധിക്കുവാൻ സംഗതിയാക്കുന്നു. അതോടൊപ്പം കൊല നടന്നിട്ടില്ലെന്നും സ്ഥാപിക്കുന്നു. ഇതിന്റെയൊക്കെ ഫലമായി 'കൊലയാളിയായ ഹരിറാം' കൊലക്കുററം എന്ന അപമാനത്തിൽനിന്നു വിമോചിതനാ കുന്നു.

ജഡ്ജിയുടെ വിധി ഉണ്ടായ ഉടനെ കൊലയാളിയായ ഹരിറാം മാന്യനായിത്തീർന്നില്ല. ഗുണ്ടകളുടെ തലവനായി ത്തന്നെ കരുതപ്പെട്ടുപോന്നു. എന്നാൽ, ജയിലിൽനിന്നു് പുറ ത്തിറങ്ങിയ ഉടൻതന്നെ ഹരിറാം ആ പ്രദേശത്തെ മാന്യന്മാ രെന്നു കരുതപ്പെടുന്ന എല്ലാവരേയും—സ്ത്രീകൾ, അയിത്തക്കാർ, മുസൽമാൻമാർ എന്നിവരൊഴിച്ചു്—ക്ഷണിച്ചു് ഒരു സദ്യ നടത്തി. ഇതനുസരിച്ചു് ശിവപാൽഗഞ്ചിലെ പ്രമാണിക ളായ എല്ലാവരും അയൽ ഗ്രാമത്തിലെ ഹരിറാമിന്റെ വീട്ടിൽ സദ്യ ഉണ്ണാൻ പോയി. വൈദ്യജിയുടെ വീട്ടിൽ രംഗനാഥ് മാത്രം ശേഷിച്ചു.

പകൽ മുഴുവൻ വിരസവും മനം പുരട്ടുന്നതുമായ ഒരു ലക്ചർ പോലെ രംഗനാഥിനു തോന്നി. സന്ധ്യക്കു് ഉലാത്താനായി പുറത്തിറങ്ങി. ഒരു മുറുക്കാൻ കടയിൽ പ്രിൻസിപ്പൽ സാഹേബ് നിൽക്കുന്നതു കണ്ടു.

അദ്ദേഹം വെററില ചവക്കുന്നതിനിടയിൽ, കടക്കാരനെ ക്കൊണ്ടു് അതിന്റെ വില മേടിക്കുവാൻ നിർബന്ധിക്കുക യാണു്. മുറുക്കിക്കഴിഞ്ഞപ്പോൾ കട അങ്ങയുടെതന്നെയാ ണെന്നു് കച്ചവടക്കാരൻ പറഞ്ഞു. ഈ സമയത്താണു് രംഗ നാഥ് എത്തിയതു്. പ്രിൻസിപ്പൽ ഗൗരവപൂർവ്വം കടയിലെ സാമാനങ്ങൾ നിരീക്ഷിക്കാൻ തുടങ്ങി. ഫ്രെയിംചെയ്ത ഒരു കണ്ണാടിപ്പടത്തിലെ പലനിറത്തിലുള്ള ചിത്രംമുഖേന, മഹാത്മാഗാന്ധി അത്യന്തഭീഷണമായി ചിരിക്കുന്നു. അദ്ദേഹ ത്തിന്റെ പിന്നുടച്ചാവകാശിയായ നെഹ്റു കൈകൂപ്പി നിൽപ്പുണ്ടു്. നിറമുള്ള ഒരുജാതി എണ്ണ, കുഞ്ഞുങ്ങൾക്കുണ്ടാകുന്ന

ശരീരംമെലിച്ചിലിനു് ഉത്തമൗഷധമാണെന്നാണു് ചിത്രത്തിൻെറ അത്ഥം. രംഗനാഥ് പ്രിൻസിപ്പലിനോടു പറഞ്ഞു. "താങ്കരം കണ്ടോ?"

ഔധി ഭാഷയിൽ ഒരു പഴഞ്ചൊല്ലു പറഞ്ഞിട്ടു്, പ്രിൻസിപ്പൽ അഭിപ്രായപ്പെട്ടു. "നാട്ടിൻപുറത്തുകാരെ ഉദ്ദേശിച്ചുള്ള പടമാണു്."

നാട്ടിൻപുറവും പട്ടണവും തമ്മിൽ എന്തു വ്യത്യാസം? മഹാത്മജിയെ എല്ലാവരും ബഹുമാനിക്കുന്നു. കുറച്ചുനേരം അയാരം ചിത്രം നല്ലവണ്ണം നോക്കിക്കണ്ടിട്ടു് ഈവിധം അഭിപ്രായപ്പെട്ടു. "ആരോഗ്യം ഉണ്ടായിരുന്നെങ്കിൽ, പടം വരച്ചവനെ ചെരിപ്പുകൊണ്ടു് നൂറുതവണ തല്ലിയേനെ."

പ്രിൻസിപ്പൽ സാഹേബ് ചിരിച്ചു. രംഗനാഥ് മണ്ടനാണെന്നായിരുന്നു ചിരിയുടെ അത്ഥം. അദ്ദേഹം പറഞ്ഞു. "പഞ്ചസാര ചേക്കുംതോറും മധുരം ഏറും. എണ്ണക്കടയിലും മുറുക്കാൻകടയിലും വേറെ എന്തുവേണം? ആരെങ്കിലും പിക്കാസ്സോയുടെ ചിത്രം തൂക്കുമോ?"

സംസാരിക്കുന്നതിനിടയിൽ, രംഗനാഥ് ഉച്ചത്തിൽ പറഞ്ഞു. "നിർത്തു, നിർത്തു, മാസ്റ്റർ സാഹേബ്! പിക്കാസ്സോയുടെ പേരു പറയണ്ട. താങ്കളതു പറയുന്നതു് കേരംക്കുമ്പോരം ഓക്കാനം വരുന്നു."

രണ്ടുപേരും റോഡിൽ എത്തിക്കഴിഞ്ഞിരുന്നു. പശുക്കളുടേയും എരുമകളുടേയും മദ്ധ്യേ കാററുകൊള്ളുകയാണു്. വാസ്തവം പറഞ്ഞാൽ വായു ഇല്ലായിരുന്നു. ശ്വാസകോശത്തിൽ കയററാൻ പൊടിയേ ഉണ്ടായിരുന്നുള്ളു. മൂക്കിൽ കയററാൻ ചാണകത്തിൻെറ മണവും, മുതുകിൽ കയററാൻ ഗോമാതാവിൻെറ കൊമ്പുകളും.

രംഗനാഥിൻെറ അഭിപ്രായപ്രകടനം, പ്രിൻസിപ്പലിനെ ചൊടിപ്പിച്ചു. അദ്ദേഹം തികച്ചും മാന്യന്മാരുടെ രീതിയിൽ സംസാരിക്കാൻ തുടങ്ങി. അദ്ദേഹം ചോദിച്ചു. "രംഗനാഥ്ജീ താങ്കരം എന്നെ തീരെ പഠിപ്പില്ലാത്തവനായിട്ടാണോ കരുതുന്നതു്? ഞാനും ചരിത്രമെടുത്തു് എം. എ. പാസ്സായിട്ടുണ്ടു്. അൻപത്തിയൊമ്പതുശതമാനം മാക്കം വാങ്ങിയിട്ടുണ്ടു്. ഇപ്പോരം ഇവിടെ പ്രിൻസിപ്പലുമാണു്."

ഗൗരവത്തിലുള്ള ഈ വത്തമാനം രംഗനാഥിൻെറ ഗ്യാസ് ചോത്തിക്കളഞ്ഞു. പിക്കാസ്സോയുടെ കാര്യം പറഞ്ഞു് താൻ പ്രിൻസിപ്പലിനെ വേദനിപ്പിച്ചു എന്നു് അയാരംക്കുതോന്നി.

അയാാം പ്രിൻസിപ്പലിനോടു മാപ്പു ചോദിച്ചു. അയാാം പറഞ്ഞു. "എനിക്കിതു നേരത്തെ അറിയാമായിരുന്നു. താങ്കാംക്കു ഉയന്ന ക്ലാസു കിട്ടിയിരുന്നെങ്കിൽ ഇവിടെ പ്രിൻസിപ്പൽ ആകുകയില്ലായിരുന്നു എന്നും അറിയാം."

"അതു ശരിയാണു." പ്രിൻസിപ്പൽ പറഞ്ഞു. "അപ്പോാം ഞാനും ഏതെങ്കിലും യൂണിവേഴ്സിററിയിൽ ലക്ചറർ ആകുമായിരുന്നു. മൂന്നാംക്ലാസു കിട്ടിയ എൻെറ പല ചങ്ങാതിമാരും യൂണിവേഴ്സിററിയിലുണ്ടു."

പ്രിൻസിപ്പൽ കുറച്ചുനേരം നിശ്ചിന്തനായിനടന്നു. അദ്ദേഹം ഭവ്യനാകാൻ ശ്രമിക്കുകയായിരുന്നു. അല്പം കഴിഞ്ഞു പറഞ്ഞു. "ബാബുരംഗനാഥു, നിങ്ങളൊക്കെ എന്നെപ്പററി വിചാരിക്കുന്നതെന്തെന്നു എനിക്കറിയാം. കോളേജു പ്രിൻസിപ്പലായിട്ടും ഇയാാം എന്തൊരു വിഡ്ഢിയാണെന്നു നിങ്ങാം കരുതുന്നുണ്ടാകും. എല്ലാവരുടെ മുമ്പിലും ഓച്ഛാനിച്ചു നടക്കുന്നു എന്നു. കാര്യം ശരിയാണു. ഖന്നാ-വന്നമാരുടെ കാര്യം കള. പാടംകളാണവററ. എന്നാൽ മററുള്ളവർ പറയുന്നതു തലകുനിച്ചു കോംക്കും. സാധാരണയായി എന്നേക്കാാം വലിയവർ പറയുന്നതു ശ്രദ്ധിച്ചിട്ടു, എപ്പോഴും അവയെ പിന്താങ്ങും. നിങ്ങാം ഇപ്പോാം എന്നെ മഠയനെന്നു കരുതുന്നു. പക്ഷെ അതിനും ഉണ്ടു ഒരു കാരണം.

"കാരണം ഇതാണു..........." എന്നു പറഞ്ഞിട്ടു ഒരു എരുമയ്ക്കു വഴി കൊടുക്കാനായി അരികിൽ മാറിനിന്നു ചിരിക്കാൻ തുടങ്ങി.

"ബുദ്ധിശക്തിക്കു ഒരു വില ഉള്ളതുപോലെ മഠത്തരത്തിനും തനതായ ഒരു വിലയുണ്ടു എന്നതാണു കാരണം. മഠത്തരത്തിൻെറ കാര്യം നിങ്ങാം തള്ളിക്കളയൂ, അല്ലെങ്കിൽ അംഗീകരിക്കൂ. ഒരുവൻ മഠയനാണു; മഠയനായി തുടരുകയും ചെയ്യും. അതിനാൽ മഠയനെ ഒരിക്കലും ഉപദ്രവിക്കാതിരിക്കുക എന്ന ശീലം ഞാൻ സമ്പാദിച്ചിരിക്കുകയാണു.

"ഇതുകണ്ടിട്ടു ചിലപ്പോാം ആളുകാം എന്നെയും വിഡ്ഢിയായി കരുതുന്നുണ്ടാകണം. അവരാണു മഠയന്മാർ. എന്തുവിചാരിക്കുന്നു രംഗനാഥു?"

പ്രിൻസിപ്പൽ സാഹേബ്ബിൻെറ വായിൽനിന്നു ഇത്രയും കാര്യങ്ങാം ഒരുമിച്ചുവന്നതു കേട്ടപ്പോാം രംഗനാഥു കറങ്ങിപ്പോയി. ഒരു മൂരിക്കുട്ടൻ ആ സമയം കൊമ്പുകൊള്ളിച്ചു. പക്ഷെ എന്തെങ്കിലും കുത്തിക്കൊള്ളുന്നതായി അയാാംക്കു

തോന്നിയില്ല. പ്രിൻസിപ്പൽ കൈപിടിച്ച് അയാളെ അരികിലേയ്ക്കു മാററി. അദ്ദേഹത്തിൻെറ ബുദ്ധിപൂർവ്വമായ ആ പ്രവൃത്തി ഒരനുഭവമായിരുന്നു. താൻ എപ്പോഴാണ് പല്ലിളിച്ചതു് എന്നും, എപ്പോഴാണ് 'ഹിംഹിംഹിം' എന്നാക്കാൻ തുടങ്ങിയതെന്നും അയാറം അറിഞ്ഞില്ല. അടുത്തക്ഷണത്തിൽ അയാറം പ്രിൻസിപ്പലിനോടു മാപ്പു ചോദിച്ച് ഏതാണ്ടു് പറയാൻ തുടങ്ങിയതാണ്. "അതേ, അതേ. താങ്കറംക്ക് പിക്കാസ്സോയെപ്പററി എല്ലാം അറിയാം. അതേ. അദ്ദേഹത്തെപ്പററി ശിവപാൽഗഞ്ചിൽ ചച്ചനടത്തിയതു് താങ്കളാണ്. പിക്കാസ്സോയെപ്പററി കേറംക്കുവാൻ ഇവിടെ ആരെങ്കിലും ആഗ്രഹിക്കുന്നുണ്ടോ എന്നു് ആലോചിച്ചുനോക്കു. തെററു് താങ്കളുടെയല്ല, എൻെറയാണ്. ശിവപാൽഗഞ്ചിൻേറയോ, മുറുക്കാൻ കടയുടേയോ അല്ല. കുററം പിക്കാസ്സോയുടേതാണ്."

രംഗനാഥിൻെറ വ്യക്തിത്വം തകന്ന തരിപ്പണമാകുന്നതു് പ്രിൻസിപ്പൽ സാഹേബ് നോക്കിക്കൊണ്ടിരുന്നു. പിന്നെ ശബ്ദം അല്പംകൂടി ഗംഭീരമാക്കി പറഞ്ഞു. "ചിലപ്പോറം ഞാനും സാമത്ഥ്യം കാട്ടിയിട്ടുണ്ട്. അന്നു ഞാൻ എം. ഏ.യ്ക്കു പഠിക്കുകയായിരുന്നു. ആരാണ് ബുദ്ധിമാനായ പ്രൊഫസ്സർ, ഇഡിയററ് ആരാണ് എന്നു ഞാൻ ശ്രദ്ധിച്ചിരുന്നില്ല. എല്ലാവരുടെ മുമ്പിലും സാമത്ഥ്യം കാട്ടും. ഒരു പ്രൊഫസ്സർ പിടിച്ചുകടഞ്ഞു. ഞാൻ ഫലം അനുഭവിക്കുകയും ചെയ്തു.

"മനസ്സിലായോ ബാബുരംഗനാഥ്?"

അവരിപ്പോറം ഗ്രാമത്തിലെ അങ്ങാടിയിൽക്കൂടി പുറത്തേയ്ക്കു വരികയാണ്. സന്ധ്യ അടുക്കുന്നു. മലർപ്പൊരി ഉണ്ടാക്കുന്നവരുടെ അടുപ്പിലെ പുക മുകളിലോട്ടുയരാതെ അടുത്തുതന്നെ തങ്ങിനില്ക്കുന്നു. സൂര്യൻ മറഞ്ഞുകഴിഞ്ഞു. എങ്കിലും മലർപ്പൊരിക്കാരൻെറ മകറം കടയിൽ ഇരിക്കുന്നതു കാണുവാൻ വെളിച്ചമുണ്ട്. അവളെ കാണാൻ കൊള്ളാമെന്നു് നിശ്ശബ്ദം അയാറം കണ്ണുചിമ്മി. അൻപതുവാര അകലെ വിളഭൂമി അവസാനിക്കുകയും, മനുഷ്യനു് കവിത മുതൽ കക്കൂസ് വരെ നടത്തുവാൻ കഴിയുന്ന നശിച്ച ഭൂഭാഗം ആരംഭിക്കുകയും ചെയ്തിരുന്നു. വഴിയുടെ ഇരുവശവും ഇരുന്നു് കുട്ടികറം മലവിസജ്ജനംനടത്തുകയും അങ്ങോട്ടുമിങ്ങോട്ടും മൺകട്ട എടുത്തെറിയുകയും ചെയ്തു. അവർ ഇരിക്കുന്നതിനു കുറെ അകലെയായി മുൻഭാഗത്തു് സ്ത്രീകളും ഇതേ ഉദ്ദേശത്തോടെ വരിയിട്ടു് ഇരിപ്പുണ്ടു്. നാണമില്ലാതെയുള്ള അവരുടെ ആ ഇരുപ്പ് നവഭാരതശിൽപ്പികളുടെ മേലുള്ള നിന്ദ

ചൊരിയലാണ്. എന്നാൽ ശിൽപ്പികൾക്ക് ഇതറിയില്ല. അവരിപ്പോൾ സ്വന്തംവീട്ടിലെ ഏററവും ചെറിയതും വെടിപ്പുള്ളതുമായ മുറിയിലെ കമ്മോഡിലിരുന്ന് പത്രങ്ങൾ, മലബന്ധം, വിദേശയാത്രയുടെ പ്രശ്നങ്ങൾ എന്നിവയെപ്പററി ആലോചിക്കുകയായിരിക്കുമല്ലൊ.

ഇവർ രണ്ടുപേരേയും കണ്ടപ്പോൾ ആ സ്ത്രീകൾ വിസർജ്ജന പ്രക്രിയ പെട്ടെന്നു നിർത്തിവെച്ച് നിവർന്നുനിന്ന് അവർക്ക് ഗാർഡ്ഓഫ്ഓണർ നൽകുകയുംചെയ്തു. രംഗനാഥും പ്രിൻസിപ്പൽ സാഹേബ്ബും ധൈര്യമായി നടപ്പു തുടർന്നു. ആ സ്ത്രീകളും വിശ്വാസപൂർവ്വംനിന്നു. ഒരു പെണ്ണാട് കരഞ്ഞുകൊണ്ട് അയാളേയും പ്രിൻസിപ്പൽ സാഹേബ്ബിനേയും തട്ടിമുട്ടി റോഡരികിൽ എത്തി. പിന്നെ അത് ഒരു സ്ത്രീയുടെ അടുത്തിരുന്ന വെള്ളവും മൊന്തയും തട്ടിമറിച്ചുകൊണ്ട് സമീപമുള്ള തോപ്പിൽ കയറുകയുംചെയ്തു. ഏതാനും കുഞ്ഞുങ്ങൾ മൺകട്ട എടുത്തെറിയാനും, മററ് നൈസർഗ്ഗിക കർമ്മങ്ങൾക്കൊപ്പം വിളിച്ചുകരയാനും തുടങ്ങി. ചിലർ അതേപടി ആ ആടിന്റെ പിന്നാലെ ഓടി. ഈ സംഭവം കാരണം രംഗനാഥും പ്രിൻസിപ്പലും കുറച്ചു നേരത്തേയ്ക്ക് ഒന്നും മിണ്ടിയില്ല. ഏതാണ്ട് പത്തുവാര അകലെ ചെന്നിട്ട് അവർ തിരിഞ്ഞുനോക്കി. പെണ്ണുങ്ങൾ റോഡുവക്കിൽ പഴയപടി ഇരിക്കുന്നുണ്ട്. പ്രിൻസിപ്പൽ തന്റെ കാര്യം വീണ്ടും പറയാൻ തുടങ്ങി.

''അങ്ങിനെയാണ് അതുണ്ടായത് രംഗനാഥ്ബാബു. ആ പ്രൊഫസ്സർ എന്നെ നശിപ്പിക്കുന്നതിനുള്ള യത്നം വീണ്ടും വീണ്ടും നടത്തി. എന്റെ ഓരോ പ്രവൃത്തിയിലും കുററം ആരോപിക്കാൻ തുടങ്ങി. ഒടുവിൽ അദ്ദേഹം എന്റെ ക്ലാസ് നഷ്ടപ്പെടുത്തി. അയാൾ അവിടെ ഇരിക്കുന്നിടത്തോളംകാലം യൂണിവേഴ്സിററിയിൽ സ്ഥാനം കിട്ടുകയില്ല എന്ന നിലയിലെത്തിക്കുകയും ചെയ്തു. ഈ കഥ നീണ്ടതാണ്. എത്രമാത്രം പറയും.

''അയാളെന്നെ പിഴുതെറിഞ്ഞില്ലായിരുന്നെങ്കിൽ അയാളുടെ സ്ഥാനത്ത് ഞാനിരിക്കുമായിരുന്നു.''

ഈ കഥ പറഞ്ഞിട്ട് പ്രിൻസിപ്പൽ സാഹേബ് മിണ്ടാതിരുന്നു. രണ്ടുപേരും കുറച്ചുദൂരം സംസാരിക്കാതെയാണു നടന്നത്. പിന്നെ പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. ''ഇങ്ങിനെ പല പ്രാവശ്യം വിഷമത അനുഭവിച്ചിട്ടുണ്ട്. ഒടുവിൽ എല്ലാം വരുന്നതുപോലെ വരട്ടെ എന്നു വിചാരിച്ചു. അങ്ങിനെ നടക്കട്ടെ ഇനി ഇപ്പോൾ രംഗനാഥ്ബാബു എന്തെങ്കിലും പറഞ്ഞാൽ

സഹോദരാ, നിങ്ങടം പറയുന്നതൊക്കെ ശരി എന്നു പറയും. വൈദ്യജി എന്തെങ്കിലും പറഞ്ഞാൽ, മഹാരാജ്, അങ്ങു പറഞ്ഞതു് വളരെവളരെ ശരി എന്നു പറയും. റപ്പൻബാബു വല്ലതും പറഞ്ഞാൽ, ഫയൽമാനേ, താങ്കടം പറഞ്ഞതു വളരെശരി! പറയുന്നതെല്ലാം ശരിയെന്നും പറയും."

പ്രിൻസിപ്പലിന്റെ സംഭാഷണം തടസ്സപ്പെടുത്തുവാൻ രംഗനാഥിനു് ധൈര്യം ഉണ്ടായില്ല. "ശരിയാണു് പ്രിൻസിപ്പൽ സാഹേബ്" എന്നയാടം പറഞ്ഞു.

പെട്ടെന്നു് പ്രിൻസിപ്പൽ സാഹേബ്ബിനു് ഉത്സാഹം കയറി. അദ്ദേഹം പറഞ്ഞു. "ശരിതന്നെയാണു് രംഗനാഥ്ബാബു! എനിക്കു് നാലു സഹോദരിമാരുടെ വിവാഹം നടത്താനുണ്ടു്. ഒരു ചില്ലിക്കാശില്ല. വൈദ്യജി ചെവിക്കുപിടിച്ചു് പ്രിൻസിപ്പൽസ്ഥാനത്തുനിന്നു് ഇറക്കിവിട്ടാൽ, പിന്നെ പിച്ചപോലും കിട്ടുകയില്ല. അപ്പോടം നിങ്ങടം പറയൂ, ഞാൻ ഖന്നാ—വന്നാമാരെ വേണോ അതോ വൈദ്യജിയെ വേണോ എന്റെ അച്ഛനെപ്പോലെ കണക്കാക്കാനെന്നു്............"

പ്രിൻസിപ്പൽ സാഹേബ്ബിന്റെ ഒരു വലിയ മാനുഷികവശം പൊന്തിച്ചുകൊണ്ടുവരാൻ ഈ സംഭാഷണം സഹായകമായി. അദ്ദേഹത്തിന്റെ ചിരപരിചിതമായ സ്വഭാവവിശേഷം ഈ സംഭാഷണം കൂടുതൽ കൂടുതൽ പ്രകടമാക്കി. തന്മൂലം അദ്ദേഹത്തിന്റെ മന്ത്രവിദ്യ തകരാനും തുടങ്ങി. രംഗനാഥ് പഴയപടി ലാഘവബുദ്ധിയോടെ പറഞ്ഞു. "ഇല്ല, ഇല്ല, താങ്കടം ചെയ്യുന്നതെല്ലാം ശരിയായ കാര്യങ്ങളാണു്. എവിടെയിരുന്നാലും ശരിയായിരിക്കുകയും ചെയ്യും. യൂണിവേഴ്സിററിയിലെ പ്രൊഫസ്സറാകുന്നതിൽ എന്തിരിക്കുന്നു? ഇവിടെ താങ്കടംക്കുള്ള സ്ഥാനംവൈസ്ചാൻസലറുടേതിനേക്കാടം കുറഞ്ഞതാണോ?"

അല്പംകഴിഞ്ഞു് പ്രിൻസിപ്പൽ സാഹേബ് ചിരിച്ചു. അദ്ദേഹം വീണ്ടും പറഞ്ഞുതുടങ്ങി. "കൊള്ളാം; അങ്ങിനെ തന്നെയാണു്. ഞാൻ എന്നെ വൈസ്ചാൻസലറേക്കാടം വലുതായിട്ടാണു് കാണുന്നതു്. വൈസ്ചാൻസലറുടെ ജീവിതവും നരകമാണു്. രാവിലേമുതല്ക്കുതന്നെ കാറും എടുത്തു് ഓരോ എക്സിക്യൂട്ടീവിനേയും സലാംവയ്ക്കാൻ നടക്കണം. ചിലപ്പോടം ചാൻസലർ വരും; ചിലപ്പോടം മന്ത്രിയായിരിക്കും; ചിലപ്പോടം സെക്രട്ടറിയും. ആണ്ടിൽ നാലു പ്രാവശ്യമെങ്കിലും ഗവർണ്ണർ തട്ടിക്കയറും. പകൽമുഴുവൻ പലപ്രകാരത്തിലുള്ള വിളികളാണു്. കുട്ടികടം അമ്മയ്ക്കും പെങ്ങടംക്കും തെറിവിളിച്ചുകൊണ്ടു്

ഘോഷയാത്ര നടത്തുന്നു. "എപ്പോഴും അടികൊള്ളുമെന്ന ഭയമാണ്. പോലീസിനു ഫോൺചെയ്താൽ ക്യാപ്റ്റൻ ചിരിക്കും. പറയുന്നു, ഇതു വൈസ്ചാൻസലറാണ്, വർഷത്തിൽ പത്തിരുപതു പ്രാവശ്യം കുട്ടികളുടെ മേൽ ലാത്തിച്ചാർജ്ജ് നടത്താതെ മനസ്സമാധാനം വരികയില്ല. സ്ഥിതി ഇതാണ് രംഗനാഥ് ബാബൂ.''

ചുമച്ച് കഫം തുപ്പിയിട്ട് അദ്ദേഹം വീണ്ടും പറഞ്ഞു. ''ഇവിടെ വൈദ്യജി മാനേജരായിരിക്കുമ്പോൾ പ്രിൻസിപ്പലിനു ബുദ്ധിമുട്ടൊന്നുമില്ല. പ്രിൻസിപ്പൽ സിംഹമാണ്. എനിക്ക് ആരോടും മുഖസ്തുതി പറയേണ്ട ആവശ്യമില്ല. വൈദ്യജിയുടെ വശംപിടിച്ചിരിക്കും. എല്ലാവരുമായും ചെരിപ്പുകൊണ്ട് കാര്യം നടത്തുകയും ചെയ്യും. എന്തു തോന്നുന്നു രംഗനാഥ്ബാബൂ?''

''താങ്കൾ പറയുന്നതു് ഏററവും ശരിയാണ്.''

''വാസ്തവംപറഞ്ഞാൽ, എനിക്ക് യൂണിവേഴ്സിററിയിൽ ലക്ചറർ ആകാനുള്ള കൊതിയുമില്ല. അവിടെ ബഹുനരകമാണ്. തികഞ്ഞ കുംഭീപാകം. പകലും രാവും മുഖസ്തുതി. ഏതെങ്കിലും സക്കാർബോർഡ് പത്തുറുപ്പിക ഗ്രാൻറ് തരും. പിന്നെ ചെവിക്കുപിടിച്ച് ഇഷ്ടാനുസരണം തീസിസ് എഴുതിക്കും. റിസച്ച് രജിസ്റ്റർ ഒന്നും കാണുകയില്ല. റിസർച്ച് നടത്തുകയാണെന്നു പറയും. പക്ഷെ എന്തു റിസർച്ച്? തീററ തരുന്നവക്ക് സ്തുതിഗീതം പാടൽ. പക്ഷെ പറയുന്നതോ? നോക്ക് എന്തൊരു വാക്ക്; ഓ, ഓ, ഓക്കുന്നു. ബുദ്ധിജീവി തന്നെ. എന്നാൽ എന്താണ് ബുദ്ധിജീവിയുടെ സ്ഥിതി? ഇംഗ്ലണ്ടിൽ ചുററിയടിക്കാൻ സ്വന്തം അച്ഛനുമായി ബന്ധമില്ലെന്നു തെളിയിക്കേണ്ടതു് ആവശ്യമാണെങ്കിൽ അതും അതിലപ്പുറവും ചെയ്യും. ഒരിക്കൽ അമേരിക്കയിൽ പോകാൻവേണ്ടി നാൽക്കവലയിൽനിന്നു് ചെരിപ്പിനു പത്തടിവാങ്ങാൻ തയ്യാറാണ്. ഇവരാണ് ബുദ്ധിജീവികൾ.''

അല്പം മൗനം അവലംബിച്ചിട്ട് അദ്ദേഹം തുടന്നു പറഞ്ഞു. ''ഞങ്ങൾക്ക് വൈദ്യജിയുടെ മുഖസ്തുതി പാടിയാൽ മതി. ആരുടേയും മുമ്പിൽ തലകുനിക്കേണ്ട. ലക്ചറർ ആകുന്നതു് ബുദ്ധിശക്തി കൊണ്ടല്ല.''

പ്രിൻസിപ്പൽസാഹേബ് തലയാട്ടിക്കൊണ്ടു് ലക്ചറർ ആകുന്നതിനെ തള്ളിപ്പറഞ്ഞു. എല്ലാ സവ്വകലാശാലകളിലും

ദു:ഖം പരന്നു പടൎന്നിരിക്കുന്നതായി അദ്ദേഹത്തിൻെറ മുഖഭാവം കണ്ടാൽ തോന്നുമായിരുന്നു.

"താങ്കരം പറയുന്നതു് തികച്ചും ശരിയാണു്'' എന്നു് രംഗനാഥ് പ്രസ്താവിച്ചു.

പ്രിൻസിപ്പൽ രംഗനാഥിൻെറ നേരെ ഗൗരവഭാവത്തിൽ നോക്കി. പിന്നെ പെട്ടെന്നു് ലാഘവബുദ്ധിയോടെ ചിരിക്കാൻ തുടങ്ങി. അദ്ദേഹം സാവകാശത്തിൽ ചോദിച്ചു. "എന്തുണ്ടു വിശേഷം രംഗനാഥ്? ഞാൻ പറയുന്നതെല്ലാം ശരിയാണെന്നു പറഞ്ഞുകൊണ്ടാണല്ലോ താങ്കളുടെ നടപ്പു്.''

രംഗനാഥ് പറഞ്ഞു. "താങ്കളുടെ അനുഭവജ്ഞാനത്തിൽ നിന്നു് എനിക്കും പ്രയോജനം കിട്ടുമോ എന്നു് ആലോചിക്കുകയായിരുന്നു. ആരെങ്കിലും പറയുന്നതു തടസ്സപ്പെടുത്തുന്നതു കൊണ്ടു് എന്തുകിട്ടാനാണു്? താങ്കരം പറയുന്നതൊക്കെ ശരിയാണു്.''

പ്രിൻസിപ്പൽ സാഹേബ് പൊട്ടിച്ചിരിച്ചു. "അപ്പോരം താങ്കളും ശരി പറയുകയായിരുന്നോ രംഗനാഥ് ബാബൂ! ഞാൻ പിക്കാസ്സോയുടെ പേരു പറഞ്ഞപ്പോരം നിങ്ങരംക്കു് യഥാൎത്ഥത്തിൽ മോഹാലസ്യം ഉണ്ടായി. ഞാൻ അതു മനസ്സിലാക്കുന്നുണ്ടു്.

"അതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. ഇത്തരം കാര്യങ്ങരം യന്ത്രങ്ങളെപ്പോലും സ്വാധീനിക്കും. ഒരു സംഭവം പറയാം.

"ഇന്ത്യയിൽനിന്നു് ഇംഗ്ലണ്ടിലേയ്ക്കു് ഒരു വിമാനം പോകുകയായിരുന്നു. വിമാനത്തിൽ ഒരു പുകയിലക്കച്ചവടക്കാരനും ഉണ്ടായിരുന്നു. അയാരം ജീവിതം മുഴുവൻ കഴിച്ചുകൂട്ടിയതു് ബീഡി—സിഗററ് കച്ചവടത്തിലാണു്. പെട്ടെന്നയാരം ലിററേച്ചറും ഫിലോസഫിയും പറയാൻ തുടങ്ങി. തീൎന്നു, വിമാനത്തിൻെറ യന്ത്രം നിന്നുപോയി. അതു് പെട്ടെന്നു് ആയിരം അടി താണുവന്നു. ബഹളമായി. അപകടം ഉണ്ടായി എന്നാണു് ആളുകരം വിചാരിച്ചതു്. വീണ്ടും വേഗം തന്നെ എല്ലാം ശരിയായി. എൻജിൻ വീണ്ടും പ്രവൎത്തിച്ചുതുടങ്ങി.

"വിമാനത്തിലെ എൻജിനീയർ പരിശോധന നടത്തിയപ്പോരം കണ്ടതെന്താണെന്നോ? പുകയില വ്യാപാരി കാറൽ ജൈസ്പേഴ്സിൻെറ പേരു പറഞ്ഞിരിക്കുന്നു. ആ നിമിഷത്തിൽ യന്ത്രം നിന്നുപോയി. അതേത്തുടൎന്നു് യാത്രക്കാരെല്ലാം കൂടി വ്യാപാരിയെ സ്തുതിച്ചുകൊണ്ടു പറഞ്ഞു, ഒന്നുകിൽ മിണ്ടാ

തിരിക്കണം, അല്ലെങ്കിൽ പുകയിലയുടെ കാര്യം പറയണം. അല്ലാത്ത പക്ഷം അപകടം ഉണ്ടാകും.''

രംഗനാഥ് ചിരിക്കാൻ തുടങ്ങി. ''താങ്കൾ ഇന്നു വലിയ നേരമ്പോക്കു പറയുന്നല്ലോ.''

ദുഃഖഭാവത്തിൽ പ്രിൻസിപ്പൽ പറഞ്ഞു. ''താങ്കൾക്കു വേണ്ടി, എന്നും ഇത്തരം കാര്യങ്ങൾ പറയാൻ എനിക്കു കഴിയും. പക്ഷെ താങ്കൾ തൃണങ്ങളായ ഞങ്ങളെ എവിടാണ് എറിഞ്ഞിരിക്കുന്നതു്? ഇപ്പോൾ ഖന്നാമാസ്റ്ററുടെ കാര്യങ്ങളിലാണല്ലോ താങ്കൾക്ക് ഉത്സാഹം.''

അവർ മടങ്ങിപ്പോരികയായിരുന്നു. ഇരുട്ടു വ്യാപിച്ചു തുടങ്ങി. തണുത്ത കാററാണ്. റോഡിന്റെ അരികിൽ ധാന്യം കൊണ്ടുനടന്നു വില്ക്കുന്ന കുറെ വ്യാപാരികൾ കിടക്കുന്നു. അവർ തീ കായുകയാണ്. പറയുന്നതെന്തെന്ന് പരിഷ്കൃത വസ്ത്രധാരികൾക്ക് മനസ്സിലാകുകയില്ല. അന്യോന്യം സംസാരിച്ചുകൊണ്ടിരിക്കുകയാണ്. നേരത്തെ, പശുക്കൂട്ടത്തോടും എരുമക്കൂട്ടത്തോടും കാട്ടിയ നിസ്സംഗതയോടെതന്നെ പ്രിൻസിപ്പൽ സാഹേബ് ഇവരെ കടന്നുപോയി. രംഗനാഥ് തിരിഞ്ഞുനിന്ന് ഒന്നുനോക്കി. ഇത്രയും പറയുകയും ചെയ്തു. ''മഞ്ഞു നല്ല പോലെയുണ്ട്.''

കാലാവസ്ഥയെപ്പററി എന്തെങ്കിലും പറയുവാൻ പ്രിൻസിപ്പൽ സാഹേബ് തയ്യാറല്ലായിരുന്നു. അദ്ദേഹം തന്റെ പഴയ കാര്യങ്ങളിൽ തന്നെ ഉറച്ചുനിന്നു. ''നിങ്ങൾക്കെല്ലാം ഇപ്പോൾ ആളുകളെ മനസ്സിലാകുകയില്ല. റുപ്പൻ ഖന്നയുടെ പിടിയിലാണെന്നു ഞാൻ കേട്ടു. ഈ ഖന്നാമാസ്റ്റർ എന്തു സാധനമാണെന്ന് നിങ്ങൾ ആലോചിക്കണം രംഗനാഥ് ബാബൂ.

''ഖന്നാമാസ്റ്റർ വലിയ സൂത്രശാലിയാണ്. അന്ന് കോളേജിൽ അടിപിടിക്കുള്ള അവസരം സൃഷ്ടിച്ചതു കണ്ടില്ലേ? അയാൾക്കൊന്നും വന്നില്ല. കോളേജിന്റെ അന്തസ്സാണ് നഷ്ടപ്പെട്ടതു്.''

രംഗനാഥ് പറഞ്ഞു. ''രണ്ടുകൂട്ടരും വഴക്കുണ്ടാക്കിയെന്നാണല്ലോ ഞാൻ കേട്ടതു്.''

പ്രിൻസിപ്പൽ സാഹേബ് സന്യാസിമാരുടെ മാതിരി പറഞ്ഞു. ''നിങ്ങൾ കേട്ടാൽ എന്തുണ്ടാകാനാണ് രംഗനാഥ് ബാബൂ! കാര്യം ഇപ്പോൾ കോടതിയിലാണ്. മജിസ്ട്രേട്ട് മനസ്സിലാക്കിയതുപോലെ വിധി ഉണ്ടാകും.''

''എങ്കിലും കാര്യം വളരെ വഷളായി.''

"വഷളോ? വെള്ളത്തിൽ ചാടിച്ചാടകേണ്ടകാര്യമായിരുന്നു രംഗനാഥ് ബാബു. പക്ഷെ ആ ഖന്നാമാസ്റ്റർ അഭിമാനമുള്ള മനുഷ്യനല്ല. അയാളെ നമുക്ക് കല്ലുകെട്ടിത്താഴ്ത്തേണ്ടിവരും. അപ്പോഴും മുങ്ങും."

പ്രചരണവിഭാഗത്തിന്റെ നിസ്സംഗതയോടെ (ആരു വേണമെങ്കിൽ കേൾക്കട്ടെ കേൾക്കാതിരിക്കട്ടെ, പറയണമെന്നേ നമുക്കുള്ളു) അദ്ദേഹം പറഞ്ഞുകൊണ്ടേയിരുന്നു. പോലീസ് ബലമായി ഇരുകൂട്ടരുടേയും മേൽ 107—ന് കേസ്സെടുത്തിട്ടുണ്ട്. ഇതിനെ പോലീസിന്റെ ദുഷ്ടത്തരമെന്നേ പറയാനുള്ളു. തെമ്മാടിത്തം കാണിച്ചതു് ഖന്ന ആണ്. അടിപിടിക്ക് അയാളുടെ ചങ്ങാതി തയ്യാറായി. കേസ്സെടുത്തപ്പോഴും അവരുടെ പേരിലും എടുത്തു, ഞങ്ങളുടെ പേരിലും എടുത്തു. ഇരുട്ടു നഗരത്തിൽ കാട്ടുരാജാവു്. എന്നല്ലാതെ എന്തു പറയാൻ!

"ഇന്നലെയായിരുന്നു വാദം. രാജിയാകണമെന്നു ഞങ്ങളോടു പറഞ്ഞു. എന്തിനു രാജിയാകണമെന്നു ഞങ്ങളും ചോദിച്ചു. ഞങ്ങളെ നേരെയങ്ങു തൂക്കിക്കൊന്നോ. അപ്പോഴും വഴക്കെല്ലാം തീരും. ശിവപാൽഗഞ്ചിൽ ഒരു ഖന്ന ജീവിച്ചാൽ മതി. അയാളുടെ ഗുണ്ടകളും ജീവിച്ചോട്ടെ. പിന്നെ വഴക്കമില്ല, വയ്യാവേലിയുമില്ല.

"ഞങ്ങൾ മിണ്ടാതെ തിരിച്ചുപോന്നു. അവർ അവിടെ എഴുപത്തു പിള്ളേരേയുംകൂട്ടി 'പ്രിൻസിപ്പൽ മുർദാബാദ്'' എന്ന മുദ്രാവാക്യം വിളിപ്പിക്കാൻ തുടങ്ങി. പട്ടണത്തിലെ കച്ചേരി. നൂറുകണക്കിനു് നല്ലയാളുകൾ കൂടിയിട്ടുണ്ടായിരുന്നു. അവർ ചോദിക്കാൻ തുടങ്ങി ഇവരാരാണെന്നു്. അപ്പോഴും ഖന്ന തന്നെ പറഞ്ഞു, ഛംഗാമൽ കോളേജിലെ കുട്ടികളാണെന്നു്.

"നാണക്കേടു കാട്ടണമെങ്കിൽ ഇങ്ങിനെ വേണം.

"മനസ്സിലായോ രംഗനാഥ് ബാബൂ! ഇദ്ദേഹമാണ് താങ്കളുടെ ഖന്നാമാസ്റ്റർ. രുപ്പൻബാബുവിനോടു പറഞ്ഞേയ്ക്കൂ", അദ്ദേഹം സൂക്ഷിച്ചില്ലെങ്കിൽ എന്നെങ്കിലും കരയേണ്ടിവരും."

അവർ പോലീസ്സ്റ്റേഷനു് അടുത്തെത്തി. റാന്തലുകളും തൂക്കി അനേകം ശിപായിമാർ അങ്ങുമിങ്ങും ചുററിനടക്കുന്നു. കുറച്ചു പിള്ളേർ റോഡിൽനിന്നു് എന്തോ പാടുന്നു. സ്റ്റേഷനു സമീപമുള്ള ഇൻസ്പെക്ടറുടെ വീടിനുമുമ്പിൽ മൂന്നു ട്രക്ക് കിടപ്പുണ്ട്. അവയിൽ സാമാനം കയററുകയാണ്. ശിപായിമാ

ങ്ങടെ ഓട്ടത്തിൻെറയും ബഹളത്തിൻെറയും ഒച്ചക്കൂട്ടലിൻെറയും യഥാർത്ഥകാരണം ഇതായിരുന്നു.

പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "ഇൻസ്പെക്ടർ അവർകളെ വണ്ടികേററി എന്നാ തോന്നുന്നതു്."

ഇക്കാര്യം എല്ലാവർക്കുംമുമ്പെ പൂർണ്ണമായി മനസ്സിലാക്കാൻ കഴിഞ്ഞതു് അദ്ദേഹത്തിനാണെന്നു സ്പഷ്ടമായിരുന്നു. രംഗനാഥിൻെറ തോളംപിടിച്ചു കുലുക്കിയിട്ടു് അദ്ദേഹം ചിലച്ചു. "അതാണകാര്യം! ഈ പ്രദേശം നാറിപ്പോയിരുന്നു. ഇപ്പോൾ ശുദ്ധമായി."

രംഗനാഥ് അഭിപ്രായപ്പെട്ടു. "കാര്യം മനസ്സിലാകുന്നില്ല. ഇത്ര പെട്ടെന്നു് ഉത്തരവു് എങ്ങിനെവന്നു? ഉച്ചവരെ വിവരമൊന്നും ഇല്ലായിരുന്നല്ലോ."

പ്രിൻസിപ്പൽ സാഹേബ്ബിൻെറ പ്രസന്നത കണ്ടപ്പോഴേ കാര്യം മനസ്സിലായി. അദ്ദേഹം കൈ ഉയർത്തി പെട്ടെന്നു് പറന്നുയരുമെന്നും, അടുത്തുള്ള മരത്തിൻെറ ചില്ലയിലിരുന്നു വാനമ്പാടികണക്കെ പാടുമെന്നും തോന്നി. അദ്ദേഹം പറഞ്ഞു. "ബാബൂരംഗനാഥ്, ഇത്രനാളും നിങ്ങൾ അമ്മാവൻെറ കൂടെ താമസിച്ചിട്ടും അദ്ദേഹത്തെ മനസ്സിലാക്കിയില്ലേ. ഇതിനുമുമ്പിലത്തെ ഇൻസ്പെക്ടറെ അദ്ദേഹം പന്ത്രണ്ടുമണിക്കൂറിനകം ശിവപാൽഗഞ്ചിൽനിന്നു് ഓടിച്ചു. ഇദ്ദേഹത്തിനു് ഇരുപത്തിനാലുമണിക്കൂർ കിട്ടിയെന്നാണുതോന്നുന്നതു്."

അദ്ദേഹം മന്ത്രിക്കാൻ തുടങ്ങി. "വൈദ്യജിയെ കടത്തിവെട്ടാൻ ആർക്കെങ്കിലും കഴിയുമോ? ജോഗ്നാഥിനു് ജാമ്യം കൊടുക്കാതിരുന്ന ദിവസംതന്നെ ഞാൻ ഓർത്തതാണു് അയാളെ കെട്ടുകെട്ടിക്കാനുള്ള ദിവസം ആയി എന്നു്. അതോടൊപ്പം 107—നു് ഞങ്ങളുടെ മേലുള്ള കേസ്സും. എൻെറ കേസ് ചാർജ്ജ് ചെയ്യേണ്ട ആവശ്യം എന്തായിരുന്നു എന്നു് നിങ്ങൾതന്നെ ഒന്നു പറയൂ രംഗനാഥ്ബാബൂ. പക്ഷെ അദ്ദേഹത്തെ കാര്യം മനസ്സിലാക്കാൻ ആരുണ്ടു്? രാമാധീൻ അദ്ദേഹത്തിൻെറ തന്തയായിക്കഴിഞ്ഞിരുന്നു. അയാൾക്കു തോന്നിയപോലെ ഇൻസ്പെക്ടറെ ചുററിച്ചു. ഇപ്പോൾ കണ്ടില്ലേ, പത്തുദിവസം കഴിയുന്നതിനുമുമ്പു് കെട്ടുകെട്ടിയതു്."

പിള്ളേരുടെ കോറസ് പഴയപടി കേൾക്കാമായിരുന്നു. "ഇൻസ്പെക്ടർ അവർകൾ കെട്ടുകെട്ടിയേ, ഇൻസ്പെക്ടർ അവർകൾ കെട്ടുകെട്ടിയേ."

ടക്കിൽ സാമാനം കയററുന്നതുകാണാൻ അവർ അവിടെ

നിന്നു. ഒരു ട്രക്കിൽ മരംകൊണ്ടുണ്ടാക്കിയ ഏതാനും വലിയ കട്ടിലുകൾ ഉണ്ട്. ശേഷിച്ചസ്ഥാനത്ത്‌ഒരു മേൽത്തരം പശുവും അതിന്റെ കിടാവും ആണ്. അതുകണ്ട് പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "എരുമയെ കാണുന്നില്ല. ഫസ്റ്റ്ക്ലാസ് എരുമയാണ്. മുറാ!"

രംഗനാഥിനെ അദ്ദേഹം ധരിപ്പിച്ചു. "ഈ പശുവിനെ കൊടുത്തത് ടിക്കെത്ഗഞ്ചിലെ ഠാക്കൂരന്മാരാണ്. പതോഹ വിധവയുടെ ഗർഭക്കേസ്സിനു പ്രതിഫലം ഗോദാനം നടത്തി മോക്ഷംനേടി."

പ്രത്യേകം ആരോടെന്നില്ലാതെ പതുക്കെ ചോദിച്ചു. "എരുമ എവിടെപ്പോയി? കാണുന്നില്ലല്ലോ?"

ഇരുട്ടിൽ ആരോ മറുപടി പറഞ്ഞു. "വിററു."

"എവിടെ?"

"പട്ടണത്തിൽനിന്ന് ഒരാൾ വന്നിരുന്നു."

"എത്രയ്ക്ക്?"

"നൂറിന്. എന്താ നിങ്ങൾ വിചാരിച്ചത്? ആയിരത്തിനോ?"

"ഞങ്ങൾ ഇപ്പോഴും അതുതന്നെയാ വിചാരിക്കുന്നത്." പ്രിൻസിപ്പൽ സാഹേബ് സന്തോഷത്തോടെ പറഞ്ഞു. അദ്ദേഹം രംഗനാഥിന്റെ തോൾ പിടിച്ചുകുലുക്കി. ഈ കഥാകഥനത്തിന്റെ രസം അയാളും ആസ്വദിക്കണമെന്നായിരുന്നു അതിന്റെ സാരം.

ട്രക്കിനടുത്ത് കട്ടിലുകൾമാത്രം കിടന്നിരുന്നു. ഇൻസ്പെക്ടർക്ക് കട്ടിലിന്റെ കാര്യത്തിൽ വലിയ കമ്പമാണെന്ന് രംഗനാഥ് കേട്ടിട്ടുണ്ട്. അത് അദ്ദേഹം ഇന്നു കാണുകയും ചെയ്തു. ഭയങ്കരമായ കോലാഹലത്തോടും ഉത്സാഹത്തോടുംകൂടി ആ കട്ടിലുകൾ വണ്ടി കയററുകയാണ്. ചിലത് കയററി, ചിലത് കയററിക്കൊണ്ടിരിക്കുന്നു, ബാക്കി കയററുവാൻ പോകുകയാണ്. റോഡിൽ പാടിക്കൊണ്ടുനിന്ന പിള്ളേർ ഇരുട്ടായിരുന്നിട്ടും, സംഭവസ്ഥലത്ത് വട്ടമിട്ടുനിന്ന് കട്ടിലുകൾ കയററുന്നത് നോക്കുന്നു. ഒരു ശിപായി ട്രക്കിൽ കയറി, റാന്തൽ താഴെ തൂക്കി ചുമട്ടുകരെ ഉത്സാഹിപ്പിക്കുന്നു. പൊടുന്നനെ അയാൾ അലറി. "അയ്യോ, അതിന്റെ കാൽ ഒടിച്ചല്ലോ. ഞാൻ പറഞ്ഞില്ലേ അത് ഒടിഞ്ഞുപോകുമെന്ന്." അയാളുടെ വിളികേട്ടാൽ തോന്നും ഇക്കാലത്തെ ഭാരതീയ ജനാധിപത്യത്തിന്റെ ഏററവും വലിയ ആപത്ത് കട്ടിലിന്റെ കാൽ ഒടിയലാ

ണ്ടെന്നു്. രംഗനാഥും കട്ടിൽ കയററുന്നവരെ സമാധാനപ്പെടുത്തി ശാന്തസ്വരത്തിൽ പറഞ്ഞു. ''കാലും മററും ഒടിക്കാതെ ശ്രദ്ധിച്ചു കേററു്.''

രംഗനാഥിന്റെ വാക്കുകേട്ടു്, പ്രിൻസിപ്പൽ സ്ാഹേബ്് ഉച്ചത്തിൽ ചിരിച്ചു. ഒരു ശിപായി, കട്ടിൽ സംരക്ഷണജോലിക്കു് തടസ്സം നേരിടാത്തവിധം അയാഠം നിന്നിരുന്നിടത്തു നിന്നുതന്നെ പറഞ്ഞു. ''ആരു്? പ്രിൻസിപ്പൽ സാഹേബ്ബോ? ജയ്ഹിന്ദു് പ്രിൻസിപ്പൽ സാഹേബ്.''

''എന്താ സംഭവം സഹോദരാ? ജയ്ഹിന്ദു്. സ്ഥലംമാററം ആയോ?''

''അതേ പ്രിൻസിപ്പൽ സാഹേബ്. ഇൻസ്പെക്ടർ അവർകഠം ക്യാപ്ററൻ സാഹേബ്ബിനു് ഹർജി അയച്ചിരുന്നു. മകളുടെ പഠിത്തത്തിനുവേണ്ടിയാണു്. പട്ടണത്തിലേയ്ക്കു് സ്ഥലംമാററം വേണമെന്നു് ആഗ്രഹിച്ചു.''

''നമ്മുടെ കോളേജിൽ പഠിച്ചുകൂടെ? പട്ടണത്തിൽനിന്നു മോശമാണോ ശിവപാൽഗഞ്ചു്?''

''താങ്കളുടെ സ്കൂഠം ഹിന്ദുസ്ഥാനിസ്കൂളാണു്. ബേബിക്കു് യൂണിഫോറം ഉണ്ടാക്കിപ്പോയി. നീലയാണു്. അതിട്ടാൽ മദാമ്മക്കുട്ടിയാണെന്നേ തോന്നൂ.''

''സ്ഥലംമാറി പട്ടണത്തിൽ പോകുകയാണല്ലേ? വളരെ നന്നായി. ഈ പശുവിനെ എവിടെ നിർത്തും? പുല്ലു് എവിടുന്നു കിട്ടും? വാങ്ങും അല്ലേ?''

ശിപായി ശക്തി മുഴവൻ ഉപയോഗിച്ചു് ഒരു കട്ടിൽ പൊക്കി വച്ചു. ചുമച്ചുകൊണ്ടു പറഞ്ഞു. ''ഇല്ല. പശുവിനെ മിലിട്ടറി ഫാമിൽ നിർത്തും. ഇൻസ്പെക്ടർ അവർകളുടെ സഹോദരൻ അവിടെ ഉദ്യോഗസ്ഥനാണു്. ഇവിടെ പാവം പശുവിനു് എന്തുകിട്ടിയിരുന്നു. ഇപ്പോഠം തീററാനുള്ള സൗകര്യം ആയില്ലേ?''

ടക്കിന്റെ മുകളിലെ ശിപായിയുടെ ശ്രദ്ധമുഴവൻ കട്ടിൽ കാലിലായിരുന്നു. അയാഠം പല്ലിറുമ്മി. ''പതുക്കെ! എടോ പതുക്കെ! എടോ, എടോ ഇനിയൊന്നും ഒടിക്കരുതു്. ഒടിച്ചാലുണ്ടല്ലോ?''

ഇൻസ്പെക്ടർ അവർകളെ കാണാൻ വൈദ്യജി ഇപ്പോഠം വന്നിട്ടുണ്ടെന്നു് ആരോ പറഞ്ഞു. താൻ ഉള്ളപ്പോഠം സ്ഥലംമാററം എങ്ങിനെ നടന്നു എന്നു ചോദിക്കുകയാണു്. സ്ഥലംമാററം താൻ തടയും.

പ്രിൻസിപ്പൽ രംഗനാഥിനോടു പറഞ്ഞു. "നാളെ വെളുപ്പിനു് കോഴി കൂവുംമുമ്പു് ശിവപാൽഗഞ്ചു് വിടും."

കുറച്ചുനേരം അവർ സാമാനങ്ങൾ നോക്കിക്കൊണ്ടുനിന്നു. രംഗനാഥ് പറഞ്ഞു. "ഇൻസ്പെക്ടർ അവർകൾക്ക് കട്ടിൽ വലിയ കമ്പമാണ്."

"പോക്കററിൽ വരുന്ന എല്ലാററിനോടും കമ്പമാണ്." പെട്ടെന്നു് അദ്ദേഹം ട്രക്കിന്റെ മുകളിൽ കയറുന്ന ശിപായിയോടായി പറഞ്ഞു. "ഏയ് സഹോദരാ, ആ കാൽ ഒടിഞ്ഞ കട്ടിൽ ഉപേക്ഷിച്ചിട്ടു പോകരുതോ! അതു ലേലം ചെയ്യുമെങ്കിൽ ഞാൻ എടുത്തുകൊള്ളാം."

ശിപായി പറഞ്ഞു. "അങ്ങു് ഇത്രവലിയ ആളായിട്ടു് ഇത്ര കൊച്ചുകാര്യം പറയുന്നോ? വേണമെങ്കിൽ ട്രക്കമുഴുവൻ കൊണ്ടുപോകൂ. പറയൂ. ഇപ്പോൾ തരാം."

"ഹെ,ഹെ,ഹെ. ട്രക്ക വാങ്ങിയിട്ടു് ഞാനെന്തു ചെയ്യും? വെറും സ്കൂൾമാസ്റ്ററല്ലേ." പിന്നെ ഒച്ചമാററി പതിവല്ലാത്ത രീതിയിൽ പറഞ്ഞു. "ഇൻസ്പെക്ടർ അവർകൾ വീട്ടിൽതന്നെയുണ്ടു്. അല്ലേ? വൈദ്യജിയും ഉണ്ടോ? എങ്കിൽ പോകാം രംഗനാഥ്ബാബൂ. ഇൻസ്പെക്ടർ അവർകൾക്ക് സലാം പറയാം. പാവം നല്ല മനുഷ്യനായിരുന്നു. ഒരുത്തരേയും സങ്കടപ്പെടുത്തീട്ടില്ല. ആരോടും ഒന്നും വാങ്ങിയിട്ടുമില്ല. ദൈവംകൊടുത്തതു് കണ്ണടച്ചു വാങ്ങി."

"യഥാർത്ഥത്തിൽ നല്ല മനുഷ്യനായിരുന്നു. പക്ഷെ അക്കഥ കഴിഞ്ഞു." രംഗനാഥ് വിചാരിച്ചു.

# 19

ചാമർ ജാതിക്കാരുടെയും ഉന്നതജാതിക്കാരുടെയും തെരുവുകൾക്കിടയ്ക്കു പണിഞ്ഞിട്ടുള്ള ഗാന്ധിമണ്ഡപത്തിൽ ഇപ്പോൾ മേയുന്നതു് പട്ടിയല്ല, മനുഷ്യരാണ്. തെരഞ്ഞെടുപ്പിനുമുമ്പു് രാമാധീന്റെ സഹോദരൻ അവിടം നന്നാക്കി. നിയമത്തിലുള്ളതുകൊണ്ടോ, എന്തോ വലിയ നേതാക്കന്മാർ തെരഞ്ഞെടുപ്പിനു് ഏതാനും മാസംമുമ്പു് നിയോജകമണ്ഡലം ഉദ്ധരിക്കുക പതിവാണ്. പുതിയ പാലം പണിയിക്കുകയോ, റോഡുണ്ടാക്കുകയോ, ഏതാനും പാവങ്ങൾക്ക് ആഹാരവും കമ്പിളിയും

നൽകുകയോ ചെയ്യും. ഈ സമ്പ്രദായം അനുസരിച്ച് രാമാധീൻെറ സഹോദരൻ മണ്ഡപത്തിൻെറ സമീപമുള്ള പ്രകൃതിക്ക മാററംവരുത്തി.

അവിടെ പൊക്കവും വണ്ണവും ഒത്ത ഒരു വേപ്പമരം ഉണ്ടായിരുന്നു. വലിയ ബുദ്ധിജീവികളെപ്പോലെ അതിൻെറ കൈകൾ വളരെ വിസ്തൃതിയിൽ വ്യാപിച്ചിരുന്നു എങ്കിലും തടിക്ക് കേടുണ്ടായിരുന്നു. രാമാധീൻെറ സഹോദരൻ അതിനുകീഴിൽ ഒരു കിണർ കുഴിപ്പിച്ചു. നേരത്തേതന്നെ ഒരു കിണർ അവിടെ ഉണ്ടായിരുന്നു. അദ്ദേഹം അതിൻെറ ജീർണ്ണോദ്ധാരണം മാത്രമേ ചെയ്തുള്ളു. കാലസ്ഥിതി അനുസരിച്ച്, സർക്കാർ രേഖകളിൽ കിണർ പുത്തനായി കുഴിപ്പിച്ചെന്നു് ചേർപ്പിച്ചു. അങ്ങിനെ അതു് നല്ല സഹായധനം വസൂൽചെയ്യുന്നതിനുള്ള നൈതികവും, രാഷ്ട്രീയവും ആയ ഉപായമായി. ആദ്യമൊക്കെ ആ കിണർ, വർഷകാലത്തു് പൊക്കപ്രദേശങ്ങളിലെ വെള്ളം ആകർഷിച്ച് വെള്ളപ്പൊക്കം തടഞ്ഞിരുന്നു. ഇപ്പോൾ ഇതിൻെറചുററും ഒരു തറകെട്ടി. ഏതോ പഞ്ചവത്സരപദ്ധതിയുമായി ഈ കാര്യപരിപാടിക്ക് ബന്ധം ഉണ്ടെന്നു സ്പഷ്ടം. ഈ വസ്തുത കുറേക്കൂടി സ്പഷ്ടമാക്കുന്നതിനു് കിണററിൻെറ രണ്ടു ഭാഗത്തും ഓരോ സ്തംഭം പണിതുയർത്തിയിരിക്കുന്നു. അവയിലൊന്നിൽ, ഈവിധം കല്ലിൽ കൊത്തിവെച്ചിട്ടുണ്ടു്. "മൂന്നാം പഞ്ചവത്സരപദ്ധതി. ശിവപാൽഗഞ്ചു് ഗ്രാമസഭ. ഈ കിണററിൻെറ ശിലാസ്ഥാപനം മൃഗഡോക്ടർ ശ്രീ ഝാവുലാൽ നിർവ്വഹിച്ചു. അദ്ധ്യക്ഷൻ ശ്രീ ജഗദംബാ പ്രസാദ്."

ചുററും തറകെട്ടിയതുകൊണ്ടു് പുറത്തെ വെള്ളം അകത്തുപോകുന്നതിനുപകരം അകത്തെവെള്ളം പുറത്തുവരികയാണു ചെയ്യുന്നതു്. ശീതള—മന്ദ—സുഗന്ധത്തിലാണു് ഈ വെള്ളത്തിൻെറ അന്ത്യഗതി. വളരെവലിയ ഒരു ഓട കെട്ടിയിട്ടു്, ഗ്രാമവാസികൾക്കു് അതു് സൂചനനൽകി. "നിങ്ങൾക്കു് വിരയുടെ ഉപദ്രവം അനുഭവപ്പെട്ടിട്ടുണ്ടെങ്കിൽ അതുപേക്ഷിച്ചിട്ടു്, മലമ്പനിയുടെയും, മന്തിൻെറയും അനുഭവജ്ഞാനം സമ്പാദിക്കുവാൻ ഇതാ ഇങ്ങോട്ടുപോരൂ."

കിണററിൻെറ ജീർണ്ണോദ്ധാരണത്തോടൊപ്പം ഗാന്ധിമണ്ഡപത്തിൻെറ അഭ്യുദയത്തിലും ശ്രദ്ധപതിഞ്ഞു. കുറെ പുതിയ ഇഷ്ടിക വച്ചുകെട്ടി. ഒരു കോൺട്രാക്ടറാണു് സിമൻറു പൂശിയതു്. പതിനഞ്ചുദിവസം കഴിഞ്ഞിട്ടും അതു് ഇളകിപ്പോയിട്ടില്ല. ഇപ്പോൾ മണ്ഡപം മുമ്പത്തെ അപേക്ഷിച്ച് കൂടുതൽ

ആകർഷകമായിട്ടുണ്ടു്. കോളേജിലെ തൊഴിലില്ലാത്ത കുട്ടികഠം ചിലപ്പോഠം അവിടിരുന്നു് ചൂതുകളിക്കും. സന്ധ്യയ്ക്കു് ബദ്രിഫയൽമാൻെറ കളരിയിലെ ഗുസ്തിക്കാരും അവിടെവരും. ഹാവഭാവങ്ങഠം കണ്ടാൽതോന്നും, അവർ അവിടെ വരുന്നതിൻെറ ഉദ്ദേശം, മണ്ഡപത്തിലിരുന്നു് ശരീരത്തിലെ ചെളി ചുരണ്ടിക്കളയുകമാത്രമാണെന്നു്.

ഇന്നു തെരഞ്ഞെടുപ്പാണു്. കോളേജിനു് അവധി. തെരഞ്ഞെടുപ്പു് മററെവിടെയോ ആണു്. അതു് ചാമർമാരുടെ തെരുവിൽ നിന്നും അകലത്തായിരിക്കണമെന്നു തീർച്ച. എങ്കിലും ഗാന്ധിമണ്ഡപത്തിൽ സാമാന്യം ആഠംക്കൂട്ടമുണ്ടു്. എല്ലാത്തരത്തിലുംപെട്ട ജനങ്ങഠം ഐകമത്യത്തോടെ ഒന്നിച്ചു കൂടണമെന്നായിരുന്നല്ലോ ഗാന്ധിജിയുടെ ആഗ്രഹം. ചൂതുകളിക്കാർ ചീട്ടു് പോക്കററിൽ തിരുകിയിരുന്നു. കളരിയിലെ ഗുസ്തിക്കാർ ഗുസ്തിപിടിക്കാതെ, മണ്ണുതേയ്ക്കാതെ, നല്ല എണ്ണമാത്രം പുരട്ടി തങ്ങളുടെ കീർത്തിസൗഗന്ധം ദിഗന്തങ്ങളിൽ പരത്തിക്കൊണ്ടിരുന്നു.

ക്ഷീണിച്ചുതളർന്നാണു് രൂപ്പൻബാബുവിൻെറ നടപ്പു്. മുഖത്തു് പതിവുപോലുള്ള ഉത്സാഹമോ കൗശലമോ കാണാനില്ല. അദ്ദേഹം ഗാന്ധിമണ്ഡപത്തിനടുത്തെത്തിയപ്പോഠം, ഒരു പുതിയ ഫയൽമാൻ കണ്ണെറിഞ്ഞിട്ടുചോദിച്ചു. ''ബാബൂ, എന്തുണ്ടു വിശേഷം?''

മറുപടി പറഞ്ഞപ്പോഠം, രൂപ്പൻബാബു അങ്ങോട്ടുകണ്ണയച്ചില്ല. ഇത്രമാത്രം പറഞ്ഞു. ''പറയൂ, രാജാ നിങ്ങഠംക്കെങ്ങിനെയുണ്ടു്?'' തലയാട്ടിക്കൊണ്ടു് അദ്ദേഹം സൂചിപ്പിച്ചു. ''നിങ്ങഠം ആഹ്ലാദിച്ചുകൊള്ളൂ; നമ്മളില്ല. നമ്മുടെ മൂഡ്മോശം.'' കറുത്ത കണ്ണാടിവച്ചു്, നിറമുള്ള ഉറുമാൽ ദേഹത്തുചുററി, മന്ദമന്ദം അദ്ദേഹം വന്നു. പിന്നെ മണ്ഡപത്തിൽ പെട്ടെന്നിരുന്നു. കുറച്ചുനേരത്തേയ്ക്കു് അവിടെ ഉണ്ടായിരുന്ന സജ്ജനങ്ങഠംക്കിടയിൽ ശാന്തി പരന്നു.

ഫയൽമാൻ ചെറുക്കൻ വെറുതെ കൈപരത്തി നീട്ടിയിട്ടു മുട്ടുമടക്കി. മുട്ടിൻെറ മുകളിലായി എലിയുടെ മാതിരി പേശി മുഴച്ചുവന്നു. അവൻ അതു് സന്തോഷത്തോടെ പല പ്രാവശ്യം നോക്കിക്കൊണ്ടു് രൂപ്പൻബാബുവിൻെറ അടുത്തുവന്നിരുന്നു്,

അദ്ദേഹത്തിന്റെ മുതുക തടവിക്കൊണ്ടു പറഞ്ഞു. "എന്തുണ്ടു
വിശേഷം ബാബു? ഇന്നു നിറം മങ്ങിയിരിക്കുന്നല്ലോ?"
ചങ്ങാതി അടുത്തിരിക്കുന്നതിലും, അയാളുടെ സംഭാഷണ
ത്തിലും റുപ്പൻബാബു ശ്രദ്ധിച്ചില്ല. മിണ്ടാതിരുന്നു. ഒരു
കോളേജു കുട്ടി പറഞ്ഞു. "ഗുരോ, ഞങ്ങൾ എന്തെങ്കിലും
ചെയ്യണമെന്നു് നിങ്ങൾ ആവശ്യപ്പെട്ടില്ലല്ലോ. തെരഞ്ഞെടു
പ്പിൽ രാമാധീന്റെ ഭാഗത്തു കാണുന്ന ചൂടു് സനീചറിന്റെ
ഭാഗത്തു കാണുന്നില്ല."
റുപ്പൻബാബു അർത്ഥഗർഭമായി മറുപടി പറഞ്ഞു. "മറു
പക്ഷത്തു് തണുപ്പോ, ചൂടോ ഉണ്ടായില്ല. തെരഞ്ഞെടുപ്പിന്റെ
ഫലം ഇപ്പോഴേ പറയാം. സനീചർ ജയിച്ചുകഴിഞ്ഞു."
ഫയൽമാൻ ചെറുക്കനും കോളേജു് കുട്ടികളും ഒച്ചയിട്ടു. എല്ലാ
ഭാഗത്തുനിന്നും ചോദ്യമായി. "എങ്ങിനെ? എങ്ങിനെ?
സനീചർ എങ്ങിനെ ജയിച്ചു?"
കണ്ണെറിഞ്ഞിട്ടു് റുപ്പൻബാബുവിന്റെ കൂട്ടുകാരൻ ചോദിച്ചു.
"പറയൂ ഫയൽമാൻ, സനീചർ എങ്ങിനെയാണു ജയിച്ചതു്?"
"മഹിപാൽ പുരത്തിലെ സൂത്രം കൊണ്ടു്" എന്നു് തളർന്ന
സ്വരത്തിൽ റുപ്പൻബാബു പറഞ്ഞു.

തെരഞ്ഞെടുപ്പു ജയിക്കാൻ മൂന്നു സൂത്രപ്പണികളുണ്ടു്. ഒന്നു
രാം നഗരിലേതു്; രണ്ടാമത്തേതു് നേവാദായിലേതു്; മൂന്നാമ
ത്തേതു് മഹിപാൽ പുരത്തിലേതു്.
ഗ്രാമസഭാ തെരഞ്ഞെടുപ്പിനു് രാം നഗറിൽ രണ്ടു സ്ഥാനാ
ർത്ഥികൾ ഉണ്ടായിരുന്നു. രിപുദമനസിംഹനും, ശത്രുഘ്നസിം
ഹനും. രണ്ടുപേരും ഒരേ ജാതിക്കാർ. അതിനാൽ ജാതിയുടെ
പേരിൽ വോട്ടു വിഭജിക്കാൻ പററിയില്ല. ഠാക്കുരന്മാർ ധർമ്മ
സങ്കടത്തിലായി. അയാളും ഠാക്കുർ, ഇയാളും ഠാക്കുർ; വോട്ടു്
ആർക്ക നൽകും, ആർക്ക നൽകാതിരിക്കും. ഠാക്കുർ അല്ലാത്ത
വരും ഇങ്ങിനെ വിചാരിച്ചു. "രണ്ടു പേരും നമ്മുടെ ജാതി
ക്കാരല്ല. അതിനാൽ ഇവർക്കു് വോട്ടു കൊടുത്താൽ എന്തു്;
കൊടുത്തില്ലെങ്കിൽ എന്തു്?" കുറച്ചു കഴിഞ്ഞപ്പോൾ രിപുദമന
സിംഹന്റേയും ശത്രുഘ്നസിംഹന്റേയും ഉദ്ദേശം ഒന്നുതന്നെ
യാണെന്നു് വാർത്തവന്നു. അതായതു് സിംഹം ഇരയെ തിന്നു
മെന്നു്. തുടന്നു് ആരും സഭാപതി ആകണ്ട, എന്നു് ഗ്രാമ
വാസികൾ തീരുമാനിച്ചു. അതുകൊണ്ടു നമുക്കെന്തു ദോഷം?

അവർ പരസ്പരം തിന്നോട്ടെ.

തെരഞ്ഞെടുപ്പിനു് അഞ്ചുദിവസം മുമ്പുവരെ ഈ വിധത്തി ലുള്ള അനാസ്ഥയായിരുന്നു. സ്ഥാനാൎത്ഥികഠം വോട്ടു ചോദി ക്കാൻ ചെന്നാൽ, ആളുകഠം രണ്ടു പേരോടും അധികമൊന്നും പറയുകയില്ല. "വോട്ടു് ഞങ്ങഠംക്കു് ഉപ്പിലിടാനാണോ? എത്ര വേണമെന്നു പറഞ്ഞാൽ അത്രയും വോട്ടുതരാം."

തങ്ങഠംക്കു് ആരും വോട്ടുതരികയില്ലെന്നു് രണ്ടു സ്ഥാനാൎത്ഥി കളും വിചാരിച്ചു. പരിഭ്രാന്തരായ അവർ, ജനാധിപത്യത്തെ ചൊല്ലി മുറവിളി ആരംഭിച്ചു. അവർ വോട്ടിൻെറ വില ജന ങ്ങളെ ധരിപ്പിക്കാൻ തുടങ്ങി. നിങ്ങഠം നിങ്ങളുടെ വിലയേ റിയ വോട്ടു് അർഹിക്കാത്ത ആൾക്കെങ്കിലും നൽകിയാൽ ജനാധി പത്യം അപകടത്തിലാകും, ആളുകഠംക്കു് ഇതു മനസ്സിലായില്ല. മനസ്സിലാക്കിയവർ ഇത്രയും മാത്രം പറഞ്ഞു. അർഹിക്കാത്ത വൎക്കു് വോട്ടു നൽകിയതുകൊണ്ടു് ജനാധിപത്യത്തിനു് ആപ ത്തൊന്നും സംഭവിക്കുകയില്ല. നിങ്ങഠംക്കു് വോട്ടു ചെയ്യുവാൻ കഴിയുമോ. ജനാധിപത്യത്തിനു് അത്രയും മതി. അർഹി ക്കാത്തവനായാൽ തന്നെ എന്തു്? രാജ്യമെങ്ങും എന്താണു നട ക്കുന്നതെന്നു് നിങ്ങഠംക്കു കണ്ടുകൂടെ............

ഇങ്ങിനെ പറയുന്ന രണ്ടു കൂട്ടരും ഒന്നുതന്നെയായിരുന്നു. ജനാധിപത്യം നിരൎത്ഥകമാക്കാൻ ഇതുമതിയല്ലോ. അതിനാൽ രണ്ടു സ്ഥാനാൎത്ഥികളും പ്രചരണ രീതി മാററി. അവർ പ്രധാനൻെറ കാര്യം ചൂണ്ടിക്കാണിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു. തരിശുഭൂമി മുഴവൻ മുററുള്ളവൎക്കുകൊടുക്കാൻ അയാഠംക്കുകഴിയും. ആളുകഠം കൈവശപ്പെടുത്തി വച്ചിരിക്കുന്ന തരിശു സ്ഥലത്തു് പ്രവേശിപ്പിക്കാതിരിക്കാനും അയാഠംക്കു കഴിയും.

കർഷകൎക്കു് ഭൂമി എത്രമാത്രം പ്രിയംകരമാണെന്നു് 'ഗോദാൻ' വായിച്ചിട്ടുള്ളവൎക്കും 'ദോബീഗാ സെമീൻ' പോ ലുള്ള സിനിമ കണ്ടിട്ടുള്ളവൎക്കും നേരത്തെതന്നെ അറിയാം. ഇതു മാത്രമല്ല, അവനു് തൻെറ ഭൂമിയെക്കാഠം, പ്രിയതരമാണു് അന്യൻെറ ഭൂമി. അവസരം കിട്ടിയാൽ അയൽക്കാരൻെറ വയൽ കൈവശപ്പെടുത്താൻ ആഗ്രഹിക്കുകയും ചെയ്യുന്നു. ഇതിൻെറ പിന്നിലുള്ളതു് സാമ്രാജ്യമോഹമല്ല; പിന്നെയോ സഹജ സ്നേഹമാകുന്നു. ആ സ്നേഹത്താൽ അവൻ തൻെറ വര മ്പിൽ ഇരിക്കുകയും, മററുള്ളവരുടെ വയലിൽ കാലിയെ മേയ്ക്കു കയും ചെയ്യുന്നു. ധാന്യം എടുക്കണമെങ്കിൽ തൻെറ വയൽ വിട്ടിട്ടു്, സമീപമുള്ള വയലിൽ നിന്നെടുക്കുന്നു. എന്നിട്ടു

പറയും, ദാ, നോക്കൂ, എന്റെ വയലിൽ കള്ളക്കൊയ്ത്തു നട ന്നിരിക്കുന്നു. അയാാം നണ പറഞ്ഞതല്ല. അയാാം പാർശ്വ ത്തിലുള്ള വയലിൽ നിന്നു വിളവു് കാണാതെടുക്കുന്നതുപോലെ അയൽ വയലുകാർ അയാളുടെ വയലിൽ നിന്നും വിളവു് എടു ത്തിട്ടുണ്ടു്. അന്യരുടെ സ്വത്തിനുള്ള മോഹം എല്ലാവരുടെയും മനസ്സിൽ സഹജം തന്നെ.

ഇക്കാര്യങ്ങാം 'ഗോദാനി'ൽ അത്ര വ്യക്തമായി പറഞ്ഞി ട്ടില്ല. ബോംബേ ചലച്ചിത്രങ്ങളിലും—കിഷൻ ചന്ദറേയും ക്വാജ അഹമ്മദ് അബ്ബാസിനേയും പേടിച്ചിട്ടോ, അഥവാ പുരോഗമനത്തിന്റെ ആവേശത്തിൽ അൻപതു ശതമാനവും അന്ധരായിത്തീരുകയാലോ അല്ലെങ്കിൽ കേവലം അറിവി ല്ലായ്മകൊണ്ടോ ആകാം—ഇതു വ്യക്തമായി കാണിച്ചിട്ടില്ല. 'ശുദ്ധീകരണത്തിന്റെ ചുമതല കലാകാരനുള്ളതല്ല' എന്നു പറഞ്ഞു് അവരും ഒഴിഞ്ഞുമാറിയിരിക്കുകയാണു്.

ഭൂമി എടുക്കുന്നതും കൊടുക്കുന്നതുമായി ഗ്രാമപ്പഞ്ചായത്തുകാം ബന്ധപ്പെട്ടിരിക്കുന്നു എന്നും, അയൽക്കാരന്റെ ഭൂമി തന്റേ താക്കാൻ തന്ത്രം ലം സാധിക്കുമെന്നും, ഏതെങ്കിലും കർഷകൻ അവകാശികളില്ലാതെ മരിച്ചുപോയാൽ സ്വയം അവകാശിക ളായി പ്രഖ്യാപിച്ചു പട്ടാഭിഷേകം നടത്താമെന്നും ഗ്രാമവാസി കാംക്ക മനസ്സിലായപ്പോാം കർഷകരുടെ സഹജമായ സ്നേഹ ഭാവന വികസിതമായി. വോട്ടർമാരുടെ ഭൂസ്നേഹം ഗ്രാമപ്പ ഞ്ചായത്തുകളുടെ നേക്കും, ഗ്രാമപ്പഞ്ചായത്തുകളോടുള്ള സ്നേഹം പ്രധാൻസ്ഥാനാർത്ഥികളുടെ നേക്കും അവരെ പിടിച്ചുന്തി. അവരുടെ മസ്തിഷ്കം പെട്ടെന്നു് സക്രിയമായിത്തീന്നു. അതേ ത്തുടന്നു്, ചൈനീസ് ആക്രമണം ഉണ്ടായ അവസരത്തിൽ ആചാര്യകൃപലാനി, മുഴുവൻ രാജ്യത്തിന്റെയും മുമ്പാകെ സൃഷ്ടിച്ചു നൽകിയ ആ മാനസിക പ്രശ്നം അവരുടെ മുമ്പാകെ ഉയന്നുവന്നു. നിഷ്പക്ഷമായി നിൽക്കുന്നതു് തികച്ചും വിഫല മാണെന്നും, അതു് ദൗർബല്യമാണെന്നും, ഹാനികരവുമാ ണെന്നും, സമാധാനം വേണമെങ്കിൽ രിപുദമനന്റേയോ ശത്രു ഘ്നന്റേയോ ആരുടെയെങ്കിലും ഭാഗത്തുചേരണമെന്നും, അത്യ ധികമായ നിഷ്പക്ഷതപാടില്ലെന്നും, അങ്ങിനെ ചെയ്യില്ലെ ങ്കിൽ രണ്ടുഭാഗത്തുനിന്നുമുള്ള തല്ലുകൊണ്ടു് ഓടേണ്ടിവരുമെന്നും അവർ ചിന്തിച്ചു.

അന്താരാഷ്ട്രീയ മണ്ഡലത്തിൽ നിഷ്പക്ഷതാപ്രശ്നത്തെ നാം അരികുപററി ഒഴിഞ്ഞുമാറി പരിഹരിച്ചിട്ടുണ്ടു്. എന്തെന്നാൽ

പല പ്രശ്നങ്ങൾക്കും ഇപ്രകാരം പരിഹാരം കണ്ടിട്ടുള്ളവരാണ നാം. എന്നാൽ, സ്വന്തം നന്മതിന്മകൾ നല്ലവണ്ണം അറിയാവു ന്നവരാണ് തങ്ങളെന്ന അഹങ്കാരം രാം നഗർ നിവാസികൾക്കു ണ്ടായിരുന്നു. അതിനാൽ ഈ പ്രശ്നത്തിൽ ഒഴിഞ്ഞുമാറുന്നതു ശരിയല്ലെന്നു് അവർ വിചാരിച്ചു. കാണെക്കാണെ ഗ്രാമം രണ്ടു ചേരിയായി. ഗ്രാമത്തിലെ തരിശു സ്ഥലങ്ങൾ രിപുദ മനന്റെ കൈകളിൽ ഏല്പിച്ചുകൊടുക്കുവാൻ സമ്മതമുള്ളവരാ യിരുന്നു ഒരുകൂട്ടർ. ഇതിനുള്ള വൈദഗ്ധ്യം കൂടുതലുള്ളതു് ശത്രുഘ്നസിംഹനാണെന്നു കരുതുന്നവരായിരുന്നു രണ്ടാമത്തെ കൂട്ടർ.

തെരഞ്ഞെടുപ്പിനു രണ്ടു ദിവസം മുമ്പു് ഇരുഭാഗത്തുള്ളവരും ഈ വഴിക്കു് വേണ്ടത്ര ഏർപ്പാടുകൾ ഉണ്ടാക്കി. ആളുകൾ ഇൻകിലാബ് സിന്ദാബാദ് വിളിച്ചലറി. അന്യോന്യം അമ്മ പെങ്ങന്മാർക്കു് പറഞ്ഞു; വടികൾക്കു് എണ്ണ പുരട്ടി; കുന്തങ്ങളിൽ എണ്ണ പുരട്ടി അവ വടികളിൽ പിടിപ്പിച്ചു. ജീവൻ ഉള്ളംകൈയിൽ പിടിച്ചുകൊണ്ടു് അതിൽത്തന്നെ കഞ്ചാവുചിലുമ്പും വച്ചു. ഇത്രയൊക്കെ ഒരുക്കിക്കഴിഞ്ഞു് രിപുദമൻ സിംഗ്, അനുജൻ സവ്വദമനെ വിളിച്ചുപറഞ്ഞു. ''അനിയാ, ഈ യുദ്ധത്തിൽ ഞാൻ മരിച്ചുപോകുകയും, എന്റെ പോക്കിൽ ഇരുപത്തിയഞ്ചു പേരുടെ ജീവൻ കൂടി ഞാൻ കൊണ്ടുപോകുകയും ചെയ്താൽ നീ എന്തു ചെയ്യും?''

സവ്വദമൻ വക്കീൽ പരീക്ഷ പാസ്സായിട്ടുണ്ടു്. ഒരു കാലത്തു്, വലിയ വലിയ വക്കീൽ 'ബാരിസ്റ്റർ'മാർ, വക്കീൽ പണി വലിച്ചെറിഞ്ഞു്, രാഷ്ട്രീയരംഗത്തു വന്നതുപോലെ, അദ്ദേ ഹവും കഴിഞ്ഞ നാലുവർഷമായി വക്കീൽ പണി ഉപേക്ഷിച്ചു്, സ്ഥലത്തെ രാഷ്ട്രീയത്തിൽ ചാടി വീണിരിക്കുകയാണു്. വ്യത്യാസം ഇത്രമാത്രമേ ഉള്ളു. സ്വാതന്ത്ര്യം സമ്പാദിക്കുന്ന തിനുവേണ്ടി രാഷ്ട്രീയത്തിലേയ്ക്കു കടന്നുവന്ന അനേകം വക്കീല ന്മാരെപ്പററി, അവർക്കു ലഭിച്ചുപോന്ന വരുമാനത്തിന്റെ അടി സ്ഥാനത്തിലുള്ള അറിവു്, ആളുകൾക്കു് ഉണ്ടായിരുന്നില്ല. എന്നാൽ സവ്വദമന്റെ വരുമാനം എന്തെന്നു് എല്ലാവർക്കും അറിയാം. എല്ലാവരും അദ്ദേഹത്തിന്റെ വരുമാനത്താൽ സ്വാധീനിക്കപ്പെട്ടു. പത്തു ഗ്യാസ് ലൈററുകൾ അദ്ദേഹത്തി നുണ്ടു്. വിവാഹങ്ങൾക്കു് അവ വാടകയ്ക്കു് കൊടുക്കും. രണ്ടു തോക്കും അദ്ദേഹത്തിനുണ്ടു്. കൊള്ളക്കാലത്തു് അവയും വാട കയ്ക്കുകൊടുക്കും. ഈ ആദായം കൊണ്ടു് ഗ്രാമത്തിലെ രാഷ്ട്രീയ

കാര്യങ്ങൾ അന്തസ്സായി നടത്തിക്കൊണ്ടു പോകാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഗ്യാസ് ലൈററുകളും തോക്കുകളും വളരെ അകലെ വരെ ചെന്നെത്തി. അദ്ദേഹത്തിൻെറ സാമൂഹ്യ സമ്പർക്കം എത്രത്തോളം വ്യാപകവും ഗാഢവും ആണെന്നറിവില്ല. എങ്കിലും സംസാരിക്കാനുള്ള കഴിവും ആത്മവിശ്വാസവും അദ്ദേഹത്തിനു് സിദ്ധിച്ചിരുന്നു.

സർവ്വദമൻ ജ്യേഷ്ഠനു് ഉചിതമായ മറുപടി നൽകി. അദ്ദേഹം പറഞ്ഞു. ‘‘ചേട്ടാ, ഈ സമരത്തിൽ അങ്ങും അങ്ങയുടെ ഇരുപത്തിയഞ്ചു് ആളുകളും മരിച്ചുപോയാൽ, മറുപുറത്തു് ശത്രുഘ്ന സിംഗും അയാളുടെ ഇരുപത്തിയഞ്ചു് ആളുകളും മരിക്കും. പോരേ? പോരെങ്കിൽ പറയൂ. പറയുന്നപോലെ ചെയ്യാം.’’

ഇതുകേട്ടു്, രിപുദമൻ സർവ്വദമനെ കെട്ടിപ്പിടിച്ചു് കരയാൻ തുടങ്ങി. എന്നാൽ അയാൾ സിനിമാനടനോ, രാഷ്ട്രീയ നേതാവോ അല്ലാതിരുന്നതിനാൽ ആഗ്രഹിച്ചപോലെ കരയാൻ കഴിഞ്ഞില്ല. അഭ്യാസക്കുറവിനാൽ, രിപുദമൻെറ യത്നം വിഫലമായി എന്നു ചുരുക്കം. സർവ്വദമൻ അദ്ദേഹത്തെ സാവകാശത്തിൽ വേർപെടുത്തിയിട്ടു്, ഇങ്ങിനെ പറഞ്ഞു. ‘‘കളയൂ. ഇരുപത്തിയഞ്ചിനു് ഇരുപത്തിയഞ്ചു് എന്ന കണക്കു് ശരിയാകുന്നില്ലെങ്കിൽ എന്തു ചെയ്യണം?’’

രിപുദമൻ പറഞ്ഞു. ‘‘അതിനുശേഷം വീണ്ടും തെരഞ്ഞെടുപ്പു നടക്കുകയും നീ പ്രധാൻ ആകാൻ ആഗ്രഹിക്കുകയും ചെയ്യുന്നെങ്കിൽ എന്തായിരിക്കും സ്ഥിതി?’’

സർവ്വദമൻ കടലാസ്സും പെൻസിലും കൊണ്ടുവന്നു്, കണക്കു കൂട്ടിനോക്കിയിട്ടു പറഞ്ഞു. ‘‘ചേട്ടാ, നിങ്ങളും ശത്രുഘ്ന സിംഗും നിങ്ങൾ രണ്ടു കൂട്ടരുടേയും ഇരുപത്തിയഞ്ചു് ആളുകളോടൊപ്പം മരിച്ചുപോയാൽ, എൻെറ ഭാഗത്തുള്ള ആക്കെങ്കിലും മറുവശത്തുള്ള ഏതെങ്കിലും ആളെക്കാൾ ഇരുപത്തിയഞ്ചു വോട്ടു് അധികം കിട്ടും. എന്തെന്നാൽ, മറുഭാഗത്തു് മരിക്കാനുണ്ടാകുന്നതു് ഏററവും കൂടിയതു് ഇരുപത്തിയഞ്ചു് ആളുകളാണു്. അതേ സമയം നമ്മുടെ ഭാഗത്തു് നാല്പതിലേറെ ആളുകളുണ്ടു്. അവരുടെ 25 ആളുകൾ മരിച്ചുപോയാൽ അവരുടെ തെരുവിലുള്ളവരൊക്കെ ചത്തു എന്നു കൂട്ടിക്കൊള്ളൂ. നമ്മുടെ ഇരുപത്തിയഞ്ചാളുകൾ മരിച്ചാലും, നമ്മുടെ ഭാഗത്തു് ബാക്കി പതിനഞ്ചു പേരുണ്ടാകും.’’

തെരഞ്ഞെടുപ്പിനു മൂന്നു ദിവസം മുമ്പു്, രിപുദമൻ ശത്രുഘ്ന സിംഹനെതിരായി സബ്ഡിവിഷണൽ മജിസ്ട്രേട്ടു കോട

തിയിൽ ഒരു ഹർജി കൊടുത്തു. തങ്ങളുടെ ജീവനും, സ്വത്തും അപകടത്തിലായിരിക്കുന്നു എന്നും, തെരഞ്ഞെടുപ്പിൽ സമാധാന ലംഘനം ഉണ്ടാകാൻ ഇടയുണ്ടെന്നും ഉള്ള ഹർജി. പോലീസ് ഹർജിയെ പിന്താങ്ങി. ഈ ഹർജിക്കു മറുപടി എന്ന പോലെ രിപുദമനും അദ്ദേഹത്തിന്റെ നാല്പതാളുകൾക്കും എതിരായി ശത്രുഘ്നസിംഹനും ഹർജി കൊടുത്തു. പോലീസ് അതിനേയും പിന്താങ്ങി. പക്ഷെ നടപടി രിപുദമന്റേയും അദ്ദേഹത്തിന്റെ ഇരുപത്തിയഞ്ച് ആളുകളുടേയും പേരിൽ മാത്രം മതിയെന്ന് പോലീസ് അഭിപ്രായപ്പെട്ടു. തെരഞ്ഞെടുപ്പിന് ഒരു ദിവസം മുമ്പ് രണ്ടു സ്ഥാനാർത്ഥികളും അവരുടെ ഇരുപത്തിയഞ്ചു വീതം അനുയായികളും കോടതിയിൽ ഹാജരാക്കപ്പെട്ടു. ശത്രുഘ്നസിംഹനും അദ്ദേഹത്തിന്റെ പാർട്ടിയും ജാമ്യം എടുക്കണമെന്നും നല്ല നടപ്പിനു ജാമ്യം കൊടുക്കണമെന്നും മജിസ്ട്രേട്ട് പുസ്തകത്തിൽ എഴുതിയപ്പോൾ, അവർ അതേപ്പററി ആലോചിക്കാൻ തുടങ്ങി. പിന്നെ, രിപുദമനും അദ്ദേഹത്തിന്റെ പാർട്ടിയും ജാമ്യം നൽകണമെന്നും നല്ല നടപ്പിനുള്ള ജാമ്യം എടുക്കണമെന്നും മജിസ്ട്രേട്ട് ആവശ്യപ്പെട്ടു. അപ്പോൾ രിപുദമൻ പറഞ്ഞു. "യജമാനനേ, ഞങ്ങൾ ജാമ്യം എടുക്കുകയോ, ജാമ്യം നൽകുകയോ ഇല്ല. ഞങ്ങളുടെ സ്ഥിതി എന്തെന്ന് ഓർക്കണം. നാളെ ഞങ്ങളുടെ ഗ്രാമത്തിൽ കുത്തും കൊലയും നടക്കാൻ പോകുകയാണ്. എത്ര വലിയ ജാമ്യക്കാർക്കും ശത്രുഘ്നസിംഹനേയും അദ്ദേഹത്തിന്റെ ഗുണ്ടകളേയും ലഹള ഉണ്ടാക്കുന്നതിൽ നിന്നു തടയുവാൻ സാധിക്കുകയില്ല. ഞങ്ങൾ പാവം കൃഷിക്കാരാണ്. ഞങ്ങൾക്കെങ്ങിനെ ഇവരോട് എതിർത്തുനില്ക്കാൻ കഴിയും? അതിനാൽ ജാമ്യം തരുവാൻ കഴിവില്ലെന്ന കാരണം പറഞ്ഞ് തടവിൽ വയ്ക്കുവാൻ ദയവുണ്ടാകണം. തടവിൽ കഴിഞ്ഞാൽ ഞങ്ങളുടെ ജീവൻ രക്ഷപ്പെടും. ശത്രുഘ്നസിംഹന്റെ ജാമ്യം വിശ്വസിക്കാതിരിക്കാൻ ദയവുണ്ടാകണം യജമാനനേ. ഞങ്ങളുടെ കുടുംബത്തിലെ രണ്ടു നാലു പേർ ഗ്രാമത്തിൽ കഴിഞ്ഞുകൊള്ളട്ടെ. അവരുടെ ജീവൻ രക്ഷിക്കാനുള്ള ഏർപ്പാടുചെയ്താലും." ഇത്രയും പറഞ്ഞിട്ട് പ്രതിക്കൂട്ടിൽനിന്നു കരയാൻ തുടങ്ങി.

അവരുടെ ഈ അപേക്ഷയേയും പോലീസ് അനുകൂലിച്ചു. തെരഞ്ഞെടുപ്പു കാലത്ത് രിപുദമൻ സിംഹനും പാർട്ടിയും ജയിലിൽ കഴിയണമെന്നും ശത്രുഘ്നസിംഹനും പാർട്ടിക്കും ജാമ്യം

അനുവദിക്കരുതെന്നും മജിസ്ട്രേട്ട് തീരുമാനിച്ചു. അവരും ജയിലിൽ കിടക്കണം.

ഇപ്രകാരം കുറച്ചു നാളത്തേയ്ക്കു് രണ്ടു സ്ഥാനാർത്ഥികളും അവരുടെ ഇരുപത്തിയഞ്ചു് ആളുകളും ചത്തു കഴിഞ്ഞു.

ഇതിനുശേഷം തെരഞ്ഞെടുപ്പു് വളരെ ശാന്തമായും മര്യാദയായും നടന്നു. വിവിധകക്ഷികളുടെ സാമർത്ഥ്യത്തെ സംബന്ധിച്ചാണെങ്കിൽ, ശത്രുഘ്നസിംഹന്റെ സഹായികൾ ഒന്നിനും കൊള്ളാത്തവരാണെന്നു തെളിഞ്ഞു. വാസ്തവം പറഞ്ഞാൽ, അദ്ദേഹത്തിനു് സഹായികളായി ഗ്രാമത്തിൽ ആരെങ്കിലും ഉണ്ടായിരുന്നോ എന്നുതന്നെ സംശയമായി. രിപുദമനു വേണ്ടി തെരഞ്ഞെടുപ്പു സമരം നടത്താൻ സർവ്വദമൻ ഉണ്ടായിരുന്നു. പോലീസിന്റെ ആനുകൂല്യവും വക്കീലിന്റെ ഡിഗ്രിയും ഉണ്ടായിരുന്നതിനാൽ അദ്ദേഹം സമാധാനപ്രിയനായി പരിഗണിക്കപ്പെട്ടു. അദ്ദേഹത്തെ തടവിൽ വയ്ക്കേണ്ടതു് ആവശ്യമാണെന്നു തോന്നിയില്ല. അദ്ദേഹം തെരഞ്ഞെടുപ്പിൽ ശക്തിയായി മത്സരിച്ചു. അതിന്റെ ഫലം നേരത്തെ രേഖപ്പെടുത്തിയല്ലൊ.

ഈ തെരഞ്ഞെടുപ്പു സമ്പ്രദായം രാം നഗറിനു് പ്രത്യേകത ആയിത്തീർന്നു.

കുറേക്കൂടി ആദർശാത്മകമാണു് നേവാദായിലെ രീതി. അവിടെ അനേകം ജാതിയിൽ പെട്ടവർ തെരഞ്ഞെടുപ്പിനു നില്ക്കാൻ തയ്യാറായി. പ്രധാന സ്ഥാനാർത്ഥികൾ രണ്ടു പേരായിരുന്നു. ഇവർ ഋഗ്വേദത്തിലെ ചിത്പുരുഷന്റെ മുഖവും കാലും ആയി കരുതപ്പെട്ടു. ഇപ്പോഴത്തെ രീതി അനുസരിച്ചു്, ബ്രാഹ്മണരും ഹരിജനങ്ങളും തമ്മിലുള്ള സംഘർഷമാണതു്. എന്നാൽ നേവാദായിലേതു്, വളരെ സാംസ്കാരികമായി, ഏതാണ്ടൊരു വൈദിക രീതിയിൽ തഴച്ചുവളർന്നു.

ബ്രാഹ്മണ സ്ഥാനാർത്ഥി, സവർണ്ണരുടെ അടുത്തുചെന്നു് ഋഗ്വേദത്തിലെ പുരുഷ സൂക്തം പല പ്രാവശ്യം ഉരുവിട്ടു. പരം പുരുഷന്റെ മുഖം ബ്രാഹ്മണർ മാത്രമാണെന്നു് ധരിപ്പിച്ചു. ശൂദ്രൻ, പുരുഷബ്രഹ്മത്തിന്റെ പാദമാണെന്നും അയാൾ പറഞ്ഞു. പ്രധാനെ സംബന്ധിച്ച അനേക കാര്യങ്ങൾ അയാൾ ചൂണ്ടിക്കാണിച്ചു. മേധാശക്തിയും വാഗ്വിലാസവും ആവശ്യമുള്ള ഒരു പദവിയാണതു്. ഇവ രണ്ടും കാലിൽ ഇല്ല. തലയിലാ

ണുള്ളതു്. മുഖമുള്ളതും അവിടെയാണു്. അതിനാൽ, പ്രകൃത്യാ തന്നെ പ്രധാൻ ആകേണ്ടതു് ബ്രാഹ്മണനാണു്; ശൂദ്രനല്ല.

ശൂദ്രന്മാരെ തിരസ്കരിക്കുന്നതിനു പ്രചാരത്തിലുള്ള ശകാര വാക്കുകൾ ബ്രാഹ്മണ സ്ഥാനാർത്ഥി ഉപയോഗിച്ചില്ല. സാംസ്കാരികമായ അടിസ്ഥാനത്തിലാണു് അയാൾ പ്രവർത്തിച്ചതു്. കാലു് ആവശ്യമായ, വെയിലേററു നടക്കേണ്ട ജോലികൾക്കു് ശൂദ്രന്മാരെത്തന്നെ എടുക്കണമെന്നു് ദയവു വിചാരിച്ചു് അയാൾ അഭിപ്രായപ്പെട്ടു. പഞ്ചായത്തു കോടതിയിലെ ചപ്രാസിപ്പണി തീർച്ചയായും അവക്കുതന്നെ കൊടുക്കണം. പക്ഷെ, പ്രധാൻ സ്ഥാനത്തേയ്ക്കു് ശൂദ്രൻ മത്സരിക്കുന്നതു് വേദത്തിനു വിരുദ്ധമാണു്.

എന്നാൽ, വോട്ടറന്മാർ ഈ സാംസ്കാരിക ന്യായവാദം സ്വീകരിച്ചില്ല. അതിനാൽ, ബ്രാഹ്മണ സ്ഥാനാർത്ഥിക്കു് തൻെറ പ്രചരണരീതി മാറേറണ്ടിവന്നു. അയാൾ സ്വന്തം മുഖത്തെ അല്പംകൂടി ഉദാരമായ രീതിയിൽ ഉപയോഗപ്പെടുത്തി തുടങ്ങി. അതോടൊപ്പം അയാളുടെ സഹായികളും പ്രചരണാവസരങ്ങളെ കുറേക്കൂടി തുറന്നു പ്രയോജനപ്പെടുത്താൻ സന്നദ്ധരാകുകയും ചെയ്തു. കുറെ നാൾക്കുള്ളിൽ, കാര്യം പഴയ പടിയിലെത്തി. "പറയൂ ഠാക്കൂർ കിസൻസിംഗ്, നമ്മെ ഉപേക്ഷിച്ചിട്ടു് നിങ്ങൾ ആ ചാമറിനു് വോട്ടു കൊടുക്കുമോ?"

ബ്രാഹ്മണ സ്ഥാനാർത്ഥിക്കുവേണ്ടി, എല്ലാവരും കാണെക്കാണെ ആ ഗ്രാമത്തിൽ, ശകാരവും അസഭ്യം പറച്ചിലും കലന്ന ഉഗ്രമായ പ്രചരണം നടന്നു. ഋഗ്വേദത്തിലെ പുരുഷസൂക്തത്തിൻെറ ഉദ്ദേശം ഒരു ദിവസം പെട്ടെന്നു ബോദ്ധ്യമായി. ശൂദ്രൻ പാദമായി കരുതപ്പെടുന്നതിൻെറ ആവശ്യവും സ്പഷ്ടമായി.

ഒരിടത്തു് ബ്രാഹ്മണ സ്ഥാനാർത്ഥിയുടെ ഒരു സഹായി പരസ്യമായിത്തന്നെ മറെറ സ്ഥാനാർത്ഥിയെ അസഭ്യം പറഞ്ഞു. അയാൾ മണ്ഡപത്തിൽ ഇരിക്കുകയായിരുന്നു. അയാളുടെ വായിൽനിന്നു ധാരാവാഹിയായി പുറപ്പെട്ട പുലഭ്യവർഷത്തിലെ കേന്ദ്രപ്രശ്നം ഇതായിരുന്നു. "ഠാക്കൂർ കിസൻസിംഗ്, നിങ്ങൾ ആ........ (ആ 'ആ'യ്ക്കുശേഷം പുറപ്പെട്ടതു് പച്ചത്തെറിയായിരുന്നു.)....ക്കു് തന്നെ വോട്ടുകൊടുക്കുമോ?"

അയാൾ മണ്ഡപത്തിൽ സംസാരിച്ചുകൊണ്ടേ ഇരുന്നു. വാചകം പൂർത്തിയാക്കാതെ പെട്ടെന്നതുനിന്നു. വളരെ ശക്തിയായ അടിയേററു് അയാൾ തിണ്ണയിൽനിന്നു താഴെ പിടഞ്ഞു

വീണു. കണ്ണു തുറന്നപ്പോൾ അയാൾക്കു ബോദ്ധ്യമായി ജീവിതം സ്വപ്നമാണെന്നും മോഹനിദ്ര അവസാനിച്ചിരിക്കുന്നു എന്നും. ഇതിനുശേഷവും ഇത്തരം അനേകം സംഭവങ്ങൾ നടന്നു. പരംപുരുഷന്റെ മുഖം കാലടികളിൽനിന്ന് അധികം അകലെയല്ലെന്നും, മുഖം എത്തുന്നിടത്ത് മറുപടിയായി പാദം ചെന്നെത്തുമെന്നും, അധിക സമയം മുഖത്തിന് അവിടെ സ്ഥാനം പിടിക്കുവാൻ സാദ്ധ്യമല്ലെന്നും ബ്രാഹ്മണ സ്ഥാനാർത്ഥിക്കു മനസ്സിലായി.

ഈ ഗവേഷണം ബ്രാഹ്മണ സ്ഥാനാർത്ഥിയെ വ്യാകുലപ്പെടുത്തി. എന്നാൽ തക്ക സമയത്ത് അയാളെ സഹായിക്കാൻ ഒരു സന്യാസി ആവിർഭവിച്ചു. അനേകം സന്യാസിമാരിൽ ഒരുവനായിരുന്നു അത്. ഈ സന്യാസിമാർക്ക്, വിജനത്തിൽ കഴിയുന്ന കൃഷിക്കാരനെ മുതൽ വലിയ വലിയ ഓഫീസർമാർ, നേതാക്കന്മാർ, വ്യാപാരികൾ മുതലായ ജനങ്ങളെ വരെ ശിഷ്യരാക്കിത്തീർക്കാൻ കഴിയുന്നു.

സംഭവം 'സിംഹാസൻബത്തി', 'ബൈരാ ഇപചി' എന്നീ കഥകളിലേതുമാതിരിയാണ്. ഒരു ദിവസം ബ്രാഹ്മണസ്ഥാനാർത്ഥിക്ക് നാക്കു വളരെയേറെ ഉപയോഗിച്ചിട്ടും പരംപുരുഷ പാദത്തിന്റെ വളരെയേറെ പ്രഹരം ഏല്ക്കേണ്ടിവന്നു. ഈ ചാമർ പ്രധാൻസ്ഥാനം സ്പർശിക്കാൻ ഇടയാക്കാതെ, അയാളെ ബ്രാഹ്മണന്റെ കീഴിൽതന്നെ നിർത്തേണ്ടതു് എങ്ങിനെ എന്നതിനെപ്പററി അപ്പോൾ അയാൾ ആലോചിച്ചു. ചിന്തിക്കാൻ വേണ്ടി ഗ്രാമത്തിനുവെളിയിൽ, ഒരു കിണററിനു സമീപം "നവനീലനീല കോമളകോമള ഛായാതരുവന ശ്യാമള" മായ ഒരു സായാഹ്നവേളയിൽ, ഒരു വടവൃക്ഷത്തിനടുത്തെത്തി. വൃക്ഷത്തിനുകീഴിൽ കുറെ മിന്നാമിനുങ്ങുകൾ പറക്കുന്നതു കണ്ടു. അതോടൊപ്പംതന്നെ ശങ്കർജിയുടെ വിശിഷ്ടശബ്ദവും കേൾക്കാറായി. വടവൃക്ഷത്തിനുകീഴിൽ ഏതോ സന്യാസി ഉണ്ടെന്ന് ബ്രാഹ്മണസ്ഥാനാർത്ഥിക്കു ബോദ്ധ്യമായി.

ശങ്കരനാമം ജപിക്കുകയായിരുന്നു സന്യാസി. അതോടൊപ്പം കഞ്ചാവു വലിക്കുകയും. ദുഃഖമില്ലെങ്കിലും സമീപം സന്യാസി ഇല്ലെങ്കിലും ആളുകൾ സാഷ്ടാംഗപ്രണാമം ചെയ്യും. ഇപ്പോഴാകട്ടെ ബ്രാഹ്മണസ്ഥാനാർത്ഥി ദുഃഖിതനാണ്. സമീപംതന്നെ സന്യാസിയുമുണ്ട്. ആലോചിക്കാൻ അല്പംപോലും കാത്തുനില്ക്കാതെ, അയാൾ സന്യാസിയുടെ കാല്ക്കൽവീണ് വിനയപൂർവ്വം പ്രാർത്ഥിച്ചു.

ഇത്തരം അവസരങ്ങളെ അനേകപ്രാവശ്യം നേരിട്ടിട്ടുള്ള ആളാണു് സന്യാസി. സ്വന്തം അനുഭവജ്ഞാനത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം ബ്രാഹ്മണസ്ഥാനാർത്ഥിക്കു് അഭയം നൽകി ആശ്വസിപ്പിച്ചു. "പരിഭ്രമിക്കാതെ മകനേ. സ്വപ്നസ്ഖലനമോ, ശീഘ്രസ്ഖലനമോ ചെറുപ്പകാലത്തെ ദു:സ്വഭാവങ്ങളുടെ ഫലമായി നപുംസകത്വമോ നിനക്കുള്ളപക്ഷം ഒരു കുറിപ്പടി എഴുതിത്തന്നു്, ആയിരം സ്ത്രീകളോടുചേർന്നു് മദം ശമിപ്പിക്കാനുള്ള കഴിവു് നിനക്കുണ്ടാക്കിത്തരാം." സന്യാസിയുടെ ഈ ഔദാര്യം പ്രയോജനപ്പെടുത്തുവാൻ നിവൃത്തിയില്ലെന്നു് ബ്രാഹ്മണസ്ഥാനാർത്ഥി തലയാട്ടി അദ്ദേഹത്തെ അറിയിച്ചു. "ഏററവും ഗോപ്യമായ ഈ കുറിപ്പടി, നിനക്കു് വാജീകരണത്തിനുള്ള ഉത്സാഹംവളർത്തും. മാത്രമല്ല, അതുവച്ചുകൊണ്ടു് മരുന്നുണ്ടാക്കി വില്ക്കാൻ തുടങ്ങിയാൽ, അല്പകാലത്തിനകം നീ കോടീശ്വരനായുംതീരും." ഇതുകേട്ടിട്ടും ബ്രാഹ്മണസ്ഥാനാർത്ഥി കരഞ്ഞു് തലയാട്ടിയതേയുള്ളു. സന്യാസി അയാളെ കൂടുതൽ നിർബന്ധിച്ചപ്പോഴാ, 'എനിക്കു് ആയിരം സ്ത്രീകളുടെ മദം ശമിപ്പിക്കണ്ട, ഒരു ചാമറിന്റെ മദം ശമിപ്പിച്ചാൽമതി' എന്നയാൾ പറഞ്ഞു.

സന്യാസി ബ്രാഹ്മണസ്ഥാനാർത്ഥിയെ സാന്ത്വനപ്പെടുത്തി. എല്ലാക്കാര്യങ്ങളും മനസ്സിലാക്കിയശേഷം അയാളെ സങ്കടത്തിൽനിന്നു രക്ഷിക്കാനായി കഞ്ചാവിന്റെ കുടുക്ക മടിക്കുത്തിൽ തിരുകുകയും കൃത്രിമജടകളിൽ കുറച്ചു പൊടിവിതറുകയും ചെയ്തിട്ടു് ഗ്രാമത്തിലേയ്ക്കു നടന്നു. അദ്ദേഹം ഒരമ്പലത്തിനുസമീപം താവളമടിച്ചു. പിറേറദിവസം മുതൽ കബീറും രാമാനന്ദും മുതൽ ഗുരുഗോരഖ്നാഥ് വരെയുള്ള കഥകൾ പറയുവാൻ തുടങ്ങി. എല്ലാ കഥകളുടെയും സാരം ജാതിചോദിക്കരുതെന്നും, ഹരിയെ ഭജിക്കുന്നവർ ഹരിയുടെ ആയിത്തീരുന്നു എന്നും ആയിരുന്നു.

ഈ 'ഹരി' ആരാണു്? അക്കാര്യവും അന്നു സന്ധ്യമുതൽ ആളുകൾ മനസ്സിലാക്കിത്തുടങ്ങി. കുടുക്കയിൽ കഞ്ചാവിന്റെ ഒരു ചെറുകഷണംവച്ചു. അതിന്മേൽ തീക്കനലിട്ടു. പിന്നെ, പലപ്രാവശ്യം ഊതിക്കത്തിച്ചശേഷം, കവിൾ ചുളുങ്ങി ഒട്ടുന്നതുവരെ ശ്വാസം ഉള്ളിലോട്ടുവലിച്ചു. രണ്ടു ശ്വാസങ്ങൾ തമ്മിലുള്ള ഇടവേളയിൽ, ശങ്കരനാമം പലരീതിയിലും പല അർത്ഥം തോന്നുമാറും ഉച്ചരിച്ചു. ആ കുടുക്ക ഭക്തന്മാർക്കിടയിൽ അങ്ങോ

ളമിങ്ങോളം കൈമാറി സഞ്ചരിച്ചു. ഇതുതന്നെയാണ് 'ഹരി' എന്ന് ഭക്തന്മാർക്ക് മനസ്സിലായി.

സന്യാസിയുടെ സഭയിൽ നാല്പത്തിയെട്ടുമണിക്കൂർ അഖണ്ഡകീർത്തനം നടന്നു. കഞ്ചാവു വലിക്കാത്തവർക്ക് ഭംഗ് നൽകുവാൻ ഏർപ്പാടുചെയ്തിരുന്നു. കീർത്തനംനടന്ന സമയംമുഴുവൻ, മൊന്തയും സഞ്ചരിച്ചുകൊണ്ടിരുന്നു. ഹാർമോണിയം വായന ഉണ്ടായിരുന്നു. രാധാകൃഷ്ണനേയും സീതാരാമനേയും സ്തുതിച്ചു പാടിയ പാട്ടുകൾ സിനിമാഗാനങ്ങളെ അസ്തപ്രഭമാക്കി.

രണ്ടുദിവസത്തിനുശേഷം മാത്രമേ സന്യാസി ശ്രീകൃഷ്ണന്റെ അവതാരമാണെന്ന് അറിയാൻ കഴിഞ്ഞുള്ളു. യമുനാജലത്തിനുപകരം അദ്ദേഹം കുടിച്ചിരുന്നതു് കഞ്ചാവുമാത്രമാണ്. പിശാചുക്കളെപ്പോലെ, ശ്രീകൃഷ്ണനെ അപേക്ഷിച്ച് ശങ്കരഭഗവാനോടാണ് അദ്ദേഹം കൂടുതൽ അടുത്തുനിന്നതു്. ഇക്കാലമത്രയും കടുക്ക എരിഞ്ഞുകൊണ്ടിരുന്നു. കഞ്ചാവ് വ്യാജച്ചരക്കാകട്ടെ, സർക്കാർകടയിൽനിന്നു വാങ്ങിയതാകട്ടെ, ഗംഗാജലം ഗംഗോത്രിയിൽനിന്നു പുറപ്പെട്ടു വന്നതാകട്ടെ, നാറിയ തോടിന്റെ സംഗമസ്ഥാനത്തെയാകട്ടെ, അതിന്റെ ഫലം, എല്ലായിടവും തുല്യമാണെന്ന് അങ്ങിനെ വ്യക്തമായി.

മദോന്മത്തനായ മനുഷ്യനായിരുന്നു സന്യാസി. കീർത്തനനിരീക്ഷണം ചെയ്യുകമാത്രമല്ല, അദ്ദേഹം കീർത്തനം നടത്തുകയും ചെയ്തിരുന്നു. കഞ്ചാവു കുടിച്ചിരുന്നില്ലെങ്കിൽ അദ്ദേഹത്തിന്റെ ഗാനം വളരെ വ്യക്തമായി കേൾക്കുവാൻ കഴിയുമായിരുന്നു. അവിടെ ഹാർമോണിയം ഇല്ലായിരുന്നെങ്കിൽ അദ്ദേഹത്തിന്റെ ശബ്ദമാധുരി ആസ്വദിക്കാമായിരുന്നു. സ്വാഭാവികമായ ഈ ബുദ്ധിമുട്ടുകളുണ്ടായിരുന്നിട്ടും, കാണെക്കാണെ ഗ്രാമത്തെമുഴുവൻ അദ്ദേഹം തന്റെ നിയന്ത്രണത്തിൽ കൊണ്ടുവന്നു. അദ്ദേഹം പാടിയ കബീറിന്റേയും, രൈദാസിന്റേയും, രാമാനന്ദന്റേയും ഭജനങ്ങൾ കേട്ട ജനങ്ങൾ, ആ മഹാത്മാക്കൾക്ക് ജയ്‌വിളിച്ചുപോയേനെ. ഇപ്രകാരം അദ്ദേഹം ഗ്രാമത്തിൽനിന്ന് ജാതിചിന്ത നീക്കംചെയ്തു. ഒരുദിവസം കഞ്ചാവും, ഭംഗും, കീർത്തനവും സംയോജിപ്പിച്ച്, ഗ്രാമത്തിലെ പ്രധാൻ വലിയ മഹാത്മാവാണെന്ന് അദ്ദേഹം സൂചിപ്പിച്ചപ്പോൾ ആളുകൾ അന്തംവിട്ടുപോയി. പ്രധാൻ തെരഞ്ഞെടുക്കപ്പെട്ടിട്ടില്ലെന്നും, ആദ്യമായി ഒരാളെ തെരഞ്ഞെടുക്കേണ്ടിയിരിക്കുകയാണെന്നും ഒരു കഞ്ചാവുകുടിയൻ പറഞ്ഞു. ഇതുകേട്ട സന്യാസി, നമ്മുടെ ഭഗവാൻ തെരഞ്ഞെടുപ്പു നടത്തിക്കഴിഞ്ഞിരിക്കുകയാ

ണെന്നു പ്രസ്താവിച്ചു. ചുരുക്കിപ്പറഞ്ഞാൽ ലഹരി അടങ്ങുന്ന തിനു മുമ്പുതന്നെ ജനങ്ങൾക്കു മനസ്സിലായി, ബ്രാഹ്മണ സ്ഥാനാർത്ഥിയെ പ്രധാൻ ആയി തെരഞ്ഞെടുത്തു കഴിഞ്ഞിരി ക്കുകയാണെന്നു്. ഈ അറിവിന്റെ അടിസ്ഥാനത്തിൽ മിക്ക വാറും എല്ലാവരും, ലഹരി ഇറങ്ങുന്നതിനുമുമ്പു് തങ്ങളുടെ പ്രധാനെ തെരഞ്ഞെടുത്തു. പാദം തോല്ക്കുകയും മുഖം ജയിക്കു കയും ചെയ്തു.

നേവാദാരീതിയിൽ തെരഞ്ഞെടുപ്പുസമരം നടത്തിയവൎക്കു് അതു വളരെ ഫലപ്രദമാണെന്നു ബോദ്ധ്യമായി. മററു ഗ്രാമ ങ്ങളിലുള്ളവരും, ഭേദഗതികളോടെ ഈ രീതി സ്വീകരിക്കു കയും അനേകം തെരഞ്ഞെടുപ്പുകൾ ജയിക്കുകയും ചെയ്തു. കഞ്ചാവുകുടിയനായ സന്യാസിയെ ലഭിക്കാതിരിക്കുകയും വേണ്ടത്ര തോതിൽ കഞ്ചാവു കിട്ടാതെവരികയും ചെയ്ത സ്ഥ ലങ്ങളിലെ ജനങ്ങൾ, അതേക്കാൾ കൂടിയ ഒരാളെ സന്യാസി യാക്കുകയും, ദേവീപൂജ നടത്തുന്നതിനുള്ള ഏൎപ്പാടുകളുണ്ടാക്കു കയും ചെയ്തു. ആ സ്ഥലങ്ങളിൽ ആടുകളെ കുരുതികൊടുത്തു. മദ്യമായിരുന്നു പ്രസാദം. അവിടെയും അനുഭവം ഇതുതന്നെയാ യിരുന്നു. പാദം സുന്നം പാടി. മുഖം ജയിച്ചു.

ഇപ്രകാരം പ്രത്യേകതയുള്ള തെരഞ്ഞെടുപ്പുപദ്ധതി, നേവാദാ തെരഞ്ഞെടുപ്പുസമ്പ്രദായം എന്നറിയപ്പെടുന്നു.

ശുദ്ധ ശാസ്ത്രീയവും ഏററവും ഋജുവും ആണു് മഹിപാൽപുര രീതിയിലുള്ള തെരഞ്ഞെടുപ്പു്. ഒരു തെരഞ്ഞെടുപ്പുദ്യോഗ സ്ഥനു പററിയ തെററിൽനിന്നാണു് ഇതു വളൎന്നുവന്നതു്. പല സ്ഥലങ്ങളിലും ഇതു് ആവൎത്തിക്കുകയുണ്ടായി. ഒരു മണി യാണു് ഈ തെററുപററാൻ കാരണം.

പകൽ പതിനൊന്നുമണിക്കാണു് തെരഞ്ഞെടുപ്പു നടക്കേ ണ്ടിയിരുന്നതു്. തെരഞ്ഞെടുപ്പുദ്യോഗസ്ഥന്റെ വാച്ചു് പട്ടണ ത്തിലെ ക്ലോക്ക്ടൗവ്വർ നോക്കി ശരിപ്പെടുത്തിയതായിരുന്നു. അതിനാൽ ഒന്നേകാൽമണിക്കൂർ ഫാസ്റ്റായിരുന്നു. ചില സ്ഥാനാൎത്ഥികൾ എതിൎത്തുപറഞ്ഞിട്ടും അതു കാര്യമാക്കാതെ തെരഞ്ഞെടുപ്പുദ്യോഗസ്ഥൻ പത്തേമുക്കാൽ മണിക്കുതന്നെ, വന്നിടത്തോളം വോട്ടറന്മാരേയും സ്ഥാനാൎത്ഥികളേയും കൊണ്ടു് വോട്ടുചെയ്യിച്ചിട്ടു് അതിന്റെ ഫലം പ്രഖ്യാപിച്ചു. ശേഷിച്ച വോട്ടറന്മാരും സ്ഥാനാൎത്ഥികളും വോട്ടുചെയ്യുവാൻ

സ്ഥലത്തു വന്നപ്പോഴേയ്ക്കും, തെരഞ്ഞെടുപ്പുദ്യോഗസ്ഥൻ തൻെറവീട്ടിൽ ഒന്നടിച്ചു പതിനഞ്ചുമിനിററാകുമ്പോഠം കഴി ക്കാറുള്ള ഊണു കഴിക്കുകയായിരുന്നു.

ഈ തെരഞ്ഞെടുപ്പിനെതിരെ ഹർജികഠം സമർപ്പിക്കപ്പെട്ടു. അവിടെ വാദം നടന്നതു് മണികളെ അടിസ്ഥാനമാക്കിയാ യിരുന്നു. ഈ കേസ്സ് വളരെ ശാസ്ത്രീയ പ്രാധാന്യമുള്ളതായി പരിണമിച്ചു. മണികളെ സംബന്ധിച്ച അനേകം ശാസ്ത്രീയ കാര്യങ്ങഠം അവതരിപ്പിച്ചു ചർച്ചചെയ്യുന്നതിനുള്ള സന്ദർഭം ഇതുണ്ടാക്കി. കേസ്സ് മൂന്നുവർഷം നീണ്ടുനിന്നു. എന്നാൽ, തെര ഞ്ഞെടുപ്പുദ്യോഗസ്ഥൻ തെററു പ്രവർത്തിച്ചുവോ എന്നു, തെളി യിക്കപ്പെടേണ്ടിയിരുന്ന കാര്യംമാത്രം തെളിഞ്ഞില്ല. അയാഠം തെരഞ്ഞെടുത്ത സഭാപതി, തൻെറ വാച്ചു് ഒന്നേകാൽമണി ക്കൂർ ഫാസ്റ്റാക്കിവയ്ക്കുകയും അതനുസരിച്ചു് ഭരണകാര്യങ്ങഠം നടത്തുകയും ചെയ്തു.

കേവലം ആകസ്മികമാണു് മഹിപാൽപുരത്തിലെ സംഭവം. ന്യൂട്ടനുമുമ്പിൽ മരത്തിൽനിന്നു പഴം വീണതും ആകസ്മികമായി രുന്നല്ലോ. അതിൽനിന്നാണല്ലോ ഗുരുത്വാകർഷണ സിദ്ധാന്തം ആവിർഭവിച്ചതു്. തെരഞ്ഞെടുപ്പിനെ സംബന്ധിച്ചും, മഹി പാൽപുരത്തിലെ തെരഞ്ഞെടുപ്പിൽനിന്നു് വിദഗ്ദ്ധന്മാർ ഒരു സിദ്ധാന്തം ആവിഷ്കരിച്ചു. എല്ലാ മണികളും ഒരുമിച്ചു് ഒരേ സമയം കാണിക്കാത്തതുപോലെ, എല്ലാ വോട്ടറന്മാരും ഒരേ സമയത്തു് ഒരേ സ്ഥലത്തു് എത്താറില്ലാ എന്നതായിരുന്നു പ്രസ്തുത സിദ്ധാന്തം.

ഈ സിദ്ധാന്തം കണ്ടുപിടിച്ചതിൽ പിന്നെ, ഗ്രാമപ്പഞ്ചായ ത്തുകളിലെ തെരഞ്ഞെടുപ്പുകളിൽ ഇതിൻെറ ഉപയോഗം പല യിടത്തും പലപ്രകാരത്തിൽ ഉണ്ടായിട്ടുണ്ടു്. മഹിപാൽപു രത്തെ ദൃഷ്ടാന്തമാക്കി, തെരഞ്ഞെടുപ്പുദ്യോഗസ്ഥന്മാരുടെ വാച്ചു് അരമണിക്കൂർ ഫാസ്റ്റോ സ്ലോവോ ആകും. എന്തെന്നാൽ വാച്ചു് ഒരു യന്ത്രമാണു്. അതിനാൽ ഒരു മനുഷ്യനും അതിനെ കുററപ്പെടുത്താൻ സാധിക്കുകയില്ല. ഇതിലും ഉപരിയായി മറെറാന്നുകൂടി സംഭവിക്കാൻ തുടങ്ങി. തെരഞ്ഞെടുപ്പുദ്യോഗ സ്ഥൻെറ വാച്ചിനുതുല്യം സമയംകാണിക്കുന്ന വാച്ചുള്ള സ്ഥാനാർത്ഥി ജയിക്കാൻതുടങ്ങി. ഇതു രണ്ടുയന്ത്രങ്ങളുടെ കളി യാണു്. അതിനാൽ ഏതെങ്കിലും മനുഷ്യനെ കുററക്കാരനാക്കു ന്നതു് അശാസ്ത്രീയമാകുന്നു.

ഭൂമിശാസ്ത്രത്തെ അടിസ്ഥാനമാക്കി നോക്കിയാൽ ശിവ.

പാൽഗഞ്ചിൽനിന്നു് മഹിപാൽപൂർ ദൂരെയും നേവാദാ അടുത്തും ആണു് സ്ഥിതിചെയ്യുന്നതു്. അതിനാൽ രാമാധീൻ ഭീഖ് മഖേഡവിക്കു് നേവാദാ പദ്ധതിയെപ്പററി നല്ല അറിവുണ്ടായിരുന്നു. ആ പദ്ധതി അദ്ദേഹം നല്ലവണ്ണം പ്രയോഗിക്കുകയും ചെയ്തിരുന്നു. സനീചറിനുവേണ്ടി വൈദ്യജി ഭൂമിശാസ്ത്രത്തെ അപേക്ഷിച്ച് ചരിത്രത്തെയാണു് അവലംബമാക്കിയതു്. കഴിഞ്ഞകാലത്തെ എല്ലാ പദ്ധതികളേയുംപററി നല്ലവണ്ണം പഠിച്ചശേഷം, സനീചറിനുവേണ്ടി മഹിപാൽപുര പദ്ധതി നടപ്പിലാക്കണമെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. ഇതിൻെറ ഫലമായി വിലകുറഞ്ഞ ഒരു വാച്ചുമാത്രമേ അദ്ദേഹത്തിനു നഷ്ടപ്പെട്ടുള്ളു. അതു് തെരഞ്ഞെടുപ്പുദ്യോഗസ്ഥൻ പിശകായി തൻെറ കൈയിൽ കെട്ടിയിട്ടു് തൻെറ വാച്ചു് തിരിച്ചുകൊടുത്തു. ഇതിൻെറ ഫലമായി നേവാദാപദ്ധതി പ്രയോഗിച്ചവക്കു് തോൽവിയുടെ നിരാശ ഉണ്ടാകുകയും മദ്യത്തിൻെറ ലഹരിയിൽമുഴകി അവർ മൈതാനത്തിൽ ഒന്നിച്ചുകൂടുകയും ചെയ്തു. ലഹരിയെ സംബന്ധിച്ച വിദഗ്ദ്ധജ്ഞാനമല്ലാതെ അവക്കു മറെറാന്നും ലഭിച്ചില്ല.

# 20

തട്ടിൻപുറത്തെ വരാന്തയിൽ നിലത്തുകിടന്നിരുന്ന, ഒരു കൽക്കഷ്ണത്തോടുചേത്തുകെട്ടിയ നാറുന്നപൊതി, പ്രേമലേഖനമാണെന്നു തെളിഞ്ഞു. രംഗനാഥു് അതു് ഒരു പ്രാവശ്യം വായിച്ചു. പിന്നെ പല പ്രാവശ്യംവായിച്ചു. താൻ കോണാക്കിലേയും ഖജുരാഹോയിലേയും കാര്യങ്ങൾ ഓത്തിച്ചദിവസം, ആരുടെ മാറിടംകൊണ്ടുള്ള അമത്തലാണോ താനനുഭവിച്ചതു്, അവളാണു് ആ കത്തു് എഴുതിയതെന്നു ഗ്രഹിക്കുവാൻ അധികം നേരം വേണ്ടിവന്നില്ല. ആ പ്രേമലേഖനം തനിക്കുള്ളതല്ലെന്നും മററാക്കോ ഉള്ളതാണെന്നും രംഗനാഥിനു ബോദ്ധ്യമായി.

അയാൾ ആരാണു്?

റുപ്പനോ?

അങ്ങിനെ ആണെങ്കിൽ, ബേല റുപ്പനു് എഴുതിയതായിരിക്കുമോ? അപ്പോൾ അന്നു് ഈ തട്ടിൻപുറത്തു വന്നിരുന്ന പെൺകുട്ടി ബേല ആയിരുന്നോ?

ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം ആലോചിക്കുമ്പോൾ, രംഗനാഥ് ഏതോ വലിയ ന്യായശാസ്ത്രജ്ഞന്റേയോ, തക്ശാസ്ത്രജ്ഞന്റേയോ മട്ടിൽ, രണ്ടുംരണ്ടുംകൂട്ടി നാലെന്ന ഉത്തരം കണ്ടുപിടിക്കുകയായിരുന്നു എന്നു കരുതരുത്. യഥാർത്ഥത്തിൽ അയാൾ ചെയ്തതു്, ഈ എഴുത്തു് എഴുതിയതു് ബേലാ ആണെന്നുധരിച്ച് റുപ്പനോട് അവളെ ബന്ധിപ്പിക്കുകയായിരുന്നു. ശിവപാൽഗഞ്ചിൽ ഫിലിംഗാനങ്ങൾ രചിക്കാൻ കഴിയുന്ന ഇത്രവലിയ വിദ്വാന്മാർ ഉണ്ടല്ലോ എന്നോർത്തു് അയാൾ അത്ഭുതപ്പെട്ടു. കാണുന്നമാത്രയിൽ, സർവ്വകലാശാലാ അധികൃതർ അവരെ അഭിനന്ദിച്ച് ആശ്ലേഷിച്ചാലും ഇല്ലെങ്കിലും, ഫിലിം സാഹിത്യത്തിൽ ഡോക്ടറേററ് അവർക്കു നൽകേണ്ടതു് അത്യാവശ്യമാണെന്നും അയാൾക്കു തോന്നി. എന്തെന്നാൽ, പ്രേമലേഖനം മുഴുവൻ, സിനിമാപ്പാട്ടുകളുടെ മുറികൾ കൂട്ടിച്ചേർത്തു്, പദ്യത്തെ ഗദ്യമാക്കി എഴുതിയതായിരുന്നു. ഇതോടൊപ്പം, രംഗനാഥിന്റെ ഉള്ളിൽ മറെറാരു ചിന്തയും പൊന്തിവന്നു. അതെന്തെന്നു് ഫിലിം ഭാഷയിൽ തന്നെ പറയാം. ''എന്തിനു ദ:ഖിപ്പിക്കുന്നു വീണ്ടും എന്നെ ഈ ഭൂമിയിൽ.'' അന്നു് തന്റെ ശബ്ദം കേട്ടു്, ''എൻറമ്മേ'' എന്ന പവിത്രമന്ത്രം ജപിച്ചുകൊണ്ടു് ഓടിപ്പോയവൾ, ഇന്നിതാ, മററാർക്കോവേണ്ടി, ''എവിടെയോ നീ അവിടെ തനിയേ വരുന്നുണ്ടു ഞാൻ'' എന്ന പ്രഖ്യാപനം പരസ്യം ചെയ്തിരിക്കയാണു്. രംഗനാഥിനു് ഇതു് അസഹ്യമായി.

കത്തു് പോക്കററിലിട്ടു്, അയാൾ പുറത്തിറങ്ങി. ഇന്നു് പട്ടണത്തിൽ ജോഗ്നാഥിന്റെ കേസ്സാണു്. ശിവപാൽഗഞ്ചിലെ എണ്ണപ്പെട്ടവരെല്ലാം അതിനു പോയി. ഏതെങ്കിലും തെമ്മാടിയുടെ പേരിൽ കേസ്സുണ്ടെങ്കിൽ അതും പറഞ്ഞു് പട്ടണത്തിൽ ചുററിക്കറങ്ങി കച്ചേരികാണുന്നതിനുള്ള ആഗ്രഹം ഗ്രാമീണർക്കു് സ്വാഭാവികമാണു്. അപമാനിതനായ ഗുണ്ടയെക്കാണുമ്പോൾ അവരുടെ ഹൃദയത്തിനു സുഖം ലഭിക്കും. 'നോക്കൂ', ഗ്രാമത്തിലെ എത്രയേറെ ജനങ്ങളാണു് എന്നെ സഹായിക്കാൻ വന്നിരിക്കുന്നതു്'' എന്നു ചിന്തിച്ച് ഗുണ്ടയ്ക്കും മന:സുഖം ഉണ്ടാകുന്നു. ഈ പതിവനുസരിച്ചു് അനേകം പേർ പട്ടണത്തിൽ പോയി; പലരും പൊയ്ക്കൊണ്ടിരിക്കുന്നു.

തന്റെ ഭുവനമോഹന രൂപത്തിൽ, ബദ്രി ഫയൽമാൻ വരുന്നുണ്ടു്. മൽമൽ കുർത്ത. അതിനു താഴെ ബനിയൻ ധരിക്കേണ്ടതു് ആവശ്യമാണെന്നു തോന്നിയിട്ടില്ല. ഫാൽഗുന മാസ

ത്തിലെ തണുപ്പായിരുന്നിട്ടും കുർത്ത അദ്ദേഹത്തിന്റെ ശരീരത്തിൽ പളപളായമാനമായി തിളങ്ങുന്നു. അരയിൽ ലംഗോട്ടി. അതിനുമേൽ ലുങ്കിയും ഉണ്ടെന്നതാണു് ആശ്ചര്യം. കാലിൽ പോളീഷിട്ട മിനുക്കിയ കറുത്ത ബൂട്ട്സ്. വൃത്തിയായ തലയിൽ എണ്ണയുടെ മിനുക്കം. അതിനും മീതെ—വളരെ മീതെ—നീലാകാശം.

പ്രേമലേഖനം റുപ്പൻബാബുവിനു കൊടുക്കാമെന്നു് രംഗനാഥ് ആദ്യം കരുതി. സിനിമാ സംസ്കാരത്തിന്റെ അധഃപതനത്തിനു സംഭാവന ചെയ്യ ഏതാനും വാചകങ്ങൾ ചുണ്ടിക്കാണിച്ചിട്ടു്, ബേലയുമായി പ്രേമത്തിൽ പെടുന്നതിനെ തടയാമെന്നും കരുതി. ഇക്കാര്യത്തെപ്പററി റുപ്പൻബാബുവുമായി സംസാരിക്കുന്നതു് വിഷമമാണെന്നു് അയാൾക്കു് അറിയാം. എന്നാൽ, പ്രേമലേഖനം ലഭിക്കുന്നതുപോലുള്ള ഒരു വിശേഷസംഭവത്തെ, മന്ദബുദ്ധിയായി ഒതുക്കിക്കളയുന്നതു ഭംഗിയല്ലെന്നും തോന്നി. ബദ്രിഫയൽമാനെ കണ്ടമാത്രയിൽ അയാൾ പരിപാടി മാററി. ഏതെങ്കിലും അമേരിക്കൻ വിദഗ്ധനെ കാണുമ്പോൾ, ചിലപ്പോൾ നാം നമ്മുടെ പദ്ധതികൾ മാററുന്നതുപോലെ. ബദ്രിഫയൽമാൻ, പ്രേമലേഖനം ദൂരെ നിന്നുകൊണ്ടു നിരീക്ഷിച്ചു. നിരീക്ഷണം എളുപ്പമാക്കുന്നതിനു വേണ്ടി, രംഗനാഥ് അതു് രണ്ടു കൈകൊണ്ടും പിടിച്ചു് ഒന്നരയടി മാറി നില്പായി. അദ്ദേഹം എഴുത്തുമുഴുവൻ വായിച്ചു. ഒരിടത്തു കണ്ണു ചുളുക്കിനോക്കിയപ്പോൾ, അദ്ദേഹത്തെ സഹായിക്കാനായി രംഗനാഥ് വായിച്ചുകൊടുത്തു. "എന്നാൽ ഈ ഭംഗി രാത്രിയിലില്ല."

ബദ്രിഫയൽമാൻ ഒരു ഏമ്പക്കം വിട്ടു. അതിന്റെ അർത്ഥം, മനസ്സിലാക്കിത്തരേണ്ട ആവശ്യമില്ലെന്നും, ഇത്തരം കാര്യങ്ങൾ തനിക്കു നല്ലവണ്ണം അറിയാമെന്നും ആയിരുന്നു. മുഴുവൻ വായിച്ചുകഴിഞ്ഞു് അതുമടക്കി കുർത്തയുടെ പോക്കററിലിട്ടു.

"റുപ്പൻബാബു കുഴപ്പംപിടിച്ച വഴിക്കാണു് പോകുന്നതു്." എന്നു് രംഗനാഥ് അഭിപ്രായപ്പെട്ടു. "ആ പെണ്ണും അതുപോലെ തന്നെ! എന്തൊക്കെ വൃത്തികെട്ട ചപ്പുചവറാണു് ഈ എഴുത്തിൽ കുത്തി നിറച്ചിരിക്കുന്നതു്."

മറുപടിയായി, ബദ്രിഫയൽമാൻ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. അദ്ദേഹം പറഞ്ഞു. "എഴുത്തെഴുതിയതു് ആ തെണ്ടി ഗ്രാമസേവിക ആയിരിക്കണം. ഇവിടെ അവളാണു് ഇതൊക്കെച്ചെയ്യുന്നതു്."

“അപ്പോരം, റുപ്പൻബാബുവും ഗ്രാമസേവികയുമായി അടുപ്പ മാണോ?”

ഫയൽമാൻ പഴയപടി ചിരിച്ചു. പിന്നെ പറഞ്ഞു. “അല്ല, അല്ല. എല്ലാം നിങ്ങരം തലതിരിച്ചാണു മനസ്സിലാക്കുന്നതു്. അവരം മററുള്ളവക്കവേണ്ടി എഴുത്തെഴുതിക്കൊടുക്കുകയേ ചെയ്യുന്നുള്ളു.”

ബദ്രിഫയൽമാൻ തൻെറ വഴിക്കുപോയി. രംഗനാഥിൻെറ മുഖത്തു് വല്ലായ്മ കണ്ട അദ്ദേഹം നടക്കുന്നതിനിടയിൽ പറഞ്ഞു. “ഈ കടലാസ്സിനെ ഓത്തു വിഷമിക്കണ്ട. ഞാൻ വേണ്ടതു ചെയ്തുകൊള്ളാം.”

പട്ടണത്തിലെയാണു കോടതി. എന്നാൽ ശിവപാൽഗഞ്ചു് മുഴുവൻ അവിടെ ചെന്നിട്ടുണ്ടു്. മോഷണക്കുററത്തിനു് ജോഗ് നാഥിൻെറ പേരിൽ എടുത്ത കേസ്സിൻെറ തെളിവെടുപ്പാണു്.

അന്തരീക്ഷം മലിനവും ദുർഗ്ഗന്ധപൂരിതവും ആയിരുന്നു. ഹോളി അടുത്തിരിക്കയാണു്. അതിനാൽ നേരംപോക്കും അശ്ലീലവും ആളുകളുടെ നാവിൽ വിളയാടുന്നു. അഴുക്കുനിറഞ്ഞ ശരീരത്തിൽ നിറപ്പകിട്ടുള്ള വസ്ത്രങ്ങളോ കീറത്തുണികളോ ആണു്: അഴുക്കുനിറഞ്ഞ കീറത്തുണികരം ധരിച്ച, ക്ഷൗരം ചെയ്യാത്ത വാദികളും, പ്രതികളും, സാക്ഷികളും, ബീഡി വലിച്ചുകൊണ്ടു് അല്ലെങ്കിൽ വൃത്തികെട്ട പല്ലുകരംക്കു പിന്നിലേയ്ക്കു് മുറുക്കാൻ ചണ്ടി സുരക്ഷിതമായി ഒതുക്കിക്കൊണ്ടു്, അലയിടുകയും മുറവിളി കൂട്ടുകയും ചെയ്യുന്നു. ഒരു സ്ത്രീ, തറയിൽ കിടത്തിയിരിക്കുന്ന കുഞ്ഞിൻെറ വായിലേയ്ക്കു് മുല ഞെട്ടുതിരുകി അതിനെ പാലൂട്ടി സമീപം ഇരിക്കുന്ന മാന്യന്മാക്കു് അത്യധികമായ ആനന്ദം പകരുന്നു.

കാററു് ശക്തിയായി വീശുന്നു പൊടിയും കരിയിലയും പറന്നു വീണു് വരാന്തനിറയുന്നു.

കാലിന്മേൽ കാക്കിപട്ടീസ് ചുററി, യൂണിഫോറം ധരിച്ച, തൊപ്പി വയ്ക്കാത്ത രണ്ടു പോലീസുകാർ വരാന്തയിൽ അങ്ങുമിങ്ങും നടന്നു. അവരിൽ ഒരാളുടെ ചെരിപ്പു്, അടുത്തുള്ള പേരാൽ മരച്ചുവട്ടിലിരിക്കുന്ന ചെരിപ്പുകുത്തി നന്നാക്കിക്കൊണ്ടിരിക്കുകയാണു്. മറെറയാളിൻെറ ചെരിപ്പു്, കോടതി മുറിയുടെ വാതിൽപ്പടിയിൽ കയററി വച്ചിരിക്കുന്നു. അയാരം പുതിയ ആളാണു്. അതിനാൽ ചെരിപ്പിട്ടാൽ കാൽവിരലിനു

മുറിവുണ്ടാകും. ജോലി ഒന്നുമില്ലെങ്കിലും ജോലിഭാരം താങ്ങുന്ന ശിരസ്സു കുനിച്ചുകൊണ്ടു് വക്കീലന്മാർ കച്ചേരിയുടെ അകത്തേയ്ക്കുപോകുകയും പുറത്തുവരികയും ചെയ്തുകൊണ്ടിരിക്കുന്നു. കോടതി ഉദ്യോഗസ്ഥന്മാർ സന്തോഷമായി കോട്ടുവായിട്ടുകൊണ്ടു്, പതിനഞ്ചു മിനിററിലൊരിക്കൽ കച്ചേരിയിൽ നിന്നു പുറത്തുകടന്നു് സമീപം തന്നെയുള്ള മുറുക്കാൻ കടയിലേയ്ക്കു പോകുന്നു. പിന്നെ ഏതെങ്കിലും വ്യവഹാരിയെ പിന്നിൽ നടത്തിക്കൊണ്ടും ചിലരെ കക്ഷത്തിൽ തൂക്കിക്കൊണ്ടും 'ഇന്നു ജോലി വളരെയുണ്ടു്, മററന്നാശം വരൂ' എന്നു് അവരെ സമാശ്വസിപ്പിച്ചുകൊണ്ടും, വായിൽ താംബൂലം നിറച്ചു്, ഒട്ടകത്തിന്റെ മാതിരി ശരീരം ഉയർത്തിപ്പിടിച്ചു്, കച്ചേരിയുടെ സുരക്ഷിതമായ അന്തരീക്ഷത്തിലേയ്ക്കു മടങ്ങിപോകുന്നു.

വരാന്തയുടെ ഒരു മൂലയ്ക്കു് മുടന്തൻ ഇരിക്കുന്നു.

പ്രധാൻ ആയ സ്ഥിതിക്കു്, തമാശകാണാൻ വന്നവരുടെ കൂട്ടത്തിൽ സനീചർ ഉണ്ടാകേണ്ടതു് അനിവാര്യമായിരുന്നു. മാത്രമല്ല, പോലീസിനുവേണ്ടി ജോഗ്നാഥിനു് എതിരായി മൊഴി കൊടുക്കാൻ ഛോട്ടേഫയൽമാൻ വന്നിട്ടുണ്ടു്. ഈ സംഭവത്തിനു ചരിത്ര പ്രാധാന്യമുണ്ടായിരുന്നു. എന്തെന്നാൽ ഛോട്ടേഫയൽമാൻ വൈദ്യജിയുടെ ആളാണെന്നാണു് കരുതിപ്പോന്നതു്. ജോഗ്നാഥും വൈദ്യജിയുടെ ആളാണു്. ഒരാളിന്റെ തന്നെ രണ്ടു് അനുയായികളിൽ ഒരാശം പ്രതിയായും, മറെറയാശം ആ പ്രതിക്കെതിരായി മൊഴികൊടുക്കുന്ന സാക്ഷിയായും ഹാജരായിരിക്കുകയാണു്. ഇതേപ്പററി കുറച്ചുനാളുകൾക്കുശേഷം രൂപ്പൻബാബു പുതിയൊരു ശൈലിയിൽ പറയുകയുണ്ടായി, "രണ്ടു പൂക്കൾ ഒരുമിച്ചു പൂത്തു, വിധി അവയെ വെവ്വേറെയാക്കി."

സനീചറും ഗ്രാമത്തിലെ ഒട്ടേറെ ആളുകളും കച്ചേരിയുടെ അകത്തേയ്ക്കുപോയി. മുടന്തനെ ഒരു രസത്തിനുവേണ്ടി സനീചർ തന്നോടൊപ്പം റിക്ഷയിൽ കയററികൊണ്ടു വന്നതായിരുന്നു. അയാശം പുറത്തു വരാന്തയിലിരുന്നു് പുതിയ ശ്രോതാക്കളോടു് സ്വന്തം അനുഭവകഥ പറയുകയാണു്. ഒററ ജീവിതമേ ഉള്ളൂ അയാശക്കു്. ആ ജീവിതത്തിൽ ഒററ അനുഭവമേ ഉള്ളൂ. ഇപ്പോഴും സാമാന്യം വിസ്തരിച്ചു പറയുന്നതു് ആ അനുഭവം തന്നെ.

"........അപ്പോശം ബാപ്പൂ, ഇത്രയും കാലത്തിനുശേഷം,

തികച്ചും ഒരു കൊല്ലവും മൂന്നു മാസവും കഴിഞ്ഞപ്പോഠം, കാര്യം ശരിപ്പെട്ടുവന്നിരിക്കുകയാണു്. പകപ്പിനുള്ള ഹർജിയിൽ ഇനി കുഴപ്പമൊന്നുമില്ല. കേസ്സുകെട്ടും മേലധികാരത്തിൽ നിന്നു് തഹശീലിൽ മടങ്ങി വന്നിട്ടുണ്ടു്. ഇന്നലെ തഹശീലിൽ പോയിരുന്നു. പകപ്പെഴുത്തു ഗുമസ്തൻ എന്റെ കാര്യം നോക്കിക്കൊണ്ടിരിക്കുകയാണെന്നു് അപ്പോഠം മനസ്സിലായി. ഇന്നു് അതു് തയ്യാറായിക്കാണണം. പിന്നെ, അസ്സലുമായി ഒത്തുനോക്കുകയേ വേണ്ടൂ.

"........തീന്നു. മൂന്നു നാലു ദിവസത്തെ താമസമേ വരികയുള്ളു."

വരാന്തയിൽ ഒരു തൂണിൽ ചാരി സിഗററു് വലിച്ചുകൊണ്ടു നിന്ന ഒരു വക്കീൽ പറഞ്ഞു. "ഇത്രയും ദിവസം വെറുതെ കളഞ്ഞു. ആദ്യംതന്നെ നമ്മുടെ അടുത്തോ വേറെ ഏതെങ്കിലും വക്കീലിന്റെ അടുത്തോ വന്നിരുന്നെങ്കിൽ മൂന്നു ദിവസത്തിനകം കാര്യം നടന്നേനെ."

സജ്ജനങ്ങളുടെ മധുരമായ പുഞ്ചിരി പ്രയോഗിക്കേണ്ടതെങ്ങിനെയെന്നു് ഈയിടെയായി മുടന്തൻ അഭ്യസിച്ചിരുന്നു. മുഖത്തങ്ങിനെ മൂടിവച്ചിരിക്കുകയായിരുന്നു അതു്. മററുള്ളവർ കുട്ടികളെപ്പോലെ പരിഹാസവാക്കു പറയുമ്പോഠം അവ സഹിക്കേണ്ടതു് സജ്ജനമായ തന്റെ കത്തവ്യമാണെന്നു് അയാഠം കരുതി. ആ അടിസ്ഥാനത്തിൽ വലിയ ഒരു പുഞ്ചിരി സമ്മാനിച്ചുകൊണ്ടു് മുടന്തൻ പറഞ്ഞു. "വക്കീലിന്റെ ആവശ്യമില്ലായിരുന്നു ബാപ്പു. ഇതു നന്മയുടെ സമരമാണു്. ഗുമസ്തനു് അഞ്ചു രൂപാ കൊടുത്തിരുന്നെങ്കിൽ, മൂന്നു ദിവസം വേണ്ട, മൂന്നു മണിക്കൂറിനുള്ളിൽ പകപ്പു കിട്ടുമായിരുന്നു. പക്ഷെ അങ്ങിനെ ചെയ്യാതിരുന്നതുകൊണ്ടു്, അയാഠംക്കു വാങ്ങേണ്ടിവന്നില്ല; എനിക്കു കൊടുക്കേണ്ടിയും വന്നില്ല."

വക്കീൽ പറഞ്ഞു. "അയാഠം എടുക്കാതിരിക്കേണ്ടിവന്നതെങ്ങിനെയാണു്. രൂപാ കൊടുത്തു; അയാഠം എടുത്തില്ല, അല്ലേ?"

മുടന്തൻ ക്ഷീണിച്ചു് തറയിൽ കിടക്കാൻതുടങ്ങുകയായിരുന്നു. അയാഠം പറഞ്ഞു. "ഇതു നന്മയുടെ സമരമാണു ബാപ്പു. നിങ്ങഠം വക്കീലാണു്. നിങ്ങഠംക്കു മനസ്സിലാകുകയില്ല."

ആളുകഠം ചിരിക്കാൻ തുടങ്ങി. പക്ഷെ, മുടന്തൻ മിണ്ടാതെ

കിടന്നു കണ്ണടച്ചു. പിന്നെ അയാഠം സാവകാശത്തിൽ ദീന സ്വരം പുറപ്പെടുവിക്കാൻ തുടങ്ങി.

ആരോ ചോദിച്ചു. "എന്താ കാര്യം? മുടന്താ തണുപ്പു തോന്നുന്നോ?"

അയാഠം കണ്ണടച്ചുകൊണ്ടുതന്നെ തലയാട്ടി. ഒന്നും പറഞ്ഞില്ല. അയാളുടെ അടുത്തിരുന്ന ഒരാഠം ദേഹം തൊട്ടുനോക്കിയിട്ടു പറഞ്ഞു "പനി ഉണ്ടെന്നു തോന്നുന്നു."

ഒരു കിഴവി മിണ്ടാതിരുന്നു്, മൂങ്ങാക്കണ്ണുകൊണ്ടു് ലോകത്തെ വേദാന്തിയുടെ മട്ടിൽ നോക്കി. അവഠം പറഞ്ഞു. "ശീതക്കാലം തുടങ്ങി. എൻെറ രണ്ടു മക്കളും പനിയായി കിടക്കുകയാണു്. വിള പാകമായി. കൊയ്യാൻ ആരുമില്ല. എല്ലാം എലി തിന്നു നശിപ്പിക്കുന്നു."

ഓണററി മജിസ്ട്രേട്ടിൻെറ കോടതി.

ഗയാദീൻെറ തെളിവെടുപ്പു നടക്കുന്നു. ക്രോസ്സ് വിസ്താരം അവസാനിക്കാറായി. പെട്ടെന്നു്, ജോഗ്നാഥിൻെറ വക്കീൽ ചോദിച്ചു.

"നിങ്ങഠംക്കൊരു മകളില്ലേ?"

"ഉണ്ടു്."

"അവളുടെ പേരു് ബേല എന്നല്ലേ?"

"അതേ."

"അവഠംക്കു് ഉദ്ദേശം ഇരുപതു വയസ്സു വരും, ഇല്ലേ?"

"അതേ."

കോടതി സംശയാലുവായി, ഇരുപതു വയസ്സായ മകളുള്ള പിതാവിനെ നോക്കേണ്ട രീതിയിൽ, തീക്ഷ്ണദൃഷ്ടിയോടെ അയാളെ വീക്ഷിച്ചു.

"നിങ്ങളുടെ വീട്ടിൽ വേറെ ഏതോ സ്ത്രീയുമില്ലേ?"

"ഉണ്ടു്. വിധവയായ എൻെറ സഹോദരിയാണു്."

"പക്ഷെ, അവഠം എപ്പോഴും നിങ്ങളുടെ വീട്ടിൽ താമസിക്കുകയില്ല, ഇല്ലേ?"

"ശരിയല്ല. എപ്പോഴും അവഠം എൻെറ വീട്ടിലാണു് താമസിക്കുന്നതു്."

വക്കീൽ ഗർജ്ജിക്കുന്ന രീതിയിൽ പറഞ്ഞു. "നിങ്ങഠം കോടതിയിൽ സത്യം ചെയ്തിട്ടുള്ളതാണു്. നുണ പറഞ്ഞാൽ കേസ്സെടുക്കും. നിങ്ങളുടെ സഹോദരി അധികവും ഭർത്താ

വിൻെറ അച്ഛൻെറ വീട്ടിലാണ് താമസിക്കുന്നതെന്നും ആ സമയത്തു് നിങ്ങളുടെ മകഠം വീട്ടിൽ തനിച്ചേ ഉണ്ടായിരിക്കുകയുള്ള എന്നതും ശരിയല്ലേ?''

ഗയാദീൻ മിണ്ടാതെ നിന്നു. വക്കീൽ ഗർജ്ജിച്ചുകൊണ്ടു് വീണ്ടും പറഞ്ഞു. ''മിണ്ടാത്തതെന്തു്?''

''എന്തുപറയാൻ? താങ്കഠം ഇങ്ങിനെ ദേഷ്യപ്പെട്ടാൽ എന്തെങ്കിലും പറയുക വിഷമമാണു്.''

വക്കീൽ അതേ രീതിയിൽ പറഞ്ഞു. ''എനിക്കു ദേഷ്യമില്ല.''

ഗയാദീൻ ഒന്നും പറഞ്ഞില്ല. അപ്പോഠം വക്കീൽ ഒച്ച അല്പം കുറച്ചിട്ടു ചോദിച്ചു. ''എന്താണു് നിങ്ങളുടെ ഉത്തരം?''

''വിധവയായ എൻെറ സഹോദരി എപ്പോഴും എൻെറക്കൂടെ താമസിക്കുന്നു.''

''നിങ്ങളുടെ മകളുടെ വിവാഹം കഴിഞ്ഞോ?''

''ഇല്ല.''

''എപ്പോഠം നടത്താനാണു് ഉദ്ദേശം?''

''ഭഗവാനാണു് നടത്തേണ്ടതു്.''

ഭഗവാൻെറ പേരു് ഉദ്ധരിച്ചുകേട്ടപ്പോഠം കോടതി തല ഉയർത്തി. ഇതുവരെ കോടതി ഈ കേസ്സുമായി ബന്ധമൊന്നുമില്ലാത്ത ഏതോ കടലാസ്സു നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. കോടതി വക്കീലിനോടു പറഞ്ഞു. ''ഈ ചോദ്യങ്ങഠംക്കു് കേസ്സുമായി ബന്ധമൊന്നുമില്ല.''

വക്കീൽ പറഞ്ഞു. ''സർ, ബന്ധം ഞാൻ പിന്നീടു സ്ഥാപിക്കാം.''

കോടതിയുടെ നിലപാടിൽ പ്രേരിതനായ പബ്ലിക് പ്രോസിക്യൂട്ടർ, തൻെറ തെളിവു സംരക്ഷിക്കുന്നതിൽ ജാഗ്രത കാട്ടി. അയാഠം എതിർപ്പു പ്രകടിപ്പിച്ചു. ''സർ, ഈ ചോദ്യങ്ങഠം അപ്രസക്തമാണു്.''

കോടതി തീക്ഷ്ണദൃഷ്ടികളോടെ പബ്ലിക്പ്രോസിക്യൂട്ടറെ നോക്കി. എതിർപ്പിനുള്ള മറുപടി ഇതായിരുന്നു.

കോടതിയുടെ മൂഡ് അത്ര പന്തിയല്ലെന്നു മനസ്സിലാക്കിയ ജോഗ്നാഥിൻെറ വക്കീൽ ഗയാദീൻെറ മകളെപ്പററിയുള്ള സംഭാഷണം മതിയാക്കി. വേറൊരു സാക്ഷിയെ വിളിച്ചു.

ജോഗ്നാഥിൻെറ വീടു് ശോധന നടത്തിയ ദിവസം പെട്ടെന്നു പ്രത്യക്ഷനാകുകയും, വിളിക്കുന്ന ഏതു സമയത്തും

വന്നു മൊഴി നൽകാമെന്നു സമാധാനം പറഞ്ഞിട്ട് ഓടിക്കള യുകയും ചെയ്ത ആളായിരുന്നു ഈ സാക്ഷി. ബൈജനാഥ് എന്നായിരുന്നു പേർ. ശിവപാൽഗഞ്ചിലെ പണ്ഡിത് രാധേ ലാലിൻെറ ശിഷ്യനാണ്. കള്ളസാക്ഷി പറയുന്നതിൽ അങ്ങേയററത്തെ സാമർത്ഥ്യം ഉണ്ടായിരുന്നു രാധേലാലിന്. എത്ര വലിയ വക്കീലായാലും ക്രോസ് വിസ്താരം നടത്തി അയാളെ ഇന്നുവരെ തെററിച്ചിട്ടില്ല. പിടികൊടുക്കാത്ത കള്ളം പറയുന്നതിനുള്ള അയാളുടെ കഴിവിനെ അടിസ്ഥാന മാക്കി, ജില്ല ഒട്ടാകെയുള്ള വ്യവഹാരികൾക്കും സാക്ഷി കൾക്കും ഇടയിൽ അയാൾക്ക് അസാധാരണസ്ഥാനം ലഭിച്ചി രുന്നു. കുറച്ചു നാളായി, കിഴക്കൻ പ്രദേശത്തെ പ്രേയസിയുടെ പ്രേമം അയാളെ വീട്ടുകോന്തനാക്കിത്തീർത്തിരിക്കുന്നതിനാൽ, സാക്ഷിപറയൽ മുഖേനയുള്ള പ്രൈവററ് പ്രാക്ടീസ് നടത്താൻ വേണ്ടത്ര സമയം അയാൾക്ക കിട്ടാതായിരിക്കുകയാണ്. ഇതിൻെറ ഫലമായി, പഴയ കാലത്തെ അപേക്ഷിച്ച്, കേസ്സിനു പോകുക കുറച്ചുവച്ചിരിക്കുന്നു. ഇപ്പോൾ അദ്ദേഹം, വലിയ വക്കീലന്മാരുടേയും ഡാക്ടർമാരുടേയും മാതിരി സാമാ ന്യമായ പ്രാക്ടീസ് ഉപേക്ഷിച്ച്, വിദഗ്ദ്ധ പ്രാക്ടീസ് നടത്തി ക്കൊണ്ടിരിക്കുകയാണ്. അതുതന്നെ, സിവിൽ കോടതി കേസ്സുകളിലും അവയുടെതന്നെ അപ്പീൽകോടതി കേസ്സുകളിലും ആയി പരിമിതപ്പെടുത്തിയിരിക്കുന്നു. ക്രിമിനൽ കോടതി കളിലെ കേസ്സുകളിൽ കള്ളസാക്ഷിപറയലിൻെറ നിലവാരം നിലനിർത്തുന്നതിനു കഴിഞ്ഞ ചില വർഷങ്ങളായി അദ്ദേഹം ഏതാനും ശിഷ്യന്മാരെ തയ്യാറാക്കി. ഇവരിൽ, ഏററവും ഉയർന്ന സ്ഥാനമാണ് ബൈജനാഥിനുള്ളത്.

ഭീഖ് മഖേഡയിലെ താമസക്കാരനാണ് ബൈജനാഥ്. സാക്ഷി പറയാനുള്ള ഉദ്ദേശത്തോടെ നേരത്തേ മുതല്ക്കു തന്നെ അയാൾ സമീപ ഗ്രാമങ്ങളിലും ഉണ്ടാകാറുണ്ടായിരുന്നു. ഭീഖ് മഖേഡയിൽ മാത്രമല്ല, സമീപമുള്ള അനേകം ഗ്രാമങ്ങളിലും അയാൾ പ്രാക്ടീസ് നടത്തി. ജോഗ്നാഥിനെ തടവിൽ പിടിച്ച ദിവസം ആകസ്മികമായിട്ടാണ് അയാൾ ശിവപാൽ ഗഞ്ചിൽ വന്നത്. സാക്ഷി പറയുന്ന കാര്യത്തിൽ, അയാൾ അവിടെ ഉണ്ടായിരുന്നോ ഇല്ലയോ എന്ന കാര്യം അപ്രസക്ത മാണ്.

കേസ്സിൻെറ മുഴുവൻ തെളിവും ബൈജനാഥ് രണ്ടുപ്രാവശ്യം പറഞ്ഞു. തൻെറ സാന്നിദ്ധ്യത്തിലാണ് ജോഗ്നാഥിൻെറ

വീട് പരിശോധിച്ചതെന്നു് അയാം അറിയിച്ചു. ഈ മൂന്നു് ആഭരണങ്ങളും കണ്ടെടുക്കപ്പെട്ടതു് തന്റെ സാന്നിദ്ധ്യത്തിലാണു്. തന്റെ മുമ്പിൽ വച്ചാണു് ഇവ മുദ്രവച്ചതു്. തൊണ്ടി എടുത്തതിനെ സംബന്ധിച്ച റിപ്പോർട്ടു് തന്റെ മുമ്പിൽ വച്ചു് എഴുതി. തന്റെ കയ്യൊപ്പു് തന്റെ മുമ്പിൽവച്ചാണിട്ടതു്. മററും മററും............

ജോഗ്നാഥിന്റെ വക്കീൽ ക്രോസു് ആരംഭിച്ചു.

"നിങ്ങൾ ഭീഖ് മഖേഡയിലാണോ താമസിക്കുന്നതു്?"

"അതേ."

"ഭീഖ് മഖേഡ ശിവപാൽഗഞ്ചിൽനിന്നു് രണ്ടു മൈൽ ദൂരെയാണു്, അല്ലേ?"

"എനിക്കറിഞ്ഞുകൂടാ."

"പിന്നെ എത്ര ദൂരം വരും?"

"ശിവപാൽഗഞ്ചിലെ ചെണ്ടമേളം ഭീഖ് മഖേഡായിൽ കേൾക്കും."

"ഒരു മൈൽ വരുമോ?"

"പറയാൻ അറിയില്ല."

"അര കോസ്സോ?"

"അറിയില്ല."

"ഇരുപതു മൈൽ."

"അറിയില്ല. ഞാൻ അളവുകാരനല്ല."

കോടതി, സാക്ഷിയോടു തിരിഞ്ഞു ചോദിച്ചു. "രണ്ടു ഗ്രാമങ്ങളും തമ്മിൽ എന്തു ദൂരം വരും?"

"രണ്ടിനും മദ്ധ്യേ കുറെ പാടങ്ങളുണ്ടു്."

"എത്ര പാടങ്ങൾ?"

"പത്തു്—ഇരുപതു്—അൻപതു് പാടങ്ങൾ ഉണ്ടാകും?"

"ശരി, ശരി. എത്ര വയൽ ഉണ്ടാകുമെന്നു പറയൂ."

"എനിക്കറിയില്ല. ഞാൻ എണ്ണിയിട്ടില്ല."

കോടതി തിരിഞ്ഞു് പബ്ലിക് പ്രോസിക്യൂട്ടറുടെ നേക്കു നോക്കി. അയാൾ പറഞ്ഞു. "സർ, സാക്ഷി ശരിയാണു പറഞ്ഞതു്. അയാൾ വയൽ എണ്ണിയില്ല. പക്ഷെ രണ്ടുഗ്രാമങ്ങളും അടുത്തടുത്താണു്. ഒരു മൈലിന്റെ അകലമേ ഉള്ളു. ഇൻസ്പെക്ടറുടെ മൊഴിയിൽ വന്നിട്ടുണ്ടു്."

കോടതി ജോഗ്നാഥിന്റെ വക്കീലിനോടു പറഞ്ഞു. "അപ്പോൾ അകലത്തെ സംബന്ധിച്ച് ക്രോസ് ചെയ്യേണ്ട ആവശ്യം എന്താണ്? ഇൻസ്പെക്ടറുടെ തെളിവു താങ്കൾ ചോദ്യം ചെയ്യുന്നോ?"

"ഇല്ല യുവർ ഓണർ. പക്ഷെ ക്രോസ് വിസ്താരം നടത്തുക തന്നെ വേണം."

"എന്തിനു്?"

"സാക്ഷിയുടെ ബുദ്ധി എങ്ങിനെയുള്ളതാണെന്നു കാണിക്കാൻ."

"അതോ താങ്കളുടെ ബുദ്ധി എങ്ങിനെയുള്ളതാണെന്നു കാണിക്കാനോ?"

കോടതിയുടെ ഈ വാക്കുകൾ കേട്ട് പ്രതിഭാഗം വക്കീലിന്റെ മുഖം ചുവന്നു. അപ്പോൾ കോടതി ചിരിക്കാൻ തുടങ്ങി. അതിൽനിന്നു കോടതി അപമാനിക്കാനല്ല, നേരം പോക്കായിട്ടാണ് അങ്ങിനെ പറഞ്ഞതെന്നു വെളിവായി. അതു തമാശ ആയിരുന്നു എന്നു് ഓർത്തപ്പോഴേക്കും ചിരി വന്നതിനാൽ കോടതി കൂടെക്കൂടെ ചിരിച്ചുകൊണ്ടിരുന്നു. ഒടുവിൽ ജോഗ്നാഥിന്റെ വക്കീലും ചിരിച്ചു. കോടതിയും വക്കീലന്മാരും, അക്ബർ—ബീരബൽ വിനോദസംഘത്തിന്റെ അടിസ്ഥാനത്തിൽ ചിലപ്പോഴെല്ലാം ചോദ്യോത്തരങ്ങൾ നടത്തുകയും അന്യോന്യം പരിഹസിക്കുകയും വേണമെന്ന ഒരു അലിഖിത നിയമം കോടതികളിലുണ്ട്. അനാവശ്യമായ ഈ സമ്പ്രദായം സ്വീകരിച്ചശേഷം, ശിവപാൽഗഞ്ചും ഭീഖ് മഖേഡയും തമ്മിലുള്ള അകലത്തെ സംബന്ധിച്ച ചോദ്യങ്ങളെല്ലാം നിരാകരിച്ചിരിക്കുന്നതായി കോടതി പ്രസ്താവിച്ചു. ചോദ്യങ്ങളെല്ലാം നിരാകരിക്കപ്പെട്ടെങ്കിലും അവയുടെ ഉത്തരങ്ങളെല്ലാം കടലാസ്സിൽ എഴുതീട്ടുണ്ടായിരുന്നു.

ബൈജനാഥിനോട് തുടർന്നു ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങി.

"പോലീസിനുവേണ്ടി നിങ്ങൾ ഇതുവരെ എത്ര സാക്ഷി പറഞ്ഞിട്ടുണ്ട്?"

"ഓർമ്മയില്ല."

"നിങ്ങൾ പോലീസിനുവേണ്ടി അറുപതു കേസ്സുകളിൽ സാക്ഷി പറഞ്ഞിട്ടുണ്ടെന്നു് ഞാൻ പറയുന്നു."

"പറഞ്ഞുകൊള്ളൂ. എനിക്ക് ഓർമ്മയില്ല."

"ഇതിനുമുമ്പും പോലീസിൻെറ സാക്ഷിയായി ഏതെങ്കിലും കേസ്സിൽ നിങ്ങാം വന്നിട്ടുണ്ടോ?"

"പോലീസിൻെറ സാക്ഷി എന്നു പറഞ്ഞാൽ ആരാണ്?"

"നിങ്ങാം ചോദ്യത്തിനു് ഉത്തരമായി ചോദ്യം ചോദിക്കരുതു്. നേരെ ഉത്തരം പറയണം."

"എന്നോടു് അങ്ങിനെ തട്ടിക്കയറാതെ. ഞാൻ വെറും അണ്ടനും അടകോടനും ഒന്നുമല്ല." ശരിക്കുത്തരം പറയാൻ കോടതി നിർബന്ധിക്കണമെന്നായി വക്കീൽ. കോടതി അറിയിച്ചു. "ചോദ്യത്തിനുത്തരം ശരിയായി പറയൂ."

ബൈജനാഥ് തലകുനിച്ചുകൊണ്ടു പറഞ്ഞു. "ദീനദയാലുവായ അങ്ങുന്നേ, ചോദിക്കുന്നതു ചോദ്യമാകണം. എത്ര പ്രാവശ്യം പോലീസിൻെറ സാക്ഷിയായിട്ടുണ്ടെന്നാണു് ഇദ്ദേഹം ചോദിച്ചതു്. പോലീസിനേയും കോലീസ്സിനേയും ഒക്കെ ഞാനെങ്ങിനെ അറിയും? ഞാൻ സത്യമായ മൊഴിയാണു കൊടുക്കുന്നതു്. പോലീസിൻെറ സാക്ഷിയെന്നോ, പ്രതിയുടെ സാക്ഷിയെന്നോ എന്തു വിളിച്ചാലും അറിയാവുന്നതു പറയും."

കോടതി എന്തെങ്കിലും പറയുന്നതിനു മുമ്പുതന്നെ ജോഗ്നാഥിൻെറ വക്കീലിനു ദേഷ്യം വന്നു. വാസ്തവത്തിൽ ദേഷ്യക്കാരനെന്നു പേരുകേട്ട വക്കീലായിരുന്നു അതു്. അദ്ദേഹത്തിൻെറ ദല്ലാളന്മാർ മിക്ക പുതിയ വ്യവഹാരികളെയും അദ്ദേഹത്തിൻെറ ദേഷ്യം കാണിച്ചുകൊടുക്കുന്നതിനായി കോടതിയിൽ കൊണ്ടുപോകുക പതിവായിരുന്നു. ദേഷ്യമായിരുന്നു അദ്ദേഹത്തിൻെറ വിദ്യയും, ബുദ്ധിയും, നിയമജ്ഞാനവും, അസ്ത്രശാസ്ത്രവും, കവചവും. അതുതന്നെയായിരുന്നു അദ്ദേഹത്തിൻെറ സൈൻബോർഡും, വിജ്ഞാപനവും, പിതാവും, മാതാവും, സഹായിയും, യജമാനനും, തോഴനും. ദേഷ്യം വരുമ്പോാം മററുള്ളവർ വിറച്ചാലും ഇല്ലെങ്കിലും അദ്ദേഹം സ്വയം കിടുകിടെ വിറയ്ക്കും. കാര്യം അറിയാവുന്ന കോടതി അദ്ദേഹത്തിൻെറ ദേഷ്യത്താൽ ബാധിക്കപ്പെടാതെ, നിശ്ശബ്ദമായി ജോലി നിർവ്വഹിച്ചുപോന്നു. അദ്ദേഹവും ഈ ഘട്ടത്തിൽ ചുമയ്ക്കുകയും തുമ്മുകയും ചെയ്യുന്നതു് പതിവുള്ള കാര്യങ്ങളാണ്. ഏതെങ്കിലും കോടതി അദ്ദേഹത്തിൻെറ ദേഷ്യം ചീത്തയാണെന്നു കരുതിയിരുന്നെങ്കിൽ, ബാർഅസോസ്യേഷനിൽ കോടതിയെ അധിക്ഷേപിച്ചു് വക്കീലന്മാർ പ്രസംഗിക്കുകയും അസോസ്യേഷൻ പ്രമേയം പാസ്സാക്കുകയും ചെയ്യുമായിരുന്നു.

കാര്യവിവരമുള്ള കോടതിയായിരുന്നു ഇതു്. അതിനാൽ ഈ ദേഷ്യം കാര്യമാക്കിയില്ല. സിംഹം ഗർജ്ജിക്കുന്നതുപോലെ വക്കീൽ ചോദിച്ചു. "നേരേ ചൊവ്വേയുള്ള ചോദ്യമാണു് എൻേറതു്. തട്ടിപ്പു കാട്ടരുതു്. പറയൂ, സർക്കാർ എടുത്തിട്ടുള്ള കേസ്സുകളിൽ, നിങ്ങൾ ഇന്നുവരെ പ്രോസിക്യൂഷനുവേണ്ടി എത്ര സാക്ഷി പറഞ്ഞിട്ടുണ്ടു്?"

ബൈജനാഥ് പറഞ്ഞു. "ഞാൻ അങ്ങോട്ടും നേരേ ചൊവ്വേ ഒരു ചോദ്യം ചോദിക്കാം വക്കീൽ സാറേ. കൊള്ളക്കാർക്കും കൊലയാളികൾക്കും വേണ്ടി നിങ്ങൾ ഇന്നുവരെ എത്ര കേസ്സുകളിൽ വാദിച്ചിട്ടുണ്ടു്?"

കോപഭാരത്താൽ വക്കീൽ പൊട്ടിത്തെറിക്കും എന്നു തോന്നി. അദ്ദേഹം മര്യാദകേടു കാട്ടുകയല്ലെന്നു് അവർക്കു വിശ്വാസമായി. ഈ ഉത്തരത്തോടെ അദ്ദേഹത്തിൻെറ ദേഷ്യം വാലാട്ടാൻ തുടങ്ങി. പിന്നെ, തളർന്നു പരവശനായി, കോടതിയെ നാലു കാലും കാട്ടി അവിടെ കിടപ്പുമായി. വക്കീലിൻെറ കണ്ണുകൾ കോടതിയുടെ നേർക്കുയർന്നു. അയാൾ പറഞ്ഞു. "സർ, ഈ സാക്ഷിയുടെ മൊഴി അങ്ങുതന്നെ ശ്രദ്ധിക്കൂ. ഇയാൾ, സഭ്യമല്ലാത്ത രീതിയിലാണു് സംസാരിക്കുന്നതു്. തന്മൂലം കോടതിക്കു മാനനഷ്ടം സംഭവിക്കുന്നു."

ബൈജനാഥ് തന്ത്രപൂർവ്വം തലയാട്ടി. അയാൾ സാവകാശത്തിൽ പറഞ്ഞു. "നിങ്ങൾ ചോദിച്ചതിലൊന്നുമില്ല, ഞാൻ ചിലതു ചോദിച്ചപ്പോൾ കോടതിയോടു പരാതിപ്പെടുന്നോ?"

കോടതി, എന്തോ അത്യാവശ്യ കടലാസുകൾ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിനാൽ, വക്കീലിനു്, സ്വന്തം സഹായത്താൽ തന്നെ ഈ കുഴിയിൽനിന്നു് കരകയറേണ്ടിയിരുന്നു. അദ്ദേഹം പല്ലു കടിച്ചുകൊണ്ടു പറഞ്ഞു. "ഇഷ്ടം പോലെ പോലീസിനുവേണ്ടി കള്ള സാക്ഷി പറഞ്ഞുകൊള്ളൂ മകനേ. അങ്ങിനെ ക്രോസുവിസ്താരം നടത്തുവാൻ എനിക്കു കഴിയട്ടെ."

ബൈജനാഥ് ചുററുപാടും അഹങ്കാരപൂർണ്ണമായ ദൃഷ്ടികളോടെ നോക്കിയിട്ടു്, ദയാഭാവത്തിൽ വക്കീലിൻെറ നേർക്കു കണ്ണയച്ചു. പിന്നെ എല്ലാവരും കേൾക്കെ പറഞ്ഞു. "ഓരോരുത്തൻേറയും തൊഴിൽ."

അത്യാവശ്യ രേഖകളിൽ കോടതി ഒപ്പുവച്ചു കഴിഞ്ഞു. പിന്നെ നിർദ്ദോഷഭാവത്തിൽ പറഞ്ഞു. "അന്യോന്യം സംസാരിക്കുന്നതു് ശരിയല്ല. വക്കീൽ, ക്രോസ് തുടരൂ."

വക്കീൽ പറഞ്ഞു. ''സർ, ഈ സാക്ഷിയെ ക്രോസ്സുചെയ്യാൻ പ്രയാസമാണ്. ഓരോ ചോദ്യത്തിനും ഉത്തരം പറയാൻ തയ്യാറാകുന്നില്ല. അതു നോട്ടു ചെയ്യാനപേക്ഷ.''

കോടതി, ബൈജനാഥിന്റെ നേക്കു് തീക്ഷ്ണമായി നോക്കി. ബൈജനാഥ് പബ്ലിക് പ്രോസിക്യൂട്ടറുടെ നേക്കു് നോക്കുകയായിരുന്നു. പബ്ലിക് പ്രോസിക്യൂട്ടർ കോടതിക്കു നേർക്കും നോക്കിക്കൊണ്ടിരുന്നു.

കോടതി വക്കീലിനോടു പറഞ്ഞു. ''തുടങ്ങൂ.''

വക്കീൽ കൊക്കിന്റെ മാതിരി കാലുകൾ മാററി, ക്രോസ്സ വിസ്താരത്തെ സംബന്ധിച്ച ഒരു ചരിത്രപ്രസിദ്ധയുഗം അവസാനിപ്പിച്ചിട്ടു് മറെറാന്നിലേയ്ക്കു കടന്നു.

''നിങ്ങൾ സർക്കാരിൽനിന്നു് 379-ാം വകുപ്പുപ്രകാരം എടുത്ത കേസ്സിൽ സാക്ഷിയായി തെളിവു നൽകിയിട്ടില്ലേ?''

''എനിക്കോർമ്മയില്ല.''

''ഈ മാസത്തിൽ തന്നെയാണ് നിങ്ങൾ ഈ സാക്ഷി പറഞ്ഞതു്.''

ബൈജനാഥ് കുറച്ചുനേരം ആലോചിച്ചുനിന്നു. പിന്നെ പറഞ്ഞു. ''ഈ മാസത്തിൽ ഞാൻ ഒരു സാക്ഷി പറഞ്ഞിരുന്നു. ഞാൻ എന്റെ തോട്ടത്തിന്റെ അടുത്തുകൂടെ പോകുകയായിരുന്നു. ഒരാൾ ഒരു പൊതിയും കൊണ്ടു് ഓടുന്നു........''

''സാക്ഷിമൊഴിയിൽ നിങ്ങൾ എന്താണു പറഞ്ഞതെന്നു് ഇവിടെ പറയേണ്ട ആവശ്യമില്ല. കഴിഞ്ഞ മാസത്തിലും സാക്ഷി പറഞ്ഞോ എന്നു മാത്രം അറിയിച്ചാൽ മതി.''

''മൊഴി കൊടുത്തു. കേസ്സിന്റെ പേരു് നമുക്കു് ഓർമ്മയില്ല.''

കുറച്ചു കഴിഞ്ഞപ്പോൾ കോടതിക്കും ദേഷ്യം വന്നു. കോടതി ചോദിച്ചു. ''അതെങ്ങിനെ?''

''നമ്മൾ നാട്ടിൻ പുറത്തുകാരാണ്. പഠിപ്പില്ല.''

വക്കീൽ പറഞ്ഞു. ''സർ, ഈ കൗശലംകൂടി നോട്ടു ചെയ്യണം.''

ബൈജനാഥ് പറഞ്ഞു. ''സാർ എന്തൊക്കെ നോട്ടുചെയ്യും? താങ്കൾ തന്നെ നോട്ടു ചെയ്താലും. താങ്കൾ ഗുമസ്തനോടു പറയൂ. അയാൾ എല്ലാം നോട്ടുചെയ്യും.''

കോടതി ഇപ്രാവശ്യം ബൈജനാഥിനെ തട്ടിക്കയറി. കുറച്ചുനേരത്തേയ്ക്കു് ബൈജനാഥ് ഭയപ്പെട്ടുപോകത്തക്കവിധം തട്ടിക്കേററം നീണ്ടുനിന്നു. അയാളുടെ മുഖം വിളറിപ്പോയി.

തട്ടിക്കേറി തട്ടിക്കേറി കോടതിയുടെ മുഖവും ചുമന്നു. എന്നാൽ കോടതിയുടെ തട്ടിക്കയററം രണ്ടു മൂന്നു മിനിററായപ്പോൾ ബൈജനാഥിനു് ധൈര്യം വന്നു. അയാൾക്കു് തൻെറ ഗുരുനാഥനായ പണ്ഡിത് രാധേലാലിൻെറ കാര്യം ഓർമ്മവന്നു. അദ്ദേഹം പറഞ്ഞു മനസ്സിലാക്കിയിരുന്നു. "മകനേ, മൊഴി കൊടുക്കുമ്പോൾ, ചിലപ്പോൾ വക്കീലിനോ കോടതിക്കോ ദേഷ്യം വരും. നീ പരിഭ്രമിക്കരുതു്. പാവങ്ങൾ പകൽ മുഴുവൻ തലച്ചോറുകൊണ്ടു പണിയെടുക്കുന്നവരാണു്. അവരുടെ ദഹനശക്തി തകരാറിലാകുന്നു. അവർ മിക്കവാറും, അഗ്നിമാന്ദ്യം ബാധിച്ചവരും, മൂലക്കുരു പിടിപെട്ടവരും ആയിരിക്കും. അവരുടെ ദേഷ്യവും ബഹളവും കണ്ടു പരിഭ്രമിക്കരുതു്. അവർ നിന്നെയല്ല, അവരുടെ വിധിയെ ആണു് പഴിക്കുന്നതെന്നു സമാധാനിച്ചാൽ മതി. ഇതുമാത്രം പോരാ. അവരെല്ലാം വലിയവരാണെന്നും വളരെ പഠിപ്പുള്ളവരാണെന്നും ഓർക്കണം. അവർക്കു് നിൻെറ കേസു് മനസ്സിലാകുകതന്നെ ഇല്ല. അതുകൊണ്ടു് അവർക്കു ദേഷ്യം വരുമ്പോൾ, നീ നിൻെറ ബുദ്ധി തെളിച്ചുതന്നെ നിർത്തണം. അവരെ എങ്ങിനെ പററിക്കാം എന്നു് ആലോചിക്കുകയും വേണം."

ചോദ്യങ്ങൾക്കു്, "അതേ" "ഇല്ല" എന്നിങ്ങനെ മാത്രം ഉത്തരം പറഞ്ഞാൽ മതിയെന്നു് കോടതി ഒടുവിൽ തീരുമാനിച്ചു. ക്രോസ്‌വിസ്താരമാകുന്ന ടാങ്കു് ഇപ്പോൾ സമതലത്തിൽ കൂടി ക്രമമായി നീങ്ങാൻ തുടങ്ങി.

"ഇന്നേയ്ക്കു് ആറു മാസം മുമ്പു് സർക്കാർ എടുത്ത ബിസേസറിൻെറ കേസ്സിൽ തെളിവുഭാഗത്തേയ്ക്കുവേണ്ടി സാക്ഷി പറഞ്ഞില്ലേ?"

"ഇല്ല." (ഈ ഉത്തരം ശരിയായിരുന്നു. സാക്ഷി പറഞ്ഞതു് ഏഴു മാസം മുമ്പായിരുന്നു.)

"ഒരു വർഷം മുമ്പു് ച്ഛുന്നുവിൻെറ പേരിൽ സർക്കാർ എടുത്ത കേസ്സിൽ സാക്ഷി പറഞ്ഞില്ലേ?"

"ഇല്ല." (ഈ ഉത്തരവും ശരിയായിരുന്നു. ച്ഛുന്നുവിൻെറ കേസു് പതിന്നാലു മാസം മുമ്പാണു് നടന്നതു്)

"......................."

"ഇല്ല."

"......................."

"ഇല്ല."

"......................."

"ഇല്ല."

"........................"

"ഇല്ല."

"........................"

"ഇല്ല."

"ഇപ്രകാരം നിങ്ങൾ ഇതുവരെ അനേകം കേസ്സുകളിൽ സർക്കാർ ഭാഗം സാക്ഷി പറഞ്ഞു കഴിഞ്ഞു."

"താങ്കൾ അത്തരം രണ്ടു കേസ്സുകൾ മാത്രമേ പറഞ്ഞുള്ളു."

"ഇത്രയേറെ കേസ്സുകളിൽ നിങ്ങൾ പോലീസിനുവേണ്ടി സാക്ഷി പറയാൻ പോയിട്ടുണ്ട്. ഇതിന് വിശേഷാൽ കാരണം വല്ലതും ഉണ്ടോ?"

ബൈജനാഥ് കോടതിയെ നോക്കി രക്തസാക്ഷികളുടെ മാതിരി പറഞ്ഞു. "ഞാൻ യുവത്വമുള്ള മനുഷ്യനാണെന്നതാണ് കാരണം." അയാളുടെ നെഞ്ചു നിവർന്നു. "തെമ്മാടികൾക്കെതിരായി സാക്ഷി പറയാൻ നമ്മുടെ നാട്ടിൽ ആർക്കും ധൈര്യമില്ല. ഞാൻ ഭയമില്ലാത്തവനാണ്. തെമ്മാടിത്തരത്തിന് തികച്ചും എതിരാണ ഞാൻ. അതുകൊണ്ട്, കണ്ട കാര്യങ്ങൾ സങ്കോചം കൂടാതെ പറയുന്നു."

വക്കീൽ അയാളെ തടയാൻ ശ്രമിച്ചു. കോടതി കൈ കാണിച്ച്, സാക്ഷിക്കൂട്ടിൽനിന്നു പൊയ്ക്കൊള്ളാൻ നിർദ്ദേശിച്ചു. പക്ഷെ, ബൈജനാഥിന്റെ പ്രസംഗം അവസാനിച്ചില്ല. അയാൾ പറഞ്ഞുകൊണ്ടേയിരുന്നു. "എന്റെ പ്രദേശത്തുനിന്നു ഗുണ്ടകളെ ഓടിച്ചേ അടങ്ങൂ എന്നു ഞാൻ പ്രതിജ്ഞ എടുത്തിരിക്കുകയാണ്. ഞാൻ അതിൽ ഉറച്ചുനില്ക്കും. ഈ യത്നത്തിൽ എന്റെ പ്രാണൻ പോകുമെങ്കിൽ തന്നെ എനിക്കതിൽ ഖേദമില്ല........"

"നിങ്ങളുടെ പേർ?"

"ഛോട്ടേ ഫയൽമാൻ"

പബ്ലിക് പ്രോസിക്യൂട്ടർ അദ്ദേഹം പറഞ്ഞതിൽ ഭേദഗതി വരുത്തി. ഗുമസ്തനോടു പറഞ്ഞു. "ഛോട്ടേ ലാൽ എന്നെഴുതു."

തന്നെ യഥാർത്ഥത്തിൽ ഛോട്ടാ (കൊച്ച്) ആക്കിക്കളഞ്ഞോ എന്ന മാതിരി ഛോട്ടേ ഫയൽമാൻ അയാളെ നോക്കി.

ദേഷ്യം കൊണ്ടു് അദ്ദേഹം ഉമിനീരു കുടിച്ചു. അടുത്ത ചോദ്യം. "അച്ഛന്റെ പേർ?"

"കുസേഹർ."

പബ്ലിക് പ്രോസിക്യൂട്ടർ വീണ്ടും ഭേദഗതി വരുത്തി. "കുസേഹർ പ്രസാദ്."

തന്റെ അച്ഛനെ ആരെങ്കിലും ചീത്തവിളിച്ചാലെന്നതുപോലെയാണു് ഷേരാട്ടേ ഫയൽമാൻ ഇപ്രാവശ്യം നോക്കിയതു്.

"ജാതി?"

"ബ്രാഹ്മണൻ."

"താമസ സ്ഥലം."

"ഞങ്ങൾ ഗഞ്ചഹന്മാരാണു്."

"ശരിതന്നെ; പക്ഷെ നിങ്ങളുടെ ഗ്രാമത്തിന്റെ പേരെന്താണു്?"

"ഗഞ്ചു്."

"ഏതു ഗഞ്ചു്."

അറച്ചു നിന്നിട്ടു ഷേരാട്ടേ ഫയൽമാൻ ചോദിച്ചു. "ആരോ, ഇരുന്നൂറോ ഗഞ്ചു് ഉണ്ടോ?" എങ്കിലും പിന്നീടു പറഞ്ഞു. "ശിവപാൽഗഞ്ചു്."

"ഈശ്വരനെ സാക്ഷിയാക്കി പറയൂ. സത്യം, എല്ലാ സത്യവും പറയുമെന്നു്."

"പറഞ്ഞു."

"പറഞ്ഞു എന്നു പറഞ്ഞാൽ പോരാ, വാ കൊണ്ടു പറയണം. ഈശ്വരൻ സാക്ഷിയായി എല്ലാ സത്യവും പറയുമെന്നു്."

"വാ കൊണ്ടുതന്നെ പറഞ്ഞു കഴിഞ്ഞു."

ഓർഡർലി കോടതിയുടെ മുഖത്തേയ്ക്കുനോക്കി. വിചാരണ പരിപാടി 'ഡെഡ്ലോക്കി'ൽ എത്തിയിരിക്കുകയാണു്. കോടതി ഷേരാട്ടേ ഫയൽമാനെ ഗൗരവത്തിൽ നോക്കി. ഉയന്ന തൊണ്ട, കാളയുടെ മാതിരി തടി. ഗയാദീൻ പറഞ്ഞതു പോലെ, തുമ്പിക്കൈ ഇല്ലാത്ത ആന. ബുദ്ധി ജീവിയുടേതാണു് കോടതിയുടെ വ്യക്തിത്വം. അദ്ദേഹം ഓർഡർലിയോടു് ആജ്ഞാപിച്ചു. "പുറത്തുപോയി, വാ വൃത്തിയാക്കി വരാൻ സാക്ഷിയോടു പറയൂ."

"ആദ്യം പുറത്തുപോയി, വാ വൃത്തിയാക്കിവരൂ."

ഷേരാട്ടേ ഫയൽമാൻ തോളത്തുകൊണ്ടു്, മുഖത്തുണ്ടെന്നു കരുതിയ വിയർപ്പു തുടച്ചു. പിന്നെ, സാക്ഷിക്കൂട്ടിൽ ചാരിനിന്നു്,

കപ്പലിൻെറ റെയിലിംഗിൽ പിടിച്ചുനിന്നുകൊണ്ടു് കീഴെ സമുദ്രത്തിലെ ജലജീവികളെ നോക്കുന്നമാതിരി, എത്തി നോക്കാൻ തുടങ്ങി. കോടതി ഉത്തരവായി.

''സാക്ഷിയുടെ വായ് വെടിപ്പാക്കിക്കു.''

പബ്ലിക് പ്രോസിക്യൂട്ടർ ഷേറാട്ടേ ഫയൽമാനോടു പറഞ്ഞു. ''പുറത്തുപോയി മുറുക്കാൻ തുപ്പിയിട്ടുവരൂ.''

സത്യമായും, വളരെ ആത്മവിശ്വാസത്തോടുകൂടിയും ഷേറാട്ടേ ഫയൽമാൻ മുറുക്കാൻ ചവച്ചുകൊണ്ടിരിക്കുകയായിരുന്നു. തൻെറ ആത്മവിശ്വാസം തുപ്പിക്കളയാനാണോ ആവശ്യപ്പെട്ട തെന്നു് അദ്ദേഹത്തിനു തോന്നി. ഇപ്പറഞ്ഞതു് കേട്ടില്ലെന്നു ഭാവിച്ചു. എങ്കിലും മുറുക്കാൻ സാവധാനത്തിൽ തൊണ്ടയുടെ താഴേയ്ക്കു് ഇറക്കിവച്ചു. പിന്നെ വീണ്ടും ഒരിക്കൽക്കൂടി തോരത്തെ ടുത്തു മുഖം തുടച്ചു.

കോടതി ഓർഡർലിയോടു് ഉത്തരവായി. ''സാക്ഷിയെ സത്യം ചെയ്യിക്കു.''

ഈ ഒത്തുതീപ്പിനെ വികൃത ദൃഷ്ടികളോടെ വീക്ഷിച്ച ഓർ ഡർലി ഷേറാട്ടേ ഫയൽമാനോടു പറഞ്ഞു. ''പറയൂ, ദൈവത്തെ സാക്ഷിയാക്കിപ്പറയൂ, സത്യം മാത്രമേ പറയുകയുള്ളൂ; മുഴുവൻ സത്യവും പറയാം.''

''മുഴുവൻ സത്യവും പറയാം.''

''ഈശ്വരൻ സാക്ഷിയായി.''

''ഈശ്വരൻ സാക്ഷിയായി.'' ഷേറാട്ടേ ഫയൽമാൻ അങ്ങുമി ങ്ങും നോക്കിയിട്ടു് ഇപ്രാവശ്യം പ്രയാസം കൂടാതെ പറഞ്ഞു.

ജോഗ്നാഥിൻെറ വീട്ടിൽ നടത്തിയ ശോധനയെ അടി സ്ഥാനമാക്കിയുള്ള ചോദ്യങ്ങളാണു് പബ്ലിക് പ്രോസിക്യൂട്ടർ ആദ്യം ഷേറാട്ടേ ഫയൽമാനോടു ചോദിച്ചതു്. ഇൻസ്പെക്ടറും ജോഗ്നാഥും ഒരുമിച്ചാണു വീട്ടിനുള്ളിൽ പ്രവേശിച്ചതെന്നു വരെ അദ്ദേഹം ഉത്തരം പറഞ്ഞു.

''പിന്നെ വീടു പരിശോധന നടന്നു, അല്ലേ?''

''അതേ.''

''എന്തുകിട്ടി?''

''ഒന്നും കിട്ടിയില്ല.''

പബ്ലിക് പ്രോസിക്യൂട്ടറുടെ കണ്ണുകൾ നെററിയിലെത്തി. അയാൾ ഉച്ചത്തിൽ ചോദിച്ചു. ''പരിശോധനയിൽ എന്തു കിട്ടിയെന്നാണു് ഞാൻ ചോദിക്കുന്നതു്.''

"എന്തു കിട്ടാൻ? ലിംഗം."

ജോഗ്നാഥും അയാളുടെ വക്കീലും ഒരേസമയത്തു ചിരിച്ചു. പിന്നിൽനിന്നു് സനീചർ പറഞ്ഞു. "ഭേഷ്! തകർത്തു പറ മോനേ."

"ആരാ അപ്പറഞ്ഞതു്? അവിവേകം കാട്ടുന്നോ?" കോടതി ഗൗരവപൂർവ്വം പറഞ്ഞു. അപ്പോഴേയ്ക്കും സനീചർ കോടതിക്കു വെളിയിൽ എത്തിക്കഴിഞ്ഞിരുന്നു.

പബ്ലിക് പ്രോസിക്യൂട്ടർ പറഞ്ഞു. "പരിശോധനയിൽ, നിങ്ങളുടെ മുമ്പിലിരിക്കുന്ന മൂന്നു് ആഭരണങ്ങളും കിട്ടിയില്ലേ?"

ജോഗ്നാഥിന്റെ വക്കീൽ ചാടി എഴുന്നേററു് അടുത്തുവന്നു കഴിഞ്ഞു. അയാൾ കോടതിയോടു പറഞ്ഞു. "സർ, ഇതു് ക്രോസ് വിസ്താരമാണു്."

പബ്ലിക് പ്രോസിക്യൂട്ടർ പറഞ്ഞു. "സർ, സാക്ഷി മറുഭാഗം ചേർന്നിരിക്കുന്നു. ഞാൻ ഇയാളെ ക്രോസ് ചെയ്യുന്നതിനുള്ള അനുവാദത്തിനു് അപേക്ഷിക്കുന്നു."

കോടതി ഗംഭീരഭാവത്തിൽ പറഞ്ഞു. "ചെയ്തുകൊള്ളൂ."

ജോഗ്നാഥിന്റെ വക്കീൽ എതിർപ്പു പ്രകടിപ്പിച്ചു. "സർ, ഈ സാക്ഷി എതിർപക്ഷം ചേർന്നു എന്നു കണക്കാക്കുന്നതായി എഴുതിത്തരട്ടെ."

പബ്ലിക് പ്രോസിക്യൂട്ടർ തന്റെ ഫയലിൽനിന്നു് ഒരു ഹർജി എടുത്തു. ഇതു തീർച്ചയായും നേരത്തെ എഴുതിവച്ചതാകണം. ഹർജി കോടതിയിൽ ഹാജരാക്കപ്പെട്ടു.

പ്രതിഭാഗം വക്കീൽ ആക്ഷേപം പുറപ്പെടുവിച്ചു. "സർ, ഈ ഹർജി നേരത്തെ എഴുതിവച്ചിരുന്നതാണു്."

"അതുകൊണ്ടു വ്യത്യാസം ഒന്നും വരുന്നില്ല" എന്നു് കോടതി പണ്ഡിതോചിതമായി പ്രസ്താവിച്ചു.

എന്നാൽ അതു മുതൽ തെളിവെടുപ്പിനെ സംബന്ധിച്ച ചില വിശദീകരണം ആവശ്യമായിത്തീർന്നു. പബ്ലിക് പ്രോസിക്യൂട്ടർ പറഞ്ഞു. "സർ, ഇതു പതിവുള്ള നടപടിയാണു്. കോടതികളിലെ യുക്തിയും തന്ത്രവും ഏതു പരിതസ്ഥിതിയേയും നേരിടുവാൻ മുൻകൂട്ടി തയ്യാറായിവരുന്നു."

"ശരി, ശരി. താങ്കൾ ക്രോസ് വിസ്താരം നടത്തൂ."

പബ്ലിക് പ്രോസിക്യൂട്ടർ ഛോട്ടേഫയൽമാന്റെ നേരെ തിരിഞ്ഞു് ചോദ്യം ആവർത്തിച്ചു. "നിങ്ങളുടെ മുമ്പിൽ വച്ചി

ട്ടുള്ള ഈ മൂന്നു് ആഭരണങ്ങളും പരിശോധന നടത്തിയ അവസരത്തിൽ, ജോഗ്നാഥിന്റെ വീട്ടിൽനിന്നു് കണ്ടെടുത്തതല്ലേ?''

ഉദ്ദേശരഹിതമായ ഈ ചോദ്യത്തിനു് 'ഹായ്', ഹായ്'' എന്നു മറുപടി പറയണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. ഛോട്ടേ ഫയൽമാൻ കോടതിയോടായി പറഞ്ഞു. ''എനിക്കു പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. പരിശോധനയിൽ ഒന്നും കിട്ടിയില്ല.''

കേസ്സുകെട്ടിൽനിന്നു് ഒരു കടലാസ്സ് എടുത്തിട്ടു് പബ്ലിക് പ്രോസിക്യൂട്ടർ ചോദിച്ചു. ''ഈ യാദാസ്തു് നിങ്ങളുടെ മുമ്പിൽ വച്ചല്ലേ എഴുതിയതു്?''

''എന്റെ മുമ്പിൽ വച്ചു് ശകാരവും അസഭ്യംപറച്ചിലും മാത്രമേ നടന്നുള്ളു. എഴുതാനും വായിക്കാനും അവസരം തന്നെ ഉണ്ടായില്ല.''

''ഈ യാദാസ്തിൽ നിങ്ങൾ കയ്യൊപ്പു വച്ചിട്ടുണ്ടല്ലോ? നോക്കിയിട്ടു പറയൂ.''

ഛോട്ടേ ഫയൽമാൻ കടലാസ്സിലേയ്ക്കു നോക്കിയതുതന്നെയില്ല. ധിക്കാരമായി പറഞ്ഞു. ''ഇല്ല.''

ഒരിടത്തു് ഛോട്ടേയുടെ കയ്യൊപ്പുള്ളതിലേയ്ക്കു് ചൂണ്ടിക്കാട്ടിക്കൊണ്ടു് പബ്ലിക് പ്രോസിക്യൂട്ടർ പറഞ്ഞു. ''ദാ നോക്കൂ, നല്ലവണ്ണം നോക്കൂ. ഈ കയ്യൊപ്പു് നിങ്ങളുടെ തന്നെയാണു്.''

ഛോട്ടേ ഫയൽമാൻ കോടതിയോടു പറഞ്ഞു. ''യജമാനനേ, എനിക്കു പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. ഇനി ഇപ്പോഴെന്തിനാ ഇദ്ദേഹം എപ്പോഴും എപ്പോഴും ഈ ചോദ്യം ചോദിക്കുന്നതു്?''

എന്നാൽ കോടതി ഇപ്രാവശ്യം സഹാനുഭൂതി കാണിച്ചില്ല. താക്കീതു ചെയ്തു. ''കടലാസു നോക്കിയിട്ടു മറുപടി പറയൂ. കള്ളമൊഴി പറഞ്ഞാൽ ജയിലിൽ പോകേണ്ടിവരും.''

അതുകൊണ്ടു് ഛോട്ടേയുടെ രീതിക്കു് ഒട്ടും മാററം ഉണ്ടായില്ല. നെഞ്ചു് ഉന്തിച്ചുകൊണ്ടു പറഞ്ഞു. ''ജയിലിൽ പോകേണ്ടിവരാം യജമാനനേ. കോടതിയിലേയ്ക്കു വരുമ്പോൾതന്നെ ഒരു കാലു ജയിലിലും ഒരു കാലു പുറത്തും വച്ചിട്ടാണു വന്നതു്. പക്ഷെ, കടലാസ്സിൽ ഞാൻ എന്തു കാണും? എഴുത്തും വായനയും എനിക്കു് അങ്ങാടിമരുന്നോ പച്ചമരുന്നോ എന്നറിയില്ല.''

പബ്ലിക് പ്രോസിക്യൂട്ടർ ശബ്ദം ഉയർത്തി ചോദിച്ചു. "പിന്നെ നിങ്ങൾ എങ്ങിനെ കയ്യൊപ്പിടുന്നു; ഈ ഒപ്പ് നിങ്ങളുടെ അല്ലേ?"

ഇത്രയും കഴിഞ്ഞപ്പോൾ ജോഗ്നാഥിന്റെ വക്കീൽ വാ തുറന്നു. ഒരു കാളക്കുട്ടിയെ ഓമനിച്ചു വിളിക്കുന്നതുപോലെ, അയാൾ പറഞ്ഞു. "സാവകാശത്തിൽ ഓരോ ചോദ്യമായി ചോദിക്കൂ. സാക്ഷി എങ്ങും ഓടിപ്പോകുന്നില്ലല്ലോ?"

ഇതു ശ്രദ്ധിക്കാത്ത മട്ടിൽ പബ്ലിക് പ്രോസിക്യൂട്ടർ ചോദിച്ചു. "പിന്നെ നിങ്ങൾ ഒപ്പിടുന്നതു് എങ്ങിനെ?"

"ആരു് ഒപ്പിടുന്നു? ഏഴു തലമുറയിൽ എന്റെ കുടുംബത്തിൽ ആരെങ്കിലും ഒപ്പിട്ടിട്ടുണ്ടെങ്കിൽ ഞാനും ഇട്ടു. പോയി നോക്കു്, അഞ്ഞൂറു കടലാസ് വച്ചിട്ടുണ്ടു്. എല്ലാററിലും ഞാൻ വിരലടയാളം വയ്ക്കുകയാണു് ചെയ്തിട്ടുള്ളതു്. തീർച്ച."

ഷേരാട്ടേ ഫയൽമാൻ അഭിമാനപൂർവ്വം കോടതിയുടെ നാലു പാടും കണ്ണോടിച്ചു. പബ്ലിക് പ്രോസിക്യൂട്ടർ പിന്നെയും ചോദിച്ചു. "ഈ കടലാസ്സിൽ ഒപ്പുവച്ചിട്ടുള്ളതു് നിങ്ങളാണെന്നു് ഞാൻ പറയുന്നു; ശരിയല്ലേ?"

"തിത്തിരിപ്പക്ഷികളുടെമാതിരി നിങ്ങൾ പറഞ്ഞുകൊള്ളൂ; ആരു കണക്കാക്കുന്നു."

കോടതി അറിയിച്ചു. "ബഹുമാനപൂർവ്വം സംസാരിക്കൂ."

ഷേരാട്ടേ ഫയൽമാനു് ഉത്സാഹം കയറി. അദ്ദേഹം പറഞ്ഞു. "അഭിമാനം എല്ലാവർക്കും ഉണ്ടു് യജമാനനേ. ഇദ്ദേഹത്തിന്റെ വഞ്ചനയിൽ പെട്ടു് ഞാൻ തെററു് എന്തിനു പറയണം."

പബ്ലിക് പ്രോസിക്യൂട്ടർ കടലാസ്സെല്ലാം അടുക്കി വച്ചിട്ടു പറഞ്ഞു. "എനിക്കു് ഒന്നും ചോദിക്കാനില്ല."

ഷേരാട്ടേ ഫയൽമാൻ ലുങ്കി മുറുക്കി ഉടുത്തുകൊണ്ടു നീങ്ങി മാറുവാൻ തുടങ്ങി. അപ്പോൾ ജോഗ്നാഥിന്റെ വക്കീൽ പറഞ്ഞു. "സർ, ഞാൻ ചിലതു ചോദിക്കട്ടെ."

കോടതി എതിരു പറഞ്ഞില്ല. വക്കീൽ ചോദിച്ചു. "ഗയാദീന്റെ മകൾ ബേലയെ നിങ്ങൾ അറിയുമോ?"

"അറിയാത്ത ആരുണ്ടു്!"

"കണ്ടതും കേട്ടതും പറയരുതു്. നിങ്ങളുടെ കാര്യം പറയൂ. നിങ്ങൾ നേരിട്ടു് അറിയുമോ ഇല്ലയോ?"

"ഞാൻ അറിയാതിരിക്കുന്നതെങ്ങിനെ?"

"ആ പെൺകുട്ടി ഏതു തരക്കാരി?"

“ഢർമാഗ്ഗി.”

കോടതി പറഞ്ഞു. “നിരർത്ഥകമാണ് ഈ ക്രോസ് വിസ്താരം. കേസ്സുമായി അവാംക്ക ബന്ധമൊന്നുമില്ല.”

“ഇല്ലാത്തതു് എങ്ങിനെ സർ! കാര്യം ഇപ്പോാം തെളിഞ്ഞു വരികയാണ്” എന്നു്, കൈ ഞൊടിച്ചുകൊണ്ടു് വക്കീൽ പറഞ്ഞു. എന്നിട്ടു് ഛോട്ടേ ഫയൽമാനോടു ചോദിച്ചു.

“ബേല ദ്ഗ്മാഗ്ഗി ആണെന്നു് നിങ്ങാം പറഞ്ഞതു് എന്താണ്?”

“കണ്ണുകൊണ്ടു് കണ്ടിട്ടുണ്ടു്.”

“എന്തു കണ്ടു?”

“അവാം ജോഗ്നാഥിൻെറകൂടെ ചീത്ത സഹവാസം നടത്തുന്നതു്. അതുകൊണ്ടാണ്, ഗയാദീൻ ജോഗ്നാഥിനെ കേസ്സിൽ കുടുക്കിയതു്.”

പഴയ ചട്ടക്കൂട്ടിലുള്ളതായിരുന്നു പിന്നീടുള്ള ക്രോസ് വിസ്താരം. ആയിരം പ്രാവശ്യം കോടതികളിൽ കേട്ടിട്ടുള്ളതാണ് ഇതു്. “ലോകത്തിൽ കള്ളന്മാരില്ല. കള്ളനെന്നു കരുതപ്പെടുന്നയാാം വീട്ടുടമസ്ഥൻെറ ഭാര്യയുടേയോ, സഹോദരിയുടേയോ, മകളുടേയോ കാമുകനായിരിക്കും. രാത്രിയിലെ ഏകാന്തതയിൽ, അവാം അവനെ ശയ്യാലാഭത്തിനുവേണ്ടി വിളിച്ചതാണ്. എന്നാൽ, ഗൃഹനാഥൻ അയാളെ ബന്ധുവെന്നോ, അളിയനെന്നോ, ജാമാതാവെന്നോ പറയാൻ തയ്യാറല്ല. അയാാം അവനെ കള്ളൻ എന്നു വിളിച്ചു. സർ അതിൻെറ പരിണാമം ആണ്...........”

ആ ഇൻസ്പെക്ടർ ഇപ്പോാം ശിവപാൽഗഞ്ചിൽ ഇല്ലായിരുന്നു. തൻെറ ഒടിഞ്ഞ കട്ടിലുകളും, കറവപ്പശുവും, കോൺവെൻറിൽ പഠിക്കുന്ന മകളും ആയി അദ്ദേഹം പട്ടണത്തിൽ പോന്നു. അവിടെ ഏതോ മൂടുക്കിൽ പണിപ്പെട്ടു കണ്ടുപിടിച്ച കൊച്ചു വാടകവീട്ടിൽ താമസമാക്കി. അദ്ദേഹത്തെ എന്തോ പ്രത്യേക ജോലിക്കു നിയോഗിച്ചിരിക്കുകയാണ്. അതിനാൽ സാധാരണ പൗരൻെറ മാതിരി താമസിക്കേണ്ടിവന്നിരിക്കുന്നു. സർക്കാരിൻെറ ആാംക്കാക്ക്, സാധാരണ പൗരന്മാരെപ്പോലെ താമസിക്കേണ്ടിവരിക വളരെ സങ്കടകരമാണ്. ഈ സ്ഥിതിയിൽ അദ്ദേഹത്തെ കണ്ടാൽ കഷ്ടം തോന്നും.

എന്നാൽ, ജോഗ്നാഥിനെതിരായി മോഷണക്കേസ് എടുത്തു് അദ്ദേഹം ആകയാൽ, ഇന്നു കോടതിയിൽ ഹാജരായി വീണ്ടും ഗഞ്ചഹന്മാരുമായി സമ്പർക്കത്തിൽ ഏർപ്പെടേണ്ടി വന്നു. ചേ ട്ടയുടെ മൊഴി കേട്ടപ്പോൾ തന്നെ 'ഛരി, ഛരി' എന്നു പറ ൻ തുടങ്ങിയതായിരുന്നു. എന്നാൽ അതിനു മുമ്പു തന്നെ കോടതിയുടെ ദൃഷ്ടി തന്റെ മേൽ പതിക്കുകയാൽ അദ്ദേഹം ഗയാദീന്റെ കൈയും പിടിച്ചു് കച്ചേരിമുറിയിൽ നിന്നു് പുറത്തേയ്ക്കു പോന്നു. കുറച്ചുനേരം രണ്ടുപേരും മിണ്ടാതെ നിന്നുപോയി.

ഒടുവിൽ ഇൻസ്പെക്ടർ പറഞ്ഞു. "ഇവരോ ഗഞ്ചഹന്മാർ! കള്ളത്തിനും അതിരുണ്ടു്. ഒരു കന്യകയെപ്പററി ഈ വിധം പറയുന്നവരുടെ നാക്കു പറിഞ്ഞുപോകുന്നില്ലല്ലോ."

ഗയാദീൻ തറയിൽ തന്നെ നോക്കി നില്ക്കുകയായിരുന്നു. രണ്ടു് ഇഷ്ടികകൾക്കിടയിൽ ഒരു മൊട്ടുസൂചി കിടന്നിരുന്നു. അതു് എടുക്കണമോ വേണ്ടയോ എന്നു് അദ്ദേഹം ആലോചിക്കുന്നതുപോലെ തോന്നി.

ഇൻസ്പെക്ടർ നിന്ദാസ്വരത്തിൽ പറഞ്ഞു. "ആർക്കും ആരെപ്പററിയും എന്തും പറയാം. നല്ല ആളുകളെപ്പററി പറഞ്ഞാലും ചോദിക്കാൻ ആരുമില്ല."

അപ്പോൾ ഗയാദീൻ, ചിരപരിചിതമായ, ക്ഷീണിച്ചതും തണുത്തതും ആയ സ്വരത്തിൽ പറഞ്ഞു. "ഇതു സംഭവിക്കേണ്ടതുതന്നെയായിരുന്നു ഇൻസ്പെക്ടർ സാർ. അങ്ങു് ജോഗ്നാഥിനെ പിടികൂടിയ ദിവസം തന്നെ എനിക്കു് അറിയാമായിരുന്നു, ഇനി എന്റെ വീട്ടിലുള്ള ആരുടേയും മാനം അവശേഷിക്കുകയില്ലെന്നു്."

"എനിക്കു വളരെ ദുഃഖമുണ്ടു്."

"ദുഃഖിക്കേണ്ട കാര്യമൊന്നുമില്ല. അങ്ങു് എന്തു തെററു ചെയ്തു? അങ്ങു് കള്ളനെന്നു നിശ്ചയിച്ചു് ജയിലിൽ അയയ്ക്കുണമെന്നു കരുതുന്നവൻ, നിങ്ങളെയെപ്പററി എന്തെങ്കിലും കുററം ഉയർത്തിക്കൊണ്ടുവരും."

"എന്റെ മനസ്സു നീറുന്നു."

"എനിക്കുവേണ്ടി ദുഃഖിക്കരുതു് ഇൻസ്പെക്ടർ സാർ. ഇതു നമ്മുടെ നാട്ടിന്റെ സമ്പ്രദായമാണു്. കച്ചേരിയുടെ മുഖത്തു നോക്കുന്ന ആർക്കും അതു കുറച്ചു സഹിക്കേണ്ടിവരും. ഇവിടെ വരാൻ ഇടവരുന്നവന്റെ കർമ്മം തകന്നു എന്നു കരുതിക്കൊള്ളൂ. അങ്ങു് ദുഃഖിച്ചിട്ടെന്തുകിട്ടാനാണു്?"

ബാണംപോലെ പുറത്തുവന്ന ജോഗ്നാഥിന്റെ വക്കീൽ, വേറൊരു കോടതിയിലേയ്ക്കു് ഓടി. പിന്നാലെ ഓടിച്ചെന്ന കക്ഷികളോടു് അയാറം പറഞ്ഞു. "ധൃതികൂട്ടരുതു്. ഇപ്പോറം ജോഗ്നാഥിനെ വിടാൻ നോക്കട്ടെ. പിന്നെ കാര്യം ഒന്നൊന്നായി മനസ്സിലാക്കാം. അതെ, അതെ. പോലീസിനേയും."

ഇൻസ്പെക്ടർ ഞെട്ടിത്തെറിച്ചു നോക്കി. പക്ഷെ അദ്ദേഹത്തിനു കാണാൻ ബാക്കി ഒന്നുമില്ലായിരുന്നു.

# 21

കോളേജിലെ പ്രശ്നങ്ങളെപ്പററി പ്രിൻസിപ്പൽ, വൈദ്യജിയുമായി ആലോചന നടത്തുകയായിരുന്നു; അതായതു് ഖന്നാമാസ്റ്ററെ ചീത്ത പറയുകയായിരുന്നു.

അതിനു് ഒരു ദിവസം മുമ്പു്, 107—ാം വകുപ്പു പ്രകാരമുള്ള കേസു് പ്രമാണിച്ചു് അദ്ദേഹം കോടതിയിൽ പോയി. അപ്പോറം കേസ്സിനു് ഒരു പുതിയ തിരിവു നൽകപ്പെട്ടിരിക്കുന്നതായി അദ്ദേഹം കണ്ടു. എന്തെന്നാൽ ഖന്നാമാസ്റ്ററുടെ വക്കീൽ നടത്തിയ വാദത്തിൽ ഏതാണ്ടു് ഇപ്രകാരം പ്രസ്താവിച്ചു.

"സർ, ഈ കേസു് ഉള്ളവരും, ഇല്ലാത്തവരും തമ്മിലുള്ളതാണു്. ഒരു ഭാഗത്തു് വൈദ്യമഹാരാജ് എന്നറിയപ്പെടുന്ന കോളേജ് മാനേജർ. യഥാർത്ഥത്തിൽ അദ്ദേഹം വൈദ്യൻ കുറച്ചുമാത്രവും മഹാരാജ് കൂടുതലും ആകുന്നു. അദ്ദേഹത്തിന്റെ പിമ്പെ നൂറുകണക്കിനു് അനുയായികളും ഗുണ്ടകളും ഉണ്ടു്. ഇവരിൽ കോളേജിന്റെ പ്രിൻസിപ്പലും എട്ടു പത്തു് മാസ്റ്റർമാരും ഉറംപ്പെടും. ഇവരൊക്കെ മാനേജരുടെ ബന്ധുക്കളോ ബന്ധുക്കളുടെ ബന്ധുക്കളോ ആണു്. എല്ലാവരുടെയും ധനസ്ഥിതി മെച്ചമാണു്. അങ്ങിനെ അല്ലാത്ത പക്ഷം കോളേജ് ഫണ്ടിൽനിന്നും പോരാത്തതു നൽകുന്നു. സർ, മറുഭാഗത്തു് ഖന്നാമാസ്റ്ററും അദ്ദേഹത്തെപ്പോലുള്ള എട്ടു പത്തു മാസ്റ്റർമാരും ആണുള്ളതു്. അവർ ദരിദ്രരാണു്. ഇവരെ മുൻ പറഞ്ഞവരുടെ ദൂഷിതവലയം സദാ ദ്രോഹിച്ചുവരുന്നു. പരസ്പര സംഘർഷത്തിന്റെ മുഖ്യകാരണം ഇതാണു്."

കോടതി ഇംഗ്ലീഷിൽ പറഞ്ഞു. "അപ്പോറം സമരം റൊട്ടിയേയും മീനിനേയും ചൊല്ലിയാണു്."

വക്കീൽ തന്റെ വാദം, മുറിച്ചുതള്ളിയും കേട്ടുനീക്കിയും, കുറച്ചും കൂട്ടിയും, പിന്നെ അതേ കാര്യത്തെ പിഴുതെറിഞ്ഞും മലർത്തിയടിച്ചും, അതിൽനിന്നു കത്രിച്ചു കളഞ്ഞും അവതരിപ്പിച്ചു. അദ്ദേഹം പറഞ്ഞു. "അല്ല സർ, ഞാൻ പറഞ്ഞതിന്റെ ഉദ്ദേശം അതല്ല. സമരം സിദ്ധാന്തത്തെ സംബന്ധിക്കുന്നതാണെന്നാണു് ഞാൻ പറഞ്ഞതു്."

"താങ്കൾ ഇതു പറഞ്ഞില്ലല്ലോ."

"പറയാൻ ഭാവിക്കയായിരുന്നു സർ." വക്കീൽ തന്റെ വാദം തുടർന്നു. "ജനങ്ങളുടെ പണം ഈ വിധം ദുരുപയോഗപ്പെടുത്തുന്നതു സഹിക്കാൻ ഖന്നയ്ക്കും അദ്ദേഹത്തെപ്പോലെ ചിന്തിക്കുന്നവർക്കും സാധിക്കുന്നില്ല. സർ, അവരിപ്പോഴും ചെറുപ്പമാണു്. വിശ്വാസവഞ്ചനയോടും ചതിയോടും സന്ധി ഉണ്ടാക്കുന്ന ശീലം അവർക്കില്ല........"

കോടതി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "ഈ പരിതസ്ഥിതിയിൽ, കേസ്സെന്നും ജെയിലെന്നും കേട്ടാൽ ഇവർ പരിഭ്രമിക്കരുതു്."

ഈ ഉപദേശം ശ്രദ്ധിക്കാതെ വക്കീൽ പ്രസംഗം തുടർന്നു. "അതിനാൽ ഇവർ കോളേജുകാര്യങ്ങളിൽ ഉണ്ടാകുന്ന കുഴപ്പങ്ങളെ സംബന്ധിച്ചു് തങ്ങളുടെ ശബ്ദം നിയമപരമായ രീതിയിൽ ഉയർത്തിയിരിക്കുകയാണു്. സർ, കുറച്ചു ദിവസം മുമ്പു് ഈ കോളേജിൽ മാനേജരുടെ തെരഞ്ഞെടുപ്പു നടന്നു. പിസ്റ്റളിന്റെ ബലത്തിലാണു് വൈദ്യജി വീണ്ടും മാനേജരായി തെരഞ്ഞെടുക്കപ്പെട്ടതു്. അതേപ്പററിയുള്ള പരാതി, ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യുക്കേഷന്റെ മുമ്പാകെയുണ്ടു്. ഖന്ന മുതൽപേർ അതിനെ എതിർത്തു. അതുമാത്രമല്ല, അവർ ഡെപ്യൂട്ടി ഡയറക്ടറെ കാണുകയും ചെയ്തു. മുഴുവൻ കേസ്സിനെ സംബന്ധിച്ചും വിശദമായ അന്വേഷണം ഉടൻതന്നെ നടക്കും. അതുപോലെതന്നെ, വൈദ്യമഹാരാജ് മാനേജിംഗ് ഡയറക്ടറായുള്ള കോ—ഓപ്പറേററീവ് യൂണിയനിൽ അപഹരണം നടന്നു. ഈ കേസു് ആറുമാസമായി പതുക്കി വച്ചിരിക്കുകയായിരുന്നു. ഖന്നയും അയാളുടെ കൂട്ടുകാരും കോ—ഓപ്പറേററീവ് രജിസ്ട്രാറെ കണ്ടു് അതേപ്പററിയുള്ള അന്വേഷണവും തുടങ്ങി. ആവശ്യമുണ്ടെന്നു കണ്ടാൽ, ഞാൻ ഈ രണ്ടു് ഓഫീസറന്മാരേയും സാക്ഷികളായി ഹാജരാക്കാം.

"ഈ അന്വേഷണങ്ങൾക്കുള്ള കാലത്തിനിടയ്ക്കു് ഖന്നയേയും കൂട്ടരേയും അമർത്തുന്നതിനും അവരെ വിഷമിപ്പിച്ചു് അവരുടെ

വാ മൂടിക്കെട്ടുന്നതിനും വേണ്ടിയാണ്  ഈ കേസ്  കൊണ്ടു വന്നിട്ടുള്ളത്. ഈ കേസ് ഒരുതരത്തിലുള്ള വഞ്ചനയാണ്. സർ........''

കേസ്സിൽ പ്രിൻസിപ്പലിന്റെ വക്കീൽ കോടതിയിൽ പറഞ്ഞ കാര്യങ്ങൾ അത്ര പ്രധാനപ്പെട്ടതല്ല. എങ്കിലും, അന്ന് ഗ്രാമത്തിൽ മടങ്ങിവന്ന്, പ്രിൻസിപ്പൽ വൈദ്യജിയോടു പറഞ്ഞു, കോളേജിലെ തെരഞ്ഞെടുപ്പിനെപ്പററിയും കോ–ഓപ്പറേററീവ് യൂണിയനിലെ അപഹരണത്തെപ്പററിയും അന്വേഷണം നടക്കുവാൻ പോകുകയാണെന്ന്.

വൈദ്യജിയുടെ മുഖം ഒട്ടും ചുളിഞ്ഞില്ല. ധർമ്മത്തിന്റെ മുമ്പിൽ തല കുനിക്കുകമാത്രം ചെയ്തു. ഈശ്വരേച്ഛ എന്നു പറഞ്ഞ് അദ്ദേഹം മിണ്ടാതിരുന്നു.

എന്നാൽ, പ്രിൻസിപ്പൽ സാഹേബ് നിശ്ചിതമായ പദ്ധതി തയ്യാറാക്കിക്കൊണ്ടാണ് ഇപ്പോൾ വന്നിരിക്കുന്നത്. ഉത്സാഹത്തിലുമായിരുന്നു. അതായത് സംസാരിച്ചിരുന്നത് ഔധിയിലാണ്.

''മഹാരാജ്, എന്റെ അഭിപ്രായം ഖന്നയേയും കൂട്ടരേയും കൈയും കാലും മുറിച്ച് ഏതെങ്കിലും തോട്ടിലിടണമെന്നാണ്. അതിനെതിരായി ഒച്ചയുണ്ടാക്കുന്നവരെയെല്ലാം ചെവിക്കു പിടിച്ച കോളേജിനു പുറത്താക്കണം. അവരുടെയെല്ലം പൃഷ്ഠത്തിൽ തൊഴിക്കുകയും.........''

എന്നാൽ ഇത് വൈദ്യജിയിൽ ഒരു ഭാവഭേദവും ഉണ്ടാക്കിയില്ല. അദ്ദേഹം പറഞ്ഞു. ''ഹിംസ നല്ലതാണെന്ന് എനിക്കു തോന്നുന്നില്ല.'' ഇത്രയും പറഞ്ഞ് അദ്ദേഹം ഏമ്പക്കം വിട്ടു. ഇതോടൊപ്പം അദ്ദേഹം ''ഈശ്വരന്റെ ഇച്ഛ'' എന്നു പറയുമെന്നു പ്രിൻസിപ്പൽ വിചാരിച്ചു. പക്ഷെ അദ്ദേഹം ഒന്നും പറഞ്ഞില്ല. അഹിംസ, പിസ്റ്റൽ പ്രകടനം, അപഹരണം, രാജ്യക്ഷേമം തുടങ്ങിയ പ്രശ്നങ്ങൾ അദ്ദേഹത്തെ നിശ്ശബ്ദമായി കുഴപ്പത്തിലാക്കിയിരിക്കണം.

മദ്യഷോപ്പിൽനിന്ന് ഏതാണ്ട് നൂറുവാര അകലെയായി ഒരു അരയാലുണ്ട്. അതിൽ ഒരു ഭൂതം വസിച്ചിരുന്നു. പഴയ ഭൂതമാണ്. സ്വാതന്ത്ര്യലബ്ധി, ജമീന്ദാരിയുടെ തകർച്ച, ഗ്രാമസഭാസ്ഥാപനം, കോളേജ് ആരംഭം എന്നിങ്ങനെ നൂറുകണക്കിനു സംഭവങ്ങൾ നടന്നിട്ടും അതു ചത്തിട്ടില്ല. അടുത്തുള്ളവ

രാരും സൂര്യാസ്തമനത്തിനുശേഷം അവിടെനിന്നു് പുറത്തുവന്നി ട്ടില്ല. അഥവാ വന്നിട്ടുണ്ടെങ്കിൽ തന്നെ, അവക്കു് പല പ്രകാ രത്തിലുള്ള ശബ്ദങ്ങാം കേഠംക്കാൻ കഴിഞ്ഞിരുന്നു. ആ ശബ്ദ ങ്ങാം പിന്നീടു് മനുഷ്യക്കു് പനി വരാൻ കാരണമായി തീന്നി രുന്നു. പനി പിടിച്ചവരധികവും മരിച്ചുപോയി. മരിച്ചി ല്ലെങ്കിൽ തന്നെ പണ്ഡിത രാധേലാലിൻെറ ഭൂതാവേശം ഉണ്ടാ കുമെന്നു് ആളുകാം കരുതി.

ഒരു സന്ധ്യയ്ക്കു് ഒരു സൈക്കിഠം യാത്രക്കാരൻ അരയാ ലിൻെറ ചുവട്ടിലൂടെ വന്നു. മരം നിന്നിരുന്നതു് റോഡരികി ലാണു്. അതിനാൽ അയാഠംക്കു് അതിൻെറ ചുവട്ടിൽക്കൂടി യല്ലാതെ വഴിയുണ്ടായിരുന്നില്ല. ഭൂതത്തിൻെറ കാര്യം സൈക്കിഠം കാരനു് അറിയാൻ പാടില്ലാതെയില്ല. ഒരു ട്രക്കു് പതുക്കെ മുമ്പേ പോയില്ലായിരുന്നെങ്കിൽ, ഈ സമയത്തു് അതിലെ പോകുവാൻ അയാഠം ധൈര്യപ്പെട്ടുമായിരുന്നില്ല. ട്രക്കിൻെറ പിന്നിലെ ചുവന്ന ലൈററിൽ നിന്നുണ്ടായ പ്രകാ ശനിരകഠം, അസ്തമിക്കുന്ന പകലിൻെറ അടയാളമാണെന്നു ധരിച്ചാണു് അയാഠം അരയാലിൻ ചുവട്ടിലൂടെ വരാൻ ഇടയാ യതു്.

ഇത്രയും ദൂരം കുഴപ്പമില്ലാതെ എത്തിയല്ലൊ എന്നു് അയാഠം ആശ്വാസനിശ്വാസം കൊണ്ടു. ഫാൽഗുന മാസത്തിലെ കാററു് അയാളുടെ മുഖം തലോടി. അയാഠംക്കു് അതിയായ ആനന്ദം തോന്നി. ഉത്സാഹംകൊണ്ടു് അയാഠം, 'കടിലോം കടിലോം' എന്ന തിത്തിരി പക്ഷിയുടെ ഗാനം രണ്ടു മൂന്നു പ്രാവശ്യം, ഏതോ സാങ്കല്പിക ജനസമൂഹത്തെ കേഠംപ്പിക്കാനായി പാടി. പിന്നെ അമർസിംഗ് റാഠൗറിൻെറ വിശ്രുത ഗാനമാലയിലെ "നായാടി കൊന്നിട്ടു സിംഹം പോകുന്നപോലെ പോയി." എന്ന ഗാനശകലം മൂളുവാൻ തുടങ്ങി. ഗാനത്തിൻെറ ശബ്ദം ക്രമേണ കൂടിവന്നു.

പെട്ടെന്നു് അയാഠം ഞെട്ടി. റോഡിൻെറ അരികിൽ തന്നെ അയാഠം 'ഗോം ഗോം ഗോം' എന്ന ഒച്ച കേട്ടു. മനുഷ്യശബ്ദ മായിരുന്നില്ല. അയാഠംക്കു തോന്നി അതു് ഭൂതത്തിൻെറ ഒച്ച യാണെന്നു്. അയാളുടെ ശ്വാസം നിലച്ചുപോയി. അധോ വായു പോകുകയും ചെയ്തു. ഒരു അറിയിപ്പും നൽകാതെ ഭൂതം തന്നെ ഭാരമില്ലാത്തവനാക്കിക്കളഞ്ഞെന്നു് അയാഠംക്കു തോന്നി. അരയാലിൽനിന്നു് ഉയന്നു് അത്തിമരത്തിലെത്തി യതായും അയാഠംക്കു തോന്നി.

'ഗോം ഗോം ഗോം' ഒച്ച വീണ്ടും കേട്ടു. ഇപ്രാവശ്യം കുറേ ക്കൂടി ഉച്ചത്തിലായിരുന്നു. ഇതോടൊപ്പം ഏതാനും ആളുകളുടെ രണ്ടു പ്രകാരത്തിലുള്ള ഒച്ചയും കേട്ടു. ഒരാൾ ഉച്ചത്തിൽ ചിരിച്ചു. വേറൊരാൾ പറഞ്ഞു. "പറഞ്ഞിട്ടില്ലേ, ഏറെ കുടിക്കരുതെന്നു്, അനുസരിക്കയില്ലേ! ഇനി കുടിച്ചോ മോനേ!"

വേറൊരാളിന്റെ ഒച്ചയും കേട്ടു. അതു്പാട്ടു് ആയിരുന്നു. ആരോ ചിരിച്ചുകൊണ്ടു്, ഹാമീദിന്റെ ഗാനത്തിലെ തരാനാ അടിച്ചുവിടുകയാണു്. "ചിക്' ചിക്' ബഹളം കൂട്ടാതേ, എല്ലാക്കും തല കുനിക്കണേ."

അപ്പോഴും 'ഗോം ഗോം ഗോം' ശബ്ദം ആരോഹാവരോഹ ണങ്ങളോടെ ഉണ്ടായി. തുടക്കം ഇട്ടന്നതുപോലെ ആരോ ആദ്യം 'ഗോം ഗോം' എന്നു പറഞ്ഞു. അതിനുശേഷം, കുറച്ചു തന്മയത്വം വരുത്താനെന്നപോലെ, തൊണ്ട തുറന്നു വിളിച്ചു. "രക്ഷിക്കണേ!" എന്നു്. ഒടുവിലും അതേ 'ഗോം ഗോം ഗോം.' എന്നാൽ ഇപ്പോൾ ശബ്ദം ഉച്ചമല്ല. ശൃംഗാരരസം കലന്നതായിരുന്നു.

ഇതോടൊപ്പം ഹാമീദിന്റെ ഗാനം പാടിയിരുന്നയാൾ പാട്ടു നിത്തി. പിന്നെ അയാൾ വിളിച്ചു പറഞ്ഞു. "മനസ്സിലായോ മോനേ, ഒരുപാടു കുടിക്കല്ലേ. പന്നക്കള്ളു്." പിന്നെ അതേ ചിരി. ഹാമീദിന്റെ അതേ ഗാനം.

സൈക്കിൾ യാത്രക്കാരന്റെ ഉള്ളിലെ കാററിനു് കോളി ളക്കം ഉണ്ടായതു് ഭൂതത്തെ ഓത്താണു്. മനുഷ്യനെ അയാൾക്ക ഭയമില്ലായിരുന്നു. അതിനാൽ മനുഷ്യരുടെ വത്തമാനം കേട്ട പ്പോൾ, ഭയാശങ്കകൂടാതെ അയാൾ സൈക്കിളിൽനിന്നു താഴെ യിറങ്ങി വെല്ലുവിളിപോലെ വിളിച്ചുപറഞ്ഞു. "ഭയപ്പെ ടേണ്ട ഫയൽമാൻ! ഇതാവന്നു. സൂക്ഷിക്കണം. കൈ പ്രയോ ഗിച്ചേയ്ക്കല്ലേ!"

അത്തിമരത്തിന്റെ മറുഭാഗത്തു് കുററിക്കാടായിരുന്നു. അതിന്റെ പിന്നിൽ സന്ധ്യാസമയത്തെ ഇരുട്ടിൽ അഞ്ചാറു പേർ ചുററിത്തിരിയുന്നു. അവിടെനിന്നു പല പ്രകാരത്തിൽ ശബ്ദങ്ങൾ പുറപ്പെടുന്നുണ്ടു്.

"ഗോം ഗോം ഗോം."

"രക്ഷിക്കണേ."

"അധികം വിരളാതെ മോനേ. കൂടുതൽ കുടിക്കരുതെന്നു പറഞ്ഞതല്ലേ."

"ബഹളം കൂട്ടാതെ."

സൈക്കിൾകാരൻ അമ്പരപ്പോടെ അങ്ങുമിങ്ങും നോക്കുക യായിരുന്നു. ഏതോ അജ്ഞാതവ്യക്തിയെ അജ്ഞാതമായ ഏതോ ആപത്തിൽനിന്നു രക്ഷിക്കാൻ ഒച്ചയിട്ടുകൊണ്ടുമിരുന്നു. അപ്പോൾ കുററിക്കാടിന്റെ പിന്നിൽനിന്നു് ഒരു മനുഷ്യൻ പ്രത്യക്ഷനാകുകയും ചൊടിയായി നടന്നുവന്നു സൈക്കിൾക്കാ രൻറടുത്തു് നിലയുറപ്പിക്കുകയും ചെയ്തു. അയാളുടെ വായിൽ നിന്നു് നാടൻ ചാരായത്തിന്റെ ഗന്ധം വന്നിരുന്നു. ആ മനു ഷ്യൻ ഗംഭീരഭാവത്തിൽ ചോദിച്ചു. "കാര്യമെന്താ ജവാൻ? എന്തിനു കിടന്നു വിളിക്കുന്നു? നിങ്ങൾക്കു് എന്തെങ്കിലും വിഷമം ഉണ്ടായോ?"

സൈക്കിൾ യാത്രക്കാരൻ കുററിക്കാടിന്റെ നേക്കു് ആംഗ്യം കാണിച്ചിട്ടു പറഞ്ഞു. "അവിടെ നിന്നു് ആരോ രക്ഷിക്കണേ രക്ഷിക്കണേ എന്നു വിളിച്ചു പറയുന്നു."

"അവരെല്ലാം മദ്യം കഴിച്ചു ബോധമില്ലാതിരിക്കുകയാണു്. എല്ലാവരും ആളുകളെ കബളിപ്പിക്കാൻ വേണ്ടി ഒച്ചയിടുക യാണു്. പക്ഷെ നിങ്ങൾ എന്തിനാണിങ്ങനെ കിടന്നു വിളി ക്കുന്നതു്?"

രണ്ടു സൈക്കിൾ യാത്രക്കാർകൂടി റോഡിൽകൂടി വന്നു. ഇവരെ കണ്ടപ്പോൾ, രണ്ടു പേരും സൈക്കിളിന്റെ വേഗത കുറച്ചു് ഇറങ്ങാൻ തുടങ്ങി. കുററിക്കാട്ടിൽനിന്നുള്ള ഒച്ച വർ ദ്ധിച്ചു. വാക്കുകൾ വ്യക്തമായിരുന്നില്ല. ആ മനുഷ്യൻ പട്ടാ ളക്കാരുടെ മട്ടിൽ പറഞ്ഞു. "നിങ്ങൾ ഇറങ്ങേണ്ട കാര്യമില്ല. ഇതു ഗഞ്ചഹന്മാരുടെ രീതിയാണു്. അളിയന്മാരൊക്കെ കുടിച്ചു ലക്കുകെട്ടിരിക്കയാണു്. നിങ്ങൾ നിങ്ങളുടെ വഴിക്കു് പോകൂ."

ഈ ഉപദേശം കേട്ടു്, രണ്ടു സൈക്കിൾ സഞ്ചാരികളും ഗതി വേഗം കൂട്ടി. ആദ്യത്തെ സൈക്കിൾകാരനും വെറുപ്പു പ്രകടി പ്പിച്ചുകൊണ്ടു കടന്നുപോയി. പോകുന്ന വഴിക്കു് ഇങ്ങിനെ വിളിച്ചു പറഞ്ഞു. "തെമ്മാടികൾ! കുടിയന്മാർ നാടു നാററിച്ചു."

മറുപടിയായി പട്ടാളക്കാരന്റെ മട്ടുള്ള മനുഷ്യൻ പറഞ്ഞു. "ശരിയാ ജവാൻ. മദ്യപാനം നല്ലതല്ല."

റോഡു് ഒഴിഞ്ഞു, ആ മനുഷ്യൻ നിന്നിടത്തുതന്നെ നിന്നു പറഞ്ഞു. "പൊയ്ക്കോ കുട്ടികളേ, ഡബിൾ മാച്ചു് നടക്കു്!"

ഉദ്ദേശം അഞ്ചു പേർ കുററിക്കാടിനടുത്തുനിന്നു റോഡിൽ

വന്നു. തെന്നിത്തെന്നിയാണു നടപ്പ്. ആരുടേയും കാലുറയ്ക്കുന്നില്ല. ആരും മിണ്ടുന്നുമില്ല. ആക്രമണത്തിനു തയ്യാറെടുത്ത ഒരു സംഘത്തിൻെറ മാതിരിയാണ് നീങ്ങുന്നത്. ചൈനാക്കാരുടെ കൈവശമിരിക്കുന്ന അതിർത്തി പ്രദേശം തിരിച്ചു പിടിക്കുന്നതിന് നിയുക്തരായവരാണോ എന്നു തോന്നും. ഭൂതമുള്ള അരയാലിൻെറ അടുത്തെത്തിയപ്പോൾ അവർ റോഡ് വിട്ടു. ഇങ്ങിനെ ചെയ്തതു് ഭൂതത്തെ ഭയന്നിട്ടുമാകാം; നല്ല തെളിച്ചമുള്ള ലൈറ്റോടുകൂടിയ ഒരു കാർ അടുത്തുവരുന്നതു കണ്ടിട്ടുമാകാം. റോഡിൽനിന്നു താഴെ ഇറങ്ങിയ ഉടനെ അവർ ഒരു വയലിലായി. വയലിൻെറ നാലുവശവും മുള്ളുള്ള കരുവേലച്ചില്ലകൾ കൊണ്ടു് വളച്ചുകെട്ടിയിരുന്നു. വയലിൽ കൃഷിയൊന്നുമില്ല. കേവലം നിലത്തിൻെറ രക്ഷയ്ക്കാണ് മുൾക്കമ്പുകളുടെ സഹായം തേടിയിരിക്കുന്നതു്.

വയലിൽനിന്നു വീണ്ടും ആ സംഘം റോഡിൽ കയറി. ഏതാണ്ട് അൻപതുവാര അകലെയാണ് മദ്യഷോപ്പ്. ഒരാൾ പറഞ്ഞു. ''രംചന്നയുടെ അവിടെ കരുവേലം ഒന്നുപോലുമില്ല. ആരുടെ കരുവേലമാണോ ഈ പറിച്ചുകൊണ്ടുവന്നിരിക്കുന്നതു്?''

''ആരുടെ കരുവേലം ആണെന്നറിയാമോ?''

''പറയണ്ട. എനിക്കറിയാം.''

''അറിയാമായിരിക്കാം. പിന്നെ ചോദിച്ചതെന്തിനു്?''

''നിങ്ങളുടെ രീതിയും അറിയാമല്ലോ എന്നു വച്ചിട്ടാണു ചോദിച്ചതു്.''

ആ മനുഷ്യൻ ചിരിക്കാൻ തുടങ്ങി. എല്ലാവരോടും ആയി പറഞ്ഞു. ''ക്രോസ് ചെയ്യാൻ പഠിച്ചിട്ടാണ് ജോഗ്നാഥ് ജയിലിൽനിന്നു വന്നിരിക്കുന്നതു്.''

അവർ മദ്യഷോപ്പിൽ കയറി. നേരത്തെ അഞ്ചാറുപേരേ ഉണ്ടായിരുന്നുള്ളു. ഒരാൾ ഉത്സാഹത്തോടെ പറഞ്ഞു. ''ജോഗ് നാഥ്! എപ്പോൾ വന്നു ജയിലിൽനിന്നു്?''

''ഇന്നുച്ചതിരിഞ്ഞു്.''

വർദ്ധിച്ച ഉത്സാഹത്തോടെ അയാൾ ചോദിച്ചു. ''എങ്ങിനെ ഇരുന്നു?''

''കേമമായിരുന്നു.''

''അറിയുന്ന ആരെയെങ്കിലും കണ്ടോ?''

''എല്ലാവരും പരിചയക്കാരായി.''

''അവിടെ വിശേശ്വരയും ഉണ്ടാകണം. കണ്ടോ?''

''ഇല്ല. പക്ഷെ അവിടുള്ളവരെല്ലാം വിശേശ്വരയുടെ തന്ത മാരാണ്.''

''രാമവാസ് ചതിക്കപ്പെട്ടില്ലല്ലോ?''

മൂലയിൽനിന്ന ആരോ പതുക്കൻ ഒച്ചയിൽ ചോദിച്ചു. ശ്രുണ്ടിവന്ന ജോഗ്നാഥ് ''ആരാടാ കോഴിയെപ്പോലെ സംസാരിക്കുന്നതു്?''

''നമ്മുടെ പാർഥൻ ആണ്.''

''അവന്റെ കുഴലൂത്തു നിർത്താൻ അവനോടു പറ.'' അവ നൊന്നും ശിവപാൽഗഞ്ചിൽ സ്ഥാനമില്ല.''

''കേട്ടോ പാർഥൻ?' ജോഗ്നാഥാണിദ്ദേഹം. ജയിലിൽ നിന്നു് ഇപ്പോഴാം വന്നേ ഉള്ളൂ. തന്റെ കുഴലൂത്തു നിർത്താനാ പറയുന്നേ.''

''ഞാൻ പറയണതും കേൾക്കു്. ആദ്യമേതന്നെ പറഞ്ഞോട്ടെ. ഒന്നാംതരം ചട്ടമ്പിയാണു ഞാൻ. മിണ്ടാണ്ടു മിറുങ്ങാണ്ടു് കള്ളോ വെള്ളോ കുടിച്ചേച്ചു പോ. അവിടെ മൂലയ്ക്കുണ്ടാൻ ചടഞ്ഞിരുന്നോ. ഇനിയും രാമവാസിന്റെ കാര്യം പറ ഞ്ഞാൽ രാമവാസ്സിനെത്തന്നെ കാട്ടിത്തരും.''

''കേട്ടോ പാർഥൻ?''

''ആരു കേൾക്കാൻ? ഈ മൂലയിൽ ആരുമില്ല.''

''എടേ പാർഥൻ. എവിടെപ്പോയി? തെന്നിമാറിയോ?''

''എടേ പാർഥൻ!''

ജോഗ്നാഥ് ഒരു പത്തുരൂപാനോട്ടു് കടക്കാരന്റെ കയ്യിൽ കൊടുത്തിട്ടു പറഞ്ഞു. ''എല്ലാക്കും ഓരോ പാത്രം കൊടുക്കു്. ആരെയും വിട്ടുകളയരുതു്. വളരെനാളുകൾക്കുശേഷം സ്വന്തം ഭൂമിയിൽ വന്നതാണ്.''

''ഒരുപാടു പണവും കൊണ്ടായിരിക്കും വന്നതു്.''

''സനീചർ പ്രധാൻ ആയി. ഇന്നു് സകലരും ആനന്ദിക്ക ണമെന്നാണു് അദ്ദേഹത്തിന്റെ ആജ്ഞ. എല്ലാരും ആനന്ദ മായി കുടിച്ചോ.''

''സനീചറിന്റെ കൈയിൽ പണം എവിടുന്നാ?''

''ഇപ്പോഴാം സനീചർ സനീചറല്ല. പ്രധാൻ ആണ്. മന സ്സിലായോ?''

ഓരോ പാത്രവും എടുത്തു് അവർ ഇരിപ്പായി. കടയുടെ പുറത്തുള്ള വരാന്തയാണിതു്. ഒരു തകരപ്പലകകൊണ്ടു്

ഇതിനെ റോഡിൽനിന്നു വേർതിരിച്ചിരിക്കുന്നു. അകത്തെ മുറിയാണ് കട. . വരാന്തയിൽ ഒരു കമ്പിവിളക്കു കൊളുത്തിയിട്ടുണ്ട്. അതിന്റെ വെളിച്ചത്തിൽ കുടിക്കുന്നവരെ കാണാം. കടയ്ക്കകത്ത് ഒരു കാക്കവിളക്കു കത്തിച്ചുവച്ചിട്ടുണ്ട്. ആ വെളിച്ചത്തിൽ കുടിക്കുന്നവരെ കാണാൻ നിവൃത്തിയില്ല. വരാന്തയിൽ ഒരു ബെഞ്ച് ഇട്ടിട്ടുണ്ട്. അതിൽ രണ്ടുപേർ ഇരിക്കുന്നു. ജോഗ്നാഥും അതിന്മേൽ ഇരുന്നു. ബാക്കിയുള്ളവർ താഴെ ഒരു ചാക്കുകഷണത്തിൽ ഇരുന്നു. ചിലർ വെറും നിലത്തും ഇരുന്നു. മദ്യം സൂക്ഷിക്കുന്നവൻ, കൂജ, ഗ്ലാസ്—എന്തൊക്കെ വേണമോ—അവ മാത്രമേ അവിടെയുള്ളു. നാടൻ മദ്യത്തിന്റെ സുഗന്ധം റോഡിലും വളരെദൂരംവരെ പരന്നിട്ടുണ്ട്. മത്സ്യഗന്ധിയുടെ സുഗന്ധമാത്രത്താൽ, വളരെ ദൂരെവച്ചുപോലും, അവളെ പ്രാപിക്കണമെന്ന ആഗ്രഹം ശന്തനുവിനു് ഉണ്ടായതു പോലെ, വളരെയേറെ ദൂരത്തിലുള്ളവക്കുപോലും, ഗന്ധം കൊണ്ടു് അവിടെ മദ്യം വില്ക്കുന്നുണ്ടെന്നു മനസ്സിലാക്കാം. ഗന്ധം മാത്രമാണ്, നാടൻമദ്യത്തിന്റെ പരസ്യം. അതുകൊണ്ടാണ് നല്ല നല്ല പത്രങ്ങളിൽ വിദേശമദ്യങ്ങളുടെ പരസ്യം വരുന്നതും നാടൻ മദ്യത്തെപ്പററി ഒന്നും ഇല്ലാത്തതും. അതിനു് പരസ്യത്തിന്റെ ആവശ്യമില്ല.

രണ്ടു മൂന്നു കവിറം എടുത്തതിനുശേഷം, ജോഗ്നാഥ് അങ്ങുമിങ്ങും നോക്കിയിട്ടു പറഞ്ഞു. ''വെള്ളം ചേർത്തിട്ടുണ്ട്.''

''എന്തു്?''

''വെള്ളം! മദ്യത്തിൽ വെള്ളം ചേർത്താണു വില്ക്കുന്നതെന്നു്.''

''എനിക്കും തോന്നി.''

''എനിക്കും.''

''എനിക്കും വളരെനാളായി അങ്ങിനെ തോന്നുന്നു. എന്നാൽ വെള്ളം ചേർത്ത മദ്യം, അസ്സൽ മദ്യംപോലെ തോന്നിയതു് ഇപ്പോഴാണു്.''

കടക്കാരൻ, സ്വസ്ഥാനത്തുനിന്നു് എഴുന്നേററു് ജോഗ്നാഥിന്റെ അടുത്തുവന്നു. ശാന്തസ്വരത്തിൽ പറഞ്ഞു. ''സന്തോഷമായി കുടിച്ചിട്ടു പോകൂ. പാത്രത്തിൽ ആദ്യം ചേൎന്നതു് നിങ്ങളുടെ കാററാണ്. കാലോ അരയോ പാത്രം വെറുതെ വേണമെങ്കിൽ തെളിച്ചു പറ. തരാം. പക്ഷെ, വെള്ളം, കിള്ളം എന്നൊന്നും തട്ടിപ്പെടുക്കരുതു്. അതു് ഇവിടെ നടപ്പില്ല.''

ജോഗ്നാഥിനു് ഇതു് ശരിക്കും ഏററു. പോക്കററിൽനിന്നു് പത്തിന്റേയും അഞ്ചിന്റേയും കുറെ നോട്ടു് എടുത്തിട്ടു പറഞ്ഞു.

,,ചക്കാത്തിനു കുടിക്കാനാണെങ്കിൽ കുടിക്കാം. പക്ഷെ പേടി ക്കേണ്ട. ഇതു കണ്ടോ! ഇത്രയും എപ്പോഴെങ്കിലും കണ്ടി ട്ടുണ്ടോ?''

കടക്കാരൻ മെലിഞ്ഞു ക്ഷീണിച്ച ആളായിരുന്നെങ്കിലും തന്റേടിയായിരുന്നു. ഇളക്കമില്ലാതെ മടങ്ങിപ്പോകുമ്പോൾ പറഞ്ഞു. ,,സൂക്ഷിച്ചു സംസാരിക്കു്.''

രണ്ടാമത്തെ പാത്രം നിറച്ചു. ഒരാൾ ചോദിച്ചു. ,,ഇനി എന്തു നിശ്ചയിച്ചു, ജോഗ്നാഥ്?''

,,പണം ഞെരുക്കമാണു്.'' ആർക്കും വിശ്വാസം വരാത്ത വിധത്തിലാണു് ജോഗ്നാഥ് ഇതു പറഞ്ഞതു്. ,,ഇനി ഇൻസ്പെക്ടറോടു് ഒരു കൈ നോക്കണം. സ്ഥലം മാറിപ്പോയി ഇല്ലേ? ഞാൻ വിടുന്നവനല്ല. ഇവിടെ വരുന്നവനുമുമ്പേതന്നെ ഒരു ഉടക്കിട്ടിട്ടാണു പോന്നതു്. പത്തു വിചാരണ ആകുമ്പോൾ തന്നെ, പൊളിഞ്ഞു പോളീസ്സാകും.''

,,എന്തുടക്കു്?''

,,സിവിൽക്കേസ്. നിങ്ങൾക്കറിഞ്ഞുകൂടെ? എന്റെ പേരിൽ കൃത്രിമമായി മോഷണക്കേസ്സുണ്ടാക്കി. രണ്ടു മൂന്നു മാസം എനിക്കു ജയിലിൽ കിടക്കേണ്ടിവന്നു.''

,,വൈദ്യജി ജാമ്യത്തിൽ ഇറക്കിയില്ലേ?''

''അദ്ദേഹം ജാമ്യത്തിലിറക്കിയേനെ. പക്ഷെ ഞാൻ സമ്മതിച്ചില്ല. ഇൻസ്പെക്ടറുടെ പേരിലും ഇങ്ങിനെതന്നെ ചെയ്യു മെന്നു ഞാൻ പറഞ്ഞു. താമസിക്കാൻ വാടകയൊന്നും കൊടു ക്കണ്ടായിരുന്നല്ലോ.''

''പിന്നെ?''

''പിന്നെ എന്തു്? എന്നെ അപമാനിച്ചു. കൃഷി നഷ്ടപ്പെ ടുത്തി. ഒരു വയൽ രംചന്ന കൈയേറി എടുത്തു. ഇതെല്ലാം കൂടി എണ്ണായിരം രൂപാ നഷ്ടം ഉണ്ടായിട്ടുണ്ടു്. അതിനു നഷ്ട പരിഹാരം ചോദിച്ചിരിക്കുകയാണു്. ഡിക്രി കിട്ടിക്കഴി ഞ്ഞാൽ, ഇൻസ്പെക്ടർ വിററുപോയതുതന്നെ.''

''കോർട്ടുഫീസ്സിനു് എന്തുചെയ്യും. സിവിൽ കോടതിയിൽ വലിയ ചെലവാണു്.''

''എല്ലാം ദൈവം തരും.''

''നോക്കൂ ജോഗ്നാഥ്, ബ്രാഹ്മണകുടുംബത്തിൽ ജനിച്ചിട്ടു് അങ്ങുമിങ്ങും ഇങ്ങിനെ വിളിച്ചുകൂകി നടക്കരുതു്. സത്യം മാത്രമേ പറയാവൂ.''

"അതേ സഹോദരാ, ദൈവത്തെ ഇങ്ങിനെ ഇടയ്ക്കു വലിച്ചിഴച്ചുകൊണ്ടുവരരുതെന്നു് ഞാനും പറയുന്നു. കോർട്ടുഫീസ് ആരുതരും?"

"ദൈവം തരുമെന്നു പറഞ്ഞല്ലോ."

"ഇനി തർക്കിക്കുന്നില്ല. വേണ്ട എന്നു പറയുന്നുമില്ല. കേസ് ഫയൽ ചെയ്യണമല്ലോ. ഫയൽ ചെയ്തോ?"

"ഫയൽ ചെയ്തു."

"എന്നു ഫയൽ ചെയ്തു."

"ഇന്നു ഫയൽ ചെയ്തു."

കുററിക്കാട്ടിന്റെ പിൻഭാഗത്തുനിന്നു് ഒരാൾ വേച്ചു വേച്ചു വന്നു. അയാൾ ദീനനായി കരഞ്ഞുകൊണ്ടു് റോഡിൽകൂടി നടക്കാൻ തുടങ്ങി. ആത്മദയ, ആക്രോശം എന്നിങ്ങനെ അനേകം സാഹിത്യസംബന്ധഭാവങ്ങളാൽ പീഡിതനായിരുന്നു അയാൾ. അയാളെ സംബന്ധിച്ചു് മദ്യഷോപ്പിലെത്തിയ വിവരങ്ങൾ അനുസരിച്ചു്, കുറച്ചു മുമ്പു്, ഭൂതബാധയുള്ള അരയാലിന്റെ അടുത്തുള്ള റോഡിൽവച്ചു് ഏതാനും പേർ ചേർന്നു് അയാളുടെ പണം അപഹരിച്ചിട്ടുത്തിരിക്കുന്നു. അയാൾ പോലീസ് സ്റ്റേഷനിൽ റിപ്പോർട്ടു കൊടുക്കാൻ പോകുകയാണു്. ഓരോരുത്തരേയും അയാൾ പാഠം പഠിപ്പിക്കും.

ജോഗ്നാഥിന്റെ കാലിന്റെ അടുത്തു് വെറും നിലത്തു് ഒരുത്തൻ സമർത്ഥമായി, മദ്യപാത്രം ഒന്നൊന്നായി ഒഴിക്കുകയായിരുന്നു. അയാൾ പറഞ്ഞു. "ഫയൽമാൻ, നിങ്ങളുടെ ഗ്രാമത്തിനു് കേടുവിദോഷമാണു്. പകലൊക്കെ ലെഫ്റ്റ് റൈററ് എന്നു നടക്കുന്നവരൊക്കെ, സന്ധ്യ മയങ്ങിയാൽ കൊള്ള നടത്തുന്നു. ഇതു തികച്ചും അന്തസ്സുകെട്ട പണിയാണു്. അല്ലേ ജവാൻ? എന്തു പറയുന്നു?"

ജോഗ്നാഥ് തലയാട്ടുകമാത്രം ചെയ്തു. അയാൾ കടക്കാരനെ വിളിച്ചിട്ടു പറഞ്ഞു. "കാൽ സേർകൂടിത്തരു സഹോദരാ. സന്തോഷമാണെങ്കിൽ ചക്കാത്തിൽ കൂട്ടിക്കോ."

കുറച്ചു കഴിഞ്ഞു് അവർ വേച്ചു വേച്ചു് തകരമറയ്ക്കുപ്പുറത്തുവന്നപ്പോഴേയ്ക്കും റോഡിൽ എത്തിക്കഴിഞ്ഞു. ഒന്നോ രണ്ടോ തെണ്ടിപ്പട്ടികളല്ലാതെ അവിടെ ആരും ഉണ്ടായിരുന്നില്ല.

ദീനരോദനം പുറപ്പെടുവിച്ചുകൊണ്ടു് നേരത്തെ പോയ മനുഷ്യൻ ഇപ്പോഴും അവരുടെ അടുത്തുകൂടി, സാധുമനുഷ്യനെപ്പോലെ പോയി. അവരതു കണ്ടില്ല. മടങ്ങുമ്പോഴേയ്ക്കും ആ മനുഷ്യന്റെ കലുഷ ചിന്തകളെല്ലാം നീങ്ങി, ധർമ്മ ചിന്തയിൽ ശ്രദ്ധ ഉണ്ടായി. എന്തെന്നാൽ സ്റ്റേഷനിൽ എത്തുന്നതിനു മുമ്പുതന്നെ ഒരു വിദ്വാൻ അയാളെ സാന്ത്വനപ്പെടുത്തി.

"റിപ്പോർട്ടു് എഴുതിക്കൊടുത്തതുകൊണ്ടു് എന്തു ഫലം? പോയതു പോയി. നഷ്ടപ്പെട്ട സാധനം എന്നെങ്കിലും തിരിച്ചുകിട്ടിയിട്ടുണ്ടോ?"

"നിങ്ങൾ ഹിന്ദുവോ, മുസൽമാനോ? ഹിന്ദുവാണെങ്കിൽ കർമ്മത്തെ മാനിക്കണ്ടേ? നിങ്ങളുടെ കർമ്മത്തിൽ ഈ നാല്പത്തിയഞ്ചു രൂപാ എഴുതപ്പെട്ടിട്ടില്ലാ? ഇനി ഓടിനടന്നു വെയിൽ കൊണ്ടിട്ടു് ഒരു ഫലവുമില്ല. ഇതു ദൈവത്തിന്റെ നിശ്ചയമാണു്."

"പോകു. ജീവൻ കിട്ടി. അതുതന്നെ വലിയ കാര്യം. കഴിഞ്ഞ വർഷം അവർ ഒരാളെ ആടിനെ വെട്ടുംപോലെ വെട്ടിനുറുക്കിക്കളഞ്ഞു."

"രാമനാമം ജപിക്കു്. വീട്ടിൽ പോയി ശ്രീനാരായണന്റെ കഥ വായിപ്പിക്കു്. കേസ്സിനുവേണ്ടി ചെലവാക്കുന്ന പണം ധർമ്മകർമ്മങ്ങൾക്കു് ചെലവാക്കൂ."

"ചൂടു പാലിൽ മഞ്ഞൾ ചേർത്തു കുടിക്കു്. തിരിഞ്ഞുകിടന്നുറങ്ങു്. നാളെ വെളുക്കുമ്പോഴേയ്ക്കും എല്ലാം മറക്കും."

## 22

ഗുസ്തിക്കളത്തിൽനിന്നു് രണ്ടു ഫയൽമാൻമാർ ആടിയിളകി പുറത്തുവന്നു. ഒരാൾ ബദ്രി ആയിരുന്നു. മറ്റെയാൾ ഛോരാട്ടെയും. രണ്ടുപേരുടേയും തല മൊട്ടയടിച്ചിട്ടുണ്ടു്. അതിന്മേൽ, വിയർപ്പുമൂലം മണ്ണു് പ്ലാസ്റ്റർ പോലെ പററിപ്പിടിച്ചിരുന്നു. കഴുത്തിന്റെ പിൻഭാഗത്തിനു് കാണ്ടാമൃഗത്തിന്റെ മാതിരി ഞൊറിവുണ്ടു്.

ഛോരാട്ടേ ഫയൽമാൻ നിർത്തി നിർത്തി വളരെ സാവകാശത്തിൽ ദീനശബ്ദം പുറപ്പെടുവിക്കുന്നുണ്ടു്. എന്നാൽ ആത്മാ

ഭിമാനം കാരണം ആ ദീനശബ്ദം വായിൽനിന്ന് 'ഹായ്' എന്നു പുറപ്പെടുന്നതിനു പകരം, ദീർഘശ്വാസത്തോടൊപ്പം 'ഹാവ്' എന്നാണ് പുറത്തു വരുന്നത്. ബദ്രി ഫയൽമാൻ അദ്ദേഹത്തിന്റെ കൂടെ, ഇക്കാര്യങ്ങളുമായി ബന്ധമൊന്നുമില്ലെന്ന മട്ടിൽ നടക്കുന്നുണ്ട്.

ബദ്രി ഇന്നു ഛോട്ടേയ്ക്ക്, ധോബീപാട്ട് എന്ന [illegible]വ് ഉപദേശിച്ചുകൊടുത്തു.

ബദ്രിഫയൽമാൻ അദ്ദേഹത്തിന്റെ ഗുരു അല്ലായിരുന്നെങ്കിൽ, അദ്ദേഹത്തിന്റെ കണ്ണിൽനിന്ന് കണ്ണീരും വായിൽനിന്നു പതയും ചാടത്തക്കവിധം ഇന്ന് ആയിരം ചീത്ത പറഞ്ഞേനെ. എന്നാൽ ഗുരു ആണല്ലോ എന്നു കരുതി ഇപ്പോൾ മിണ്ടാത്തതാണ്. മിണ്ടാതിരിക്കുന്നതു വിഷമമാണെന്നു തോന്നുമ്പോൾ മാത്രം വായിൽനിന്ന് 'ഹാവ്' എന്ന ശബ്ദം പുറപ്പെടുന്നു.

എന്നാൽ ആപത്ത് ഇവിടംകൊണ്ട് അവസാനിക്കുന്നില്ല. നടക്കുന്നതിനിടയിൽ ബദ്രിഫയൽമാൻ ചോദിച്ചു. "അന്ന് ജോഗ്നാഥിനുവേണ്ടി സാക്ഷി പറഞ്ഞപ്പോൾ എന്തൊക്കെയാണ് പറഞ്ഞത്?

"ആരാ ജോഗ്നാഥിന്റെ സാക്ഷി? ഞാൻ പോലീസ്സിനുവേണ്ടി സാക്ഷിപറയാനാണ് പോയത്." കുസൽ കൂടാതെ— അരക്കെട്ടിലെ വേദന സഹിച്ചുകൊണ്ട് ഛോട്ടേ ഉത്തരം പറഞ്ഞു.

ബദ്രി സമാധാന ഭാവത്തിൽ പറഞ്ഞു. "നേരെയുള്ള കാര്യമാണു പറഞ്ഞതെങ്കിൽ ഉത്തരവും നേരെ പറയൂ. ഇടയിൽ അളിയനേയും നാത്തൂനേയും വലിച്ചുകൊണ്ടുവരരുത്."

"അപ്പോൾ ആരാ വളവും പിരിവും കാണിക്കുന്നത്?" ഛോട്ടേ ഇങ്ങിനെ പറഞ്ഞെങ്കിലും, ശബ്ദം അടക്കിയാണ് പറഞ്ഞത്.

നിരർത്ഥകമായ ഈ വർത്തമാനം ബദ്രിഫയൽമാൻ കേട്ടില്ലെന്നു ഭാവിച്ചു. അദ്ദേഹം ചോദിച്ചു. "മൊഴിയിൽ നിങ്ങൾ ബേലയെപ്പററി എന്തെല്ലാം പറഞ്ഞു?"

"എനിക്കു പറയാൻ എന്തിരുന്നു? വായിൽ വന്നതു പറഞ്ഞു."

വളരെ മാർദ്ദവമായാണ് ബദ്രിഫയൽമാൻ പറഞ്ഞുവന്നത്. അദ്ദേഹം ഛോട്ടേയുടെ കൈയ്യു പിടിച്ചിട്ടു ചോദിച്ചു. "ജോഗ്നാഥും ആയി അവൾക്കുള്ള ഇടപാട് എന്താണ്?"

ചേരാട്ടേ കൈ സാവധാനത്തിൽ വലിച്ചെടുത്തു. വിരലുകൾ പിടിച്ചു പഞ്ചാവിട്ടു. ധോബീപാട് മുഖേന മനുഷ്യനെ ദൃഢചിത്തനാക്കുന്നതെങ്ങിനെയെന്നു് അദ്ദേഹം ഇപ്പോൾ കണ്ടതേയുള്ളൂ. ഒഴിഞ്ഞു മാറുന്നതിനുവേണ്ടി പറഞ്ഞു. "ആർക്കു് ആരോടു സഹവാസം ഉണ്ടെന്നു് ഞാൻ എങ്ങിനെ അറിയും? ഗ്രാമത്തിൽ നാലുപാടും തുവരവയലുകളാണു്. ആർ ആരെയാണു് കെട്ടിപ്പുണരുന്നതെന്നു് എവിടെയെല്ലാം ചെന്നു് എത്തിനോക്കിനടക്കും?"

ബദ്രിഫയൽമാൻ പഴയപടി മാർദ്ദവമായിത്തന്നെ സംഭാഷണം തുടർന്നു. അദ്ദേഹം ചോദിച്ചു. "ജോഗ്നാഥിന്റെ അടുത്തു് ബേല വളരെ താണതരത്തിൽ പെരുമാറുന്നതായി കണ്ടു എന്നു് നിങ്ങൾ പറഞ്ഞില്ലേ?"

"പറഞ്ഞതുകൊണ്ടു് എന്താ?"

ബദ്രിഫയൽമാൻ പെട്ടെന്നു നിന്നു. ശബ്ദം കടുപ്പിച്ചുകൊണ്ടു പറഞ്ഞു. "ഒന്നുമില്ലേ? നിങ്ങൾ പറഞ്ഞോ ഇല്ലയോ അതു പറ."

ചേരാട്ടേഫയൽമാനു് അല്പം ശങ്കയായി. ആത്മവിശ്വാസത്തിന്റെ കിലുക്കം അദ്ദേഹത്തിന്റെ ശബ്ദത്തിനു് ഇല്ലാതെയായി. അനശ്വര സാഹിത്യം രചിക്കുന്ന ക്രാന്തദർശിയായ സാഹിത്യകാരൻകൂടിയും, റേഡിയോയിലെ ജീവനക്കാരന്റെ മുമ്പാകെ സങ്കോചത്തോടെ സംസാരിക്കുന്നതുപോലെ ബദ്രിഫയൽമാന്റെ മുമ്പിൽ ചേരാട്ടേ അമ്പരന്നുപോയി. മാപ്പിരന്നുകൊണ്ടു് അദ്ദേഹം പറഞ്ഞു. "എന്തുകൊണ്ടു പറഞ്ഞുകൂടാ ഗുരോ! പക്ഷെ പറഞ്ഞപ്പോൾ വളരെയേറെ പറഞ്ഞുപോയി. കോടതിയിലെ സാക്ഷിപറച്ചിലിന്റെ കാര്യമാണു്. വായിൽ തോന്നിയതു പറഞ്ഞു. സത്യം പറയുന്നവർ ആരുണ്ടു്?"

ബദ്രിഫയൽമാൻ കുറെ നേരം ഇരുട്ടിൽ മിണ്ടാതെ നടന്നു. ഒന്നും സംസാരിച്ചില്ല. ഫയൽമാൻമാർക്കു് എളുപ്പത്തിൽ ചെയ്യാൻ സാധിക്കാത്ത കാര്യം അദ്ദേഹം ചെയ്തുകൊണ്ടിരുന്നു. അതായതു് അദ്ദേഹം എന്തോ ആലോചിച്ചുകൊണ്ടിരുന്നു.

ചേരാട്ടേയ്ക്കു കൂടുതൽ അമ്പരപ്പായി. അറച്ചുറച്ചു ചോദിച്ചു. "ഗുരോ, എന്താണു് ആലോചിക്കുന്നതു്? ആലോചിക്കുന്നതു് നായാടികളാണു്. കാര്യം എന്തെന്നു് എന്നോടു പറയൂ."

ബദ്രി സാവധാനമായി പറഞ്ഞു. "നിന്നെ കാൽകൊണ്ടടിക്കണോ ചെരിപ്പിനു് അടിക്കണോ എന്നാണു് ആലോചി

ക്കുന്നതു്. തെമ്മാടി! നിന്റെ നാക്കിൽ പട്ടി മൊള്ളിയിരുന്നോടാ! നിന്നെ ഥൂ എന്നു തുപ്പണം!'' എന്നു പറഞ്ഞിട്ടു് വെറുപ്പോടുകൂടി അദ്ദേഹം നിലത്തു തുപ്പി.

ഷേരാട്ടേ അമ്പരന്നു നിന്നുപോയി. നിത്തി നിത്തി പറഞ്ഞു. ''അങ്ങിനെ പറയല്ലേ ഗുരോ! ''എനിക്കു് തെററു പററിയതു് എവിടെയാണെന്നു പറയണം.''

''നിനക്കു മനസ്സിലാകുമോടാ പോക്കിരി? നല്ല കുടുംബത്തിലെ ഒരു പെൺകുട്ടിയുടെ അഭിമാനം നീ പിച്ചിച്ചീന്തി ലോകത്തിന്റെ മുഴുവൻ മുമ്പിൽ വലിച്ചെറിഞ്ഞില്ലേ? നിനക്കെങ്ങിനെ തോന്നി ഇതു ചെയ്യാൻ?''

ഇത്രയേ ഉള്ള കാര്യം! മൃഗമായ ഷേരാട്ടേഫയൽമാൻ ആശ്വസിച്ചു് ദീർഘശ്വാസംവിട്ടു. സാരമില്ലെന്ന മട്ടിൽ പറഞ്ഞു. ''ഗുരോ, ഞാൻ പറഞ്ഞതൊക്കെ, കോടതി മുമ്പാകെ സത്യം ചെയ്തു പറഞ്ഞതാണു്. കോടതിയിൽ പറയുന്ന കാര്യങ്ങൾ ആരും വിശ്വസിക്കുകയില്ലെന്നു ലോകത്തിനുമുഴുവൻ അറിയാം. അതിനാൽ ഇതിൽ വിഷമിക്കാൻ എന്തിരിക്കുന്നു?''

ബദ്രി സംസാരിക്കുന്നില്ലെന്നു കണ്ടപ്പോൾ ഷേരാട്ടേയുടെ ധൈര്യം വദ്ധിച്ചു. ലോകം മുഴുവൻ വെറും പാററയാണെന്ന വിചാരത്തിൽ അദ്ദേഹത്തിന്റെ സ്വാഭാവിക രീതിയിൽ കാര്യം പറഞ്ഞു് അവസാനിപ്പിച്ചു. ''ഇതോത്തു് എന്തിനു ചെരിപ്പെടുക്കണം ഗുരോ? ഗുരോ നിങ്ങളും ചിലപ്പോൾ ഇങ്ങിനെയൊക്കെ തട്ടിവിട്ടില്ലേ. ഇപ്പോൾ എന്താണു കാര്യം എന്നു ഞാൻ ഓക്കുകയായിരുന്നു.''

ബദ്രി ഫയൽ രണ്ടു കൈകൊണ്ടും തന്റെ കഴുത്തു തടവിയിട്ടു്, അവിടെ രണ്ടു നാലു തട്ടി ശബ്ദം ഉണ്ടാക്കി. കഴുത്തിൽ പ്ലാസ്റ്റർപോലെ പററിപ്പിടിച്ചിരുന്ന മണ്ണു് അടന്നുപോയി. അതോടെ അതുവരെ ആലോചിച്ചുവന്ന കാര്യവും തട്ടിനീക്കി. പെട്ടെന്നു ചിരിച്ചിട്ടു് അദ്ദേഹം പറഞ്ഞു. ''നിങ്ങൾ കുടുംബത്തിൽ പിറന്നവനാണല്ലോ. നിങ്ങൾക്കു് ഇടത്തും വലത്തും നോക്കണ്ടേ? ഈ ബേലാ നിങ്ങളുടെ അമ്മ ആകാൻ പോകുകയാണു്. ഇനി അവളെ വ്യഭിചാരിണി എന്നോ മററെന്തെങ്കിലുമോ വിളിച്ചുകൊള്ളു. നിങ്ങൾക്കുതന്നെയാണു് അതിന്റെ അപമാനം.''

''എന്താ പറഞ്ഞതു് ഗുരോ?''

''എന്തു പറയാൻ? ഒരു മാസത്തിനുള്ളിൽ ബേലയുടെ

കല്യാണം നടക്കും. ബദ്രിഫയൽമാനുമായി നിങ്ങൾ ആയിരിക്കും കഴലൂതുന്നതു്! മനസ്സിലായോ മോനേ?''

ബദ്രിഫയൽമാൻെറ വാക്കുകൾ കേട്ടപ്പോൾ, നിരർത്ഥകമായ ഒരുപാടു കാര്യങ്ങൾ ഒരു കൂനപോലെ തൻെറ മുമ്പിൽ വലിച്ചെറിയപ്പെട്ടിരിക്കുന്നതായും, ആരോ തന്നെ ബലമായി പിടിച്ചു മലത്തിയടിച്ചിരിക്കുന്നതായും ഛേരാട്ടേ ഫയൽമാനു തോന്നി. അയാളുടെ വായിൽനിന്നു് ഇത്രയും പുറത്തുവന്നു. ''ഗുരോ, നിങ്ങൾ എന്താണു പറയുന്നതു്?''

''ഞാൻ എന്താണു പറഞ്ഞതെന്നു് നിങ്ങൾ കേട്ടില്ലേ?'' വളരെ ലാഘവത്തോടെ, ഫലിതമയമായ രീതിയിൽ ബദ്രി പറഞ്ഞു. ''കാര്യം എന്തെന്നോ? ചെവിയിൽ അഴുക്കു് വളരെ കുന്നുകൂടിയിട്ടുണ്ടെന്നു തോന്നുന്നല്ലോ? ഇനിയും കേട്ടോ. ഞാൻ ബേലയെ കല്യാണം കഴിക്കാൻ പോണു. അതിനു സമ്മതം കൊടുത്തുകഴിഞ്ഞു. അന്നു നീ കോടതിയിൽ അവളെ അപമാനിച്ചു പറഞ്ഞില്ലേ. അപ്പോൾ എൻെറ ഓരോ രോമവും എഴുന്നുവന്നു. നിന്നെ ഒററയടിക്കു കൊന്നു് തല മരത്തിൽ തറയ്ക്കണമെന്നു തോന്നിയതാണു്. പിന്നെ നീ ശിഷ്യനല്ലേ. അറിവില്ലാത്ത കുട്ടിയെ രക്ഷിക്കേണ്ടേ എന്നോർത്തു് ഞാൻ മാപ്പു തന്നതാണു്.''

ഒരു ദീർഘശ്വാസം വിട്ടുകൊണ്ടു് അദ്ദേഹം ഇങ്ങിനെ പറഞ്ഞവസാനിപ്പിച്ചു. ''പോട്ടെ. വരാനുള്ളതു വന്നു. ഇനി നാക്കിനു കടിഞ്ഞാണിട്ടു നടക്കണം.''

അർത്ഥമില്ലായ്മയുടെ കുപ്പയിൽ താൻ മലന്നടിച്ചു കിടക്കുകയാണെന്നാണു് ഇത്രയും കേട്ടിട്ടും ഛേരാട്ടേ ഫയൽമാനു തോന്നിയതു്. ബദ്രിഫയൽമാൻ പറഞ്ഞതൊക്കെ ഏതോ സ്വപ്നമാണെന്നേ കരുതിയുള്ളു. അയാൾ പറഞ്ഞു. ''ഗുരോ, നിങ്ങൾ ബ്രാഹ്മണനും അവൾ ബനിയായും അല്ലേ? ആലോചിച്ചു സംസാരിക്കൂ. വൈദ്യമഹാരാജ് പിണങ്ങിയാൽ പദ്ധതികളെല്ലാം തകർന്നതുതന്നെ.''

ബദ്രിഫയൽമാൻ പറഞ്ഞു. ''ആന അതിൻെറ വഴിക്കു പോകുന്നു. പട്ടികൾ കുരച്ചുകഴിയുന്നു.''

ഛേരാട്ടേ, പിറുപിറുക്കുന്ന രീതിയിൽ പറഞ്ഞു. ''ഗുരോ, നിങ്ങൾ പഴമൊഴിയാണു് സംസാരിക്കുന്നതു്. വൈദ്യജി അതൊന്നും വകവയ്ക്കുകയില്ല.''

മനസ്സിലെ രഹസ്യം വിട്ടുപറഞ്ഞതിൽ, ബദ്രി ഫയൽമാനു് വലിയ ഭാരം ഒഴിഞ്ഞപോലെ തോന്നി. അദ്ദേഹം ഛേരാട്ടേ

യുടെ അഭിപ്രായത്തിന്ന മറുപടി ഒന്നും പറഞ്ഞില്ല. ചൂളംവിളി ക്കകമാത്രം ചെയ്തു.

കുറച്ചുദൂരം നടന്നപ്പോഴേയ്ക്കും, മുഴുവൻ വസ്തുതകളും അർഹമായ ഗൗരവത്തോടെ ഛേദാട്ടേ ഫയൽമാൻെറ തലയിൽ കടന്നു. രൂപ്പൻബാബു ബേലയ്ക്കു് ഒരു കത്തയച്ചു എന്നൊരു വാർത്ത കുറച്ചു നാരം മുമ്പു് പൊന്തിവന്നു. ഏതോ പെൺകുട്ടി വൈദ്യജി യുടെ തട്ടിൻപുറത്തു ഒരു രാത്രിയിൽ വന്നിരുന്നു എന്നും, രംഗ നാഥുമായി ഏററുമുട്ടിയിട്ടു ഓടിക്കളഞ്ഞു എന്നും ഉള്ള ഒരു വർത്ത മാനവും അയാളുടെ ചെവിയിൽ വന്നെത്തി. വൈദ്യജിയുടെ തട്ടിൻപുറത്തുനിന്നു് ചെന്നെത്താവുന്ന തട്ടിൻപുറങ്ങളുള്ള വീടു കളിൽ ഗയാദീൻെറ കെട്ടിടവും ഉരംപ്പെടുന്നു. ഏതോ പെൺ കുട്ടി എഴുതിയ ഒരു കത്തു് രംഗനാഥിൻെറ കൈയിൽ എത്തി എന്നും ഒരു ദിവസം രൂപ്പൻബാബു പറയുകയുണ്ടായി. എന്നാൽ അതേപ്പററി രംഗനാഥ് ഒന്നും പറയുന്നില്ല. കുറച്ചുനാളായി, രൂപ്പൻബാബു, ബേലയെ വലയിൽ കുടുക്കാനുള്ള ശ്രമത്തിലാ ണെന്ന ഒരു സംശയം ഛോദാട്ടേ ഫയൽമാനുണ്ടു്. ഇതിനകം അതു സാധിച്ചിരിക്കണമെന്നും അയാരം വിശ്വസിക്കുന്നു. ഈ പരിതസ്ഥിതിയിൽ, ബദ്രിഫയൽമാനു് ബേലയുമായി ബന്ധമുണ്ടെന്നും, ആ ബന്ധം ഇത്രയധികം ഗാഢമായിത്തീ ന്നിരിക്കുന്നു എന്നും ഉള്ള വർത്തമാനം പെട്ടെന്നു കേട്ടപ്പോരം, ഛോദാട്ടേ പതറിപ്പോയി.

അയാരം പറഞ്ഞു. "അപ്പോരം ഗുരോ, ബേലയ്ക്കു് രൂപ്പൻ ബാബു എന്തോ എഴുതി അയച്ചു എന്നു കേരംവി ഉണ്ടല്ലോ?"

"അതേ, ഉണ്ടു്. കുട്ടിയല്ലേ. അറിവില്ലാത്തവനാണു്."

"അവിടെനിന്നും ഏതോ എഴുത്തു വന്നിരുന്നു എന്നു കേരംക്ക നുണ്ടല്ലോ?"

ബദ്രിഫയൽമാൻ ദേഷ്യഭാവത്തിൽ ചോദിച്ചു. "നിങ്ങ ളോടു് ആരിതു പറഞ്ഞു?"

"ആരും പറഞ്ഞതല്ല ഗുരോ."

"പിന്നെ എങ്ങിനറിഞ്ഞു?"

"കേട്ടതാണു്, ഗുരോ!"

"ആരു പറഞ്ഞു കേട്ടു?"

"ഓർമ്മയില്ല ഗുരോ. ആരോ പറഞ്ഞു, ഇങ്ങിനെ ഒരു സംസാരം കേരംക്കാനുണ്ടെന്നു്."

ബദ്രിഫയൽമാൻ നിശ്ശബ്ദനായി. കച്ചേരിയിൽ സാക്ഷി

പറയുന്നതു തൊഴിലാക്കിയിട്ടുള്ളവർ, ക്രോസ് വിസ്താരത്തിൽ, സത്യവാചകം ചൊല്ലിയാണ് മൊഴി പറയുന്നതെന്ന് ചൂണ്ടി ക്കാണിക്കുമ്പോൾ, തുടൻ ചോദ്യങ്ങൾ ചോദിക്കുന്നതു് വ്യർത്ഥ മാണു്. അതുപോലെ, സംഭാഷണത്തിൽ ഈ വിധം ഒരു നിലപാട സ്വീകരിക്കുമ്പോൾ, കൂടുതൽ ചോദിച്ചിട്ട വിശേഷ മില്ല. അതിനാൽ ബദ്രി കുറച്ചുനേരം മിണ്ടാതിരുന്നു. പിന്നെ തെളിച്ചുപറഞ്ഞു. "ശരിയാണു്, എഴുത്തു വന്നിരുന്നു. എന്നി ക്കായിരുന്നു. പക്ഷെ, അതു് എഴുത്തായിരുന്നില്ല. ഇക്കാ ലത്തെ പെൺകുട്ടികളുടെ വികാരചേഷ്ടകളും പാട്ടും സംഗീ തവും ഒക്കെയൊന്നുണ്ടായിരുന്നതു്."

ചേരാട്ടേ, ആശ്ചര്യപൂർവ്വം ചോദിച്ചു. "അപ്പോൾ ഗുരോ, ഈ കഥ കുറെ വർഷങ്ങളായി നടക്കുന്നതായിരിക്കണമല്ലോ. തട്ടിൻപുറത്തുതന്നെ........"

ബദ്രി പറഞ്ഞു. "ചേരാട്ടേ, ഇത്ര വലിയൊരു കാര്യം ആദ്യ മായി നിങ്ങളോടാണു പറയുന്നതു്. ഇതുതന്നെ വളരെയായി. ഇനി ചികിച്ചികയുകയൊന്നും വേണ്ട. പിന്നെ, ഉടനെ ആരോടും ഇതു പറയുകയുമരുതു്."

ഇരുട്ടിൽ ഒരു തിണ്ണയുടെ മൂലയിൽവച്ചു് കുട്ടിമുട്ടകയാൽ ഗ്രാമത്തിലെ നടപ്പുമുറയനുസരിച്ചു് അധീനത്തിലാക്കപ്പെട്ട മട്ടിലായി ചേരാട്ടേ ഫയൽമാന്റെ അവസ്ഥ. വായിൽനിന്നു വീണ ശകാരവാക്കുകൾ, ഇടുക്കിലെ വേദനകൊണ്ടാണെന്ന ഭാവത്തിൽ 'ഹാവു്' എന്നു പറഞ്ഞു മറച്ചിട്ടു്, അദ്ദേഹം പറഞ്ഞു. "ആരോടും പറയില്ല, ഗുരോ."

"കുറച്ചുനാൾക്കുള്ളിൽ ഈ വാർത്ത പരക്കും. പക്ഷെ തല്ക്കാലം ഇതു മറച്ചുവയ്ക്കണം."

"പറഞ്ഞു കഴിഞ്ഞല്ലോ ഗുരോ, ആരോടും പറയുകയി ല്ലെന്നു്."

അല്പ സമയം കഴിഞ്ഞപ്പോൾ ബദ്രി ചിരിക്കാൻ തുടങ്ങി. അദ്ദേഹം പറഞ്ഞു. "എടേ, ചേരാട്ടേ, നീ എന്തൊക്കെയൊ പറ ഞ്ഞുണ്ടാക്കിയേ? ബേലയ്ക്കു ജോഗ്നാഥുമായി ഗോപ്യ ബന്ധം ഉണ്ടെന്നോ! ഹംഹു്! തൊമ്മാടി മകടിപോലല്ലയോ ഇരിക്കു ന്നതു്. ബേലാ അവന്റെ കൈ പിടിച്ചാൽ രീരീ എന്നു ഒച്ച വരും. അവനെയല്ലേ നിങ്ങൾ ബേലയുമായി കൂട്ടിച്ചേർത്തു പറഞ്ഞതു്. നീ ഒരു മരമണ്ടനോ!"

ചേരാട്ടേ ഫയൽമാന്റെ ഇടുക്കിൽ ഒരു കൊളുത്തിപ്പിടുത്തം.

ധോബീപാട്ട് കൊട്ടത്തു് രണ്ടാമതും അയാളെ അടിച്ചതു പോലെ തോന്നി.

വേർപിരിയുന്നതിനുമുമ്പ്, ബദ്രിഫയൽമാൻ ഒരിക്കൽക്കൂടി ആരും തന്നെയും ബേലയേയും ചേർത്തു അഭിപ്രായം പറയാതി രിക്കാൻ ശ്രദ്ധിക്കണമെന്നു പറഞ്ഞു. കാര്യം രഹസ്യമായി രിക്കുമെന്നു് ഛോട്ടേ ദൃഢപ്രതിജ്ഞചെയ്തു. എന്നാൽ, രഹസ്യം സൂക്ഷിക്കുന്നതിനുള്ള ശപഥം രാജകൊട്ടാരങ്ങളിലെ രഹസ്യ ങ്ങളെ സംബന്ധിച്ച ശപഥംപോലെയാണു് കലാശിച്ചതു്. അതിൻെറ ഫലമായി, പിറേറ ദിവസം ബദ്രിഫയൽമാനെ കണ്ടവരെല്ലാം സാധാരണയിൽനിന്നു വ്യത്യസ്ഥമായ ഭാവ ത്തിൽ അദ്ദേഹത്തെ നോക്കിത്തുടങ്ങി.

## 23

ദു:ഖിച്ചുകഴിയുന്ന ഒരു കുട്ടി ഉണ്ടായിരുന്നു ആ ഗ്രാമത്തിൽ. റൂപ്പൻ എന്നായിരുന്നു അയാളുടെ പേർ. കുറെ നാരം മുമ്പ് അയാളുടെ സ്വാധീനം വ്യാപ്തിയേറിയതും, പദവി ഉന്നതവും ആയിരുന്നു. കാരണം, അയാളുടെ അഛൻെറ പേർ വൈദ്യജി എന്നായിരുന്നു. സ്വന്തനിലയിലും അയാരംക്കു് ഒരു പേരു ണ്ടായി. അനേകവർഷങ്ങളായി പത്താം ക്ലാസ്സിൽ അയാരം പഠിക്കുന്നു. വിദ്യാത്ഥികളുടെ നേതാവുമാണു്. തഹശീൽ ദാർ അയാളുടെ ചങ്ങാതിയും, ഇൻസ്പെക്ടർ തോഴനും, പ്രിൻസി പ്പൽ അധീനത്തിലും ആയിരുന്നു. കോളേജിലെ മാസ്റ്റർ മാരുടെ പ്രവത്തനങ്ങളിലും നടപടികളിലും അസന്തുഷ്ടനായി രുന്നു അയാരം. മാസ്റ്റർമാരും അയാളെ കരുതിപ്പോന്നതു്, ''ഭയാനാം ഭയം ഭീഷണം ഭീഷണാനാം'' എന്നും, തന്തമാരു ടേയും തന്ത എന്നും ആണു്. വീട്ടിൽ അയാരം, ഓടിച്ചാടി ത്തകക്കുന്ന മൂരിക്കുട്ടനെപ്പോലെയായിരുന്നു. രാഷ്ട്രീയമായ മേച്ചിൽ സ്ഥലങ്ങളിൽ സ്വഛന്ദം മേഞ്ഞുനടക്കുന്ന ശോഭന ഭാവിയുള്ള സന്താനങ്ങളെപ്പോലെ, ഒരു ദിവസം അയാളും മേച്ചിൽ കല അഭ്യസിക്കുമെന്നും, അഛൻെറ കാലശേഷം അങ്ങുമിങ്ങുമുള്ള വഴികളിൽ ചുററിത്തിരിഞ്ഞിട്ടു്, എന്നെ ങ്കിലും ഒരിക്കൽ അയാളും അഛൻെറ സ്ഥാനത്തെത്തി അയ വിറക്കുന്നതു കാണാൻ സാധിക്കുമെന്നും തീച്ചതന്നെയായിരുന്നു.

അഞ്ചുമാസം മുമ്പ് ഒരു കുട്ടി ആ ഗ്രാമത്തിൽ വന്നു. രംഗനാഥ് എന്നായിരുന്നു അയാളുടെ പേർ. ജനങ്ങൾ അയാളെ വലിയ ഒരാളായിട്ടു കരുതി. എന്തെന്നാൽ അയാളുടെ അമ്മാവന്റെ പേർ വൈദ്യജി എന്നായിരുന്നു. അതിനു പുറമെ സ്വന്തമായ ഒരു വലിപ്പവും അയാൾക്കുണ്ടായിരുന്നു. അയാൾ ചരിത്രം എടുത്തു് എം. ഏ. ജയിച്ചിട്ടുണ്ടു്. കാണാൻ കൊള്ളാവുന്നവനും സരളസ്വഭാവിയും ആയിരുന്നു അയാൾ. വേണ്ടി വന്നാൽ വളഞ്ഞ മാർഗ്ഗങ്ങളും സ്വീകരിക്കും. അഭ്യസ്തവിദ്യരായ മിക്ക ഭാരതീയരെയുംപോലെ അയാളും, താനുമായി ബന്ധമില്ലാത്ത ഓരോ സംഭവത്തേയും സംഭവം മാത്രമായി കണക്കാക്കി അതിനെ മറക്കുകയും, പിന്നീടു് അക്കാര്യം ഓർത്തു് ദു:ഖിക്കാതിരിക്കുകയും ചെയ്യും. ചരിത്രം പഠിച്ചതുകൊണ്ടു്, രാഷ്ട്രീയവും സാമൂഹ്യവും ആയ ചൂഷണത്തിന്റേയും പീഡനത്തിന്റേയും വളരെയേറെ കഥകൾ അയാൾക്കു് ഓർമ്മവരുമായിരുന്നു. എന്നാൽ, താനും ചരിത്രത്തിലെ ഒരു കഥയാണെന്ന വാസ്തവം അയാളുടെ തലയിൽ ഒരിക്കലും കയറിയില്ല. വേണമെങ്കിൽ ചരിത്രം സൃഷ്ടിക്കാനും കുഴയ്ക്കാനും തനിക്കു കഴിയുമെന്നും അയാൾക്കു് അറിവില്ലായിരുന്നു. ഈ രാജ്യത്തിലെ തൊണ്ണൂററിയഞ്ചു് ശതമാനം ബുദ്ധിജീവികളിൽപെട്ട ഒരുവനായിരുന്നു അയാൾ. ഇവരുടെ ബുദ്ധി അവക്കു് ആത്മസംതൃപ്തിനൽകുന്നു. ചർച്ച നടത്തുവാൻ തക്കവിധം തിരിച്ചറിവു പഠിപ്പിക്കുന്നു. മററുള്ളവർ എന്തുചെയ്യണം, എന്തുചെയ്യരുതെന്നു് പ്രസംഗിപ്പിക്കുന്നു. എന്നാൽ ചെയ്യേണ്ടതോ, ചെയ്യേണ്ടാത്തതോ ആയ കാര്യങ്ങളിൽ അവക്കു് ഉത്തരവാദിത്വം ഇല്ല. പ്രയോജനമില്ലാത്ത ഈ ചിന്തകളെ അവർ അനേക കാതം ദൂരെ മാററിനിർത്തുന്നു.

രുപ്പൻബാബു എന്നു പേരുള്ള കുട്ടി, ഇപ്പോൾ ദു:ഖിക്കാൻ തുടങ്ങിയിരിക്കുന്നു. എന്തെന്നാൽ രാഷ്ട്രീയമായ ഇഷ്ടങ്ങളിലും അനിഷ്ടങ്ങളിലും അയാൾ തന്റെ വ്യക്തിഗതമായ ഇഷ്ടങ്ങൾ കുത്തിച്ചെലുത്തുവാൻ തുടങ്ങിയിരുന്നു. മാത്രമല്ല, അതിലുള്ള തിന്മകളെ അയാൾ ആദ്യം കണ്ടിരുന്നില്ല. അവയിപ്പോൾ ഒരു ഫുട്ബാൾ കണക്കെ അയാളുടെ കൺപോളകളിൽതന്നെ തൂങ്ങിക്കിടക്കുന്നു. ആദ്യം കോളേജിലെ പ്രിൻസിപ്പലിനെ അയാൾ തന്റെ അച്ഛന്റെ അടിമയായിട്ടാണു് കണക്കാക്കിയതു്. എന്നാൽ അയാൾ വെറും വിഡ്ഢിയും ശാഠ്യക്കാരനും ആണെന്നു്, രുപ്പൻബാബുവിനു് ഇപ്പോൾ തോന്നിത്തുടങ്ങി.

മാസ്റ്റർമാരോട് തനിക്കുള്ള വിദ്വേഷം തീർക്കുന്നതിനുമാത്രമാണ് അയാൾ തന്റെ അച്ഛനെ ഗ്രൂപ്പ് തന്ത്രത്തിലേയ്ക്ക് വലിച്ചുകൊണ്ടുവന്നിരിക്കുന്നത്. കുറെ മാസ്റ്റർമാർ, നേരത്തെ അയാളെ വിഡ്ഢിയും ഉന്മത്തനും ആയി കണക്കാക്കിയിരുന്നു. കുറച്ചു നാളായി അയാൾക്കു തോന്നുന്നത് പ്രിൻസിപ്പൽ ഉന്മത്തനാണെന്നിരുന്നാൽ തന്നെ തെമ്മാടിയല്ലെന്നാണ്. അതിനാൽ അയാളെ രക്ഷിക്കേണ്ടതു് ആവശ്യം തന്നെ. കുറച്ചുനാൾ മുമ്പ്, ബദ്രിഫയൽമാൻ അയാളെ ഏറ്റവും ഉയന്ന നിലയിൽ ശക്തിയുള്ള ആളായി കരുതി. മാത്രമല്ല ബദ്രിക്കു് തന്റെ ശക്തിയെപ്പററി അഹങ്കാരവും ഉണ്ടായിരുന്നു. എന്നാൽ അയാളുടെ ദൃഷ്ടി ഇപ്പോൾ പതിഞ്ഞിരിക്കുന്നതു് അയൽ ജില്ലകളിലെ ഗ്രൂപ്പുകളുടെ മേലാണ്. ചിലപ്പോൾ അവർ ശിവപാൽഗഞ്ചിൽ വന്നു് ബദ്രിയുമായി സംസാരിച്ചിട്ടു് മടങ്ങിപ്പോകുന്നു. അതായതു്, മനുഷ്യൻ വിഭീഷണനോ, ട്രോട്സ്കിയോ, സുഭാഷ്ചന്ദ്രബോസ്സോ ആയി എന്തെങ്കിലും പ്രവർത്തിച്ചു കാണിക്കുകയും, ഒടുവിൽ തൂക്കുമരത്തട്ടിലോ, ജയിലിലോ, ജയപ്രകാശ് നാരായണിലോ, അച്യുതു് പട്വർദ്ധനന്റെ സന്യാസത്തിലോ എത്തി ആശ്വസിക്കുകയും വേണമെന്നു തോന്നുമാറുള്ള അസ്വസ്ഥതയാണ് ആ കുട്ടിയുടെ മനസ്സിൽ ഉണ്ടായതു്.

മറെറ കുട്ടിയും അസ്വസ്ഥനായിരുന്നു. കളിതമാശയായി ആരംഭിച്ച കാര്യം ആളുകളുടെ കൈകാലുകൾ ഒടിക്കുവാൻ കാരണമാക്കിയിരിക്കുന്നുവെന്നും, ചിരിച്ചുകൊണ്ടു് മററുള്ളവരുടെ കണ്ണുകളിലേയ്ക്കു ഊതിപ്പറപ്പിച്ച പൊടിയേററു് തന്റെ കണ്ണു പൊട്ടിപ്പോയിരിക്കുന്നു എന്നും ഈ അഞ്ചുമാസത്തിനുള്ളിൽ അയാൾ കണ്ടറിഞ്ഞു. സനീചർ പ്രധാൻ ആകണമെന്ന നിർദ്ദേശം ഉന്നയിക്കപ്പെട്ടപ്പോഴും, ഛോട്ടേ ഫയൽമാൻ ജോഗ്നാഥിനെതിരായി സാക്ഷി പറയുവാൻ പോയപ്പോഴും എല്ലാം നേരം പോക്കായിമാത്രമേ അയാൾക്കു തോന്നിയുള്ളു. എന്നാൽ സനീചർ യഥാർത്ഥത്തിൽ പ്രധാൻ ആയി എന്നും, ഛോട്ടേ ജോഗ്നാഥിനെ ജയിലിൽനിന്നു മോചിപ്പിച്ചിട്ടു് ചിരിച്ചു കൊണ്ടു മടങ്ങിവന്നു എന്നും കണ്ടപ്പോൾ അയാൾ സ്തംഭിച്ചു പോയി. സനീചർ ജയിച്ച ദിവസം അയാൾ വളരെയേറെ ആലോചിച്ചു. ഇതേ കാലത്തു്, സംസ്ഥാനങ്ങളിലെ തലസ്ഥാനങ്ങളിൽ, വൈദ്യജിയുടേയും, മന്ത്രിമാരുടേയും, മുഖ്യ

മന്ത്രിമാരുടേയും ശ്രേണികളിൽ എത്രയോ സനീചർമാർ കയറിക്കൂടിയിട്ടുള്ളതായി അയാൾ കണ്ടു.

റുപ്പൻബാബു എന്നു പേരുള്ള കുട്ടിയുടെ മനസ്സിൽ അസ്വസ്ഥത ഉണ്ടാകാൻ തുടങ്ങിയ ദിവസം മറ്റൊരു സംഭവവും ഉണ്ടായി. പക്ഷെ ആ സംഭവത്തിനു് ഈ അസ്വസ്ഥതയുമായി ബന്ധമൊന്നുമില്ല. വളരെ നാളായി ആ കുട്ടിക്കു് ഒരു പെൺകുട്ടിയെ ആവശ്യമായിരുന്നു. ഇക്കാര്യം ഗ്രഹിച്ച അയാൾ, തനിക്കു് ബേലയെ മാത്രമാണു് വേണ്ടതെന്നു് തെറ്റായി വിശ്വസിച്ചു. അതേത്തുടർന്നു്, പ്രത്യേക ഋതുക്കളിൽ ഇഴജന്തുക്കൾ, കീടങ്ങൾ, പക്ഷികൾ, മൃഗങ്ങൾ തുടങ്ങിയവയിലും, ഋതു ഉണ്ടായാലും ഇല്ലെങ്കിലും മനുഷ്യനിലും കണ്ടുവരുന്ന ഈ ആഗ്രഹത്തിനു് അയാൾ ''പ്രേമം'' എന്ന പേർ നൽകി. ഇതു് ഒരു ചതിവായി കവിതയിലൂടെ നമ്മുടെ ശബ്ദകോശങ്ങളിൽ കടന്നുകൂടീട്ടുണ്ടു്. താൻ ബേലയെ പ്രേമിക്കുന്നുണ്ടെന്നും, മുഴുവൻ യാഥാർത്ഥ്യവും അറിയാത്തതുകൊണ്ടു് ബേലയ്ക്കും തന്നോടു് പ്രേമം ഉണ്ടായിരിക്കണമെന്നും അയാൾ ചിന്തിച്ചു തുടങ്ങി. പിന്നെ അയാൾ ബേലയ്ക്കു് ഒരു പ്രേമലേഖനം അയച്ചു. അതിനു് ബേല മറുപടി അയച്ചില്ല. അതിനാൽ, പല സ്ഥലത്തുവച്ചും പല പ്രാവശ്യവും പലരോടും അയാൾ സ്വയം മറുപടി നൽകേണ്ടിവന്നു. ഉള്ളാലെ ഇതിൽ അയാൾക്കു ലജ്ജതോന്നി. ബേലയും ബദ്രി ഫയൽമാനും തമ്മിൽ സഹവാസം ഉണ്ടെന്നും, ബദ്രി അവളെ കല്യാണം കഴിക്കാൻ പോകുകയാണെന്നും ഉള്ള വിവരം ഖന്നാമാസ്റ്റർ പറഞ്ഞറിഞ്ഞ ദിവസം അയാളുടെ മനസ്സു് വളരെ അസ്വസ്ഥമായി. എന്തുകൊണ്ടെന്നറിഞ്ഞുകൂടാ ആ അസ്വാസ്ഥ്യത്തിൻെറ ഫലമായി പ്രിൻസിപ്പലിനോടും, വൈദ്യജിയോടും, ബദ്രി ഫയൽമാനോടും, സനീചരോടും അയാൾക്കുണ്ടായിരുന്ന മനോഭാവത്തിൽ മാറ്റം വന്നു. ഇതുവരെ ഭാവിയിലെ ഒരു വസ്തുത പ്രതീക്ഷിക്കുകയത്രേ അയാൾ ചെയ്തതു്.ഇപ്പോഴാകട്ടെ അയാളുടെ ജീവിതത്തിൽ യാഥാർത്ഥ്യം ദർശിക്കാൻ തുടങ്ങി.

ഇതേ സമയം, ചൂഷണത്തിൻേറയും അക്രമത്തിൻേറയും കഥകൾ ആവർത്തിച്ചതുകൊണ്ടുമാത്രമായില്ല എന്നും, വേദങ്ങളും ഉപനിഷത്തുക്കളും പുരാണങ്ങളും ചുമക്കുന്ന കഴുത, അന്താരാഷ്ട്രീയ വിദ്വൽ സമ്മേളനത്തിൽ അദ്ധ്യക്ഷനായാൽ തന്നെ, മനുഷ്യനാകുകയില്ലെന്നും, മനുഷ്യനാകണമെങ്കിൽ, പാണ്ഡി

ത്യത്തിൻെറ ചുമടിറക്കിവച്ച് മററു ചിലതും ചെയ്യേണ്ടതുണ്ടെന്നും, അനുഭവത്തിൽനിന്ന് മറേറക്കുട്ടിക്കും ബോദ്ധ്യമായി.

ബദ്രി ഫയൽമാൻെറ പ്രേമകഥ പറയുന്നതിനു മുമ്പ് ഖന്നാ മാസ്റ്റർ റുപ്പൻബാബുവിനോട് മറെറാരു കാര്യവും പറഞ്ഞിരുന്നു. ഇതുണ്ടായതു്, ഹോളിക്കുശേഷം മൂന്നു ദിവസം കഴിഞ്ഞു്, ചന്ദ്രൻ ഉദിച്ചതിനുശേഷം, റോഡരികിലുള്ള ഒരു കലുങ്കിൽ വച്ചായായിരുന്നു. ഈ കലുങ്കിൽ ഇരുന്നുതന്നെയാണ്, ഏതാനും ദിവസം മുമ്പ്, തട്ടിൻ പുറത്തു് താൻ തനിച്ചുറങ്ങിയ ദിവസത്തെ അനുഭവം, രംഗനാഥ് റുപ്പൻബാബുവിനോടു പറഞ്ഞതു്.

ഖന്നാമാസ്റ്ററുടെ കൂടെ മാളവിയയും ഉണ്ടായിരുന്നു. രണ്ടു പേരും നേരത്തെതന്നെ കലുങ്കിൽ ഇരിക്കുകയാണ്. ഹോളി ഉത്സവത്തിനു് തുടച്ചയായി ഭംഗ് കുടിച്ചതിനാൽ റുപ്പൻബാബു ക്ഷീണിച്ചുതളർന്നുപോയി. ആ തളച്ച് മാററാൻ വീണ്ടും ഭംഗ് കുടിച്ചിട്ടു്, രംഗനാഥും ഒരുമിച്ച് ഉലാത്താൻ ഇറങ്ങിയതാണ്. കലുങ്കിൽ രണ്ടു പേർ ഇരിക്കുന്നതു കണ്ടപ്പോഴം,സ്വാഭാവികമായിത്തന്നെ അവർ ചോദിച്ചു. ''ആരാതു്?''

''ആരു്? റുപ്പൻബാബുവോ? നമസ്കാരം രംഗനാഥ്ജീ, ഞാൻ ഖന്നയാണ്.''

''മററതു് ആരാ?''

''മാളവിയ ആണ്. നമസ്കാരം റുപ്പൻബാബു. വരു; ഇരിക്കൂ.''

മാസ്റ്ററെ പ്രത്യഭിവാദനം ചെയ്തിട്ടു് റുപ്പൻബാബു കലുങ്കിൽ ഇരുന്നു. രംഗനാഥ്, മാസ്റ്റർമാരുടെ മറുവശത്തും ഇരിപ്പായി. ''ചതുശ്ശക്തി'' സമ്മേളനം ആരംഭിച്ചിരിക്കുകയാണ്.

രാത്രി ഉദ്ദേശം ഒൻപതുമണി ആയി. പക്ഷെ നിശ്ശബ്ദത എങ്ങുമില്ല. തഹശീലിനടുത്തുള്ള മുറുക്കാൻ കടയിലെ ബാററി റേഡിയോ പാടിക്കൊണ്ടിരിക്കുന്നു. സിനിമാഗാനങ്ങളുടെ ഓടക്കുഴിയിൽനിന്ന് അഭിലാഷം, കാമുകാ, സുന്ദരമായ, മാന്ത്രികൻ, സങ്കേതം, ദൃഷ്ടി, നീ എവിടെ, മാറിടം, ആലിംഗനം ചെയ്യൂ, ശാഠ്യത്തോടുശാഠ്യം, കൊടുങ്കാററ്, ശ്വാസം, ആഗ്രഹം, പരദേശി, മദ്യം, പുഞ്ചിരി, തീ, ജീവിതം, മരണം, ഭയമില്ലാസ്ഥ, ചിത്രം, ചന്ദ്രിക, ആകാശം, സുവർണ്ണസ്വപ്നം, യൗവനം, മദജലം, ഔദാര്യം, പ്രതീക്ഷ, ദുഃഖിതൻ, ശാഠ്യം,

വിസമ്മതം, പ്രതിജ്ഞ തുടങ്ങിയ വാക്കുകൾ തുടച്ചയായി ഉതിർന്നുകൊണ്ടിരിക്കുന്നു. ജനങ്ങൾ പട്ടിണികൊണ്ടു മരിക്കുന്ന രാജ്യങ്ങളിൽ നവോന്മേഷ സന്ദേശം പകരുന്നതിന്ന് സർവ്വഥാ ഉപയുക്തമാണ് ഈ വാക്കുകൾ. ഈ ഓടക്കുഴിയിൽ വീഴുന്ന ശബ്ദം വളരെ ദൂരത്തിൽ ചെന്നെത്തും. കാററിൻെറ ഗതിയിൽ അതു് ഈ കലുങ്കിലും വന്നെത്തി. സമീപം തന്നെ കുറുക്കൻ ഓലിയിടുന്നു. അവസ്ഥിടയിൽ സാമൂഹ്യബോധം വേണ്ടത്ര ശക്തി പ്രാപിച്ചിട്ടുണ്ടെന്ന് അതു തെളിയിച്ചു. ഗ്രാമത്തിനടുത്തുള്ള വനം മുഴുവൻ വെട്ടിക്കളഞ്ഞു എങ്കിലും—ബഹിഷ്കൃതരായ ജൂതന്മാരെപ്പോലെ — ആ കാടുകൾനിന്നിടത്തു തന്നെ കഴിഞ്ഞുകൂടാൻ കുറുക്കന്മാർ പ്രക്ഷോഭണം ആരംഭിച്ചിരിക്കുകയാണെന്നു തോന്നും. ഹോൺ മുഴക്കി, എഴുപതു മൈൽ വേഗത്തിൽ പട്ടണത്തിലേയ്ക്കു പായുന്ന ട്രക്കുകളുടെ ശബ്ദം, ഈ ശബ്ദങ്ങളെയെല്ലാം കീഴമർത്തി. ഇരുട്ടിക്കഴിഞ്ഞിരിക്കുന്നു. പട്ടണത്തിലെ ലാഭകരമായ മദ്യശാലയിൽ റം കുപ്പികൾ ഉരുളുന്നുണ്ടാകും. ഏതെങ്കിലും പാത്രത്തിൽ മാംസവും ചൂടുള്ള തണ്ടൂരി റൊട്ടിയും തയ്യാറാകുന്നുണ്ടാകണം. ഏതെങ്കിലും സ്ഥാനത്തു് ഏതെങ്കിലും പെണ്ണു് ബീഡിയും വലിച്ചു് തന്നെ പ്രതീക്ഷിച്ചു് ഇരിക്കുന്നുണ്ടാകണം. ഈ സങ്കല്പങ്ങൾ അനേകശതം മൈൽ അകലെ നിന്നു വരുന്ന ട്രക്കു് ഡ്രൈവർമാരെ ആകാംക്ഷാഭരിതരാക്കുവാനും ആക്സിലേററിൽ മുഴുവൻ ശക്തിയും ഉപയോഗിച്ചു് പാദപ്രയോഗം നടത്തുവാനും പര്യാപ്തമായിരുന്നു. ഒടുവിൽ സംഭവിച്ചതു്, അയ്യഞ്ചു മിനിററിലൊരിക്കൽ റോഡിൽ കൂടെ പാഞ്ഞുകൊണ്ടിരുന്നു എന്നതാണ്. അവ വരുന്ന സമയത്തു്, റോഡുവക്കിലെ കലുങ്കിൽ ഇരിക്കുന്ന മഹാ പുരുഷന്മാർ, അവരുടെ ശ്വാസം പിടിച്ചിരുന്നു. അവ പൊയ്ക്കഴിഞ്ഞപ്പോൾ 'രക്ഷപെട്ടു' എന്നു് സമാശ്വസിച്ചു്, പൂർത്തിയാക്കാത്ത കഥ തുടരുകയും ചെയ്തു.

ഈ തടസ്സങ്ങൾ ഉണ്ടായിട്ടും സംഭാഷണം നടന്നുകൊണ്ടാണിരുന്നതു്. ഖന്നാമാസ്റ്റർ, ദുഃഖസ്വരത്തിൽ റുപ്പൻേറയും രംഗനാഥൻേറയും സഹായം അഭ്യർത്ഥിക്കാൻ തുടങ്ങി. അദ്ദേഹം പോക്കററിൽനിന്നു് ഒരു കടലാസുകഷണം എടുത്തിട്ടു് റുപ്പൻ ബാബുവിനോടു പറഞ്ഞു. "ഇതു വായിച്ചുനോക്കൂ; താങ്കളുടെ പ്രിൻസിപ്പൽ എന്താണ് എഴുതിയിരിക്കുന്നതെന്നു കാണൂ."

റുപ്പൻബാബു പറഞ്ഞു. "ഇരുട്ടിൽ വായിക്കാൻ എനിക്കു

പാടില്ല. താങ്കൾ വായിക്കുകയാണെങ്കിൽ എന്താണെന്ന് കേൾക്കാം."

ഖന്നാമാസ്റ്റർ അതിലെ ചുരുക്കം പറഞ്ഞുകേൾപ്പിച്ചു. മാള വിയയുടെ നടത്തയെ സംബന്ധിച്ചതായിരുന്നു അതിലെ ഉള്ള ടക്കം. അതിൽ എഴുതിയിരുന്നത് വിശ്വസിക്കാമെങ്കിൽ, മാളവിയയ്ക്ക് വിദ്യാർത്ഥികളോട് സ്നേഹമുണ്ട്; ചില വിദ്യാ ർത്ഥികളോടുള്ള അദ്ദേഹത്തിന്റെ സ്നേഹം തികച്ചും ശാരീരിക മാണ്. ആ എഴുത്തിൽ പല സംഭവങ്ങളും പരാമർശിച്ചി ട്ടുണ്ട്. മാളവിയ ഏതോ കുട്ടിയെ പട്ടണത്തിൽ കൊണ്ടു പോയി എന്നും, അയാളെ സിനിമാ കാണിക്കുകയും, അയാളും ഒരുമിച്ച് രാത്രി കഴിച്ചുകൂട്ടുകയും, വരുന്ന പരീക്ഷയിലെ കണ ക്കിന്റെ ചോദ്യക്കടലാസ് കാണിച്ചുകൊടുക്കുകയും ചെയ്തിട്ട് ശിവപാൽഗഞ്ചിൽ മടങ്ങി എത്തി എന്നും കത്തിൽ പറഞ്ഞി രിക്കുന്നു. കത്തെഴുതിയിട്ടുള്ളത് സാഹിത്യപരമായ ഉദ്ദേശ ത്തോടെയല്ല. സംഭവം ആളുകളെ അറിയിക്കണമെന്ന ഉദ്ദേശ ത്തിലാണ്. അതിനാൽ വിവരണരീതി സ്പഷ്ടവും, ഋജുവും, അങ്ങിങ്ങ് സഭ്യേതരവുമാണ്. ഇത്തരം അദ്ധ്യാപകരെ കോളേജിൽനിന്ന് ചെവിക്കു തൂക്കി ദൂരെയെറിയണമെന്ന് പ്രിൻസിപ്പലിനോടും മാനേജരോടും കത്തിൽ അഭ്യർത്ഥി ച്ചിട്ടുണ്ട്.

കത്തിന്റെ ചുരുക്കം പറഞ്ഞുകേൾപ്പിച്ചിട്ട് ഖന്നാമാസ്റ്റർ റുപ്പൻബാബുവിനോടു പറഞ്ഞു. "ഇതിനുശേഷവും ഞങ്ങൾ മിണ്ടാതിരിക്കണമെന്നാണോ താങ്കൾ പറയുന്നത്? പ്രിൻസി പ്പലിനെതിരായി ഒന്നും പറയാതിരിക്കണമെന്നോ?

ഭംഗിന്റെ മയക്കത്തിൽ റുപ്പൻബാബു ചോദിച്ചു. "അപ്പോൾ എന്തുനിശ്ചയിച്ചു?"

"ഞങ്ങളുടെ പക്കൽ തെളിവുണ്ട്. ഈ കടലാസ് അച്ചടി പ്പിച്ചതു് പ്രിൻസിപ്പൽ ആണ്. ഞങ്ങൾ അയാളുടെ പേരിൽ മാനനഷ്ടത്തിനു കേസ്സുകൊടുക്കും."

രംഗനാഥ് പറഞ്ഞു. "കുറച്ചിലായി."

ശ്രദ്ധിക്കാത്ത മട്ടിൽ റുപ്പൻബാബു പറഞ്ഞു. "നോക്കൂ, ഒരു വസരത്തിൽ, മാളവിയയ്ക്കെതിരായി ഇത്തരം ആരോപണ ങ്ങൾ ഉണ്ടായിരുന്നു. മാളവിയ തന്നെ സിനിമാ കാണാൻ വിളിക്കുന്നെന്ന് ഒരു കുട്ടി നേരിട്ട് എന്നോടു തന്നെ പറഞ്ഞി ട്ടുണ്ട്........"

അദ്ദേഹത്തിന്റെ ഈ വർത്തമാനം വിചിത്രമായ ഒരു ഒച്ച

ഉണ്ടാക്കി. മാളവിയജി വളരെ ശക്തിയായി മുക്ക പിഴിയാൻ തുടങ്ങിയിരുന്നു. അദ്ദേഹം ഏറെ നേരമായി കരയുകയായിരുന്നു എന്നു് ആളുകാംക്കു് അപ്പോാം മനസ്സിലായി.

ഖന്നാമാസ്റ്റർ ആവേശപൂർവ്വം പറഞ്ഞു. "ഇതാണു് സ്വഭാവവേധം. ഒരു നല്ല മനുഷ്യനെ ഇങ്ങിനെ മോശക്കാരനാക്കിക്കൊണ്ടിരിക്കുന്നു. താങ്കാം സഹതപിക്കുമെന്നു പ്രതീക്ഷിച്ചു. എന്നാൽ താങ്കളും ഈ വിധമാണു പറയുന്നതു്."

രൂപ്പൻബാബു നിർദ്ദയമായി പറഞ്ഞു. "ഞാൻ കേട്ടതു പറഞ്ഞു. മാസ്റ്റർമാർ, ഇത്തരം ചേഷ്ടകാം കാട്ടിക്കൊണ്ടാണിരിക്കുന്നതു്. ഈ പരാതി അത്ര പുതിയതൊന്നുമല്ല. എങ്കിലും, ഇങ്ങിനെ എഴുത്തയയ്ക്കുന്നതിനു ഞാൻ എതിരാണു്. നിങ്ങാം വിശ്വസിച്ചിരിക്കു. ഞാൻ ഇതിനെ പരസ്യമായിത്തന്നെ എതിർക്കും?"

ഖന്ന കുറച്ചുകൂടി ചൂടായി. അദ്ദേഹം പറഞ്ഞു. "രൂപ്പൻ ബാബു, താങ്കാം പറഞ്ഞതുതന്നെ ഞാൻ ആവർത്തിക്കുകയാണു്. ഞാൻ ഇതിനെ എതിർക്കുന്നു. ഇതു മാളവിയജിക്കു് എതിരായി കളവായ പ്രചരണമാണു്. സ്വഭാവവേധം ആണു്. ആർക്കും ആരെപ്പററിയും പറയാം. ഇതൊന്നും ഉണ്ടായതല്ല."

അദ്ദേഹം പറഞ്ഞുകൊണ്ടിരുന്നു. "നോക്കു, ആളുകാം ബദ്രി ഫയൽമാനെപ്പററിയും പറഞ്ഞുതുടങ്ങിയിരിക്കുന്നു. എന്തൊക്കെയാണു പുലമ്പുന്നതെന്നു് ആർക്കറിയാം. എങ്കിലും ഞാൻ അതൊന്നും വിശ്വസിച്ചില്ല."

രംഗനാഥു് ആണു് ആദ്യം ചോദിച്ചതു്. "ബദ്രി ദാദായെപ്പററി അവരെന്താണു പുലമ്പുന്നതു്?"

അപ്പോാം, ഖന്നാ മാസ്റ്റർ ഉപക്രമമായി അതുമിതും പറഞ്ഞിട്ടു്, ബദ്രിയുടെ പ്രേമകാണ്ഡം ചൊല്ലി. അദ്ദേഹം അതു് ഒരു വിദ്യാർത്ഥി പറഞ്ഞറിഞ്ഞതാണു്. ഗുസ്തിക്കളത്തിലെ ഒരു ഫയൽമാനാണു് വിദ്യാർത്ഥിയോടു് ഇക്കഥ പറഞ്ഞതു്. എവിടെനിന്നു താനതു കേട്ടു എന്നു ഫയൽമാനു് അറിവില്ല. ഖന്നാമാസ്റ്റർ രൂപ്പനും രംഗനാഥിനും നൽകിയ റിപ്പോർട്ടിൽ, മററു കാര്യങ്ങാംക്കു പുറമെ, പെൺകുട്ടിയുടെ വിവാഹം നടക്കാതെതന്നെ, ഏഴെട്ടു മാസങ്ങാംക്കുള്ളിൽ ഗയാദീൻ അപ്പൂപ്പനാകാൻ പോവുകയാണെന്നും, രൂപ്പൻ ബാബുവിനു സമ്മാനമായി ജ്യേഷ്ഠൻെറ കുഞ്ഞുമോനെ കിട്ടുമെന്നും ഉള്ള കാര്യവും ഉാംപ്പെട്ടിരുന്നു.

റുപ്പൻബാബു കലുങ്കിൽനിന്നു് വീണുപോകുമോ എന്നു ശങ്കിക്കുമാറു് അത്രമാത്രം ശക്തിയേറിയതായിരുന്നു ഈ വാർത്ത. ഭംഗ് കുടിച്ചതുകൊണ്ടുണ്ടായതാണിതു് എന്നു പറഞ്ഞു് അതു സാരമില്ലാതാക്കാൻ രംഗനാഥ് ശ്രമിച്ചു. റുപ്പൻ ബാബു സ്പഷ്ടമായും പതറിപ്പോയി. അല്പസമയത്തിനുശേഷം സാധാരണനില വീണ്ടുകിട്ടിയപ്പോൾ, താൻ അതുവരെ കണ്ടിട്ടില്ലാത്ത അനേക കാര്യങ്ങൾ റുപ്പൻബാബു കണ്ടു. കുറച്ചുനാളുകളായി ബദ്രീഫയൽമാൻ വ്യായാമം ചെയ്യുന്നതിനു് കൂടുതൽ സമയം തട്ടിൻപുറത്തു കഴിച്ചുകൂട്ടാറുണ്ടു്. ആ സമയം കോണിപ്പടിയിലെ വാതിൽ മുകളിൽനിന്നു് അടച്ചിരിക്കും. അന്നു രാത്രിയിൽ, രംഗനാഥിൻെറ കട്ടിലിൽ വന്നിരുന്ന പെൺകുട്ടി ഏതാണെന്നും റുപ്പനു് സ്പഷ്ടമായി.

റുപ്പൻ ബാബുവിനു് ഇപ്പോൾ യഥാർത്ഥമായും ഭംഗ് കുടിച്ചതിൻെറ ചൂടു് അനുഭവപ്പെട്ടു. അദ്ദേഹം അസ്വസ്ഥനായി അങ്ങുമിങ്ങും നോക്കി. രംഗനാഥും ഖന്നാമാസ്റ്ററും തമ്മിൽ പ്രിൻസിപ്പലിനും അദ്ദേഹത്തിൻെറ ചങ്ങാതികൾക്കും എതിരായി 107—ാംവകുപ്പനുസരിച്ചു നടക്കുന്ന കേസ്സിനെപ്പററിയുള്ള ചർച്ച് നടക്കുകയായിരുന്നു. ആത്മകഥാമഹാകാവ്യത്തിൽ ഖന്ന ഒരു പുതിയ അദ്ധ്യായം എഴുതിച്ചേർക്കാൻ ആരംഭിച്ചു. കുറേ നേരം മിണ്ടാതിരുന്നശേഷം റുപ്പൻ ബാബു അവരെ ഗൗരവപൂർവ്വം നോക്കി. ഖന്നാമാസ്റ്റർ മുമ്പത്തെ അപേക്ഷിച്ചു് ഇപ്പോൾ ക്ഷീണിച്ചിട്ടുണ്ടു്. ഇതുവരെ മിണ്ടാതിരുന്ന മാളവീയജി യഥാർത്ഥത്തിൽ മിണ്ടാതിരിക്കുകയായിരുന്നു; കരയുകയല്ലായിരുന്നു.

റുപ്പൻ ബാബുവിനു ദേഷ്യം വന്നു. പക്ഷെ ആരോടു്? അതു വ്യക്തമല്ലായിരുന്നു. അതോടൊപ്പം ഈ മാസ്റ്റർമാരോടും തന്നോടു തന്നെയും ദയ തോന്നുകയും ചെയ്തു. അദ്ദേഹം പ്രിൻസിപ്പലിനെ അനർഗളമായി ചീത്ത പറയാൻ തുടങ്ങി. രംഗനാഥ് അദ്ദേഹത്തെ സമാശ്വസിപ്പിക്കാനും, ഇതു ഭംഗ് കുടിച്ചതുകൊണ്ടാണെന്നു് പഴയപടി മാസ്റ്റർമാരോടു പറയാനും തുടങ്ങിയപ്പോൾ റുപ്പൻ ബാബു അദ്ദേഹത്തെ ഭീഷണിപ്പെടുത്തി നിശ്ശബ്ദനാക്കി.

പട്ടണത്തിൻെറ ഒരു കോണിൽ പൊക്കമേറിയ ചുററുമതിലുള്ള വലിയൊരു ബംഗ്ലാവുണ്ടായിരുന്നു. അതിൻെറ പണി

കണ്ടാൽ തന്നെ അതു് ഏതോ താലൂക്ക്ദാറുടെ വകയാണെന്നു തോന്നും. ജമീന്ദാരിയുടെ തകച്ച്യെത്തുടന്നു്, പുതിയ കാലഘട്ടത്തിലെ ഏതോ താലൂക്ക്ദാർക്കു് വാടകയ്ക്കു താമസിക്കുവാൻതക്കവിധം സജ്ജമാക്കിയതാണതു്.

ബംഗ്ലാവിന്റെ ഒരു മൂലയ്ക്കുള്ള മുറി, ജില്ലാ എഡ്യൂക്കേഷണൽ ഓഫീസറുടെ ഓഫീസാണു്. ഇതൊഴിച്ചുള്ള ഭാഗം അദ്ദേഹത്തിനു താമസിക്കാനുള്ളതാകുന്നു. അദ്ദേഹം താമസിക്കുന്ന മുഴുവൻ ഭാഗത്തിനുമുള്ള വാടക—അതു് ഓഫീസാണെന്ന ധാരണയിൽ—സർക്കാർ നൽകുന്നു. ഓഫീസിന്റെ മുഴുവൻ വാടകയും ജില്ലാ എഡ്യൂക്കേഷണൽ ഓഫീസർ തന്റെ കെട്ടിടത്തിന്റെ പേരിൽ കൊടുക്കുന്നു. ഇപ്രകാരമുള്ള സ്നേഹപൂർണ്ണസന്ധിയെ, ഇംഗ്ലീഷിൽ, ''ഓഫീസ് കം റസിഡൻസ്'' എന്നു പറയുന്നു. ഹിന്ദിയിൽ ഇതിനെ ''ആഫീസ് കം (കുറവു്) റസിഡൻസ് ജ്യാദ (കൂടുതൽ)'' എന്നാണു് പറയുന്നതു്.

ഓഫീസിൽനിന്നു്, അതായതു് മൂലയ്ക്കുള്ള മുറിയുടെ വാതിലിൽനിന്നു് വൈദ്യജിയും, പ്രിൻസിപ്പൽ സാഹേബ്ബും റുപ്പൻ ബാബുവും പുറത്തുവന്നു. മൂന്നു കള്ളന്മാർ, ബംഗ്ലാവിനുള്ളിൽ എന്തോ അത്ഭുതകൃത്യം കാട്ടിയിട്ടു് കളിമുറിയിൽക്കൂടി പുറത്തു കടന്നു് ഓടുകയാണെന്നേ വെളിയിൽനിന്നു നോക്കുന്നവർക്കു തോന്നൂ. എട്ടുപത്തു് ചുവടു വച്ചപ്പോഴേയ്ക്കും അവരുടെ ഗതി വിഷമമുള്ളതായി തോന്നി. അവർ അങ്ങുമിങ്ങും നോക്കിയിട്ടു് ലാണിന്റെ നീളവും വീതിയും തോട്ടത്തിന്റെ ഭംഗിയും നിരീക്ഷിക്കാൻ തുടങ്ങി. പോർട്ടിക്കോയിലേയ്ക്കു കണ്ണോടിച്ചിട്ടു് റുപ്പൻ ബാബു പറഞ്ഞു. ''ഇൻസ്പെക്ടർ സാഹേബ്ബിന്റെ കാർ പഴയതായിവരുന്നു.''

പ്രിൻസിപ്പൽ അയാളെ കണ്ണുകളുയർത്തി നോക്കി. അദ്ദേഹം പറഞ്ഞു. ''ഓട്ടം ഇപ്പോഴും നിയന്ത്രിച്ചുവരികയാണു്.''

റുപ്പൻ ബാബു നാലുപാടും തിരിഞ്ഞു് ലാൺ, പൂന്തോട്ടം, കെട്ടിടങ്ങൾ എന്നിവ നോക്കിയിട്ടു പറഞ്ഞു. ''കേമമായിരിക്കുന്നു!''

വാതിൽക്കൽ ഒരു ചപ്രാസിയെ കണ്ടു. പ്രിൻസിപ്പൽ സാഹേബ്ബിനെ കണ്ടപ്പോൾ അയാൾ മുഖം കൊണ്ടു് പ്രത്യേക രീതിയിൽ ഗോഷ്ടി കാട്ടി. പ്രിൻസിപ്പൽ മുഖം കൊണ്ടു് വേറൊരു ഗോഷ്ടി കാട്ടിയിട്ടു് തല വട്ടത്തിൽ ചുററി. ചപ്രാസി മൂന്നാമതൊരു രീതിയിൽ മുഖം കൊണ്ടു വികൃതി കാണിച്ചു. അപ്പോൾ പ്രിൻസിപ്പൽ, പോക്കററിൽ നിന്നു്

എട്ടണ എടുത്ത് അയാൾക്കു കൊടുത്തിട്ടു പറഞ്ഞു "അപ്പോൾ സോമാ, ദിവസവും ചോദിച്ചാലോ?"

ചപ്രാസി മര്യാദയോടെ പറഞ്ഞു. "ആളുകൾ തന്നിട്ടു തന്നല്ലോ താങ്കളും ജീവിക്കുന്നത്?"

റൂപ്പൻ ബാബു പറഞ്ഞു. "അതിലെന്താ സംശയം?"

വൈദ്യജി അദ്ദേഹത്തെ തുറിച്ചു നോക്കിയിട്ട് മിണ്ടാതെ റോഡിലേയ്ക്കു പോന്നു. റൂപ്പൻ ബാബുവിന്റെ പ്രസന്നതയ്ക്ക് ഇതുകൊണ്ടു കുറവൊന്നുമുണ്ടായില്ല. അദ്ദേഹം പ്രിൻസിപ്പൽ സാഹേബ്ബിനോട് ലാഘവബുദ്ധിയോടെ സംസാരിച്ചുകൊണ്ടിരുന്നു. "ഇങ്ങിനെയുള്ള അവസരങ്ങളിൽ രണ്ടണയിലധികം കൊടുക്കുന്നതു ശരിയല്ല. അതുകൊണ്ടു രണ്ടുപ്രാവശ്യത്തെ മുറുക്കാൻ വാങ്ങിക്കാം. വെറുതെ ഇത്രയധികം........"

'സിവിൽ ലൈൻസ്" എന്ന പേരിൽ, ഇംഗ്ലീഷുകാർ തങ്ങളിൽപെട്ട അധികാരികൾക്കും മാനസപുത്രന്മാർക്കും വേണ്ടി ഒഴിച്ചുനിർത്തിയ നഗരഭാഗമാണിത്. റോഡിൽ സാധാരണ വാഹനങ്ങൾ അധികമില്ല. കൂടെക്കൂടെ തിളങ്ങുന്ന കാറുകൾ—സർക്കാരിന്റെ പണം കൊണ്ടു വാങ്ങിയതോ, കടം വാങ്ങിയ പണം കൊണ്ടു മേടിച്ചതോ, വെറുതെ കിട്ടിയതോ ആകാം—പാഞ്ഞുനടക്കുന്നു. ചിലപ്പോൾ ഏതെങ്കിലും കച്ചടാ കാറുകൾ 'ചടപടാ' എന്ന് ഒച്ചയിട്ടുകൊണ്ടുവരുന്നതുകാണാം. ഇവയാണ് യഥാർത്ഥത്തിലുള്ള പ്രൈവററ് കാറുകൾ. വേണ്ടത്ര അലവൻസും ആഹാരവും കിട്ടാത്ത കാരണത്താൽ, ക്ഷീണിച്ചു മെലിഞ്ഞ് അനീമിയാ പിടിപെട്ടവരെപ്പോലെയിരിക്കും.

വൈകിട്ടു നാലുമണിയായി. നാലാംക്ലാസ് സർക്കാർ ജീവനക്കാർ, ഉയന്ന ഉദ്യോഗസ്ഥന്മാരുടെ കുട്ടികളെ സൈക്കിളിൽ ഇരുത്തി 'കിർർ, കിർർ' ശബ്ദം ഉണ്ടാക്കിക്കൊണ്ട് റോഡിൽക്കൂടെ പൊയ്ക്കൊണ്ടിരിക്കുന്നു. ഇംഗ്ലീഷ് സ്കൂളുകളിൽ പഠിക്കുന്ന കുട്ടികൾ മടങ്ങിവന്നുകൊണ്ടിരിക്കുന്നു. എല്ലാവർക്കും വീട്ടിലെത്തി എന്തോ മഹത്തായ സന്ദേശം നൽകാനുണ്ട്. "നിങ്ങളുടെ മമ്മി നിങ്ങൾക്ക് ഡ്രോയിങ് കോപ്പി വാങ്ങിത്തരുന്നില്ലെങ്കിൽ നാളെ അടികിട്ടും."ഈ പ്രസ്താവനയെ അടിസ്ഥാനമാക്കി ചച്ച് നടത്തിക്കൊണ്ട് രണ്ടു കുഞ്ഞുങ്ങൾ വീട്ടിലേയ്ക്കു മടങ്ങുന്നു. ഒരുത്തൻ സൈക്കിളിന്റെ തണ്ടിലും മറ്റെയാൾ കാരിയറിലുമാണ്. ഇവർക്കു മദ്ധ്യത്തിലായി സൈക്കിളിന്റെ സീററിൽ ഒരു അടുക്കളക്കാരൻ ചപ്രാസി ഇരിപ്പുണ്ട്.

അല്പം കഴിഞ്ഞപ്പോൾ വൈദ്യജി സംസാരിച്ചു. സംസാരി

ക്കവാൻ തുടങ്ങിയപ്പോഠം നിറഞ്ഞ ശബ്ദമായിരുന്നു. "ഈ കുട്ടികളുടെ പഠിത്തം നോക്കൂ. എന്നിട്ട് നമ്മുടെ ഗ്രാമീണസ്കൂളുകളിലെ കുട്ടികളേയും! എന്തു് അന്തരം!"

പ്രിൻസിപ്പൽ സാഹേബ്ബിൻെറ രണ്ടു കൈയും ശരായിയുടെ പോക്കററിലായി. കൊച്ചുവാകൊണ്ടു് എന്തോ മഹാകാര്യം പറയാൻ പോകുകയാണ്. അദ്ദേഹം പറഞ്ഞു. "അടുത്ത ജൂലൈ മുതൽ നമ്മുടെ കോളേജിലും കുട്ടികഠംക്കു് യൂണിഫോറം വേണമെന്നുവച്ചാലെന്താണെന്നു് ആലോചിക്കുകയാണ്."

"വളരെ നല്ല ആലോചന." വൈദ്യജി പറഞ്ഞു.

റൂപ്പൻ ബാബു പിന്നിൽനിന്നു് പ്രിൻസിപ്പൽ സാഹേബ്ബിനോടു പറഞ്ഞു. "എന്തു യൂണിഫോറമാണു് ഏർപ്പെടുത്തുന്നതു്? ഈ ചപ്രാസിയുടേതോ, ആ കുട്ടികളുടേതോ?"

പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "ഞാൻ തികഞ്ഞ സോഷ്യലിസ്റ്റാണ് റൂപ്പൻബാബൂ. രണ്ടു കൂട്ടരേയും ഒരുപോലെ കരുതുന്നു."

"ഞാൻ താങ്കളേയും ഉഠംപ്പെടുത്തി മൂന്നുകൂട്ടരേയും ഒരുപോലെ കാണുന്നു."

അവർ കുറച്ചു നേരം മിണ്ടാതെ നടന്നു. പ്രിൻസിപ്പൽ സാഹേബ് വൈദ്യജിയോടു പറഞ്ഞു. "ഇൻസ്പെക്ടർ സാഹേബ്ബിൻെറ വീട്ടിൽനിന്നു് പീപ്പ തിരിച്ചുകിട്ടിയില്ല."

വൈദ്യജി ഗൗരവത്തിൽ നടക്കുകയായിരുന്നു. ആലോചിച്ചിട്ടു പറഞ്ഞു. "ഉദ്ദേശം പത്തു സേർ ഉണ്ടായിരുന്നു. അത്രയും നെയ്യ് കൊടുക്കാമെങ്കിൽ പീപ്പ കിട്ടാത്തതിലാണോ ദുഃഖം?"

പ്രിൻസിപ്പൽ ചിരിച്ചു. അദ്ദേഹം പറഞ്ഞു. "ശരിയാണ്. പോട്ടെ. പശുതന്നെ പോയിരിക്കെ, കയറിനെ ഓർത്തു വ്യസനിക്കുന്നതെന്തിനു്?"

"അതുതന്നെ." വൈദ്യജി കൂടുതൽ ഗൗരവത്തിലായി. അദ്ദേഹം കഥ പറയാൻ തുടങ്ങി. "ആനയെ ദാനം ചെയ്തിട്ടു് തോട്ടിക്കു തർക്കിക്കണോ. രാമൻ വിഭീഷണൻെറ പട്ടാഭിഷേകം നടത്തിയപ്പോഠം, ജാംബവാൻ പറഞ്ഞു, "മഹാരാജാവു് തനിക്കുവേണ്ടി ഒരു സ്വർണ്ണഗൃഹം ഉണ്ടാക്കിക്കേണ്ടതാണെ"ന്നു്. ഇതു കേട്ടു് മര്യാദാപുരുഷോത്തമനായ രാമചന്ദ്രജിമഹാരാജാവു് പറഞ്ഞതെന്താണ്? "ഹെയ് ജാംബവാൻ, വിക്രീതേ കരിണി കിമങ്കുശേ വിവാദഃ?" "ആനയെ വിററുകഴിഞ്ഞു് തോട്ടിയെ ചൊല്ലി വഴക്കെന്തിനു്?"

പ്രിൻസിപ്പലിൻെറ മനസ്സിൽനിന്നു് ഒരു മുള്ള പറിച്ചെടുക്കപ്പെട്ടു. ഉച്ചകോടിയിലെത്തിയ ഒരു ഭാഗ്യവാദിയുടെ മാതിരി, തല കുലുക്കിക്കൊണ്ടു്, പരാക്രമഭാവത്തിൽപറഞ്ഞു. ''അതു ശരിയാണു്. പോകട്ടെ. ഈ പീപ്പയിൽ എന്തിരിക്കുന്നു?''

റുപ്പൻ ബാബു പറഞ്ഞു. ''തത്വത്തിൽ അതു തെററാണു്. അദ്ദേഹം പീപ്പ മടക്കിത്തരേണ്ടതായിരുന്നു. ഓരോ പ്രാവശ്യവും പുതിയ പീപ്പ എവിടുന്നു കൊണ്ടുവരും.'' അദ്ദേഹം പ്രിൻസിപ്പലിൻെറ അഭിപ്രായം അറിയാനായി ചോദിച്ചു. ''ചോദിക്കാൻ താങ്കൾക്കു മടിയുണ്ടെങ്കിൽ, അനുവദിച്ചാൽ ഞാൻ ചെന്നു വാങ്ങിക്കൊണ്ടുവരാം.''

എന്നാൽ ആ അനുവാദം ആരും നൽകിയില്ല.

അവർ അങ്ങാടിയിലെത്തി. ഇന്ത്യയിലെ നഗരങ്ങളിൽ ഇന്നും രണ്ടു തരത്തിലുള്ള ചന്തകളുണ്ടു്. ഒന്നു കറുത്തവക്കു്. അതായതു് നാട്ടുകാക്കുള്ളതു്. മറേറതു് വെള്ളക്കാക്കുള്ളതും. അതു് രണ്ടാമതു പറഞ്ഞ തരത്തിൽ പെട്ട ചന്തയായിരുന്നു. ഇവിടെ ഇംഗ്ലീഷ്സിനിമാശാലകളും, മദ്യശാലയും, ഹോട്ടലും വർണ്ണശബളമായ കടകളും ഉണ്ടു്. ഇലക്ട്രിക് വിളക്കിൽ മിന്നി മിന്നിത്തെളിയുന്ന പരസ്യങ്ങളുണ്ടു്. അവയിലെ മുഖ്യ വിഷയം സിഗററും മദ്യവും ആണു്. ഇവിടെ വന്നാൽ തോന്നുക റൊട്ടി വേണ്ടത്ര കിട്ടുകയില്ലെന്നും, കേക്കു് വളരെയധികം കിട്ടുമെന്നും ആണു്. വെള്ളം കിട്ടാതെ നിങ്ങളുടെ തൊണ്ട വരണ്ടുപോയെങ്കിൽ, ബിയർ കുടിച്ചു് നിങ്ങൾക്കു് നവോന്മേഷം കൈവരിക്കാം. ആവശ്യമെങ്കിൽ, മദ്യ നിരോധനത്തെപ്പററി ഒരു പ്രസംഗം തട്ടിവിടുകയുമാകാം. ചുരുക്കിപ്പറഞ്ഞാൽ ഇവിടെ വന്നാൽ തോന്നുക, നിങ്ങൾ സാധാരണ ജനമായിരിക്കുമ്പോൾ മാത്രമേ നിങ്ങൾക്കു തിന്നാനും, കുടിക്കാനും, ധരിക്കാനും, പുതയ്ക്കാനും ബുദ്ധിമുട്ടുള്ളു എന്നും, ബുദ്ധിമുട്ടുകളിൽനിന്നു മോചനം കിട്ടണമെങ്കിൽ, നിങ്ങൾ സാധാരണക്കാരൻെറ നില ഉപേക്ഷിച്ചു് വലിപ്പം പ്രാപിക്കാനുള്ള എന്തെങ്കിലും വഴി കണ്ടുപിടിക്കണമെന്നും ആണു്.

ഒരു സ്ഥലത്തു് ഫുട്പാത്തിൽ, ധോത്തിയും കുർത്തയും തൊപ്പിയും ധരിച്ചിട്ടുള്ള അഞ്ചാറു മാന്യന്മാർ ഉലാത്തിക്കൊണ്ടു നേരംപോക്കു പറയുകയും സന്തോഷിക്കുകയും ചെയ്യുന്നു.

ചിലപ്പോഠം, നേരംപോക്കിന്റെ ആധിക്യത്തിൽ അന്യോന്യം കാലിനടുത്തുകൂടെ മുറുക്കിത്തുപ്പുന്നുമുണ്ടു്. "ഇംഗ്ലീഷുകാർ ഇന്ത്യവിട്ടുപോകു" എന്ന മുദ്രാവാക്യം മുഴക്കപ്പെട്ടതിനുശേഷം ജനിച്ച റുപ്പൻ ബാബു, വളരെ വിശ്വാസപൂർവ്വം പറഞ്ഞു. "ദൈവം തന്റെ കഴുതകഠംക്കു് ജിലേബി തിന്നാൻ കൊടുക്കുന്നു. ഓരോ ശാഖയിലും മൂങ്ങ ഇരിക്കുന്നു."

ഈ കാവ്യശകലം വളരെ പ്രചാരമുള്ളതും പ്രസിദ്ധവും ആണു്. ഇതു പറഞ്ഞ റുപ്പൻബാബു എന്തെങ്കിലും മൗലികത പ്രകടിപ്പിച്ചുമില്ല. പക്ഷെ, അദ്ദേഹം എത്രമാത്രം ഗൗരവമുള്ളവനായിത്തീർന്നിരിക്കുന്നു എന്നാണു് ഇതു പറഞ്ഞ രീതി പ്രകടമാക്കിയതു്. പ്രിൻസിപ്പൽ വാത്സല്യസൂചകമായ ശബ്ദം പുറപ്പെടുവിച്ചു് ഇതിനെ അഭിനന്ദിച്ചു. പിന്നെ വൈദ്യജിയോടായി ഇങ്ങിനെ പറഞ്ഞു. "വന്നു മഹാരാജ്, നമുക്കു വല്ലതും കഴിക്കാം. കുട്ടി ക്ഷീണിച്ചു തളർന്നുതുടങ്ങിയിരിക്കുന്നു."

അവർ ആദ്യം മുറുക്കാൻ കട കണ്ടുപിടിക്കാമെന്നു് ആലോചിച്ചു. ഇന്ത്യാക്കാരെ സംബന്ധിച്ചിടത്തോളം ഇതത്ര പ്രയാസമുള്ള പ്രശ്നമല്ല. റോബിൻസൺ ക്രൂസോയുടെ സ്ഥാനത്തു്, ഏകാന്തമായ ഒരു ദ്വീപിൽ ഒരു ഇന്ത്യാക്കാരനാണു്അകപ്പെട്ടിരുന്നതെങ്കിൽ, അയാഠം ഫ്രൈഡേയുടെ സ്ഥാനത്തു്, ഏതെങ്കിലും മുറുക്കാൻകാരനെ അന്വേഷിക്കുമായിരുന്നു. യഥാർത്ഥത്തിൽ തനി ഇന്ത്യാക്കാരന്റെ വിശ്വാസം, എവിടെയും മുറുക്കുകയും മൂത്രം ഒഴിക്കുകയും ചെയ്യാൻ സ്ഥലം അന്വേഷിക്കുന്നവനാണു് യഥാർത്ഥ മനുഷ്യൻ എന്നാണു്. ഈ അങ്ങാടിയിൽ മുറുക്കാൻ കട അന്വേഷിക്കേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. മുറുക്കാൻ കട അവിടെ മനുഷ്യനെ അന്വേഷിച്ചു നടക്കുകയായിരുന്നു. മുന്നിലും പിന്നിലും ഇടത്തും വലത്തും മുറുക്കാൻ കടകഠം. ഈ മൂന്നു പേരും ഏററവും അടുത്തു കണ്ട കടയുടെ മുന്നിൽ ചെന്നു നില്പായി. വലിയൊരു കണ്ണാടിയിൽ നോക്കി വൈദ്യജി തലപ്പാവിന്റെ മൂല ശരിയാക്കി. റുപ്പൻ ബാബു കണ്ണടച്ചു പുഞ്ചിരിയിട്ടു. പ്രിൻസിപ്പൽ സാഹേബ്് മുറുക്കാൻകടക്കാരനുമായി നാട്ടുവർത്തമാനം പറയാൻ തുടങ്ങി.

സാവകാശത്തിൽ അദ്ദേഹം പറഞ്ഞു. "മൂന്നു ഗ്ലാസ്സ്; കൂട്ടൊക്കെ അല്പം കടുപ്പത്തിൽ വേണം."

അറിയാത്ത മട്ടിൽ വൈദ്യജി ചോദിച്ചു. "എന്തു്? എന്തു്?"

പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "ഒന്നുമില്ല. മുറുക്കാനു മുമ്പെ അല്പം വെള്ളം കുടിക്കാമെന്നു കരുതുകയാണ്."

കടക്കാരൻ ഭംഗ് കലക്കി മൂന്നു ഗ്ലാസ്സിലും ഒഴിച്ചു. പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "അല്പം കുരുമുളകും ബദാമും കൂടി കലക്കണം."

കടയിൽ സുന്ദരനും ആരോഗ്യവാനും ആയ ഒരു യുവാവിന്റെ ഫോട്ടോ തൂക്കിയിരുന്നു. തടിച്ച് അപരിഷ്കൃതനായ ആ മനുഷ്യന്റെ പത്തു പതിനഞ്ചു വർഷം മുമ്പുള്ള ചിത്രമാണതു്. റൂപ്പൻ ബാബു പ്രിൻസിപ്പലിന്റെ കൈമുട്ട് സ്പർശിച്ചിട്ടു പറഞ്ഞു. "കെട്ടിടം ശ്രേഷ്ഠമായിരുന്നെന്നും ഇടിഞ്ഞുപൊളിഞ്ഞതല്ലെന്നും ആണ് ഇതു പറയുന്നതു്."

പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. "മററു വല്ലവരുടേയും പടമായിരിക്കും."

കടക്കാരൻ ഈ അപമാനത്തിൽ പ്രതിഷേധമൊന്നും പ്രകടിപ്പിച്ചില്ല. ഉത്സാഹത്തോടെ ഭംഗ് തയ്യാറാക്കുകയേ ചെയ്തുള്ളു. ജോലികളെല്ലാം ഒരു ഫയൽമാന്റെ മട്ടിൽ നടത്തുകയും ചെയ്തു. വ്യാജമായി ഭംഗ് വില്ക്കുന്നു എന്ന കുററം ആരോപിച്ച് ഏതെങ്കിലും പോലീസുകാരൻ കച്ചവടക്കാരന്റെ മേൽ കേസ്സെടുത്തേക്കുമോ എന്നു ഭയന്ന് റൂപ്പൻബാബു അങ്ങുമിങ്ങും നോക്കാൻ തുടങ്ങി.

നാലുപാടും ഇംഗ്ലീഷ്കാരുടെ അങ്ങാടിയായിരുന്നു. ഇംഗ്ലീഷ് പരസ്യങ്ങളാം. കടകളുടെ പേരും ഇംഗ്ലീഷിൽ തന്നെ. അഴുക്കു കോളറുള്ള ക്ലാർക്കുമാരും, വെടിപ്പുള്ള വേഷം ധരിച്ച വ്യാപാരിവൃന്ദവും, തെണ്ടികളെപ്പോലെ ചുററിത്തിരിയുന്ന രാഷ്ട്രീയക്കാരും, നോട്ടം കൊണ്ടു തന്നെ ലോകത്തെ തോല്പിക്കുന്ന, താടി ഉയർന്ന, മദ്ധ്യമന്മാരായ ഓഫീസർമാരും എല്ലാം ഇംഗ്ലീഷാണു സംസാരിക്കുന്നതു്. ഇംഗ്ലീഷുകാരുടെ വേഷത്തിൽ, വലിയ ഭാവത്തിൽ അവർ വരുന്നു. അങ്ങിനെതന്നെ പോകുകയും ചെയ്യുന്നു. ഒരു ഇംഗ്ലീഷ് സിനിമാപോസ്റ്ററിൽ, ഒരു ഇംഗ്ലീഷുകാരി — മിക്കവാറും നഗ്നയാണ് — ഒരു മഞ്ചത്തിൽ പകുതി കിടന്ന് കാമുകനെ ചുംബിച്ചുകൊണ്ടിരിക്കുന്നു. കറുത്ത വൃത്തികെട്ട, അഴുക്കു വസ്ത്രങ്ങളാം ധരിച്ച മൂന്നു നാലു കുട്ടികളാം, ആ പോസ്റ്റർ നോക്കിനില്ക്കുന്നു. അടുത്തുതന്നെയുള്ള ഗ്രാമഫോൺ വച്ച കടയിൽനിന്ന് പോപ്പ് സംഗീതത്തിന്റെ റിക്കാർഡ് കേൾക്കാം. സ്വന്തം ദാരിദ്ര്യത്തിന്റെ ചിത്രം കാട്ടി പുറത്തു തെണ്ടിക്കിട്ടിയതാണ് തിന്ന ഗോതമ്പെന്ന്

ഓർമ്മിക്കാതെ കൈയ്യും കാലും തലയും വാലും മറന്നു്, മദമത്ത രായി കുറച്ചു പിള്ളേർ നടന്നുപോകുന്നു. ഉടൽ മുകളിലും തല കീഴെയും ആയി തൂക്കിയിട്ട, റഡ്യാർഡ് കിപ്ലിംഗിന്റെ, പൂർവ്വദേശത്തേയും പൗരസ്ത്യദേശത്തേയും സംസ്കാരങ്ങളുടെ വിരാട് രൂപം ഇവിടെ കാണാം.

റൂപ്പൻ ബാബു ഭംഗ് കുടിച്ചിട്ടു്, ഗ്ലാസ്സ് കടയിൽ ഠക് എന്നു വച്ചു. പ്രിൻസിപ്പൽ സാഹേബ് ഖന്നയെപ്പററി ചിലതു പറയാൻ തുടങ്ങി.

റൂപ്പൻബാബു അച്ഛന്റെ നേരെ തിരിഞ്ഞു പറഞ്ഞു. "അങ്ങ് ഈ പ്രിൻസിപ്പലിനെ കുറച്ചൊന്നു നിയന്ത്രിക്കണം. അദ്ദേഹം ഖന്നാ മാസ്റ്ററുടെ കാര്യം ഇവിടെ പറയരുതു്. അങ്ങിനെ ചെയ്യില്ലെങ്കിൽ ചിലതൊക്കെ എനിക്കു തെളിച്ചുപറയേണ്ടി വരും. അപ്പോഠം പിന്നെ ഓടിയവഴിക്കു പുല്ലു കാണുകയില്ല."

വൈദ്യജി, ശാന്തിയുടേയും ക്ഷമയുടേയും ദേവദൂതനെപ്പോലെ തന്റെ ചിറകുകഠം വിരുത്തിയിട്ടു്, അതായതു് മീശമേൽ പററിയിരുന്ന ദ്രാവകം രണ്ടു ഭാഗത്തേയ്ക്കും തുടച്ചിട്ടു്, ഇങ്ങിനെ പറഞ്ഞു. "എന്നെ ഇടയിൽ പിടിച്ചിടരുതു് റൂപ്പൻ! നീ ഇപ്പോഠം ഖന്നയ്ക്കുവേണ്ടി പറയുന്നതിൽ പ്രിൻസിപ്പൽ സാഹേബിനു വളരെ ദു:ഖമുണ്ടു്. നിങ്ങഠം തന്നെ സംസാരിച്ചു് ഇക്കാര്യത്തിനു് തീരുമാനം ഉണ്ടാക്കു."

അവർ റിക്ഷാസ്റ്റാൻഡിന്റെ നേക്കു പോകുകയായിരുന്നു. ഇതുകേട്ടു ഉടനെ റൂപ്പൻ വഴിതിരിഞ്ഞു. സഞ്ചി ഫുട്പാത്തിൽ വച്ചിട്ടു് അദ്ദേഹം പ്രിൻസിപ്പൽ സാഹേബിനോടു പറഞ്ഞു. "അപ്പോഠം പോകാം പ്രിൻസിപ്പൽ സാഹേബ്. ആദ്യം ഖന്നയുടെ കാര്യം തന്നെ പറഞ്ഞുതീരുമാനിക്കാം."

പ്രിൻസിപ്പൽ സാഹേബ് വേറൊരുവശത്തേയ്ക്കു് മുഖം തിരിച്ചുകൊണ്ടു് നടക്കുന്നതിനിടയിൽ പറഞ്ഞു. "പിന്നെ എപ്പോഴെങ്കിലും ആകാം."

ശുണ്ഠി കയറിയ റൂപ്പൻബാബു പറഞ്ഞു. "ഇന്നത്തെ കാര്യം നാളേയ്ക്കു നീട്ടുന്ന നായാടി വേറെ എവിടെങ്കിലും ഉണ്ടോ? ഈ പ്രശ്നത്തിനു തീരുമാനം ഇപ്പോഠം ഉണ്ടാക്കണം. പിന്നെയ്ക്കു മാററിയാൽ ഒരിക്കലും നടക്കാൻ പോണില്ല."

ഒരു അരയാലിന്റെ ചുവട്ടിലിരിക്കുന്ന ഒരു ശിവലിംഗം വൈദ്യജി കണ്ടു. അതിന്റെ മീതെ ചെറിയ ഒരമ്പലം പണിതിരുന്നു. ശിവലിംഗം കണ്ടതും വൈദ്യജി ഭക്തിപരവശനായി. ഇതു് ഗോരാശാഹി അങ്ങാടിയാണു്. ഇവിടെ ഭഗവാന്റെ

നാമം ഒളിച്ചുവയ്ക്കേണ്ടതായിരുന്നു. ഇക്കാര്യം വിസ്മരിച്ച് അദ്ദേഹം വൃക്ഷത്തിന്റെ ചുവട്ടിലെത്തി. പിന്നെ തൊണ്ട തുറന്ന് ഭഗവാനെ സ്തുതിക്കാൻ തുടങ്ങുകയും ചെയ്തു.

ഫുട്പാത്തിൽ, പ്രിൻസിപ്പൽ സാഹേബ്ബും രൂപ്പൻബൊബുവും നാളത്തെ കാര്യം ഇന്നുതന്നെ പറഞ്ഞുതീർക്കുന്നതിനു തയ്യാറായി നില്പായി.

വൈദ്യജി കണ്ണുകളടച്ചു. മുതുകിനു പിന്നിൽ മോട്ടോറുകൾ വന്നും പോയുമിരുന്നു. പെൺകുട്ടികൾ ഇംഗ്ലീഷിൽ സംസാരിക്കുന്നത് വായുവിൽ അലതല്ലിയിരുന്നു. കളിപ്പാട്ടക്കാർ, ഏതോ സിനിമയിലെ ഒരു കളിപ്പാട്ടക്കാരി പാടിയ ട്യൂണിനെ അനുകരിച്ച്, ചെകിട്ടുപൊട്ടുംപടി ശബ്ദം ഉണ്ടാക്കി. എങ്കിലും, പ്രതിപക്ഷത്തിന്റെ വാദകോലാഹലങ്ങളും ശകാരങ്ങളും കേട്ടാലും, അവ നിസ്സാരമെന്നുതള്ളി, തുടർന്നുപോന്ന മാർഗ്ഗത്തിൽനിന്നു വ്യതിചലിക്കാതെ മുന്നോട്ടുനീങ്ങുന്ന അസ്സൽ മന്ത്രിയുടെ നിർലിപ്തഭാവത്തോടെ വൈദ്യജിയും, ഈ ശബ്ദകോലാഹലങ്ങൾ അവഗണിച്ച് ശങ്കരസ്തുതിയിൽ മുഴുകി.

ആയിരക്കണക്കിനു സ്തോത്രങ്ങളുടെ വേരും ഇലയും ഇടിച്ചുപൊടിച്ചുതുണിയിലരിച്ചെടുത്തു കിട്ടിയതിപ്രകാരമായിരുന്നു.

"ഹേ ശങ്കരാ, ശത്രുക്കളെ ഹനിക്കേണമേ!

"അങ്ങ് രുദ്രനാണ്. മൃത്യുമയനാണ്. സർവ്വസൃഷ്ടികളിലും അവിടുന്ന് സംഹാരഭാവത്തിൽ വർത്തിക്കുന്നു. ഗ്രാമത്തിൽ കോളേജ്മാനേജർസ്ഥാനത്തിനു നടന്ന തെരഞ്ഞെടുപ്പിൽ രാമാധീൻ ഭീഖ്മഖേഡവി തോററു പോയി. കൈത്തോക്കിന്റെ ശബ്ദം കേൾപ്പിച്ചാണ് തെരഞ്ഞെടുപ്പു നടത്തിയതെന്ന് അയാൾ ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യൂക്കേഷന് ഹർജി സമർപ്പിച്ചിരിക്കുന്നു. പോലീസ് ക്യാപ്ററൻറടുത്തും അയാൾ പരാതികൊടുത്തിട്ടുണ്ട്. അങ്ങ് ഭംഗും ഉമ്മത്തിൻകായും തിന്നുമല്ലോ. ഹേ ശങ്കരാ! ഈ വിദ്വാന്മാരുടെ ഭ്രഷ്ടബുദ്ധിയിൽ അങ്ങയുടെ ഭംഗും ഉമ്മവും കലർത്തി കുറേക്കൂടെ ഭ്രഷ്ടന്മാരാക്കിത്തീർക്കേണമേ. ഞങ്ങളുടെ വശം ചേർന്ന് എഴുതുവാൻ അവരെ പ്രേരിപ്പിക്കേണമേ. ഹേ ഭൂതനാഥാ! രാമാധീൻ ഭീഖ്മഖേഡവിയെ ഹനിക്കേണമേ.

"അല്ലയോ ത്ര്യംബകാ, സുഗന്ധിമയാ, പുഷ്ടിവർദ്ധനാ. ചെടിത്തണ്ടുകൊണ്ട് വെള്ളരിക്കാ അടിച്ചുപൊട്ടിക്കുന്നതുപോലെ മരണവും ആയുള്ള എന്റെ സംഗമത്തെ അടിച്ചുടയ്ക്കണമേ. അമൃതതത്വത്തെ എന്നിൽനിന്നു വേർപെടുത്തരുത്.

അല്ലയോ ശിവനേ, ശത്രുവിനെ അമൃതത്വമാകുന്ന കമ്പുകൊണ്ട ടിച്ചുപൊട്ടിച്ച് മൃത്യുവിൻെറ അന്ധകൂപത്തിൽ തള്ളേണമേ. അങ്ങ് സേവകന്മാർക്കുണ്ടാകുന്ന ഉപദ്രവത്തെ സ്വന്തം ഉപദ്രവ മായി കരുതുന്നുണ്ടല്ലോ. സേവകനായ എൻെറ സേവകനായ സനീചറിൻെറ സങ്കടം തീർക്കേണമേ. പ്രധാനവേണ്ടിയുള്ള തെരഞ്ഞെടുപ്പിൽ, അയാഠംക്കെതിരായി ശത്രു തെരഞ്ഞെടുപ്പു ഹർജി കൊടുത്തിരിക്കുകയാണ്. അതിൽ സനീചറിന് വിജയം നേടിക്കൊടുക്കേണമേ. ശത്രു തെരഞ്ഞെടുപ്പു ഹർജി പിൻവലിക്കുന്നില്ലെങ്കിൽ അവനെ കൊല്ലേണമേ.

''അല്ലയോ ഉമാപതേ, ജഗത് കാരണാ, പന്നഗഭൂഷണാ, ശിവനേ! കോ—ഓപ്പറേറ്റീവ് സൂപ്പർ വൈസറായ രാം സ്വരു പിൻെറ പ്രശ്നം കുത്തിപ്പൊക്കി ശത്രുക്കാം യൂണിയനിൽ അപ ഹരണം നടന്നതായി പറയുന്നു. എനിക്കും അതിൽ കൈയു ണ്ടെന്ന് അവർ വിളിച്ചുകൂവുന്നു. കോ—ഓപ്പറേറ്റീവ് ഇൻ സ്പെക്ടർ നീചനും, ധൂർത്തനും, സത്യസന്ധനും ആകുന്നു. അയാഠം അനങ്ങുന്നില്ല. കഴിഞ്ഞ പ്രാവശ്യം അയാഠം എന്നെ മാത്രം ഭയപ്പെടുത്തി. ഈ കോ—ഓപ്പറേറ്റീവ് ഇൻസ്പെക്ടറെ അങ്ങ് ഹനിക്കേണമേ.

''അല്ലയോ രുദ്ര ഭഗവാനേ! ദിവ്യലോകത്തിൽ അങ്ങയുടെ ആയുധം മഴയും, അന്തരീക്ഷത്തിൽ അങ്ങയുടെ ആയുധം വായുവും, ഭൂലോകത്തിൽ അങ്ങയുടെ ആയുധം അന്നവും ആകുന്നു. അങ്ങു വിചാരിച്ചാൽ, ഇടിമിന്നൽ വീഴ്ത്തിയോ, കൊടുങ്കാററുണ്ടാക്കിയോ, കോളറയോ, ഗ്യാസ്ട്രോ എൻടൈ ററിസോ പരത്തിയോ, ഏതു് ആയുധമാണോ സൗകര്യം അതുപ യോഗിച്ച് നാശംവരുത്താമല്ലോ. അതു് ഉപയോഗിക്കേണമേ.

''അല്ലയോ ശിവനേ, ഹേ മഹേശാ, ഞാൻ അങ്ങയെ ധ്യാനി ക്കുന്നു. അങ്ങ്, പരമാനന്ദമയനാണ്. അങ്ങയുടെ ശക്തി കൊണ്ടു് ആകാശവ്യാപ്തി വദ്ധിക്കട്ടെ. അവിടുന്നു് അതീന്ദ്രിയ നാണ്, സൂക്ഷ്മനാണ്, അനന്തനാണ്, അനാദ്യനാണ്, നിസ്സംഗനാണ്, നിർലിപ്തനാണ്.

''അതിനാൽ ശത്രുക്കളെ വധിക്കേണമേ, ഹേ ശിവനേ.''

വൈദ്യജി കണ്ണു തുറന്നപ്പോഠം, ഭൗതികലോകം അദ്ദേഹം കണ്ണടയ്ക്കുന്നതിനു മുമ്പിലത്തെ രീതിയിൽ തന്നെ സ്ഥിതി ചെയ്യുന്നു. ഒരു വ്യത്യാസം മാത്രം. പത്തുവാര അകലെ, റുപ്പൻബാബു ചീറിക്കൊണ്ടു് പ്രിൻസിപ്പൽ സാഹേബ്ബിനോടു വർത്തമാനം പറയുന്നു.

“നിങ്ങൾ മഹാവീരനായിപ്പോയി. എന്നെ നിങ്ങൾ ഖന്നയുടെ പയ്യൻ എന്നു വിളിച്ചില്ലേ? ഞാൻ ആരുടേയും ഗ്രൂപ്പിലില്ല. സത്യത്തിൻെറ പക്ഷത്താണ് ഞാൻ. എന്തു വിചാരിക്കുന്നു പ്രിൻസിപ്പൽ സാഹേബ്?”

വലിയവരുടെ മാതിരി ചിരിച്ചുകൊണ്ട് പ്രിൻസിപ്പൽ സാഹേബ് പറഞ്ഞു. “വളരെപ്പറഞ്ഞു രൂപ്പൻബാബു. ഇനി മിണ്ടാതിരിക്കൂ.”

“ഇനിയും ഒന്നും ആയിട്ടില്ല പ്രിൻസിപ്പൽ സാഹേബ്! നിങ്ങൾ 107 അനുസരിച്ചെടുപ്പിച്ചിട്ടുള്ള കേസ്സിനു് നാളെത്തന്നെ പരിഹാരം ഉണ്ടാക്കണമെന്നു് ഞാൻ ആവശ്യപ്പെടുന്നു. നാളെക്കു ശേഷം കേസ് നടക്കുകയാണെങ്കിൽ എല്ലാ സ്റ്റുഡൻറ്സും ‘ഇങ്കിലാബ് സിന്ദാബാദും’ വിളിച്ച് ഇറങ്ങുമെന്നു് അറിഞ്ഞുകൊള്ളൂ. നിങ്ങളുടെ പാർട്ടിബലം അതോടെ തീരും.”

“രൂപ്പൻ!” അടുത്തെത്തിയ വൈദ്യജി കടുത്തസ്വരത്തിൽ വിളിച്ചു. എന്നാൽ, വൈദ്യജിയുടെ സാന്നിദ്ധ്യം അയാളുടെ നിലപാടിൽ മാററമൊന്നും വരുത്തിയില്ല. അദ്ദേഹം പറഞ്ഞു. “അച്ഛാ, അന്നു ഞാൻ പറഞ്ഞില്ല. ഖന്നാമാസ്റ്ററും പ്രിൻസിപ്പൽ സാഹേബ്ബും വഴക്കുകൂടുമ്പോൾ ഞാനും അവിടെ ഉണ്ടായിരുന്നു. മാദ്ധ്യസ്ഥം പറഞ്ഞതു് ഞാനാണ്. 107 പ്രകാരമുള്ള ഈ കേസ് പച്ചക്കള്ളമാണ്. ഖന്നാമാസ്റ്ററെ കുടുക്കാൻ വേണ്ടി നടത്തുകയാണ്. വിദ്യാർത്ഥി സമൂഹം ഇതിനെ തീരെ പിന്താങ്ങുകയില്ല.”

വൈദ്യജി ശാന്തസ്വരത്തിൽ പറഞ്ഞു. “സാരമില്ല, സാരമില്ല. വീട്ടിൽ ചെന്നിട്ട് ഇതേപ്പററി ആലോചിക്കാം.”

പ്രിൻസിപ്പൽസാഹേബ്ബിനു് എന്തുപററിയെന്നറിഞ്ഞുകൂടാ. അദ്ദേഹം പെട്ടെന്നു വിളിച്ചു പറഞ്ഞു. “ആലോചിക്കേണ്ടതു [illegible]. പക്ഷേ, രൂപ്പൻ എന്നെ അങ്ങാടി നടുവിൽ വച്ച് അവമാനിച്ചു. ഖന്നയുടെ പുറകെ നടന്നു് എന്നെപ്പററി പറയാത്തതൊന്നുമില്ല. മിസ്സിസ് ഖന്ന ഇദ്ദേഹത്തിൻെറ തല തിരിച്ചു കളഞ്ഞതിനെപ്പററി എന്തു പറയാൻ. അണിയറയിൽ എന്താണു നടക്കുന്നതെന്നു്, ഞാൻ എന്തു പറയാനാണ്.”

ഗൗരവഭാവത്തിൽ വൈദ്യജി പ[illegible] പറയേണ്ട ആവശ്യമില്ല. എനിക്കെല്ലാം അറിയാം.”

അദ്ദേഹം നടക്കാൻ തുടങ്ങി. പക്ഷേ, രൂപ്പൻബാബു അദ്ദേഹത്തെ തടഞ്ഞിട്ടു പറഞ്ഞു. “അച്ഛാ, ഇക്കാര്യം ഇവിടെ വച്ചു തീ[illegible] എന്താണറിയാവുന്നതു്,

പറയൂ. പറഞ്ഞാലും, പറഞ്ഞാലും. ഈ സംഭാഷണത്തിൽ അങ്ങ് എന്തിന് മിസ്സിസ് ഖന്നയുടെ പേർ വലിച്ചിഴച്ച് കൊണ്ടുവന്നു?"

വൈദ്യജി നിന്നുപോയി. നാടകീയമായ രീതിയിൽ അദ്ദേഹം പ്രിൻസിപ്പലിനെ നോക്കി. ആ നോട്ടം പ്രിൻസിപ്പലിനെ ജയിച്ചടക്കി. പിന്നെ, അതേ രീതിയിൽ റുപ്പൻ ബാബുവിനെ നോക്കി. സാധാരണ മനുഷ്യനായിരുന്നെങ്കിൽ, ആ നോട്ടത്തിൽ മരവിച്ചുപോയേനെ. പക്ഷെ, ഇക്കാര്യത്തിൽ റുപ്പൻബാബു, സ്വന്തം തന്തയുടേയും തന്തയായിരുന്നു. ഇളകി ത്തെളിഞ്ഞ സ്വരത്തിൽ അദ്ദേഹം ചോദിച്ചു. "എന്താ നിന്നു പോയത്, പറഞ്ഞാട്ടെ?"

ശ്വാസം മുട്ടുന്ന രീതിയിൽ വൈദ്യജി പറഞ്ഞു. "നീ എന്താണ് ഇത്രപെട്ടെന്ന് നിൻെറ ഗുരുവിനെ ദ്രോഹിക്കാൻ തുടങ്ങിയിരിക്കുന്നതെന്നും, നീ എന്താണ് ഖന്നാമാസ്റ്ററുടെ ചങ്ങാതി ആയതെന്നും എനിക്കറിയാം. നീ അവിടെ കയറി യിറങ്ങുന്നത് ശരിയല്ലെന്ന് എനിക്ക തോന്നുന്നു എന്നു തെളിച്ചു പറയട്ടെ."

റുപ്പൻബാബു കുറച്ചുനേരം മിണ്ടാതെനിന്നുപോയി. പിന്നെ കഴുത്തിൽ കിടന്നിരുന്ന ഉറുമാൽ ചുററിയിട്ടു. സഞ്ചി തൂക്കി യെടുത്തിട്ടു പറഞ്ഞു. "മനസ്സിലായി. അങ്ങ് എൻെറ സ്വഭാ വത്തിൽ കളങ്കം ചേർക്കുകയാണ്. എനിക്കെല്ലാം മനസ്സി ലായി." അദ്ദേഹം വിരൽ ചൂണ്ടി പ്രവചനം നടത്തുന്ന പോസിൽ പറഞ്ഞു. "ഈ പ്രിൻസിപ്പൽ അങ്ങയുടെ കാതു് അടച്ചു. എനിക്കറിയാം. ഇതിൻെറ അവസാനം നന്നായിരി ക്കുകയില്ല."

പെട്ടെന്ന് ദേഷ്യത്തിൽ തുറിച്ചുനോക്കിക്കൊണ്ട് അദ്ദേഹം ചോദിച്ചു. "അപ്പോൾ ബദ്രി ദാദായോ? ഗ്രാമമെങ്ങും അദ്ദേ ഹത്തെ നിന്ദിച്ചുള്ള വർത്തമാനമാണ നടക്കുന്നതു്. അദ്ദേഹം ബേലയെ വീട്ടിൽ കടിവയ്ക്കാൻ പോകയാണ്. അദ്ദേഹ ത്തോട്ട് ഒന്നു ചോദിക്കാനുള്ള ധൈര്യംപോലുമില്ലേ? അദ്ദേഹ ത്തിൻെറ സ്വഭാവത്തിൽ........"

ഇപ്പോൾ ഇടിവെട്ടുണ്ടാകുമെന്ന് പ്രിൻസിപ്പൽ തീർച്ചയാക്കി. അതിനുമുമ്പുതന്നെ മൂത്ത മകൻെറ ദുഷ്പെരുമാററത്തെപ്പററി യുള്ള പരാതി കേട്ടു, ഫുട്പാത്തിൽ വൈദ്യജി ബോധം കെട്ട

വീണാലോ എന്നു കരുതി, പ്രിൻസിപ്പൽ റുപ്പൻബാബുവിനെ തടഞ്ഞിട്ടു പറഞ്ഞു. "എന്താണീ പുലമ്പുന്നതു റുപ്പൻബാബൂ? ബോധപൂർവ്വം പെരുമാറൂ."

വൈദ്യജിയോടായി പറഞ്ഞു. "പോകട്ടെ മഹാരാജ്. റുപ്പൻബാബു ഇപ്പോഴും കുട്ടിയാണു്. എവിടെയോ എന്തോ കേട്ടു. അതുവിളിച്ചു പറഞ്ഞുകൊണ്ടു് ചുററിത്തിരിയുക യാണു്."

എന്നാൽ, വൈദ്യജിക്കു്, പ്രിൻസിപ്പലിൻെറ ഈ സാന്ത്വനത്തിൻെറ ആവശ്യം ഉണ്ടായിരുന്നില്ല. റുപ്പൻബാബുവിൻെറ ആവേശത്തെ സമാധാനത്തോടും ഗൗരവത്തോടും അദ്ദേഹം സഹിച്ചു. മീശ അല്പമൊന്നു വിറച്ചു തൊഴിച്ചാൽ, അദ്ദേഹത്തിൻെറ മുഖത്തു് യാതൊരു ഭാവഭേദവും ഉണ്ടായില്ല. ബദ്രിയുടെ പ്രേമകഥകൾ റുപ്പൻ ഉത്സാഹപൂർവ്വം വിവരിച്ചു. ആദ്യം അദ്ദേഹം അതിൻെറ ചരിത്രത്തിലേയ്ക്കു കടന്നു. പിന്നെ ആലോചനാവിഷയത്തിൻെറ തൽക്കാല പരിതസ്ഥിതികളെ സംബന്ധിച്ച ചില യാഥാർത്ഥ്യങ്ങളും സ്ഥിതിവിവരക്കണക്കുകളും അവതരിപ്പിച്ചു. ഒടുവിൽ, എല്ലാവരും കാണുന്നുണ്ടെങ്കിലും ആരും കാണുന്നില്ലെന്ന വൈദ്യജിയുടെ ഭാവത്തേയും അദ്ദേഹത്തിൻെറ പക്ഷപാതപൂർണ്ണമായ നീതിയേയും അധിക്ഷേപിച്ചു. തന്നോടും ബദ്രിയോടും വൈദ്യജി രണ്ടു മാനദണ്ഡമാണു് ഉപയോഗിക്കുന്നതെന്നു് സ്ഥാപിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ജനാധിപത്യത്തിൻെറ അടിസ്ഥാന സിദ്ധാന്തത്തിനു് എതിരാണു് ഈ നിലപാടു്. കാര്യം പറഞ്ഞവസാനിപ്പിച്ചപ്പോഴേയ്ക്കും അദ്ദേഹത്തിൻെറ മുഖം ചുവന്നു വീർത്തിരുന്നു. ചുണ്ടുകൾ പതഞ്ഞു നനഞ്ഞിരുന്നു. കണ്ണു ചിമ്മാനും തുടങ്ങി.

സാന്ത്വനവാക്കുകൾകൊണ്ടു പ്രയോജനമില്ലെന്നുമനസ്സിലാക്കിയ പ്രിൻസിപ്പൽ, തൻെറ സാധനം ചെലവാകാത്തതിൽ വിഷണ്ണനായ ഉണക്കപ്പഴക്കച്ചവടക്കാരൻെറ മാതിരി, സഞ്ചിയിൽ സാധനങ്ങൾ ഒതുക്കിയെടുത്തു. വൈദ്യജിക്കു ഭാവമാററം ഒന്നും കാണാത്തതിനാൽ, റുപ്പൻബാബുവും നിശ്ശബ്ദനായി. പറഞ്ഞതു മുഴുവൻ വളരെ ശാന്തതയോടെ വൈദ്യജി കേട്ടു. അതുകണ്ടാൽ തോന്നും, റുപ്പൻബാബുവിൻെറ ആവേശത്തോടു കൂടിയുള്ള പ്രലപനങ്ങളല്ല അവിടെ നടക്കുന്നതെന്നും, പിന്നെയോ, ആ ഫുട്പാത്തിൽനിന്നുകൊണ്ടു്, ഗീതയിലെ സമത്വയോഗത്തിൻെറ സത്തു് അദ്ദേഹത്തിനു പാനം ചെയ്യുവാൻ അത്യന്തഭക്തിയോടെ പകർന്നുകൊടുക്കുകയാണെന്നും.

റുപ്പൻ സംസാരം നിർത്തിയപ്പോൾ അദ്ദേഹം പ്രിൻസിപ്പൽ സാഹേബ്ബിനോടു പറഞ്ഞു. "നമുക്കു സ്റ്റേഷനിലേയ്ക്കു മടങ്ങിപ്പോകാം. വണ്ടിയുടെ സമയം ആയിട്ടുണ്ടാകണം."

അഛന്റെ സമാധാനപൂർണ്ണമായ ഈ പെരുമാററം കണ്ടു്, റുപ്പൻബാബുവിനു് കാലുറയ്ക്കാതെയായി. അമ്പരന്നുപോയ അദ്ദേഹം, ഒരു തീരുമാനം എടുക്കാൻ കഴിയാത്തമട്ടിൽ പറഞ്ഞു. "ഞാൻ നില്ക്കുകയാണു്. രാത്രി വണ്ടിക്കുവരാം."

അതു വൈദ്യജി കേട്ടതായി തോന്നിയില്ല. സംഘർഷം കുറയ്ക്കാനായി, പ്രിൻസിപ്പൽ അതേ കാര്യം ശാന്തമായ രീതിയിൽ പറയാൻ ആഗ്രഹിച്ചു. അദ്ദേഹം പറഞ്ഞു. "ബദ്രിഫയൽമാനെപ്പററി........"

വൈദ്യജി കൈ ആംഗ്യം കാണിച്ചു് സംഭാഷണം തടഞ്ഞു. പിന്നെ ലളിതമായ രീതിയിൽ പറഞ്ഞു. "ഒന്നും പറയേണ്ട ആവശ്യമില്ല. ഞാൻ തീരുമാനിച്ചു കഴിഞ്ഞു."

അതു കേൾക്കാൻ റുപ്പൻബാബുവിനു് ഔത്സുക്യം ഉണ്ടായി. എന്നാൽ, അതിൽ താല്പര്യം ഇല്ലെന്നു കാണിക്കാൻവേണ്ടി കുറച്ചുദൂരെ മാറിനിന്നു് വാഹനങ്ങളുടെ പോക്കുവരവു ശ്രദ്ധിച്ചുകൊണ്ടിരുന്നു. താല്പര്യം ഇല്ലാത്തവരും കേട്ടുകൊള്ളട്ടെ എന്നു കരുതിത്തന്നെ, വൈദ്യജി ഉച്ചത്തിലാണു പറഞ്ഞതു്. "ഞാൻ അത്ര പഴഞ്ചനൊന്നുമല്ല. ഗാന്ധിജി മിശ്ര വിവാഹത്തിനു് അനുകൂലിയായിരുന്നു. ഞാനും അതെ. ബദ്രിയും ബേലയും തമ്മിലുള്ള വിവാഹം എല്ലാ പ്രകാരത്തിലും ആദർശയോഗ്യമായിരിക്കും. എന്നാൽ, ഗയാദീന്റെ അഭിപ്രായം എന്തെന്നു് അറിഞ്ഞുകൂടാ. നോക്കട്ടെ."

ഇത്രയും പറഞ്ഞിട്ടു് അദ്ദേഹം റുപ്പൻബാബുവിന്റെ നേക്കു നോക്കി. റുപ്പൻബാബുവിനു് അദ്ദേഹത്തെ നോക്കാൻ ധൈര്യം ഉണ്ടായില്ല. വിതുമ്പിവിതുമ്പി അദ്ദേഹം പറഞ്ഞു. "ഞാൻ പോകുന്നു."

# 24

സമയം സായാഹ്നം. വീട്ടിനുള്ളിലെ വരാന്തയിൽ വൈദ്യജിയും ബദ്രിഫയൽമാനും മാത്രമേ ഉള്ളു. പുരുഷന്മാർ പെരുമാറുന്ന ഭാഗമാണതു്. അവിടെ സ്ത്രീകൾ ചുരുക്കമായേ വരാ

റുള്ള. നിശ്ശബ്ദമാണ്. വരാന്തയോടു ചേർന്ന മുറിയിൽ റുപ്പൻ ബാബു മിണ്ടാതെ കിടപ്പുണ്ട്. കോളേജിനു അവധിയായിരുന്നു. തലേന്നു രാത്രി അദ്ദേഹം വളരെ നേരം ഉണർന്നിരുന്നു. അതിനാൽ വേണ്ടത്ര സമയം ഉറങ്ങിയിട്ടും ഒന്നുകൂടി ഉറങ്ങുന്നതിനുള്ള പരിശ്രമത്തിലാണ്. അപ്പോഴാം അഛന്റെ ശാസ്ത്രീയ ശബ്ദം അദ്ദേഹം കേട്ടു "നീ ഇത്ര നീചനാണെന്നു ഞാൻ അറിഞ്ഞിരുന്നില്ല."

ഈ വിധം ഒരു വർത്തമാനം ചെവിയിൽ വന്നുവീണ ഉടനെ ചാടി എഴുന്നേല്ക്കാൻ കഴിയാതെ വരിക എന്നതു് വളരെ കഷ്ടമായ കാര്യമാണ്. റുപ്പൻബാബു ചെവി കൂർപ്പിച്ചുപിടിക്കുകയും സാവധാനത്തിൽ എത്തിനോക്കുകയും ചെയ്തു. വൈദ്യജി കട്ടിലിൽചമ്രം പടിഞ്ഞിരിക്കുകയാണ്. ബദ്രിഫയൽമാൻ അടുത്തുതന്നെ തിണ്ണയിൽ കൈയും കുത്തി ഇരിക്കുന്നു. പ്രഖ്യാപനമൊന്നും കൂടാതെ, തികച്ചും അനൗപചാരികമായ അന്തരീക്ഷത്തിലാണ് രണ്ടുപേരും തമ്മിലുള്ള യുദ്ധപ്രഖ്യാപനം. റുപ്പൻബാബു വൈദ്യജിയുടെ ഈ വർത്തമാനം കേട്ടിരുന്നില്ലെങ്കിൽ, ജ്യേഷ്ഠനും അഛനും തമ്മിൽ കോ—ഓപ്പറേറ്റീവ് യൂണിയനിൽ മറ്റൊരു പണാപഹരണം നടത്തേണ്ടതിന്റെ അടിയന്തിരാവശ്യത്തെപ്പറ്റി പ്രാരംഭ ചർച്ച നടത്തുകയാണെന്നേ തോന്നൂ.

എന്തുമാകട്ടെ, കാര്യം റുപ്പൻബാബു കേട്ടു. തുടർന്ന്, വൈദ്യജിയുടെ മുഖത്തുനിന്നുതന്നെ അടുത്ത കാര്യവും കേട്ടു. "നീ വിഡ്ഢിയുമാണ്. ഇങ്ങിനെയാകുമെന്നു് സങ്കല്പിക്കാൻ എനിക്കു കഴിഞ്ഞിരുന്നില്ല."

ഇതു ഗണ്യമാക്കാത്തമട്ടിൽ, കേട്ടു വായിട്ടുകൊണ്ടു് ബദ്രിഫയൽമാൻ പറഞ്ഞു. "വീട്ടിൽ ശണ്ഠയും കലശലും കൂട്ടിയതുകൊണ്ടു് എന്താ വിശേഷം? ഇതു നല്ലതല്ല."

വ്യാവഹാരിക രീതിയിലുള്ള ഈ വർത്തമാനം, വൈദ്യജിയിൽ ധാർമ്മികമായ പ്രഭാവം ഉളവാക്കിയെന്നു തോന്നുന്നു. അദ്ദേഹം സൊഹ്റാബ് മോഡിയുടെ സംഭാഷണ ശൈലി മാററി. സാധാരണരീതിയിൽ അദ്ദേഹം പറഞ്ഞു. "അപ്പോഴാം നീ ചെയ്തതു് നല്ല കാര്യമാണ്. ഇതിന്റെ ഫലം എന്തായിരിക്കുമെന്നു് വല്ല വിവരവും ഉണ്ടോ? ഇതുമൂലം എന്റെ മനസ്സിനു് എത്ര വിഷമം ഉണ്ടായെന്നറിയാമോ?"

ബദ്രിഫയൽമാൻ ഇന്നു രാവിലെ ഭംഗ് കുടിച്ചില്ലെന്നു തോന്നുന്നു. ഭംഗ് കുടിക്കാത്തവർക്ക് ഭംഗ് കുടിച്ചാൽ കോട്ടുവാ

ഉണ്ടാകുമെന്നതു് ഒരു ഭൗതിക തത്വമാകുന്നു. അതുപോലെതന്നെ ഭംഗ് കുടിക്കുന്നവക്കു് ഭംഗ് കുടിക്കാതിരുന്നാലും കോട്ടുവാ ഉണ്ടാകും. അതിനാൽ, അദ്ദേഹത്തിന്റെ മുഖത്തു്, കോട്ടുവായുടെ രണ്ടാം പതിപ്പു് പ്രകാശിതമായി. തോളിലിരുന്ന കൊതുകിനെ മററെക്കൈകൊണ്ടു സൗമ്യമായി അടിച്ചോടിച്ചു. പക്ഷേ കൊതുകു് ഓടിയില്ല, അതിനാൽ ചത്തുപോയി. ഈ കാര്യപരിപാടി ഒക്കെ നിവ്വഹിച്ചശേഷം അദ്ദേഹം വൈദ്യജി പറഞ്ഞതിനു് ഉത്തരം പറഞ്ഞു. "സങ്കടത്തിനു് എന്തുകാര്യം? പറയൂ. ബുദ്ധിമുട്ടുണ്ടെങ്കിൽ മാററിത്തരാം."

വൈദ്യജി ഒച്ചതാഴ്ത്തി പറഞ്ഞു. "നീ ഇത്ര ബുദ്ധിയുള്ളവനായിട്ടും ഗയാദീന്റെ മകാംക്കു് എങ്ങിനെ വശപ്പെട്ടു?"

ബദ്രിഫയൽമാൻ കുറച്ചുസമയം ഒന്നും പറഞ്ഞില്ല. പിന്നെ പറഞ്ഞു. "അങ്ങയോടു കാര്യം പറഞ്ഞതുകൊണ്ടു് വിശേഷമില്ല." ഇങ്ങിനെ പറഞ്ഞു്, കൊളുത്തിൽ തൂക്കിയിരുന്ന കുത്തയെടുത്തു് കഴുത്തിലിടുകയും വാതിലിനുനേക്കു നടക്കുകയും ചെയ്തു. വൈദ്യജി പറഞ്ഞു. "എങ്ങോട്ടു് ഓടിപ്പോകുന്നു?"

"ആരു് ഓടിപ്പോകുന്നു? കാര്യം വല്ലതും ഉണ്ടെങ്കിൽ പറ. വീട്ടിനകത്തും ആവശ്യമില്ലാത്ത വത്തമാനം ഉണ്ടായാൽ തീന്നു. ഉണ്ടായിക്കഴിഞ്ഞു."

വൈദ്യജി ഒച്ചയുടെ ഗീയർ മാററിയിട്ടു പറഞ്ഞു. "പക്ഷെ ഇതെപ്പോഴെങ്കിലും പറയേണ്ടിവരുമായിരുന്നു."

ബദ്രിഫയൽമാൻ കാലിനു ബ്രേക്കിട്ടിട്ടു്, അവിടെ നിന്നുകൊണ്ടുതന്നെ പറഞ്ഞു. "ഇപ്പോാം അങ്ങയുടെ നാക്കിൽ നിന്നു പുറപ്പെടുന്നതു് അസംബന്ധങ്ങളാണു്. ഇതൊന്നും ശരിയല്ല. കാര്യം പിന്നെ പറയാം."

"പിന്നെ എപ്പോാം? എന്റെ മാനം പോയിട്ടോ?"

ബദ്രിഫയൽമാൻ വിവശനായി. കഴുത്തിൽ കുത്ത തൂക്കിയിട്ടുകൊണ്ടുതന്നെ അദ്ദേഹം പിന്നെയും തിണ്ണയിൽ കൈയും കുത്തി ഇരിപ്പായി. അദ്ദേഹം പറഞ്ഞു. "മാനം, വാക്കു് എന്നൊന്നും പറയാതെ. എവിടിരിക്കുന്നു മാനം? പണ്ഡിത് അജുധ്യാപ്രസാദിന്റെ കാലത്തുതന്നെ അതൊക്കെ നശിച്ചില്ലേ?"

വൈദ്യജി പറഞ്ഞു. "നീചത്തരമാണു് നീ ഇപ്പോാം പറയുന്നതു്."

ബദ്രിഫയൽമാൻ കൈകുത്തി ഉയരാൻ തുടങ്ങി. അദ്ദേഹത്തിന്റെ ഒച്ചയുടെ സൈലൻസർ പൊട്ടിപ്പോയി. തൊണ്ട

ഇടറുന്ന ശബ്ദത്തിൽ പറഞ്ഞു. ''ബേല എന്നെ വശപ്പെടുത്തി എന്നു് അങ്ങു പറഞ്ഞല്ലോ. അങ്ങു് അച്ഛനാണു്. എന്നിട്ടു് ഏതുരീതിയിലാണു് എന്നെ മനസ്സിലാക്കിയിരിക്കുന്നതു്? വശപ്പെടുക, വശപ്പെടുത്തുക എന്നിങ്ങനെയുള്ള പ്രവൃത്തി ആക്ഷേപിക്കേണ്ട കാര്യമാണു്? ഈ കുടുംബത്തിൽ അങ്ങയുടെ മുത്തച്ഛൻ, രഘുവരയുടെ അമ്മയുടെ അടുത്തു് കുടുങ്ങിയതു് എങ്ങിനെ? വശീകരിക്കുക എന്നു പറയുന്നതു് അതാണു്. അതെ. അല്ലെങ്കിൽ പിന്നെന്തു്.'' ഇടയ്ക്കുനിന്നിട്ടു വേഗത്തിൽ പറഞ്ഞു. ''മതി, ഇക്കാര്യം അങ്ങു് അവസാനിപ്പിച്ചേക്കൂ.''

വൈദ്യജിയും തന്റെ ശബ്ദത്തിന്റെ ആക്സിലേറ്റർ അമർത്തി. അദ്ദേഹം പറഞ്ഞു. ''അങ്ങയുടെ കുടുംബം! അങ്ങയുടെ മുത്തച്ഛൻ! നീ ഇത്തരം ഭാഷ സംസാരിക്കുന്നോ? ഈ കുടുംബം എന്റേതുമാത്രമാണു്! നിന്റെ അല്ല? ഈ പൂർവ്വികന്മാർ നിന്റെ ആരുമല്ലേ?''

നാൽക്കവലയിലെ ചുവന്ന ദീപം തെളിഞ്ഞിട്ടെന്നപോലെ ബദ്രിയുടെ വണ്ടി പെട്ടെന്നു നിന്നുപോയി. അദ്ദേഹം ധൈര്യപ്പെട്ടു പറഞ്ഞു. ''അതുണ്ടായതല്ലേ? ഒരു സത്യം പറഞ്ഞുപോയതിന്നു് അതേപ്പിടിച്ചു ശണ്ഠകൂടുന്നു. ശരി, പോട്ടെ.''

പുതുതായി ഡ്രൈവിംഗ് പഠിച്ച ഒരാൾ, ക്ലച്ചും ആക്സിലേററും ഒരുമിച്ചമർത്തി വണ്ടി ഓടിക്കാൻ ശ്രമിക്കുന്നതുപോലെ വൈദ്യജി പറഞ്ഞു. ''ഇല്ല. ബദ്രി, പോകാൻ സമ്മതിക്കുകയില്ല. ഇന്നു് ഇക്കാര്യത്തിനു തീരുമാനം ഉണ്ടാകണം. നാം ബ്രാഹ്മണരാണു്, അയാൾ വൈശ്യനും. എങ്കിലും ഇതു് കേവലം ജാതിയുടെ പ്രശ്നമല്ല; തത്വത്തിന്റെ പ്രശ്നമാണു്. ഇത്തരം നടപടിക്കാരിയായ കുട്ടിയെ........... കോടതിയിൽ ഛേരാട്ടേ എന്താണു പറഞ്ഞതു്?''

ബദ്രി പഹയൽമാൻ എഴുന്നേററുനിന്നു. അദ്ദേഹം പറഞ്ഞു. ''മതി! വർത്തമാനം നിർത്തു്! പിന്നെ ഒരു കാര്യം ഞാനും പറയാം. അതോടെ എന്റെ പറച്ചിലും നിർത്തുകയാണു്! ബാബാ അജുധ്യാപ്രസാദിന്റെ വഴിക്കു പോകാൻ എനിക്കു സാധ്യമല്ല. ചെയ്യുന്നതു് മുറ അനുസരിച്ചു ചെയ്യും. അവിടുത്തേയും ഇവിടുത്തേയും ക്രമം കെട്ട രീതിയൊന്നും എനിക്കിഷ്ടമില്ല.''

അദ്ദേഹം വാതിലിനു നേക്കു നടന്നുപോയി. വൈദ്യജി പെട്ടെന്നു് കട്ടിലിൽ നിന്നു് എഴുന്നേററുനിന്നു. ജടയും ജൂടവും, താടിയും മീശയും, കമണ്ഡലുവും കൗപീനവും കൂടാതെ

ശപിക്കുന്ന പോസിൽ നിന്നിട്ട്, ഇരട്ടി ശബ്ദമുള്ള ഹോൺ മുഴക്കുന്ന രീതിയിൽ വിളിച്ചുപറഞ്ഞു. "നീചാ! ഞാൻ പറയുന്നതു കേൾക്ക്..........."

റുപ്പൻ ബാബു, ഈ സംഭാഷണം ആശ്ചര്യത്തോടെ കേൾക്കുകയായിരുന്നു. തലേ ദിവസം പട്ടണത്തിൽവച്ച് വൈദ്യജി പറഞ്ഞതിൽനിന്നു തോന്നിയിരുന്നത്, ബേലയുടെ വിവാഹം ബദ്രിയുമായിത്തന്നെ നടക്കുമെന്നായിരുന്നു. തടസ്സമുണ്ടാകുന്നെങ്കിൽ തന്നെ, അതു് ഗയാദീൻെറ ഭാഗത്തുനിന്നായിരിക്കുമെന്നും, അതു പറഞ്ഞു ശരിപ്പെടുത്തുമെന്നും കരുതിയിരുന്നു. എന്നാൽ ഈ സംഭാഷണത്തിൽനിന്നു് താൻ സംഘർഷത്തിൻെറ അന്ത്യം എന്നു വിചാരിച്ചതു് യഥാർത്ഥത്തിൽ ആരംഭം മാത്രമാണെന്നു് അദ്ദേഹത്തിനു തോന്നി.

അദ്ദേഹത്തിനു സ്വയം നിയന്ത്രിക്കുവാൻ കഴിഞ്ഞില്ല. ഇളകിയിളകി മുറിയിൽനിന്നു വെളിയിൽ വരികയും സമാധാനദൂതൻെറ ജോലി നിർവ്വഹിക്കാൻ തുടങ്ങുകയും ചെയ്തു. അദ്ദേഹം പറഞ്ഞു. "അച്ഛാ, ഇനിയിപ്പോൾ കുറച്ചു പറയുകയും കേൾക്കുകയും ചെയ്തതുകൊണ്ടു് എന്താണു വിശേഷം! അങ്ങു് ഇന്നലെ പ്രിൻസിപ്പൽ സാഹേബ്ബിൻെറ അടുത്തുവച്ചു പറഞ്ഞതുതന്നെ ഇപ്പോഴും പറയുക. അതു് ആവർത്തിച്ചാലും. നാം ജാതിവ്യവസ്ഥ മാനിക്കുന്നില്ലെന്നു നാമും പറയേണ്ടിവരും. ബദ്രിദാദാ ബേലയുമായി ബന്ധപ്പെട്ടുപോയ സ്ഥിതിക്ക്........"

റുപ്പൻ പറഞ്ഞതു് മുഴമിച്ചില്ല. തൻെറ പിടലി ഒടിയുന്നതുപോലെ അദ്ദേഹത്തിനു തോന്നി. സംഭവം ഇതാണു്. ബദ്രിഫയൽമാനു് ദിവസവും ആരുടെയെങ്കിലും പിടലിക്കു പിടിക്കണം. അന്നു റുപ്പൻെറ പിടലിക്കാണു് പിടിച്ചതു്. റുപ്പൻെറ കണ്ണുകൾ ഒരു സെക്കൻെറിൽ പത്തു ചക്രം ചുററി ആത്മാവിൽ ലയിച്ചുപോയി. ബദ്രി പല്ലു കടിച്ചുകൊണ്ടു പറയുകയായിരുന്നു. "നീ വീട്ടിൽ തന്നെ നേതാവാകുകയാണോ? ഞാൻ അവളുമായി കുടുങ്ങിപ്പോയി എന്നു് എനിക്കുവേണ്ടി പറയുകയാണോ! അതും എൻെറ മുഖത്തിനു നേരെ വച്ചു്! അലവലാതി!"

റുപ്പൻെറ ശരീരം വല്ലാതെ ഉലയുമാറു് അദ്ദേഹം അയാളെ മുററത്തിൻെറ ഒരററത്തുനിന്നു വേറൊരററത്തേയ്ക്കു വലിച്ചിഴച്ചുകൊണ്ടുപോയി. തനിക്കു കിട്ടിയ 'അലവലാതി' സ്ഥാനം

സ്വീകരിക്കണമോ മടക്കിക്കൊടുക്കണമോ എന്നു തീരുമാനിക്കാൻ പോലും ഈ ബഹളത്തിൽ രൂപ്പൻ ബാബുവിനു കഴിഞ്ഞില്ല. ഇതിനിടയിൽ ബദ്രിഫയൽമാൻ വൈദ്യജിയോടു വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. "ഇവനെയാണോ സാക്ഷാൽ നേതാവെന്നു പറയുന്നതു്! ഇവൻ തന്നെ അവർക്കു് രണ്ടു് എഴുത്തയച്ചു. എന്തു ഗുലുമാലാണു് അതിൽ എഴുതിപ്പിടിപ്പിച്ചിരുന്നതെന്നു് ആർക്കറിയാം! കുടുങ്ങിയതു് അവനാണു്. എന്നിട്ടു പറയുന്നു ഞാനാണെന്നു്!"

വേച്ചു വേച്ചു വീഴുന്നതിനിടയിലും തന്റേടം വീണ്ടെടുക്കാൻ രൂപ്പൻ ബാബുവിനു കഴിഞ്ഞു. അഹങ്കാരത്തോടെ അദ്ദേഹം പറഞ്ഞു. "ഈ വിഷയത്തെ സംബന്ധിച്ചു് സംസാരിക്കാൻ തക്ക വിധം വൃദ്ധനൊന്നുമല്ല ഞാൻ." പിന്നെ വൈദ്യജിയോടായി പറഞ്ഞു. "അച്ഛാ, ഇനി ഇദ്ദേഹത്തോടു് എന്തെങ്കിലും പറയുന്നതു് പാഴ്‌വേലയാണു്. അദ്ദേഹത്തിന്റെ ഇഷ്ടം പോലെ ചെയ്യാൻ അനുവദിച്ചേക്കു്."

എന്നാൽ വൈദ്യജി ഉപദേശം സ്വീകരിക്കാനല്ല, കൊടുക്കാൻ തയ്യാറാകുകയായിരുന്നു. കനത്ത ഒച്ചയിൽ അദ്ദേഹം വിളിച്ചുപറഞ്ഞു. "കാര്യം എങ്ങിനെയുമാകട്ടെ, നിനക്കു സംസാരിക്കാനുള്ള വിഷയമല്ലിതു്. നിന്നെപ്പററിയാണു് എനിക്കു് ഏററവും ആദ്യം ആക്ഷേപം ഉള്ളതു്. നിന്റെ നടപടികളെ സംബന്ധിച്ചും എനിക്കു് വിവരം കിട്ടിയിട്ടുണ്ടു്."

യുദ്ധത്തിന്റെ അവസാനരംഗമാണിതു്. ബദ്രി ഫയൽമാൻ അച്ഛനോടു ചോദിച്ചു—"കേട്ടോ?"

രൂപ്പൻബാബു ചാടിപ്പിടഞ്ഞു് പുറത്തേക്കുപോയി. വൈദ്യജി കട്ടിലിനു സമീപം മിണ്ടാതെ നിന്നു. ഈ സമയം, സിനിമയിലെ ഹീറോവിന്റെ അച്ഛനെപ്പോലെ അദ്ദേഹം ഏങ്ങിയേങ്ങിക്കരഞ്ഞില്ല. തന്റെ അഴിമതിയെപ്പററി അന്വേഷിക്കാൻ കമ്മീഷനെ വയ്ക്കണമെന്നു് ആവശ്യപ്പെട്ടതുകേട്ട വലിയ നേതാവിനെപ്പോലെ, ആദ്യം അഴിമതിക്കു് സർവ്വസമ്മതമായ നിർവ്വചനം നിശ്ചയിക്കട്ടെ എന്ന പ്രസ്താവന പുറപ്പെടുവിച്ചതുമില്ല. തന്റെ കൃതികളെപ്പററിയുള്ള മോശപ്പെട്ട നിരൂപണങ്ങൾ വായിച്ചശേഷം, ടെക്സ്റ്റ് ബുക്കു് കമ്മററിയുടെ കൃപകൊണ്ടു്, ലക്ഷപ്രഭുവായിത്തീർന്ന ഏതെങ്കിലും സാഹിത്യകാരനെപ്പോലെ അവജ്ഞാദ്യോതകമായി ചിരിച്ചുമില്ല. തന്റെ നടപടികൾക്കെതിരായി ഇത്ര വലിയ ആരോപണങ്ങൾ കേട്ടശേഷവും അദ്ദേഹം അങ്ങിനെയൊന്നും ചെയ്തില്ല. അദ്ദേഹം

മിണ്ടാതെ നിന്നു. തന്റെ തൊഴിലിലെ ഏററവും എളുപ്പമുള്ള കാര്യം പോലും അദ്ദേഹം ചെയ്തില്ല. അദ്ദേഹത്തിന്റെ വായിൽ നിന്നു് 'ഹോറാം' എന്ന ശബ്ദം പോലും പുറത്തു വന്നില്ല.

നേരം സന്ധ്യയോടടുക്കുന്നു. ഒരു മിഠായിക്കടയിൽ കടക്കാരൻ ഇരിക്കുന്നു. ദൂരെ നിന്നു നോക്കിയാലും അയാൾ മിഠായിക്കടക്കാരനാണെന്നു തോന്നും. കടയുടെ താഴെ ഒരു നേതാവുണ്ടു്. ദൂരെനിന്നു നോക്കിയാലും അയാൾ നേതാവാണെന്നറിയാം. അവിടെ സൈക്കിളിന്റെ ഹാൻഡിലും പിടിച്ചു് ഒരു പോലീസുകാരൻ നില്ക്കുന്നു. ദൂരെനിന്നാൽതന്നെ അയാൾ പോലീസുകാരൻ ആണെന്നു് അറിയാം. കടയിലിരിക്കുന്ന മിഠായി പഴയതും കലപ്പുള്ളതുമാണെന്നു തോന്നും. അങ്ങിനെ തന്നെയായിരുന്നുതാനും. വെള്ളത്തിന്റേയും കൂവമാവിന്റേയും സംയോഗത്താൽ, പാൽ കട്ടിയുള്ളതാണെന്നു തോന്നിയിരുന്നു. മുഴുവൻ സത്യവും കണ്ണിനു കീഴെ അതേപടി കാണുവാൻ കഴിയുന്ന ഭൂമിയിലെ ഒരു മൂലയാണിതു്. ഒന്നും മറച്ചു വച്ചിട്ടില്ല. അതിനു് ആവശ്യവും ഉണ്ടായിരുന്നില്ല.

കടയിൽ ജിലേബി, പേഡ, ഗട്ട എന്നിവ വച്ചിരുന്നു. ഇവയുടെ വശങ്ങളിലുള്ള കണ്ണാടിപ്പാത്രങ്ങളിൽ ഉണങ്ങിയ തടിക്കഷണങ്ങൾ പോലെ എന്തോ കിടപ്പുണ്ടു്. ഇവ ബിസ്കററ്, കേക്കു്, മസ്ക്കു് എന്നിവയുടെ പരമ്പരയിൽ പെട്ട തന്നാട്ടു നിർമ്മിത വസ്തുക്കളാണു്. പട്ടണത്തിലെപ്പോലെതന്നെയാണിവിടേയും. കിഴക്കു കിഴക്കുതന്നെയാണെന്നും, പടിഞ്ഞാറു പടിഞ്ഞാറാണെന്നും ആണു് ഈ പദാർത്ഥങ്ങൾ ഉൽഘോഷിച്ചിരുന്നതു്. ഇവ രണ്ടും, മിഠായി മുഖേന ശിവപാൽഗഞ്ചിൽ കിട്ടുന്നുമുണ്ടു്.

അവിടെ റുപ്പൻ ബാബുവും മുടന്തനും കണ്ടുമുട്ടി. ടിക്കററില്ലാതെ യാത്ര ചെയ്യുന്നു എന്നു സംശയിച്ചു പിടിക്കപ്പെട്ട മൂന്നാം ക്ലാസ്സു് യാത്രക്കാരനെ, ഒന്നാം ക്ലാസ്സു് യാത്രക്കാരൻ നോക്കുന്ന രീതിയിലാണു്, റുപ്പൻ ബാബു മുടന്തനെ കണ്ടിരുന്നതു്. എന്നാൽ റുപ്പൻബാബു ഇന്നു്, വിശ്വസ്നേഹം തുടങ്ങിയ എല്ലാ പഞ്ചശീല തത്വങ്ങളേയും നടപ്പിലാക്കാൻ കഴിയുമാറു് വിരക്തന്റെ പ്രപഞ്ചത്തിലാണു്. അതിനാൽ പതിഞ്ഞ സ്വര

ത്തിൽ ചോദിച്ചു. ''എന്താ മിസ്റ്റർ, നിങ്ങളുടെ കേസ് എങ്ങി നെയിരിക്കുന്നു?''

''ഇന്നു് അവധിയാണു ബാപ്പു! കാര്യം അറിയാൻ കഴി ഞ്ഞില്ല. പകപ്പു് ഇപ്പോഠം തയ്യാറായിക്കാണണം.'' കഴിഞ്ഞ ദിവസങ്ങളിലെ പുരോഗതി മുടന്തൻ വിവരിക്കാൻ തുടങ്ങി. ''തയ്യാറായതായിരുന്നു. വാങ്ങാൻ പോകാൻ എനിക്കു പററി യില്ല. വലിയ പനി വന്നു. അന്നു് സദർകോടതിയിൽ കിടപ്പായിട്ടു് എണീക്കാൻ പററിയില്ല. അപ്പോഠം വിചാ രിച്ചു ചാകുന്നെങ്കിൽ നമ്മുടെ ഗ്രാമത്തിൽ തന്നെയാകട്ടെ എന്നു്. അവിടുത്തെ ഒരു ഠാക്കൂർ ഇവിടെ വന്നിരുന്നു. അദ്ദേഹം കൊണ്ടുപോന്നു. അവിടുത്തെ ആളുകഠം പറഞ്ഞു വലിയ പനിയാണെന്നു്.

''എന്നാൽ ഒരു ദിവസം വളരെ ആളുകഠം മോട്ടോറിൽ ഗ്രാമ ത്തിൽ വന്നു. ഗ്രാമത്തിലെങ്ങുമുള്ള ഭിത്തികളിൽ കാവിമണ്ണു കൊണ്ടു്, ഇംഗ്ലീഷിൽ എന്തൊക്കെയോ എഴുതി. ബാപ്പൂ, അവർ പിന്നെ ഞങ്ങളുടെ രക്തം എടുത്തു് യന്ത്രത്തിലിട്ടു നോക്കി. അപ്പോഠം കണ്ടതെന്തെന്നോ ബാപ്പൂ. എന്തൊര ത്ഭുതം. കലിയുഗവിശേഷംതന്നെ. നമ്മഠം നാട്ടുകാരല്ലേ? നമുക്കു പിടിപെട്ടിരിക്കുന്നതു് ബിലാത്തി രോഗം. മോട്ടോ റിൽ വന്നവർ പറയുകയാണു്, മുടന്തൻ വലിയവൻതന്നെ; അയാഠംക്കു മലമ്പനി വന്നിരിക്കുന്നു.''

അതിനുശേഷം മോട്ടോറിൽ വന്നവർ ഗ്രാമത്തിൽ വലിയ വേല ചെയ്തു. രണ്ടു മൂന്നു പേർ ഓരോ മെഷീനുമെടുത്തു്, നാലുപാടുമുള്ള കിണററിലും, കുളത്തിലും, ഓടയിലും, കുഴി യിലും 'കിർർ, കിർർ' എന്നാക്കിക്കൊണ്ടു് ചുററിത്തിരിഞ്ഞു. രണ്ടുപേർ എല്ലാ വീടിൻേറയും മുമ്പിൽ ചെന്നു്, കാവിമണ്ണു കൊണ്ടു്, മലമ്പനി മഹാറാണിയുടെ സ്തുതിഗീതങ്ങഠം ഇംഗ്ലീ ഷിൽ എഴുതിവച്ചു. ബാപ്പൂ, ആ അക്ഷരങ്ങളുടെ പ്രതാപം കൊണ്ടു്, കൊതുകുകളെല്ലാം ഓടിക്കളഞ്ഞു. ഞങ്ങളും ഒരു മാസം ദു:ഖം സഹിച്ചു. നിങ്ങളെ ഒക്കെ ദർശിക്കാൻ വീണ്ടും എണീററു വന്നിരിക്കുകയാണു്.

നേതാവു ചോദിച്ചു. ''നിങ്ങഠം എന്താണു് കേട്ടതു്, മുട ന്തൻ?

ലിപിയൊന്നാംഗലമെഴുതിവയ്ക്കുവിൻ

മലമ്പനിക്കൊതുകതുകണ്ടോട്ടമാം. എന്നല്ലേ?''

മിഠായി കടക്കാരൻ നേതാവിനെ സ്തുതിച്ചു. ''താങ്കഠം

എന്തൊരു കവിതയാണു് ചൊല്ലിയതു്. അതിനു് ഇതാ ജിലേബി തിന്നു.''

ഉപചാരമൊന്നും കൂടാതെ നേതാവു്, ഈച്ച ഓടിച്ചുകളഞ്ഞിട്ടു് നാലഞ്ചു ജിലേബി എടുത്തു തിന്നാൻ തുടങ്ങി. ശിപായി, മുടന്തനോടു പറഞ്ഞു. ''അപ്പോഠം ചത്തു ജീവിച്ചു എന്നു പറ.''

''അതു ശരിയാണു ബാപ്പു. പക്ഷെ ഞാൻ ചാകുകയില്ലെന്നു് എനിക്കറിയാമായിരുന്നു. ദൈവത്തിൻെറ സഭയിൽ അത്തരം ഇരുട്ടു് ഉണ്ടാകുകയില്ല. തഹശീലിൽനിന്നു് പകപ്പു കിട്ടുന്നതുവരെ ഞാൻ ചാകുകയില്ല.''

മുടന്തൻെറ ഒച്ചയിൽ,എന്തെന്നറിഞ്ഞുകൂടാ, കബീറിൻെറയും, തുളസിയുടെയും, രൈദാസിൻെറയും സ്വരം ഉഠംക്കൊണ്ടിരുന്നു. അയാഠം പറഞ്ഞു. ''പകപ്പു് കാണാതെ എൻെറ പ്രാണനു് വിട്ടുപോകാൻ സാധിക്കുകയില്ല. ഞാൻ സത്യത്തിൻെറ സമരമാണു് ചെയ്യുന്നതു്.''

ശിപായി പറഞ്ഞു. ''നിങ്ങഠം മരക്കഴുതയാണു്. രണ്ടു രൂപായ്ക്കുവേണ്ടി ജീവിതം പാഴാക്കുന്നു. രണ്ടു രൂപാ കൊടുത്താലെന്താ?''

തലയാട്ടിക്കൊണ്ടു് മുടന്തൻ പറഞ്ഞു. ''നിങ്ങഠംക്കതു മനസ്സിലാകുകയില്ല ബാപ്പു. ഇതു സത്യത്തിൻെറ സമരമാണു്.''

വിഷയം മാററാൻ വേണ്ടി റുപ്പൻബാബു ചോദിച്ചു. ''കാര്യം ഇപ്പോഠം എങ്ങിനെയിരിക്കുന്നു?''

മുടന്തൻ പറഞ്ഞു. ''നാളെയോ, മററന്നാളോ തന്നെ കിട്ടും. ഇപ്പോഠം തന്നെ പോയി തഹശീലിൻെറ മുമ്പിൽ കിടക്കാൻ പോകുകയാണു്.''

നേതാവു് പറഞ്ഞു. ''അവിടെ നിങ്ങഠം കുടിൽ കെട്ടു. ഓടിനടക്കുകയും വെയിൽ കൊള്ളുകയും വേണ്ട.''

റുപ്പൻബാബു ബഞ്ചിലിരുന്നു കുറേനേരം കാൽവണ്ണ ഇളക്കിക്കൊണ്ടിരുന്നു. പിന്നെ കടക്കാരനോടു പറഞ്ഞു. ''ഒരു പാത്രം പാലെടുക്കൂ.'' അല്പം ആലോചിച്ചിട്ടു പറഞ്ഞു. ''ഒരു പാത്രം മുടന്തനും കൊടുക്കു്.''

മുടന്തനും ഒരുമിച്ചു പാൽ കുടിച്ചിട്ടു്, റുപ്പൻബാബു എണീക്കാൻ തുടങ്ങിയപ്പോഠം നേതാവു പറഞ്ഞു. ''അപ്പോഠം മുടന്തൻ എങ്ങിനെ താമസിക്കും? തഹശീലിൻെറ മുമ്പിൽ കുടിൽ കെട്ടുമോ?''

നേതാവു് മരയനും താൻ സ്വയം വിനീതനും ആണെന്നു്

ധ്വനിക്കമാറു്, വൈഷ്ണവന്മാരുടെ രീതിയിൽ മുടന്തൻ മൗനം പാലിച്ചു.

നേതാവു പറഞ്ഞു. ''കുറച്ചു ദിവസം കഴിഞ്ഞു് നിരാഹാര സത്യാഗ്രഹം തുടങ്ങണം. നന്നായിരിക്കും. പത്രത്തിൽ പേരു് അച്ചടിച്ചുവരും. പകപ്പുകിട്ടിയാലും ഇല്ലെങ്കിലും പേരുണ്ടാകും. ആലോചിച്ചു നോക്കു മുടന്തൻ.''

നേതാവിന്റെ ഈ ഫലിതം ഇഷ്ടപ്പെടാത്തവിധമുള്ള ഒരു മനോഭാവത്തിലായിരുന്നു റുപ്പൻബാബു. ആ മനുഷ്യൻ 'മുടന്താ' എന്നു വിളിച്ചു് അയാളെ കളിയാക്കുകയാണെന്നു് അദ്ദേഹത്തിനു പെട്ടെന്നു തോന്നി. നാമും അയാളെ മുടന്തൻ എന്നു വിളിക്കുന്നു. എന്താണിങ്ങനെ? അയാളുടെ യഥാർത്ഥ പേരെന്തു്?

ഇങ്ങിനെ ആലോചിച്ചപ്പോൾതന്നെ ആലോചനയുടെ അണക്കെട്ടിന്റെ കവാടങ്ങൾ തുറന്നുപോയി. പെട്ടെന്നു പല പേരുകളും റുപ്പൻബാബു ഓർത്തു. അവിടെ മുടന്തുള്ളവനെ മുടന്തൻ എന്നാണു വിളിക്കുന്നതു്. ഒരു അന്ധൻ അദ്ദേഹത്തിന്റെ വീട്ടുവാതുക്കൽ വരാറുണ്ടായിരുന്നു. 'പൊട്ടക്കണ്ണൻ' എന്നാണു് അയാളെ വിളിച്ചിരുന്നതു്. ഗുസ്തി പിടിച്ചപ്പോൾ ചെവി നഷ്ടപ്പെട്ട ഒരാളിന്റെ ശുഭനാമം 'ടൂട്ടേ' എന്നായിരുന്നു. വൈദ്യജിയുടെ രോഗികളിൽ ഒരാൾക്കു് ഒരു കണ്ണേ ഉണ്ടായിരുന്നുള്ളു. അയാളെ കണ്ടാലുടൻ അദ്ദേഹം ചോദിക്കുന്നതു്. ''ശുക്രാചാര്യരേ, എന്തുണ്ടു വിശേഷം'' എന്നാണു്. ഒരു വൃദ്ധൻ ഉണ്ടായിരുന്നു. അയാളെ ബഹുമാനിച്ചിരുന്നതു്, 'ചെകിടൻ അപ്പൂപ്പൻ' എന്നു വിളിച്ചിട്ടായിരുന്നു. മസൂരിക്കലകളുള്ള ഒരാളെ 'ഛത്രപ്രസാദ്' എന്നു വിളിച്ചു. തേനീച്ചക്കൂടിനു് ഹിന്ദിയിൽ ആ പേരുണ്ടെന്നതാണു് അതിലെ സൂചന. ഷഷ്ഠാംഗുലരാമനു് ആറു വിരലുകൾ ഉണ്ടായിരുന്നു.

അംഗവൈകല്യമുള്ളവരോടും അംഗഹീനന്മാരോടും നമുക്കുള്ള സ്നേഹപാരമ്പര്യം ഇതാണു്. ഇക്കാര്യത്തെപ്പററി റുപ്പൻബാബു ഈ വിധം ചിന്തിച്ചു. ഇനിയും അയാൾ മുടന്തൻ എന്നു വിളിച്ചാൽ ചെരിപ്പുകൊണ്ടടിക്കും. ഈ ആവേശത്തിൽ അദ്ദേഹം അല്പം സംഭ്രമത്തോടെ പറഞ്ഞു. ''ഏയു് നിങ്ങൾ എന്തിനാ അയാളെ മുടന്തൻ എന്നു വിളിക്കുന്നതു്. അയാളുടെ അസ്സൽ പേരു വിളിച്ചുകൂടെ?''

നേതാവു്, മുടന്തന്റെ നേരെ നോക്കി ചോദിച്ചു. ''നിങ്ങളുടെ ശരിയായ പേരെന്താണു്?''

''ഇപ്പോഠ എല്ലാരും മുടന്തൻ എന്നാണ് വിളിക്കുന്നത് ബാപ്പൂ'' ആലോചിച്ചിട്ട് അയാഠ മറുപടി പറഞ്ഞു. ''എങ്കിലും അഛനും അമ്മയും ഇട്ട ശരിയായ പേര് ഞൊണ്ടി പ്രസാദ് എന്നാണ്.''

എല്ലാ യന്ത്രങ്ങഠക്കും കുഴപ്പം പററി. എല്ലായിടത്തും എന്തെങ്കിലും തകരാറുണ്ടായിരിക്കുന്നു. പരിചയമുള്ളവരെല്ലാം കള്ളന്മാരാണ്. റോഡിൽ പട്ടിയും, പൂച്ചയും, പന്നിയും മാത്രം ചുററിത്തിരിയുന്നു. പൊടിയടിച്ചു കയററാൻ മാത്രമാണ് കാററു വീശുന്നത്. ആകാശത്തിന് ഒരു നിറവുമില്ല. അതിൻെറ നീലിമ വഞ്ചിക്കലാണ്. മൂഢരായ ജനങ്ങഠ മൂഢത സൃഷ്ടിക്കാൻ വേണ്ടി, മൂഢന്മാരുടെ സഹായത്തോടെ, മൂഢന്മാൎക്കെതിരായി മൂഢതകാട്ടുന്നു. പരിഭ്രമിക്കുകയോ, പെട്ടെന്നുള്ള ആവേശത്തിൽ ആത്മഹത്യ നടത്തുകയോ ചെയ്യേണ്ട ആവശ്യമില്ല. വിശ്വാസവഞ്ചകരും വിശ്വാസവഞ്ചനയും എല്ലാ പ്രകാരത്തിലും സുരക്ഷിതമാണ്. നാല്പത്തിയെട്ടു മണിക്കൂറുള്ളതാണ് ഇന്നത്തെ ദിവസം.

ഇടതിങ്ങി വളരുന്ന ഒരു മാന്തോപ്പിനടുത്തുകൂടിയാണ് അവർ വന്നത്. ചൈത്രമാസമാണ്. കൊയ്ത്ത് മിക്കവാറും കഴിഞ്ഞിരിക്കുന്നു. തോപ്പിൽ കളംവച്ചിട്ടുണ്ട്. കൊയ്ത്തവയലുകളിൽ പശുക്കളും എരുമകളും ചുററിത്തിരിയുന്നു. ഇടയ്ക്കിടെ കൊയ്ത്തു കഴിഞ്ഞിട്ടില്ലാത്ത ചില അയൽ വയലുകളിൽ കടന്ന് ആനന്ദത്തോടെ മേയുകയുംചെയ്യുന്നു. ഇടയന്മാർ, തോപ്പിൽ കൂട്ടിവച്ചിട്ടുള്ള കററകഠക്കു പിന്നിൽ ഒളിച്ചിരുന്നും—ചിലർ ഒളിക്കാതെതന്നെയും—നിലത്തുപചാരമൊന്നും ഭാവിക്കാതെ ചൂതുകളിക്കുന്നു. കവടികൊണ്ടാണ് ചൂതുകളി. ഈ ഭൂമിയിൽ ജനിച്ചുപോയാൽ എത്രമാത്രം അപഹരണം നടത്താമോ അത്രത്തോളം അപഹരിക്കണം എന്ന സിദ്ധാന്തത്തിൻെറ അടിസ്ഥാനത്തിൽ എല്ലാവരും പ്രവർത്തിക്കുന്നു. അല്ലെങ്കിൽ അന്ത്യകാലത്ത് പ്രാണൻവിട്ടുപോകുമ്പോഠ പശ്ചാത്തപിക്കേണ്ടിവരും. ഈ കളിയിൽ വഞ്ചിക്കപ്പെട്ടവർ, പ്രാണൻ വിട്ടുപോകുമെന്ന പ്രതീക്ഷ ഇല്ലാതെതന്നെ, നേരത്തെ മുതൽ പശ്ചാത്തപിക്കാൻ തുടങ്ങിയിരുന്നു. ചിലർ ചൂതുകളിക്കാരുടെ വട്ടത്തിൽനിന്ന് കുറെ ദൂരെ മാറിയിരുന്ന് ചരസ് കുടിക്കുന്നു. ഇടയന്മാരിൽ മുതിർന്നവരെന്നു പറയാവുന്നവരായി രണ്ടു മൂന്നു പേർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബാക്കിയുള്ളവർ കൗമാരപ്രായത്തിലുള്ള കുട്ടികളാണ്. ഇവരെ

പ്പററിയാണു്, പൊതുയോഗങ്ങളിൽ, ഭാവിയിലെ ഗാന്ധിയും നെഹ്റുവും, ടാഗ്ഗറും, സി. വി. രാമനും എന്നു പറയുന്നതു്.

ചൂതുകളിക്കാരുടെ കരുക്കഠം കൂട്ടിയിട്ടിരിക്കുന്നതുകണ്ടപ്പോഠം റുപ്പൻബാബു അവിടെത്തന്നെ തിരിഞ്ഞുനിന്നു. എന്നാൽ ഇന്നത്തെ മനോദശയിൽ, കാലികഠം ദുർബലരായ കർഷകരുടെവിളവു തിന്നുകയും, കാലികഠം തക്കതായ സ്ഥലത്തുതന്നെ എന്നു കരുതി, ഇടയന്മാർ ദത്തചിത്തരായി ചൂതുകളിക്കുകയും ചെയ്യുന്ന പശുപാലനലീലാസംബന്ധമായ ഈ അന്തരീക്ഷം അത്രയേറെ ആകർഷകമായി തോന്നിയില്ല. ചൂതുകളിക്കാരെല്ലാം സ്വസ്ഥാനങ്ങളിൽ എണീററുനിന്നു് സ്വാഗതം ചെയ്യാൻ തയ്യാറായപ്പോഠം, അദ്ദേഹം സ്കൂഠംമാസ്റ്റർമാരുടെ രീതിയിൽ പറഞ്ഞു. ''ഇരുന്നോ, ഇരുന്നോ,' നിങ്ങളുടെ ജോലി ചെയ്യു.''

അദ്ദേഹം കുറേനേരം അവിടെ നിന്നുകൊണ്ടു് ചൂതുകളിയുടെ പുരോഗതി നിരീക്ഷിച്ചു. പതിനൊന്നു വയസ്സുള്ള ഒരു ബാലൻ അദ്ദേഹത്തിൻെറ നേരെ നോക്കി ചരസ്സിൻെറ പുക വിടാൻ തുടങ്ങി. അവൻ അതു് മതിയാക്കിയെങ്കിലോ എന്ന ആശ കൈവെടിയുവാൻ റുപ്പൻ ബാബുവിനെ പ്രേരിപ്പിക്കുമാറു് അത്രയധികം നേരം അവൻ പുകവിട്ടുകൊണ്ടേ ഇരുന്നു. അദ്ദേഹം നട തുടന്നു. പുറകിൽ നിന്നു് ചൂതാട്ടക്കാരുടെ സംഘം അദ്ദേഹത്തിൻെറ പാദം സ്പർശിക്കണമെന്ന കോറസ് പാടി. ആശീർവദിക്കാനാണെങ്കിൽ അദ്ദേഹം മുണ്ഡനംചെയ്യിട്ടുകൂടിയുണ്ടായിരുന്നില്ല. കുറച്ചു ദൂരം പോയിട്ടു വിളിച്ചു ചോദിച്ചു. ''എടാ നശിച്ചവന്മാരേ, എന്തിനാടാ ഈ വിളവു തീററുന്നേ? ആരുടെയാടാ ഈ കാലി?''

''നമ്മുടെയല്ല.''

''നമ്മുടെയല്ല.''

''നമ്മുടെയും അല്ല.'

''നമ്മുടെ അവിടെയാണു്—അതാ.''

''ആരുടെയാണെന്നറിഞ്ഞുകൂടാ.''

വിളവു തിന്നുന്ന കാലികളെപ്പററി ആവർത്തിച്ചാവർത്തിച്ചുള്ള ഉത്തരം കേട്ടു് റുപ്പൻബാബു നിന്നിടത്തു നിന്നുപോയി. അദ്ദേഹം ദേഷ്യപ്പെട്ടു പറഞ്ഞു. ''ചെരിപ്പിനു് അടികൊള്ളും.''

ഈ പ്രവചനം കേട്ടിട്ടും ഇടയപ്പിള്ളേർ കാലികളെ ഓടിച്ചില്ല. റുപ്പൻബാബുവിൻെറ തലച്ചോറിനു് ഇന്നു ചൂടുപിടിച്ചിരിക്കുകയാണെന്നു് അവക്കു തീച്ചയായി. റുപ്പൻ പറ

ഞ്ഞതു് ആവർത്തിച്ചു. "കേട്ടില്ലേ? ചെരിപ്പിനടികിട്ടും എന്നാണു ഞാൻ പറഞ്ഞതു്." ഇതു കേട്ടപ്പോൾ ഒരു ഇടയൻ പറഞ്ഞു. "കാലികൾ ഞങ്ങളുടെയല്ല. എങ്കിലും ഓടി ച്ചേയ്ക്കാം." ഇങ്ങിനെ പറഞ്ഞിട്ടു് കാലികളെ ഓടിച്ചുമാററുന്നതിനും അതോടൊപ്പം വേറൊരു വയലിൽ തീററുന്നതിനുള്ള അവസരം ഉണ്ടാക്കുന്നതിനും ആയി പോയി.

അദ്ദേഹം ഒരു ഇടവഴിയിലെത്തി. അതിനു് ഒരു വിശേഷം ഉണ്ടായിരുന്നു. പദ്ധതിയിൽ നിർമ്മിക്കപ്പെട്ടതല്ലായിരുന്നെ ങ്കിലും, അതു നമ്മുടെ ബഹുമുഖപദ്ധതിയുടെ ഭാഗമായിത്തീ ന്നിരുന്നു. അതോടൊപ്പം ഓടവെള്ളം ആയിരമായിരം ധാര കളായി ഒഴുകുന്നതിനുള്ള ചെറുതോടുമാണു്. തോട്ടിൽ കൂടി ഒഴുകുന്ന വെള്ളത്തിലെ അഴുക്കു് ഒന്നിച്ചു കൂട്ടി വളമാക്കുന്ന ഡിപ്പോ അവിടെ ഉണ്ടു്. അവിടെ തെരുവു വിളക്കു് ഇല്ലാ ത്തതിനാൽ, ഇരുട്ടിൽ, കാമാതുരരായ ഇണകൾക്കു് സമ്മേളന സ്ഥലമായും അവിടം ഉപകരിച്ചു. ചുരുക്കത്തിൽ, സഹജമാ യിത്തന്നെ അതു ഗ്രാമോദ്ധാരണത്തിനുള്ള ഒരു വിശിഷ്ട പദ്ധ തിയായിരുന്നു.

മൂക്കു പൊത്താതെ തന്നെ രൂപ്പൻബാബു ഇടവഴിയുടെ മറേറ അററത്തെത്തി. അതിനുശേഷം ഒരു മൈതാനം, തഹശീൽ, പോലീസ്സ്റ്റേഷൻ കെട്ടിടം എന്നിവ കാണാം. ഇവയ്ക്കും കുറച്ചു് അപ്പുറമാണു്, ഛംഗാമൽ വിദ്യാലയ ഇൻററമീഡി യററ് കോളേജിൻെറ ഓലയും വൈക്കോലും മററും മേഞ്ഞ കെട്ടിടങ്ങളുള്ളതു്. വൈദ്യജിയുടെ "ശാന്തിനികേതനം" എന്ന പേരുകേട്ട ഇവ അവിടം വിട്ടുപോകാൻ ആഗ്രഹിക്കാതെ നിലകൊള്ളുകയാണു്.

ഇടവഴിയുടെ ഒരു തിരിവിൽ ഒരാൾ ഒരു കിഴവിയോടു് കോഴിയെ വാങ്ങുകയാണു്. വയസ്സി പറഞ്ഞു. "നമ്മൾ പട്ടാണിബാബയുടെ കബറിനു നേർന്നാണു് കോഴിയെ വളർത്തുന്നതു്."

വാങ്ങാൻവന്നയാളിനു കോഴിയെ കിട്ടാൻ വളരെ താല്പര്യ മുണ്ടായിരുന്നു. അതിനെ വാങ്ങുന്നതു കൊണ്ടുള്ള ഏതു് ആപത്തും സഹിക്കാൻ അയാൾ ഒരുക്കവുമാണു്. അയാൾ വയസ്സിയെ സമാശ്വസിപ്പിച്ചു. പട്ടാണി ബാബയ്ക്കു കോഴിയെ മതിയല്ലൊ. ഈ കോഴി ആയാലെന്താ, വേറെ കോഴി ആയാ

ലെന്താ. രണ്ടു രീതിയിലുള്ള കോഴി വില്പന ഉണ്ടെന്നും അയാൾ പറഞ്ഞു. ഒന്നു നേരെയുള്ള വില്പന രീതി. മററ്റ് തൊഴി കൊള്ളുന്ന രീതിയും. മാന്യത ഭാവിച്ചുകൊണ്ട് അയാൾ പറഞ്ഞു, കിഴവിക്ക് ഏതു രീതിയിൽ വേണമെങ്കിലും കോഴിയെ വില്ക്കാവുന്നതാണെന്ന്. താൻ കോഴിയെ വാങ്ങുന്നില്ലെന്നും, കുറച്ചു വിലനൽകുകമാത്രമേ ചെയ്യുന്നുള്ളു എന്നും കൂടി അയാൾ പറയുകയുണ്ടായി.

നടക്കുന്നതിനിടയിൽ, ആ മനുഷ്യനെ തൊടിച്ചുവിളിച്ചിട്ടു രുപ്പൻബാബു ചോദിച്ചു. ''മേലധികാരികൾ വല്ലവരും വരുന്നുണ്ടോ?''

മറുപടിയായി ആ മനുഷ്യൻ ആരെയോ കുറെ ചീത്തപറഞ്ഞു. പിന്നെ അയാൾ, രാവിലെ മുതൽ താൻ കോഴിയെ അന്വേഷിച്ചു നടക്കുകയാണെന്ന ആത്മകഥയും വിവരിച്ചു. ശിവപാൽ ഗഞ്ച് വെറും വൃത്തികെട്ട പ്രദേശമാണെന്ന് അയാൾ പ്രഖ്യാപിച്ചു. ആളുകൾ നാലോട്ടു നാലുചുററും കോഴിയാണെന്നു പറയും. പക്ഷെഒന്നിനെ വാങ്ങാനിറങ്ങുമ്പോൾ എല്ലാം കൂട്ടിൽ കയറും.

പട്ടണത്തിൽനിന്ന് അയാളുടെ മേലധികാരിവരുന്നുണ്ടെന്ന് രുപ്പൻബാബുവിനു മനസ്സിലായി. നടക്കുന്നതിനിടയിൽ അദ്ദേഹം പതുക്കെപ്പറഞ്ഞു. ''കോഴിയുടെ കാര്യം ശരിപ്പെട്ടു. പക്ഷെ അവൻെറ സ്ഥിതി എന്താകും?''

''ആരുടെ?''

രുപ്പൻബാബു ഒരു ആംഗ്യം കാണിച്ചു. പക്ഷെ ആ അമൂർത്ത കലയുടെ അർത്ഥം ആ മനുഷ്യനു മനസ്സിലായില്ല. മനസ്സിലാക്കാൻ അയാൾ തയ്യാറും അല്ലായിരുന്നു.

ശരീരം കുനിച്ച് അയാൾ വീണ്ടും ചോദിച്ചു. ''ആരുടെ?''

രുപ്പൻബാബു പറഞ്ഞു. ''റാം ചന്നയുടെ മകൾ ഭർത്താവിൻെറ വീട്ടിൽ പോയി. ഇനി നിങ്ങൾ എന്തു ചെയ്യും?''

''രാമരാമ. താങ്കളും എന്തോന്നാ പറയുന്നേ, പണ്ഡിതജീ!'' ആ മനുഷ്യൻ രുപ്പൻബാബുവിനെ ഒഴിഞ്ഞുമാറി.

പോലീസ്സ്റ്റേഷനു വെളിയിൽ, പൂണൂൽ കാതിൽ കയററി, ബനിയനും അണ്ടർവെയറും ധരിച്ച ആരോഗ്യവാനായ ശിപായി. മരത്തിനു കീഴെ പട്ടിയെപ്പോലെ കിടക്കുന്ന ചൗക്കീദാർ. ഒടിഞ്ഞ കോടാലികളും, ഈച്ചമൂളുന്ന നാറിയ

ഇലകളും, പുകയുന്ന കാക്കവിളക്കുകളും ഉള്ള മിഠായിക്കടകളും ചായക്കടകളും. പീള ഒലിക്കുന്ന മുക്കാലികൾ. റോഡിൽ 'ഘർഘറാ'ന്നു ശബ്ദം ഉണ്ടാക്കിക്കൊണ്ടു് മദ്യപിച്ച ഡ്രൈവർമാർ ഓടിക്കുന്ന ട്രക്കുകളിൽ യാത്രക്കാരുടെ സംഘങ്ങൾ. സൈക്കിളിന്റെ ക്യാരിയറിൽ പുല്ലുകെട്ടുപോലെ റിക്കാർഡുകെട്ടുകളുമായി പണം പിരിക്കാൻ പോകുന്ന അമീൻ, തഹശീൽദാരുടെ ഓർഡർലി. മദ്യം കഴിച്ചിട്ടു്, ബാർബർ ഷോപ്പിൽ കയറി കാര്യമില്ലാതെ വഴക്കുണ്ടാക്കുന്ന രാംധറിന്റെ മകൻ (ആഴ്ചയിൽ ഏഴു പ്രാവശ്യം അയാളെ, അയാളെക്കാൾ കൂടുതൽ കുടിക്കുന്ന പോസ്റ്റുമാൻ ചെരിപ്പിനു തല്ലാറുണ്ടു്). അന്യോന്യം തോളിൽ കൈയിട്ടു കോറസ് പാടിപ്പോകുന്ന കോളേജ് കുട്ടികൾ.

## 25

വൈദ്യജിയുടെ സ്വീകരണ മുറിയിൽനിന്നു് ഉദ്ദേശം നൂറു വാര അകലെ ചെറിയ ഒരു മൈതാനം ഉണ്ടു്. ഇവിടെ നില്ക്കുന്ന ഏതാനും വേപ്പുമരങ്ങളിലിരിക്കുന്ന തത്തകൾ 'ടേം ടേ' എന്നു ശബ്ദം ഉണ്ടാക്കുന്നു. മരങ്ങളുടെ ചുവട്ടിൽ നൂറുകണക്കിനു പട്ടികൾ ഓടിക്കളിക്കുന്നു. കുറച്ചു ദിവസം മുമ്പു്, പ്രൈമറി സ്കൂളിലെ ഉത്സാഹിയായ ഒരു അദ്ധ്യപകൻ ഇവിടെ കുറച്ചുകുട്ടികളെ ഒന്നിച്ചുകൂട്ടി കവാത്തും കബഡിയും പഠിപ്പിക്കാൻ തുടങ്ങി. വഴിയെ രാഷ്ട്രീയവും ഇവരെ പഠിപ്പിക്കണമെന്നാണു് വൈദ്യജിയുടെ അഭിപ്രായം. എന്നാൽ ആ അദ്ധ്യാപകൻ രാമാധീൻ ഭീഖ്മഖേഡവിയുടെ ഗ്രൂപ്പിൽ പെട്ട ആളായിരുന്നതിനാൽ, വൈദ്യജി തന്റെ സങ്കല്പം സ്വന്തം സ്വീകരണ മുറിയിൽ തന്നെ നടപ്പിൽ വരുത്തി, കാര്യം അവസാനിപ്പിച്ചു. ഈ സ്ഥാനത്തു്, സ്ഥലത്തെ ചന്ത ആഴ്ചയിലൊരിക്കൽ കൂടിയിരുന്നു. അവിടെ വില്പനസ്ത്രീ പച്ചക്കറികൊണ്ടുവരും. ചിലപ്പോൾ, അത്ഭുതശിശുവിനെപ്പോലെ ഒരു ചാക്കു ഗോതമ്പും വില്പനസ്ത്രീ വച്ചിരിക്കുന്നതുകാണാം.

പ്രധാൻ ആയതിൽ പിന്നെ, മൈതാനത്തിന്റെ ഒരുമൂലയ്ക്കു്, സനീചർ മരംകൊണ്ടുള്ള ഒരുമാടം ഉണ്ടാക്കി അതിൽ പരിപ്പു്, മാവു്, മസാല മുതലായവ വില്ക്കുന്ന ഒരു കട തുറന്നു. ഇതു്,

പ്രധാൻ ആകുന്നതിനു മുമ്പു ചെയ്യാത്തതെന്ത് എന്ന ചോദ്യത്തിന് അയാൾക്ക് മറുപടി ഉണ്ടായിരുന്നില്ല.

ഹോളിക്ക് പതിനഞ്ചു ദിവസം മുമ്പാണ് അതു് ആരംഭിച്ചതു്. ബദ്രിഫയൽമാനെ ബഹുമാനിക്കാൻ വേണ്ടി അതു് ഉൽഘാടനം ചെയ്യിച്ചതു് അദ്ദേഹത്തെക്കൊണ്ടാണ്. ഉൽഘാടനം ലളിതമായിരുന്നെങ്കിലും ഗംഭീരമായിരുന്നു. തൽസമയത്തു്, ഒന്നു രണ്ടു ചങ്ങാതിമാരും ഒത്തു് ഷേരാട്ടേഫയൽമാൻ അവിടെ വന്നു് ഒടിഞ്ഞ ഒരു ബെഞ്ചിൽ ഇരുന്നു. കടയിൽ നിന്നു് ഷേരാട്ടേഫയൽമാൻ ഒരുണ്ട ശർക്കര എടുത്തുകൊണ്ടുവന്നു് കൂട്ടുകാരുമായി പങ്കിട്ടുതിന്നാൻ തുടങ്ങി. ബദ്രിഫയൽമാൻ ജനങ്ങളെ പ്രതീക്ഷിച്ചു് ഇരുന്നു. തൊഴിലില്ലാത്ത അഞ്ചു പത്തു പേർ ഉലാത്താൻ നടക്കുന്നതിനിടയിൽ അവിടെ എത്തിയപ്പോൾ, ബദ്രിഫയൽമാൻ സംക്ഷിപ്തവും എന്നാൽ സാരഗർഭവും ആയ ഒരു പ്രസംഗം ചെയ്തു. സനീചർ, ഇനി രാപകൽ വെറുതെയിരിക്കുന്നതു് ശരിയല്ലെന്നായിരുന്നു അതിന്റെ ചുരുക്കം. കട തുറന്നതു് അതിനാണ്. അദ്ദേഹം നേരാംവണ്ണം പ്രവർത്തിക്കുന്നപക്ഷം മനുഷ്യനായിത്തീരും.

സനീചർ തന്റെ വകയായി കടയിൽ വേണ്ട സജ്ജീകരണങ്ങൾ ചെയ്തിരുന്നു. നിരയുടെ ഒരുവശത്തു് ഏതോ രസകരമായ ലഡ്ഡുവിന്റെ പരസ്യമായിരുന്നു. മറുവശത്തു പതിച്ചിരുന്ന വലിയ പോസ്റ്റർ 'കൂടുതൽ ധാന്യം വിളയിക്കുക' എന്നു് ഉദ്ബോധിപ്പിച്ചു. ഇതേപ്പററിയുള്ള വിവരണം നേരത്തെതന്നെ നൽകിക്കഴിഞ്ഞിട്ടുള്ളതാണ്. ബാക്കി ഭാഗത്തു് ഏതോ വയസ്സി തയ്യാറാക്കിയ കൺമഷിയും, ചൊറി, ചുമ, കാസം തുടങ്ങിയവയ്ക്കുള്ള ഔഷധങ്ങളും, ഒരു പ്രത്യേക തരം ബാററി, വനസ്പതി, നെയ്യ് എന്നിവയെ സംബന്ധിച്ച പരസ്യങ്ങളും. ആ പരസ്യങ്ങളിൽ പറയുന്ന സാധനങ്ങൾ മിക്കതും കടയിലില്ല. വിജ്ഞാപനം ചെയ്യപ്പെട്ടിട്ടില്ലാത്ത സാധനങ്ങളാണ് അധികവും.

കടയിൽ മുറുക്കാൻ, ബീഡി തൊട്ടു് മാവു്, പരിപ്പു്, അരി, വ്യഞ്ജനങ്ങൾ എന്നിവ വരെ ഉണ്ടു്. ഇവയെല്ലാം ജനങ്ങൾ വാങ്ങുകയും ഭക്ഷിക്കുകയും ചെയ്യുന്നു. പ്രകടന പത്രികയിൽ എഴുതിവച്ചിട്ടുള്ള രാഷ്ട്രീയത്തിന്റെ ഒരു വശമാണിതു്. ഇതേത്തുടർന്നാണ്, പാർട്ടിയോഗങ്ങളിൽ ഗോപ്യമായി മന്ത്രിക്കുന്ന മറെറാരു വശം പ്രകടമാകുന്നതു്. ഏററവും വിശ്വസ്ത കേന്ദ്രങ്ങൾക്കുമാത്രമേ ഇതറിയാൻ കഴിയൂ. പരസ്യമായി

വാങ്ങുവാൻ കഴിയാത്തതും എന്നാൽ ഉപയോഗിക്കുവാൻ കഴി യുന്നതും ആയ സാധനങ്ങൾ ഇതിൽ പെടുന്നു. ഇക്കൂട്ടത്തിൽ അനേകതരം ഇംഗ്ലീഷ് മരുന്നുകളുണ്ട്. ഇവയുടെ പുറപ്പാട് സ്ഥലത്തെ ആശുപത്രി സ്റ്റോറിൽനിന്നാണ്. ഇവയിൽ ഡപ്പികളിൽ അടച്ചിട്ടുള്ള അമേരിക്കൻ പാൽപ്പൊടിയും ഉണ്ട്. ഇതിന്റെ ഉത്ഭവസ്ഥാനം സ്ഥലത്തെ പ്രൈമറിസ്കൂൾ ആണ്. ഇത്തരം ചരക്കുകളുടെ കൂട്ടത്തിൽ ഒളിച്ചുമാത്രം വില്പന നട ത്താൻ കഴിയൂ എന്ന ചരക്കുകളും ഉൾപ്പെടുന്നു. കഞ്ചാവ്, ഭംഗ്, ചരസ് എന്നിവ ഇക്കൂട്ടത്തിൽ പെടുന്നവയാണ്. കറു പ്പിന്റെ കാര്യത്തിൽ സനീചറിനു വലിയ താല്പര്യം ഇല്ലായി രുന്നു. കറുപ്പിന്റെ കള്ളക്കച്ചവടത്തിന്റെ കുത്തകാവകാശം രാമാധീൻ ഭീഖ്മഖേഢവിക്കുതന്നെ.

ഹോളി അടുത്തുവന്നപ്പോൾ, സനീചറിന്റെ കടയ്ക്ക് സക്കാ രിന്റെ അംഗീകാരം കിട്ടി. അവിടെ പഞ്ചസാര വില്പന തുട ങ്ങി. പെർമിററ് വാങ്ങിയാണ് പഞ്ചസാര വില്പന നടത്തു ന്നതെന്ന് കേൾവിയായിരുന്നു. എന്നാൽ പെർമിററ് ആരു കൊടുത്തു എന്നതിനെപ്പററി വിവരം ഒന്നും ഉണ്ടായില്ല. ഹോളി ദിവസം അവിടെ പട്ടച്ചാരായം വില്ക്കാൻ തുടങ്ങി. ഏററവും വിശേഷപ്പെട്ട കാര്യം അതിൽ വെള്ളം ചേർത്തിട്ടില്ലാ യിരുന്നു എന്നതാണ്. എന്നാൽ സക്കാർലൈസൻസ് എടുത്തി ട്ടുള്ള കടയിലെ മദ്യത്തിനു് ഈ വിശേഷം ഉണ്ടായിരുന്നില്ല.

ഓരോരുത്തരുടേയും രുചിഭേദമനുസരിച്ച് ഈ കടയ്ക്ക് സക ലരുടേയും ആശീർവാദം ലഭിച്ചു. ബദ്രി, ഛോട്ടേ, വൈദ്യജി, പ്രിൻസിപ്പൽ സാഹേബ് എന്നിവരെല്ലാം വന്നു് സനീച റിനെ ആശീർവദിച്ചു. പ്രിൻസിപ്പൽ സാഹേബ് ഒരു സൂച നയും നൽകി. കോപ്പി പുസ്തകം, പെൻസിൽ, കടലാസ് എന്നിവയും വില്ക്കണമെന്നായിരുന്നു ആ ഉപദേശം. കെട്ടിടം ശരിയായ മാതൃകയിൽ പണിയിച്ചാൽ അതിനെ കോ—ഓപ്പ റേററീവ് സ്റ്റോറായി പരിഗണിച്ചു നടത്താൻ കഴിയുമെന്നു് കോ—ഓപ്പറേററീവിലെ പുതിയ സൂപ്പർവൈസർ അഭിപ്രായ പ്പെട്ടു. മറുപടിയായി സനീചർ പറഞ്ഞു. "ഇപ്പോൾ മുതല്ക്കു തന്നെ, നിങ്ങൾക്ക് ഇതിനെ കോ—ഓപ്പറേററീവ് സ്റ്റോറായി എന്തുകൊണ്ട് അംഗീകരിച്ചുകൂടാ? കോ—ഓപ്പറേററീവിനു ലക്ഷക്കണക്കിനു രൂപാ ചെലവാക്കി കെട്ടിടങ്ങൾ പണിയി ക്കുന്നുണ്ട്. ആ തെരുവിൽ കോ—ഓപ്പറേററീവ് സ്റ്റോറിനുള്ള കെട്ടിടവും പണിയിക്കണം."

സൂപ്പർ വൈസർ മറുപടി പറഞ്ഞു. "സ്റ്റോർ കെട്ടിടം തന്നെ എന്തോന്നു്? നാലു ഭിത്തി ഉയർത്തി മേൽഭാഗം മേയണം. കെട്ടിടമായി. പറയൂ, നാളെത്തീർത്തുതരാം. എന്നാൽ വൈദ്യജി പറയുന്നതു്, നിങ്ങടെ പഞ്ചായത്തു ഭവനം പണിയുന്നുണ്ടെന്നും അവിടെത്തന്നെ സ്റ്റോറും ഉണ്ടാകുമെന്നും ആണു്."

പ്രധാൻെറ ഗൗരവഭാവത്തിൽ സനീചർ പിറുപിറുക്കാൻ തുടങ്ങി. "വൈദ്യമഹാരാജിൻെറ കാര്യം കുഴപ്പമാണു്. ആരോടെങ്കിലും ഇല്ലെന്നു പറഞ്ഞാൽ ഇല്ല. എന്നോടങ്ങിനെയാണു പറഞ്ഞതു്. പ്രിൻസിപ്പൽ സാഹേബ്ബിനോടു പറയുന്നതു് പഞ്ചായത്തു ഭവനം കോളേജിനടുത്തു പണിയുമെന്നാണു്. വേണ്ടിവന്നാൽ അവിടെ ഒന്നു രണ്ടു ക്ലാസ്സിടാമെന്നും പറഞ്ഞു. ബദ്രിഫയൽമാനോടു പറയുന്നതു് സനീചർ അവിടെത്തന്നെ ഇരിപ്പും കിടപ്പും ആയാൽ, രാപകൽ പഞ്ചായത്തുകാര്യം നോക്കാമെന്നാണു്. പഞ്ചായത്തിനു് കെട്ടിടം ഇല്ലെങ്കിൽ അതു കാർത്തികമാസത്തിലെ കൊടിച്ചിപട്ടിയെപ്പോലെയാകും."

സൂപ്പർ വൈസർ പറഞ്ഞു. "അങ്ങിനെയാണെങ്കിൽ വൈദ്യജിയുമായി ആലോചിക്കൂ. ഇല്ലെങ്കിൽ ഞാൻ ആലോചിക്കാം."

"വർത്തമാനം പറഞ്ഞിട്ടെന്തു കാര്യം? അദ്ദേഹത്തിൻെറ ഓരോ വാക്കും എനിക്കു് ആജ്ഞയാണു്."

ഇരുപത്തിനാലു്—ഇരുപത്തിയഞ്ചു വയസ്സുള്ള ലജ്ജാശീലനായ ഒരു യുവാവു് ഏതാണ്ടു് ഒരു മണിക്കൂറായി സനീചറിൻെറ കടയിലിരുന്നു പ്രസംഗം ചെയ്യുന്നതുപോലെ സംസാരിച്ചു കൊണ്ടിരുന്നു. അഞ്ചാറുപേർ അദ്ദേഹത്തിൻെറ സംഭാഷണം കൗതുഹലത്തോടെ കേൾക്കുന്നു. അവരിൽ റുപ്പൻബാബുവുമുണ്ടു്. യുവാവിൻെറ പ്രസംഗം വളരെ സംസ്കാരപൂർണ്ണവും യുക്തിയുക്തവും ആണു്. എന്നാൽ കേൾക്കുന്നവർ ആ രീതിയിൽ ഗ്രഹിക്കുന്നുണ്ടോ എന്നു നിശ്ചയമില്ല.

ആൺകുട്ടിയുടെ മനസ്സു് കുഴപ്പം പിടിച്ചതാണെന്നു ധരിക്കുന്നതിൽ കാര്യജ്ഞാനമുള്ളവർക്കു് എതിർപ്പില്ല. ഈ വസ്തുത വിശദീകരിക്കുവാൻ യുവാവു് ഒരു ഉദാഹരണം പറഞ്ഞു. വീട്ടിൽ ഒരുപാവു് പാൽപ്പായസം ഉണ്ടാക്കുന്നു എന്നിരിക്കട്ടെ. ഭാര്യയും ഭർത്താവും മാത്രമേ ഉള്ളു എങ്കിൽ അവർക്കു പകുതി വീതം കിട്ടും. ഒരു കുട്ടി കൂടി ഉണ്ടെങ്കിൽ മൂന്നു പേർക്കു് ഓരോ തവിയിലധികമേ കിട്ടുകയുള്ളു. അഞ്ചു കുട്ടികളുണ്ടെങ്കിൽ തവിയിലും കുറഞ്ഞു് കരണ്ടിക്കളന്ന പാൽപായസമായിരിക്കും കിട്ടുക. അങ്ങിനെ പാൽപായസത്തിൻെറ രസം കുറഞ്ഞു്...."

റുപ്പൻബാബു പറഞ്ഞു. "സഹോദരാ എനിക്കു മക്കളില്ല. എങ്ങിനെയാണു മകനുണ്ടാകുന്നതെന്നു് അറിയുകയുമില്ല. എങ്കിലും ഒരു കാര്യം മനസ്സിലാക്കിത്തരു. അഞ്ചു മക്കാം വേണ്ട. രണ്ടു മൂന്നു തന്നെ അധികമാണു്. എങ്കിലും പാൽ പായസം ഒരുപാവു് മാത്രമായിട്ടു് ഉണ്ടാക്കുന്നതെന്തിനു്? പാത്രം നിറയെ ഉണ്ടാക്കിക്കൂടെ?"

റുപ്പൻബാബുവിനോടു സംസാരിക്കാൻ യുവാവിനു് സങ്കോചംതോന്നി. അയാാം പറഞ്ഞു. "പാത്രം നിറയെ പാൽ പായസം ഉണ്ടാക്കാൻ എത്ര പേക്കു കഴിയും?"

"അപ്പോാം കഴിവു വദ്ധിപ്പിക്കാൻ ശ്രമിക്കു. എന്തിനു കുട്ടികളുടെ പിന്നാലെ വടിയും എടുത്തു പായുന്നു?"

പ്രധാൻെറ നിലയിൽ കൈയും ഉയത്തി സനീചർ പറയാൻ തുടങ്ങി. "മനുഷ്യൻെറ വരിയുടയ്ക്കുന്നതിൽ അത്ഥമില്ലായ്ക ഒന്നുമില്ല. എങ്കിലും എന്താണു വേണ്ടതെന്നു ഞാൻ പറയാം. കുറച്ചുകൊല്ലംമുമ്പു് ഞങ്ങളുടെ ശിവപാൽഗഞ്ചിൽ കുരങ്ങിൻെറ കളിയായിരുന്നു. വിളവെല്ലാം നശിപ്പിച്ചു കളഞ്ഞു. ഒരുപാടു് കുരങ്ങന്മാരുണ്ടായിരുന്നു. ഈ കുട്ടികളെക്കാളും വളരെ കൂടുതൽ ഗഞ്ചഹന്മാർ രാവിലെ കവിണയും എടുത്തു് ഇറങ്ങും. എന്നിട്ടു വയലുകളിൽ, 'ലേഹോ, ലേഹോ, ലേഹോ' എന്നു വിളിച്ചു നടക്കുകയായി. കുരങ്ങന്മാരെ ഒരു വീട്ടിൽ നിന്നു് ഓടിച്ചു് മറെറാരു വീട്ടിലാക്കും. എങ്കിലും വിളവിനു് രക്ഷ കിട്ടിയില്ല. അപ്പോാം ഞങ്ങാം പചരാഹിൽനിന്നു് കുറെ ആളുകളെ വരുത്തി. കുരങ്ങുപിടിത്തത്തിൽ ആശാന്മാരായിരുന്നു അവർ. കുറച്ചു ദിവസത്തിനകം എല്ലാ കുരങ്ങന്മാരേയും പിടിച്ചു. ഇവിടെനിന്നു കൊണ്ടുപോകുകയും ചെയ്തു.

"നിങ്ങളും അങ്ങിനെ ചെയ്യൂ. കിട്ടുന്ന പിള്ളേരെയെല്ലാം പിടികൂടി അടച്ചിടണം. വെടിവയ്ക്കേണ്ട ആവശ്യമില്ല. കുരങ്ങന്മാരെ ബിലാത്തിയിൽ അയച്ചു എന്നാണു കോക്കുന്നതു്. കുട്ടികളേയും കപ്പലിൽ കയററി അവിടെ അയക്കണം. അവരവിടെ താമസിക്കട്ടെ; കുടുംബമായി കഴിയട്ടെ."

റുപ്പൻബാബു ദൂരെ നില്ക്കുകയായിരുന്നു. അദ്ദേഹം പറഞ്ഞു. "ബിലാത്തിയിൽ അയക്കുന്നതിനു് ചെലവൊന്നുമില്ല. വെളിയിൽനിന്നു് ഗോതമ്പും കയററി കപ്പൽ വരുന്നുണ്ടെന്നു കോക്കുന്നു. തിരിച്ചുപോകുമ്പോാം, അവയിൽ കുട്ടികളെ നിറച്ചു് അയക്കാം. എല്ലാക്കാര്യവും ഭംഗിയാകും."

ലജ്ജാശീലനായ യുവാവ് കുറച്ചുനേരം ഈ സൂചനകളെപ്പററി ചിന്തിച്ചിരുന്നു. പിന്നെ നാണിച്ചു പറഞ്ഞു. "അതു പാടില്ല. നിങ്ങടം തമാശ പറയുകയാണ്." അയാടം എഴുന്നേററുനിന്നു് ജനാധിപത്യത്തിനെ—അതിപ്പോടം സനീചറിൻെറ രൂപത്തിൽ പ്രകടമായിരിക്കുകയാണു്—നമസ്കരിച്ചിട്ടു പറഞ്ഞു. "നാളെ വീണ്ടും വന്നു കണ്ടുകൊള്ളാം."

സനീചർ പ്രധാൻെറ സ്വരത്തിൽ പറഞ്ഞു. "തെററിദ്ധരിക്കല്ലേ സഹോദരാ, ഇതു് ഗഞ്ചഹന്മാരുടെ കൂട്ടമാണ്. നാളെ വരികയാണെങ്കിൽ, വൈദ്യജിയുടെ പടിക്കൽ മീററിംഗ് നടത്താം. എല്ലാവരുടേയും അഭിപ്രായം അറിഞ്ഞാൽ, കർശനമായ മേൽനോട്ടത്തിൽ തടങ്കലിൽ വയ്ക്കാം. നമ്മടം ബ്രഹ്മചാരി ആണ്. ഭാര്യയും പരിവാരങ്ങളും ഇല്ല. നമ്മളും പ്രതിജ്ഞ എടുക്കാം. സന്തോഷമായിരിക്കു്."

ആളുകടം യുവാവിനെ സന്തോഷത്തോടെ യാത്ര അയച്ചു. യുവാവ് വിഷാദത്തോടെ മടങ്ങി.

പകൽ ഉദ്ദേശം മൂന്നു മണിയായി. വീടുകളും വഴികളും ജനശൂന്യമാണ്. കൊയ്ത്തു നടക്കുന്നു. ജനങ്ങളിൽ അധികപങ്കം വയലുകളിലോ കളങ്ങളിലോ ആണ്. പ്ലേഗ്ബാധമൂലം ആളുകടം മരിച്ചു ഏതോ നശിച്ച നാട്ടിൽ കൂടി സഞ്ചരിക്കുന്ന പുണ്യവാളൻെറ രീതിയിൽ, യുവാവ് നേരായ ദൃഷ്ടികളോടെ, നേരായ വഴിക്കു്, മുന്നോട്ടുനീങ്ങി.

മിന്നിത്തിളങ്ങുന്ന ടെറിലിൻ ബുഷ്ഷർട്ടും ഓഫീസറുടെ മാതിരിയുള്ള ശരായിയും ആണ് യുവാവ് ധരിച്ചിരിക്കുന്നതു്. ഗ്രാമത്തിൻെറ അരികിൽ എത്തുന്നതിനു കുറെ ദൂരം ഉള്ളപ്പോടം, തൻെറ ബുഷ്ഷർട്ടു് ഒരു പട്ടിയുടെ ഹൃദയം പെട്ടെന്നു കവർന്നിരിക്കുന്നതായി യുവാവിനു മനസ്സിലായി. അതു കുരച്ചുകൊണ്ടു് അയാളുടെ കണങ്കാലിനു നേക്കു് ഓടിവന്നു. യുവാവു ഭയന്നു്, ഒരു വീട്ടിനു നേക്കു് ഓടി. എന്നിട്ടു തിണ്ണയിൽ കയറിനിന്നു. അടുത്തുകിടന്നിരുന്ന ഒരു തുവരക്കമ്പു് അയാടം എടുത്തു. പിന്നെ, ചക്രം ഒടിഞ്ഞ രഥത്തിൽ അഭിമന്യു എന്ന കണക്കെ നില്പുമായി. പട്ടികളുടെ ചക്രവ്യൂഹത്തെ നേരിടാൻ അയാടം സന്നദ്ധനായിരിക്കയാണ്.

തന്നെ ഭയപ്പെടുത്തിയ പട്ടിയുടെ കുരയ്ക്കു് എന്തു മാന്ത്രികശക്തിയാണു് ഉണ്ടായിരുന്നതെന്നു് അറിഞ്ഞുകൂടാ. അയാളുടെ ചുററും കണക്കില്ലാതെ പട്ടികടം വരാൻ തുടങ്ങി. എല്ലാം കുരയ്ക്കുന്നുണ്ടായിരുന്നു. കുരയ്ക്കാത്ത പട്ടികടം സന്തോഷം

കൊണ്ടു് വാലാട്ടി. അവയുടെ ശരീരവും ഇളകുന്നുണ്ടു്. വള രെയേറെ പട്ടികളുണ്ടുങ്ങളും അവയുടെ നേർത്ത ശബ്ദങ്ങളിൽ "ഭൗംവ് ഭൗംവ്" എന്നു കുരച്ചും, തല പൊക്കിപ്പിടിച്ചും, നിലത്തു കിടപ്പായി.

വീടിൻെറ വാതിൽ തുറന്നു്, ഗയാദീൻ പുറത്തുവന്നു. അദ്ദേഹം ശാന്തസ്വരത്തിൽ പറഞ്ഞു. "വലിയ കൂട്ടവിളി കേൾക്കുന്നല്ലോ."

തൻെറ പടിക്കൽ, നേർത്ത ഒരു തുവരക്കമ്പു് ഇളക്കി നില്ക്കുന്ന പട്ടണക്കാരനായ യുവാവിനെ കണ്ട അദ്ദേഹം പട്ടികളെ ഓടിച്ചു. അടുത്ത ഒരു വീട്ടിൽ നിന്നുവന്ന ഉത്സാഹിയായ ഒരു കുട്ടി കട്ട പെറുക്കി എറിഞ്ഞു് പട്ടികളെ ഓടിക്കാൻ സഹാ യിച്ചു. ശത്രുവിൻെറ നില തെററി. പട്ടികൾ അങ്ങുമിങ്ങും മാറിനില്പായി. അവയുടെ കുരയുടെ ശബ്ദം ഛിന്നഭിന്നമായി ത്തീർന്നു.

ലജ്ജാശീലനായ യുവാവിനോടു് ഗയാദീൻ ചോദിച്ചു. "നിങ്ങൾ ആരാ സഹോദരാ?"

ഈ ചോദ്യത്തിനു് ഓരോ ഭാരതീയനും പെട്ടെന്നു നൽകുന്ന മറുപടി തൻെറ ജാതിപ്പേരു പറയലാണു്. ആ യുവാവു പറഞ്ഞു. "ഞാൻ അഗർവാൾ ആണു്."

ഭിത്തിയിൽ ചാരിവച്ചിരുന്ന ഒരു കട്ടിൽ നിവർത്തിയിട്ടു കൊണ്ടു് ഗയാദീൻ പറഞ്ഞു. "ഇരിക്കു സഹോദരാ! നിങ്ങൾ എന്തു ചെയ്യുന്നു?"

യുവാവു് കട്ടിലിൽ ഇരുന്നു് മുഖത്തെ വിയപ്പു തുടച്ചു. ചൂടു കൊണ്ടുള്ള വിയപ്പായിരുന്നില്ല അതു്. പട്ടിപ്പേടിമൂലം ഉണ്ടാ യതാണു്. മറുപടി പറഞ്ഞു. "ഉദ്യോഗമുണ്ടു്."

ഗയാദീൻ യുവാവിൻെറ മുഖം സൂക്ഷിച്ചുനോക്കി. മുഖത്തിൽ ലജ്ജാഭാവമുണ്ടു്. എങ്കിലും ആകെക്കൂടെ നോക്കിയാൽ സുന്ദ രനാണു്. അദ്ദേഹം ചോദിച്ചു. "ഇവിടെ എങ്ങിനെ വന്നു?"

മറുപടിയായി, യുവാവു് നിർത്തി നിർത്തി, നാട്ടിൽ ഇപ്പോൾ ജനിക്കുന്ന കുട്ടികളുടെ കാര്യത്തെപ്പററി പറയാൻ തുടങ്ങി. മററുള്ളവർ തുടർച്ചയായി കുഞ്ഞുങ്ങളെ ജനിപ്പിക്കുന്നു എന്നും, അവരങ്ങിനെ ചെയ്യുന്നതു തടയുകയാണു് ഈ യുവാവിൻെറ ജോലി എന്നും ക്രമേണ ഗയാദീനു മനസ്സിലായി. യുവാ വിൻെറ മാസശമ്പളം എത്രയെന്നു് അദ്ദേഹം ചോദിച്ചു. ഇതി നുള്ള മറുപടി കേട്ടപ്പോൾ, സന്താനനിയന്ത്രണത്തെപ്പററി പ്രസംഗം ചെയ്യുന്നതുകൊണ്ടു് എങ്ങിനെ ഒരാളുടെ വയറുനിറയു

മെന്നു് ആലോചിച്ചു് അദ്ദേഹം അൽപനേരം മിണ്ടാതിരുന്നു.

പെട്ടെന്നു് അദ്ദേഹം ചോദിച്ചു. "നിങ്ങൾക്കു് എത്ര കുട്ടികളുണ്ടു്?"

"ഒന്നുമില്ല. ഞാൻ കല്യാണം കഴിച്ചിട്ടില്ല."

ഗയാദീൻ സന്തോഷത്തോടെ ആ യുവാവിനെ അടിമുടി നോക്കി. അദ്ദേഹം വീണ്ടും ചോദിച്ചു. "നിങ്ങൾ വൈശ്യ അഗർവാൾ ആണു്, അല്ലേ?"

ബഹുമാനദ്യോതകമായ ഈ ചോദ്യം കേട്ട യുവാവു് സമ്മതാത്ഥത്തിൽ തല കുലുക്കി. അപ്പോൾ ഗയാദീൻ സാവകാശത്തിൽ കട്ടിലിൽ ഇരിക്കുകയും നിരങ്ങിനീങ്ങി യുവാവിൻെറ സമീപത്തിലാകുകയും ചെയ്തു. അദ്ദേഹം യുവാവിൻെറ മേൽവിലാസം ചോദിച്ചു. അടുത്തുതന്നെ പട്ടണത്തിലായിരുന്നു അദ്ദേഹത്തിൻെറ വീടു്. പിന്നെ അഛൻെറ പേർ ചോദിച്ചു. അറിയപ്പെടുന്ന ഒരു വ്യാപാരിയാണു് അഛൻ എന്നു മനസ്സിലായി. അഛൻെറ വിവരം അന്വേഷിച്ചു. പല കൊച്ചുവ്യാപാരികളേയും പോലെ അദ്ദേഹം ഒരു ചെറിയ വലിയ നേതാവാണു്. മക്കളെ ഉദ്യോഗത്തിനു വളരെ അകലെയെങ്ങും അയയ്ക്കാതെ പതിനഞ്ചു മൈലിനുള്ളിൽ ജോലിക്കു് വിടണം എന്നാണു് അദ്ദേഹത്തിൻെറ പ്രമാണം. പിന്നെ സഹോദരന്മാരേയും സഹോദരിമാരേയും പററിയുള്ള അന്വേഷണമായി. സഹോദരിയെ ഒരു സേഠ് കല്യാണം കഴിച്ചു. ആ അളിയൻ കൽക്കത്തയിലെ ഒരു ധനികനാണു്. അനിയൻ അളിയനുമായിച്ചേർന്നു് കച്ചവടത്തിൽ ഏർപ്പെട്ടിരിക്കുന്നു. പിന്നെയും നടത്തിയ ചോദ്യങ്ങളിൽ നിന്നു്, ഇതു് സേഠിൻെറ മൂന്നാമത്തെ വിവാഹമാണെന്നു മനസ്സിലായി. അതുമിതും പിന്നെയും ചോദിച്ചിട്ടു്, അയാളും കല്യാണം കഴിക്കണമെന്നാണോ ഇല്ലെന്നാണോ നിശ്ചയിച്ചിരിക്കുന്നതെന്നു് ഗയാദീൻ അന്വേഷിച്ചു. ഈ വർഷം തന്നെ കല്യാണം നടത്തണമെന്നാണു് അഛൻെറ ആജ്ഞ എന്നായിരുന്നു മറുപടി.

ഒടുവിൽ ഗയാദീൻ യുവാവിനോടു പറഞ്ഞു. "സഹോദരാ നിങ്ങൾ പഠിപ്പുള്ളവനാണു്. നിങ്ങൾ ബി. ഏ. ക്കാരിയേയും എം. ഏ. ക്കാരിയേയും അല്ലാതെ വിവാഹം കഴിക്കുകയില്ല."

കൂടെ പഠിക്കുന്ന പെൺകുട്ടിയെ പ്രേമിക്കുകയും അഛൻ മുഖേന സ്ത്രീധനമാകുന്ന കോണിപ്പടി വഴി ഇറക്കിക്കൊണ്ടു വരുന്ന പെൺകുട്ടിയെ കല്യാണം കഴിക്കുകയും ചെയ്യുന്ന ഈ രാജ്യത്തിലെ ശരാശരി യുവാവിനെപ്പോലെ യുവാവു് ഇപ്രാ

വശ്യം ഈ വിധം മറുപടി പറഞ്ഞു. ''എനിക്കു് ഒന്നും അറി ഞ്ഞുകൂടാ. അച്ഛൻ ആജ്ഞാപിക്കുന്നതുപോലെ ചെയ്യും.''

യുവാവു് കട്ടിലിൽനിന്നു് എഴുന്നേററുനിന്നു. അയാളുടെ മറുപടി കേട്ടപ്പോൾ ഗയാദീൻ പറഞ്ഞു. ''നിങ്ങൾ സമ ജാതിയിൽ പെട്ട ആളാണല്ലോ. വീട്ടിൽ വന്നസ്ഥിതിക്കു് സർബത്തു് കുടിച്ചിട്ടുപോകൂ. സർബത്തു് വേണ്ടെങ്കിൽ പാലു കുടിക്കാം. പാലും ഇഷ്ടമല്ലെങ്കിൽ ചായ കുടിക്കു.''

ഇങ്ങിനെ പറഞ്ഞിട്ടു് അദ്ദേഹം ബേലയെ വിളിച്ചു.

വൈദ്യജിക്കു വെറുപ്പുണ്ടാക്കിയതിനാൽ സ്ഥലം മാറിപ്പോകേണ്ടിവന്ന ഇൻസ്പെക്ടർ ജോഗ്നാഥിനോടു് മാപ്പു ചോദിക്കാൻ വന്നിട്ടുണ്ടെന്നും, അദ്ദേഹം വൈദ്യജിയുടെ സ്വീകരണ മുറിയിൽ ഇരിക്കുകയാണെന്നും ഉള്ള വാർത്ത ശിവപാൽഗഞ്ചിൽ പരന്നു. വാർത്തയ്ക്കു് വലിയ പ്രചാരം കിട്ടി.

അദ്ദേഹം ഈ സമയം വൈദ്യജിയുടെ സ്വീകരണ മുറിയിൽ ഇരിക്കുകയാണു്. ടെറിലിൻ ബുഷ്ഷർട്ടും സ്വർണ്ണക്കണ്ണാടിയും ധരിച്ചിരിക്കുന്നു. പിരിച്ചുവച്ച മീശ. സഹായത്തിനാളില്ലാത്ത അദ്ദേഹം താലൂക്ദാർ ആണെന്നേ കണ്ടാൽ തോന്നൂ. അദ്ദേഹത്തിന്റെ ശരീരപ്രകൃതി പ്രതാപവും ഗൗരവവുംദ്യോതിപ്പിക്കുന്നതായിരുന്നു. കണ്ണിലെ രസികത്വത്തിനു് അല്പംകൂടി വികാസം ലഭിച്ചിരുന്നെങ്കിൽ, അദ്ദേഹം ഉർദു സാഹിത്യത്തിലെ കാമുകോപമനായിത്തീർന്നേനെ.

രുപ്പൻബാബു ഈയിടെയായി പ്രിൻസിപ്പലിനോടു തുറന്ന ശത്രുതയിലാണു്. അദ്ദേഹത്തിന്റെ ഇരിപ്പു് മിക്കവാറും ഖന്നാമാസ്റ്ററുടെ വീട്ടിൽ തന്നെ. പട്ടണത്തിലേയ്ക്കു മടങ്ങിപ്പോകുന്ന കാര്യം മൂന്നു ദിവസത്തിലൊരിക്കൽ രംഗനാഥ് പറയും. അദ്ദേഹവും ചിലപ്പോൾ ഖന്നാമാസ്റ്ററുടെ വീട്ടിൽ പോകും. ബദ്രി ഫയൽമാൻ മൂന്നു ദിവസം മുമ്പു്, സമീപമുള്ള ജില്ലയിൽ ചുററിക്കറങ്ങാൻ പോയി. അദ്ദേഹത്തിന്റെ രണ്ടു മൂന്നു ശിഷ്യന്മാർ ദാരിദ്ര്യം കൊണ്ടു് കൊള്ളയും മോഷണവും നടത്തിയതായുള്ള കേസുകളിൽപെട്ടു് ജയിലിൽ ആയിരിക്കുകയാണു്. വൈദ്യജിയുടെ സ്വീകരണ മുറിയിൽ ഇപ്പോഴുള്ളതു് വൈദ്യജി, ഇൻസ്പെക്ടർ, ജോഗ്നാഥ്, ഛോട്ടേഫയൽമാന്റെ അച്ഛനായ കുസഹർപ്രസാദ് എന്നിവരാണു്.

ഈ സ്റ്റേഷനിൽനിന്നു മാറിപ്പോയതിനുശേഷം ഇൻസ്പെക്ടർ

അവർകാംക്ക് അനേകം കഷ്ടതകാം ഉണ്ടായി. ഇവിടെ അദ്ദേഹത്തിൻെറ സ്ഥാനത്തു വന്നിട്ടുള്ള ഇൻസ്പെക്ടർ, "ഇതുവരെ കഴപ്പമായിരുന്നു, എന്നാലും വിഷമിക്കാനില്ല. എല്ലാം ശരിപ്പെടുത്തിക്കൊണ്ടിരിക്കുന്നു" എന്ന സിദ്ധാന്തക്കാരനാണ്. അതിനാൽ പഴയ ഇൻസ്പെക്ടറുടെ പേരിൽ, സ്റ്റേഷനിലെ പല കേസ്സുകളേയും അടിസ്ഥാനമാക്കി അന്വേഷണം നടന്നുവരികയാണ്. അന്വേഷണങ്ങളുടെ നടത്തിപ്പ് വളരെ കഷ്ടമാണ്. ബോധം കെടുത്താതെയുള്ള ശസ്ത്രക്രിയ പോലാണത്. കോഫിഹൗസുകളിലെ ചച്ച്പോലെ ഒരു തീരുമാനത്തിലും എത്താതെ നീണ്ടുപോകും. ഈ സമയം, ഡിപ്പാർട്ടുമെൻറിൽനിന്ന് ഇൻസ്പെക്ടറെ നല്ലവണ്ണം ഉരച്ചുകൊണ്ടിരിക്കുകയാണ്. പശുവിനെ ചൊല്ലിയുള്ളതാണ് രണ്ടാമത്തെ ബുദ്ധിമുട്ട്. സഹോദരന് മിലിററി ഫാമിൽതന്നെ ആണു ജോലി എന്നു പട്ടണത്തിൽ ചെന്നപ്പോാം മനസ്സിലായി. അതിനാൽ പശുവിനെ അവിടെ നിർത്തി സൗജന്യമായി തീററകൊടുത്തു വളർത്തുവാൻ കഴിയും. എന്നാൽ, ഇപ്പോാം അദ്ദേഹത്തിൻെറ ജോലിസ്ഥലത്തു് അഴിമതി ആരോപണത്തെപ്പററി അന്വേഷണം നടന്നുകൊണ്ടിരിക്കുകയാണ്. തന്മൂലം, ഗോമാതാവിൻെറ ഭാരം താങ്ങാനുള്ള ധൈര്യം അയാാംക്കില്ല. ഇടവഴിയുടെ അരികിലുള്ള വീട്ടിൽ താമസമാക്കിയ അദ്ദേഹത്തിനു പശുവിനേയും കൊണ്ടു് എങ്ങിനെ അവിടെ കഴിയുമെന്ന ആലോചനയായി. ജോഗ് നാഥിൻെറ കേസിൽനിന്നുണ്ടായതാണ് മൂന്നാമത്തെ ബുദ്ധിമുട്ട്.

മാനനഷ്ടത്തിന് എണ്ണായിരം രൂപാ പ്രതിഫലം കിട്ടണമെന്ന് അയാാം സിവിൽ ജഡ്ജിയുടെ കോടതിയിൽ കേസ്സു കൊടുത്തിരിക്കുകയാണ്. ഹർജിയിലെ ഒടുവിലത്തെ വാക്കുകാം ഇപ്രകാരമാണ്—

"പ്രതി വാദിയുടെ പേരിൽ വ്യാജമായ മോഷണക്കുററം കെട്ടിച്ചമയ്ക്കുകയും, അയാാംക്ക് ദോഷം വരണമെന്ന ഉദ്ദേശത്തിൽ വ്യാജമായ കേസ് നടത്തുകയും ചെയ്തു. വാദിയെ ഉദ്ദേശം രണ്ടു മാസം ജയിലിൽ വയ്ക്കുകയും, തന്മൂലം വാദിക്ക് സമുദായമാകെയുണ്ടായിരുന്ന ആദരവ് നഷ്ടപ്പെടുകയും അയാളുടെ തൊഴിലിന് വലിയ ഹാനി സംഭവിക്കുകയും ചെയ്തു. ഇവയെല്ലാംകൂടി സംഭവിച്ചിട്ടുള്ള നഷ്ടം ലക്ഷക്കണക്കിനു രൂപാ വരുമെങ്കിലും, പ്രതിക്ക് ഇത്ര വലിയ സംഖ്യ നഷ്ടം തരുന്നതിനുള്ള സ്ഥിതി ഇല്ല. അതിനാൽ കേവലം സൂചന എന്ന

നിലയ്ക്കു് എണ്ണായിരം രൂപാ മാത്രം നഷ്ടം ആവശ്യപ്പെടുന്ന താകുന്നു.''

ഇൻസ്പെക്ടറുടെ അന്തസ്സ് ഇടിച്ചുകളയത്തക്കവിധം, ജോഗ് നാഥ് തന്നെ ഒരു വിഷമസ്ഥിതിയിലാക്കിയതു് ഒരു കുറ്റമായി അദ്ദേഹം കണക്കാക്കിയില്ല. മുഴുവൻ കേസ്സിൻേറയും കാര്യത്തിലുണ്ടായിരുന്ന തല്പാര്യമായിരുന്നു കുഴപ്പത്തിനു കാരണം. ഹിന്ദിയിലും ഉർദുവിലും ഉള്ള ഏതാണ്ടു് അര ഡസൻ പീറപ്പത്രങ്ങൾ ആ പട്ടണത്തിൽനിന്നു പ്രസിദ്ധീകരിച്ചിരുന്നു. പ്രതിവാര പത്രങ്ങൾ എന്നാണു് അവ അറിയപ്പെട്ടിരുന്നതു്. ഇവ നടത്തിയിരുന്നതു് അൽപമാത്ര വിദ്യാഭ്യാസമുള്ള ഏതാനും ചിലരാണു്. അവർ സ്വയം പത്രപ്രവർത്തകർ എന്നു വിളിച്ചുപോന്നു. പത്രപ്രവർത്തകരാകട്ടെ, ഇവരെ വ്യഭിചാരികൾ എന്നും വിളിച്ചുപോന്നു. ഈ പീറപ്പത്രങ്ങളിലുണ്ടായിരിക്കുക ഏതാനും കോടതിപ്പരസ്യങ്ങളും, തെരുവു സംഭവങ്ങളുടെ വിവരണങ്ങളും ആയിരിക്കും. ഇതോടൊപ്പം തന്നെ ഓരോ പത്രത്തിലും, ഒരു പ്രത്യേക ഉദ്യോഗസ്ഥൻ മദ്യക്കുപ്പി, പെണ്ണു്, നോട്ടുകെട്ടു്, ചൂതുകളി, ദല്ലാൾ പണി എന്നിവയ്ക്കു വശംവദനായി എന്ന ആരോപണവും ഉണ്ടായിരിക്കും. ഈ പീറപ്പത്രങ്ങൾ കോടതികളിലും ഉദ്യോഗസ്ഥന്മാക്കിടയിലും ശ്രദ്ധാപൂർവ്വം വായിച്ചുപോന്നു. ഹിന്ദിയിലും ഉർദുവിലും ഉള്ള പത്രങ്ങൾ ആപത്തിൽ പെട്ടിരിക്കുന്നതായുള്ള വാദവും, ഈ വായനക്കിടയിലെ ചർച്ചകളിൽ ഉന്നയിക്കപ്പെട്ടു. ചിലപ്പോൾ, ഏതെങ്കിലും ഉദ്യോഗസ്ഥനെപ്പററിയുള്ള ആരോപണം നിഷേധിക്കപ്പെടാറുണ്ടു്. ഇന്ന ദിവസത്തെ പത്രത്തിൽ വന്ന ഇന്ന സംഭവത്തെ സംബന്ധിച്ചു് പത്രാധിപർ നേരിട്ടു് അന്വേഷണം നടത്തുകയുണ്ടായി. പ്രസ്തുത വാർത്തയിൽ സത്യമൊന്നുമില്ല. ഈ വിധം ഒരു വാർത്ത പ്രസിദ്ധപ്പെടുത്തുവാൻ ഇടയായതിൽ ഖേദമുണ്ടു്. ആ വാർത്ത നൽകിയ പ്രത്യേക ലേഖകനെ പിരിച്ചയച്ചിരിക്കുകയാണു്. അയാൾക്കിപ്പോൾ കപ്പലണ്ടി വിൽപനയാണു ജോലി. ഇപ്രകാരമുള്ള നിഷേധക്കുറിപ്പുകൾ വരുമ്പോൾ, പ്രസ്തുത ഉദ്യോഗസ്ഥൻ അതു് മററുദ്യോഗസ്ഥന്മാരെ കാണിക്കുകയും കണ്ടോ എന്നു ചോദിക്കുകയും ചെയ്തിരുന്നു. ആ ഉദ്യോഗസ്ഥന്മാരാകട്ടെ, അയാൾ ശ്രദ്ധിക്കാതെ, പത്രാധിപർ അയാളേയും കറന്നെടുത്തു എന്നു് അഭിപ്രായപ്പെട്ടിരുന്നു. ഇപ്രകാരം സാഹിത്യത്തിൻേറയും ഭരണത്തിൻേറയും സമ്പർക്കം ഗാഢമായിത്തീർന്നുകൊ

ങ്ങിരുന്നു. ഈ പീറപ്പത്രങ്ങളുടെ സാമൂഹ്യവും, രാഷ്ട്രീയവും, സാംസ്കാരികവും ആയ വീക്ഷണത്തിൽ ഇതായിരുന്നു പ്രയോജനകാരിത.

ഇപ്രകാരമുള്ള ഒരു പീറപ്പത്രത്തിൻെറ മുൻവശത്തുതന്നെ, ഇൻസ്പെക്ടർക്ക് എതിരായി, ജോഗ്നാഥിൻെറ അവകാശവാദത്തെ പരാമർശിച്ച് ഒരു റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തി. അതിൽ പഴയ കാര്യങ്ങളൊന്നും പറഞ്ഞിരുന്നില്ല. ഇൻസ്പെക്ടറുടെ സ്ഥലം മാററത്തിനു കാരണം ഈ സംഭവമാണെന്നു സൂചിപ്പിച്ചിരുന്നു. ഇതേത്തുടർന്ന് മററു പീറപ്പത്രങ്ങളും പല പ്രാവശ്യവും പല രൂപത്തിലും ഇതേസംബന്ധിച്ച റിപ്പോർട്ടുകൾ പ്രസിദ്ധപ്പെടുത്തി. അങ്ങിനെ പട്ടണത്തിൽ എത്തുന്നതിനുമുമ്പുതന്നെ ഇൻസ്പെക്ടർ പ്രസിദ്ധനായി.

കേസ്സിൻെറ ആദ്യ വിചാരണ പോലും നടന്നിരുന്നില്ല. എന്നാൽ പത്രക്കാരോടൊപ്പം തൻെറ ഡിപ്പാർട്ടുമെൻറിലുള്ളവർക്കും ഇക്കാര്യത്തിൽ താൽപര്യം വദ്ധിച്ചുവന്നിട്ടുള്ളതായി അദ്ദേഹം കണ്ടു. ക്ലബ്ബിൽവച്ച് കൂട്ടുകാരും ഇതേപ്പററി പ്രസംഗിക്കാറുണ്ടായിരുന്നു. കാലം മോശമാണെന്നും, പെറുക്കികൾപോലും മഹാവീരന്മാരായിത്തീർന്നുകൊണ്ടിരിക്കുകയാണെന്നും ആയിരുന്നു പ്രസംഗസാരം. ഇപ്പോൾ ജോലി ചെയ്യാൻ അവസരമില്ല. നിങ്ങൾ ബുദ്ധിമാനാണല്ലോ. ഈ വയ്യാവേലിയിൽ എങ്ങിനെ കുടുങ്ങി? സ്വന്തം അഭിപ്രായപ്രകാരം പ്രവത്തിക്കാൻ സാദ്ധ്യമല്ലാത്തവിധം അത്രയ്ക്കു കൂടുതലായിരുന്നു കൂട്ടുകാരുടെ സഹതാപപ്രകടനം. അവരെല്ലാം ചേർന്ന് കോറസ് പോലെ പറയും, ''പേടിക്കാനൊന്നുമില്ല. ഞങ്ങളെല്ലാം ചേർന്ന് സുപ്രീം കോടതി വരെ കേസ് പറയും. സത്യമേ ജയിക്കൂ എന്നു ശാസ്ത്രം പറയുന്നില്ലേ?'' ഇതൊക്കെ കേട്ടപ്പോൾ ഇൻസ്പെക്ടറുടെ മനസ്സ് തളരാൻ തുടങ്ങി.

ഒരു ദിവസം അദ്ദേഹത്തിൻെറ ഒരു അഭ്യുദയകാംക്ഷി അഭിപ്രായപ്പെട്ടു. ''നിങ്ങൾ ബുദ്ധിയുള്ളവനാണല്ലോ. ഈ കേസ്സിൻെറ വാലിൽ തൂങ്ങി അങ്ങുമിങ്ങും കറങ്ങാതെ, പോയി എങ്ങിനെയെങ്കിലും ഇതങ്ങു കഴിച്ചുമൂടിക്കളയൂ.''

അങ്ങിനെ അദ്ദേഹം വൈദ്യജിയെ ശരണം പ്രാപിച്ചു.

അവർ സംസാരിക്കാതെ ഇരിക്കുകയാണ്. സംഭവിക്കാനുള്ളതു് സംഭവിച്ചുകഴിഞ്ഞു. അവർ വൈദ്യജിയുടെ മുഖത്തേയ്ക്കു തന്നെ നോക്കിയിരിക്കുന്നു.

പെട്ടെന്നു് ഇൻസ്പെക്ടർ പറഞ്ഞു. "വൈദ്യജീ, എന്റെ ബസ്സിന്റെ സമയം ആകുന്നു."

"അപ്പോഠം എങ്ങിനെ വേണമെന്നു പറയൂ. അങ്ങിനെ ചെയ്യാം." വൈദ്യജി മറുപടി പറഞ്ഞു. "താങ്കഠം പ്രതിയാണു്. ജോഗ്നാഥ് വാദിയും. ഇപ്പോഠം രണ്ടു പേരും അന്യോന്യം മുന്നിലിരിക്കുകയാണു്. തന്നത്താൻ സംസാരിച്ചു് കേസ്സിനു് പരിഹാരം ഉണ്ടാക്കുക. ചെറുപ്പക്കാരുടെ കാര്യത്തിൽ എനിക്കു് എന്തു ചെയ്യാൻ കഴിയും?"

ജോഗ്നാഥ് പറഞ്ഞു. "മഹാരാജ്, ഇതു് എന്റെ സ്വന്തം കേസ്സൊന്നുമല്ല. ശിവപാൽഗഞ്ചിന്റെ അഭിമാനത്തിന്റെ കേസ്സാണു്. അതുകൊണ്ടാണു്, ഇതിന്റെ ചെലവു് ഗ്രാമസഭ നടത്തിക്കൊണ്ടിരിക്കുന്നതു്. ഗ്രാമസഭയുടെ പ്രമേയത്തിന്റെ അടിസ്ഥാനത്തിൽ മാത്രമേ പരിഹാരവും ഉണ്ടാകുകയുള്ളൂ. ഞാൻ അന്നും ഇൻസ്പെക്ടർ അവർകളെക്കാഠം കൊച്ചായിരുന്നു. ഇപ്പോഴും കൊച്ചാണു്. മേലധികാരികഠം മേലധികാരികഠം തന്നെയായിരിക്കും. എനിക്കു് ഒന്നും പറയാനില്ല. അങ്ങു പറയുന്നതെന്തോ അതു നടക്കും."

സന്ധ്യാസമയത്തെ തൊട്ടാവാടിയുടെ മാതിരി തന്റെ മീശ വാടിത്താണുപോകുന്നതായി ഇൻസ്പെക്ടർ അവർകഠംക്കു തോന്നി. എന്നാൽ മെഴുകു പുരട്ടി പിരിച്ചുവയ്ക്കുന്ന മീശയ്ക്കു് ഒരു ഗുണമുണ്ടു്. മനസ്സിലെ ഭാവഭേദങ്ങഠംക്കനുസരിച്ചു് അതു നിവരുകയോ താഴുകയോ ചെയ്യുകയില്ല. അദ്ദേഹം ഒന്നും പറഞ്ഞില്ല.

വൈദ്യജി ജോഗ്നാഥിനോടു പറഞ്ഞു. "അങ്ങിനെയെങ്കിൽ തീരുമാനം ഗ്രാമസഭയ്ക്കുതന്നെ വിട്ടു. കാര്യം സനീചറിനോടു പറയൂ. ഇത്ര വലിയ ഉദ്യോഗസ്ഥൻ പട്ടണത്തിൽനിന്നു് ഓടിവന്നിരിക്കുകയല്ലേ. കേസ് അവസാനിപ്പിക്കൂ."

ഇൻസ്പെക്ടർ അവർകളുടെ നെററി ചുളുങ്ങി. അദ്ദേഹം ചോദിച്ചു. "സനീചർ! ആരാ അതു്?"

"അങ്ങു് അറിയുകയില്ലായിരിക്കും. മംഗൽ പ്രസാദ് എന്നാണു് അദ്ദേഹത്തിന്റെ ശരിയായ പേരു്. ഞങ്ങളുടെ പ്രധാൻ ആണു്. അവിടെ, ആ കാണുന്നതു് അദ്ദേഹത്തിന്റെ കടയാണു്. അങ്ങു് അവിടെ ചെന്നു് കാര്യം പറയൂ." വിനയപൂർവ്വം വൈദ്യജി അറിയിച്ചു.

ആരോ പറഞ്ഞു. "സനീചറെ ഇങ്ങോട്ടു വിളിച്ചുകൊണ്ടു വരാം."

വൈദ്യജി ഗൗരവത്തിൽ പറഞ്ഞു. "സ്ഥാനമഹിമ കാക്കണം. പ്രധാനമന്ത്രി ആയതിനുശേഷം നെഹ്റുജിയെ ഗാന്ധിജി എത്രമാത്രം ബഹുമാനിച്ചിരുന്നു. വ്യക്തിപരമായ ബന്ധങ്ങൾ വേറെ. ലോക കാര്യങ്ങളിൽ മര്യാദ പാലിക്കുക തന്നെ വേണം."

ഇൻസ്പെക്ടർക്ക് ധൈര്യം നൽകുമാറ് അദ്ദേഹം ആവർത്തിച്ചു. "അവിടെ ആ കട വരെ ചെന്നാലും. പ്രധാൻജി വന്നു കാണും."

സനീചർ തൻെറ കടയിലെ കാബിനിൽ ഇൻസ്പെക്ടർ അവർകളേയും ജോഗ്നാഥിനേയും പ്രതീക്ഷിച്ചിരുന്നു. ജോഗ്നാഥിൻെറ തന്ത്രം മൂലം, ഇൻസ്പെക്ടർ അവർകളുടെ കാററു പോയി എന്നും, വിസ്കിയുടെ മാതിരി അദ്ദേഹം സന്ധിക്കു വന്നിട്ടുണ്ടെന്നും, ഗഞ്ചഹന്മാർ മുഖേന, വയലിൽനിന്നു മടങ്ങി വന്നപ്പോൾതന്നെ സനീചറിന് അറിവു കിട്ടി. കടപ്പത്തിൽ ഒന്നു പിടിച്ചു വലിക്കണമെന്ന് അയാൾ നിശ്ചയിച്ചു. എന്തെന്നാൽ ശിവപാൽഗഞ്ചിൽ ഇരുന്നിട്ടുള്ള വലിയ വലിയ ഇൻസ്പെക്ടർമാരെല്ലാം പക്ഷിക്കുഞ്ഞുങ്ങളെപ്പോലെ നിലവിളിച്ചിട്ടുള്ളവരാണ്. ഈ സംഭവം തക്കസമയത്തുതന്നെ സംഭവിച്ചിരിക്കുകയാണ്. ഇൻസ്പെക്ടർ അവർകളെ പ്രതീക്ഷിച്ചിരിക്കുന്നതിനിടയിൽ അയാൾ നാലഞ്ചു പൊതി ഭംഗ് വിററു. പിന്നെ ഒരു പൊതി, വഴിയെ പോയ ഒരാളിനും കൊടുത്തു. അയാൾ ഗ്രാമപ്പഞ്ചായത്തിലെ അംഗമായിരുന്നു. അയാൾ ചോദിച്ചു. "ഇതുകൊണ്ട് എന്തു ചെയ്യണം?"

"വച്ചോ. ഇൻസ്പെക്ടറുടെ കാര്യത്തെപ്പററി സംഭാഷണം നടക്കുന്നുണ്ട്. അതു നടക്കുമ്പോൾ ഭംഗ് ഭോജനം വേണം. ഭംഗ് നമ്മുടെ വക. ബദാം, മുന്തിരിങ്ങ, പഞ്ചസാര, പാൽ എല്ലാം നിങ്ങളുടെ."

പഞ്ചായത്തു മെമ്പർ പൊതി ധോത്തിയുടെ മടിക്കുത്തിൽ തിരുകി. പിന്നെ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "പ്രധാൻജി നമ്മുടെ അടുത്ത് അടവു കാണിക്കുകയാണോ? ഒരു തുണ്ട് ഭംഗിൽ എന്തിരിക്കുന്നു. ശരിക്കു വിലയുള്ളത് ബദാമിനും മുന്തിരിങ്ങയ്ക്കും ആണ്."

തൻെറ ഔദാര്യത്തിനെ ആക്ഷേപിച്ചതിൽ പ്രതിഷേധം ഉണ്ടെന്ന രീതിയിൽ സനീചർ കിറി കോട്ടിക്കാണിച്ചു.

അയാഠം പറഞ്ഞു. "പൊതി വച്ചിട്ടു പോ. നിങ്ങഠം എന്തിനു' വേദനിക്കുന്നു? ഇൻസ്പെക്ടറുടെ കാര്യങ്ങഠം പറയട്ടെ. അതിനു ശേഷം വേണമെന്നുണ്ടെങ്കിൽ, ഗ്രാമസഭയുടെ വകയായി ഭംഗ് ഭോജനം നടത്തും."

പഞ്ചായത്ത് മെമ്പർ പറഞ്ഞു. "ഇരുപത്തിയഞ്ചു രൂപാ ചെലവാകും."

"ചെലവാകട്ടെ."

"പഞ്ചായത്ത് സെക്രട്ടറി ഈ ചെലവെഴുത്തിനെഎതിർക്കും."

സനീചർ പണിപ്പെട്ടു ദേഷ്യം വരുത്തി. അയാഠം പറഞ്ഞു. ഇവിടുത്തെ കോ—ഓപ്പറേറ്റീവ് യൂണിയനിൽ പത്തു വർഷമായി എന്നും സന്ധ്യയ്ക്കു് ഭംഗ് സദ്യ നടക്കുന്നുണ്ട്. ഒരു എമ്പോക്കിയും അതിനെ എതിർത്തിട്ടില്ല. അപ്പോഠം, ഗ്രാമസഭയുടെ ഭംഗ് സദ്യയെ ആരെങ്കിലും ആക്ഷേപിക്കുമോ?"

ഇൻസ്പെക്ടർ അവർകളും ജോഗ്നാഥും വരുന്നതു് കാണായി. കമ്മീസ് എടുത്തിടണമെന്നു സനീചർ ആദ്യം വിചാരിച്ചു. തെരഞ്ഞെടുപ്പിനുശേഷം ഉണ്ടാക്കിച്ചതാണതു്. വൈദ്യജിയുടെ ആജ്ഞ അനുസരിച്ച് അതു് വിശേഷാവസരങ്ങളിൽ ധരിച്ചുപോരുന്നു. പിന്നെ എന്തുകൊണ്ടെന്നറിഞ്ഞില്ല അയാളതു് അരികുട്ടയിൽവച്ചു. അതിനുശേഷം നഗ്നമായ ശരീരം കൈകൊണ്ടു് തടവി. മുടി തലയിൽ നല്ലവണ്ണം പരത്തിയിട്ടു. അണ്ടർവെയർ മുകളിലേയ്ക്കു് ഊത്തി തുടയുടെ ആരംഭസ്ഥാനം വരെ വലിച്ചുനിർത്തി. പിന്നെ അവധൂത ശൈലിയിൽ ഇൻസ്പെക്ടർ അവർകളെ സ്വാഗതം ചെയ്യാൻ തയ്യാറായി. അതായതു്, സങ്കല്പത്തിലുള്ള ഏതോ ഇടപാടുകാരനു്, ത്രാസ്സിൽ ചരക്കു തൂക്കാൻ തുടങ്ങി.

വന്ന ഉടനെ ജോഗ്നാഥ് പറഞ്ഞു. "പ്രധാൻജീ, ഇൻസ്പെക്ടർ അവർകഠം വന്നിട്ടുണ്ട്."

സനീചർ ഇൻസ്പെക്ടർ അവർകളുടെ തലയ്ക്കു മീതെ കണ്ണയച്ചുകൊണ്ടു ചോദിച്ചു. "എവിടെ?"

"ഇദ്ദേഹം തന്നെ."

സനീചർ അടുത്തുകിടന്നിരുന്ന ബഞ്ചിലേയ്ക്കു ചൂണ്ടിയിട്ടു് അദ്ദേഹത്തോടു് പരുഷസ്വരത്തിൽ പറഞ്ഞു. "ഇരിക്കണം ഇൻസ്പെക്ടറദ്ദേഹം. അങ്ങു് യൂണിഫോറമില്ലാതെയാണു് വന്നതു്. മനസ്സിലാക്കാൻ അല്പം വിഷമിച്ചു."

ഇൻസ്പെക്ടർ അവർകഠം ബഞ്ചിൽ ഇരുന്നു. അതിലെ പൊടി

തുടങ്ങുന്നതു് നീതിവിരുദ്ധമാണെന്നു് അദ്ദേഹം കരുതി. വശത്തായി ജോഗ്നാഥും ഇരുന്നു.

സനീചറിനെപ്പോലുള്ള പ്രധാൻെറ കൈകളിൽ ശിവപാൽ ഗഞ്ചു് വളരെ അഭിവൃദ്ധി പ്രാപിക്കുമെന്നു് ഇൻസ്പെക്ടർ പറഞ്ഞു. തൻെറ ഉദ്യോഗക്കാലത്തു് സനീചറുമായി പരിചയപ്പെടാൻ കഴിയാഞ്ഞതിൽ ഖേദം പ്രകടിപ്പിക്കുകയും ചെയ്തു. അദ്ദേഹം പറഞ്ഞു. ''ജോഗ്നാഥിനു് ചില തെററിദ്ധാരണകൾ ഉണ്ടായി. അതിൻെറ ഫലമായി അദ്ദേഹം മാനനഷ്ടത്തിനു്........''

സംഭാഷണം തടഞ്ഞിട്ടു് സനീചർ പറഞ്ഞു. ''തെററിദ്ധാരണയോ! അതെന്തോന്നു്. ഞങ്ങൾ നാട്ടിൻപുറത്തുകാരാണു്. കാര്യം മനസ്സിലാകത്തക്കവിധം സംസാരിക്കണം.''

മീശയിൽ പുരട്ടിയിരുന്ന മെഴുകു് ഇൻസ്പെക്ടർ അവർകളുടെ അഭിമാനം രക്ഷിച്ചു. എഴുന്നുനിന്ന മീശയുടെ ചിത്രഛായയിൽ സ്വരം മധുരമാക്കിയിട്ടു് അദ്ദേഹം സമാശ്വസിച്ചു. ''ജോഗ്നാഥിനു് അൽപ്പം ഭ്രമം........''

സനീചർ പറഞ്ഞു. ''ഭ്രമം ഉണ്ടായിട്ടുണ്ടെങ്കിൽ അതു് ഈ കേസ്സിൽ തെളിയും. ആർക്കാണു് ഭ്രമം ഉണ്ടായതെന്നു് നാലു വിചാരണ കഴിയുമ്പോൾ മനസ്സിലാകും.''

ഇൻസ്പെക്ടർ അവർകൾ ബഞ്ചിൽനിന്നു് അനങ്ങിയില്ല. മണി നോക്കിക്കൊണ്ടുപറഞ്ഞു. ''പ്രധാൻജീ, ഭ്രമംഎനിക്കാണുണ്ടായതെന്നു് അങ്ങു ധരിച്ചാലും. തെററു് എൻെറയാണു്. മുഴുവൻ തെളിവും നോക്കാതെ ഈ കേസ്സിൽ ഞാൻ കൈയ്യിടാൻ പാടില്ലാത്തതായിരുന്നു. ഒത്തുതീപ്പുണ്ടാക്കാൻ ഞാൻ തയ്യാറാണു്. താങ്കൾ പറയുന്നപ്രകാരം ചെയ്യാം.''

ജോഗ്നാഥ് പുഞ്ചിരിച്ചു. പക്ഷെ, സനീചർ ഗൗരവത്തോടെ പറഞ്ഞു. ''ജോഗ്നാഥ്, നിങ്ങൾ എന്തു പറയുന്നു?''

''ഞാൻ എന്തുപറയാൻ. ഞാൻ അന്നും ഗുണ്ട ആയിരുന്നു. ഇന്നും ഗുണ്ട ആണു്. പറയുന്നതും കേൾക്കുന്നതും ഒക്കെ നിങ്ങൾ തന്നെ. എങ്കിലും എൻെറ അഭിപ്രായം ചോദിച്ച സ്ഥിതിക്കു പറയുകയാണു്. ഇൻസ്പെക്ടർ അവർകൾ പറയുന്നതു് എഴുതി തരട്ടെ. കേസു് തീർന്നതായി കണക്കാക്കാം.''

ഇൻസ്പെക്ടർ അവർകൾ ഒന്നും പറഞ്ഞില്ല. സനീചർ കുറച്ചു സമയം ആലോചിച്ചുകൊണ്ടിരുന്നു. പിന്നെ ഇങ്ങിനെ പറഞ്ഞു. ''ഞാൻ പറയാം ഇൻസ്പെക്ടറദ്ദേഹം. വരു. നമുക്കു് വൈദ്യജിയുമായി കാര്യം സംസാരിക്കാം.''

ഇൻസ്പെക്ടർ അവർകഠം പറഞ്ഞു. ''അദ്ദേഹവുമായി ഞാൻ കാര്യം പറഞ്ഞുകഴിഞ്ഞു. കേസ് ഗ്രാമസഭയുടെ അധീനത്തിലാണെന്ന് അദ്ദേഹം പറയുന്നു. ഗ്രാമസഭയാണ് ജോഗ്നാഥിന്റെ കേസ് നടത്തുന്നതെന്ന്. കേസ് പിൻവലിക്കുന്നതിനുള്ള തീരുമാനം താങ്കഠംതന്നെ എടുക്കുമെന്ന് അദ്ദേഹം പറയുന്നു. വൈദ്യജി ഗ്രാമപ്പഞ്ചായത്തിലെ മെമ്പർ പോലുമല്ല.''

''അതേ, അതു ശരിയാണ്.'' സനീചർ വീമ്പിളക്കി. പിന്നെ അൽപ്പംനിർത്തിയിട്ടു കൂട്ടിച്ചേർത്തു. ''എങ്കിലും വൈദ്യജിയുമായി സംസാരിക്കണം.''

''പക്ഷെ അദ്ദേഹം പറയുന്നു താൻ മെമ്പർപോലുമല്ലെന്ന്.''

സനീചർ അരിക്കട്ടയിൽനിന്ന് കമ്മീസ് എടുത്ത് ശക്തിയായി കുടഞ്ഞു. പൊടി പറന്നു. പക്ഷെ ഇൻസ്പെക്ടർ അവർകഠം മൂക്കുപോലും ചുളിച്ചില്ല. കമ്മീസ് ധരിച്ചിട്ട് അയാഠം പറഞ്ഞു. ''പോകാം. തീരണമെങ്കിൽ, അത് ആ ദർബാറിൽ തന്നെ വേണം.''

അന്നു സന്ധ്യയ്ക്ക് ഗ്രാമസഭ വക ഭംഗ് സദ്യ ഉണ്ടായിരുന്നു. ഗാന്ധിമണ്ഡപത്തിൽ അനേകം അമ്മിക്കല്ല് ഒരേസമയത്ത് അരയാൻ തുടങ്ങി. ഭംഗ് തീരെ നേർമ്മയായി പൊടിച്ചു. ലഹരിവരുത്താൻ വിസമ്മതം കാട്ടിയാലോ എന്ന ആപത്തൊഴിവാക്കാൻവേണ്ടി അതിൽ ഉമ്മത്തിന്റെ കുറച്ച് അരിയും ചേർത്തിരുന്നു. ബദാം, വലിയമുന്തിരിങ്ങ, കുരുമുളക്, ഏലയ്ക്കാ. എന്തെന്നറിഞ്ഞുകൂടാത്ത പത്തിരുപതു മററു സാധനങ്ങഠം എന്നിവയും അരച്ചുചേർത്തു. പാലും വെള്ളവും ചേർത്ത് അതിൽ ഈ മിക്സ്ചർ കലക്കി. കാണെക്കാണെ അനേകം പാത്രങ്ങഠം പതഞ്ഞുപൊങ്ങി. കുരങ്ങിന്റെ മാതിരി ചാടിവന്ന്, ആദ്യമായി സനീചർ ഒരു ഗ്ലാസ്സ് ഭംഗ് എടുത്ത് സമീപമുള്ള മരച്ചുവട്ടിൽ വച്ചിരുന്ന ശിവലിംഗത്തിൽ അഭിഷേകം ചെയ്തു. അതോടൊപ്പംതന്നെ ഭംഗിനെ സംബന്ധിക്കുന്ന ശതക്കണക്കിന് സൂക്തികളും പ്രാർത്ഥനകളും ചൊല്ലി. ഇക്കാലത്തെ പഠിപ്പുള്ളവരെ അപേക്ഷിച്ച്, പഴയകാലത്തെ പഠിപ്പില്ലാത്തവർ എത്രയധികം കാര്യങ്ങഠം അറിഞ്ഞിരുന്നു. ഇക്കാര്യം ഓർത്തപ്പോഠം എല്ലാവരും അഭിനന്ദനപൂർവ്വം സ്വയം തലകുലുക്കാൻ തുടങ്ങി. പിന്നെ ഭംഗ് പങ്കുവയ്ക്കാൻ ആരംഭിച്ചു.

എത്രയധികം കുട്ടികളാണ് ഗാന്ധിമണ്ഡപത്തിനു സമീപം

കൂടിയിരുന്നതെന്നു പറയുക പ്രയാസം. അവരുടെ കണ്ണുകളിൽ നിന്നു് പീള ഒലിച്ചിരുന്നു. വായിൽനിന്നു് വെള്ളം ഊറി ക്കൊണ്ടിരുന്നു. മിക്കവാറും എല്ലാവരുടേയും വയർ ഉന്തി നിന്നിരുന്നു. വീട്ടിൽ ആഹാരത്തിനു പഞ്ഞമില്ലെന്നു് അതു കണ്ടാൽ തോന്നും. കുട്ടികളുടെ കലപിലശബ്ദം ചിലപ്പോൾ ആരവമായി മാറിയിരുന്നു. ഇതിലുമൊക്കെ അസ്വാഭാവി കമായി തോന്നിയതു് അവരുടെ മുഖത്തു പ്രകടമായ സന്തോഷം ആയിരുന്നു. വരുംതലമുറ ഉച്ചത്തിൽ, തന്റേട മായി സംസാരിക്കുമെന്നും, ഏതവസ്ഥയിലും നിറഞ്ഞ വയറും ചിരിക്കുന്ന മുഖവും ആയി ജീവിക്കുമെന്നും അറിവുള്ള ഓരോരു ത്തരും മനസ്സിലാക്കുന്നുണ്ടു്. ഭംഗ് ആദ്യം വിതരണംചെയ്തതു് ഈ കുട്ടികൾക്കാണു്. അവക്കു് പാലിന്റെ സ്വാദ് എന്തെന്നു് നേരത്തേ അറിയില്ല. എങ്കിലും ഭംഗിന്റെ സ്വാദ് ആസ്വ ദിച്ചു് 'വളരെ വിശേഷം', 'ഫസ്റ്റ്ക്ലാസ്'' എന്നൊക്കെ അഭി പ്രായപ്രകടനം നടത്തിയിട്ടു് അവരതു കുടിക്കുവാൻ തുടങ്ങി.

അന്നുരാത്രിതന്നെ മദ്യഷോപ്പിൽവച്ചു്, പ്രത്യേകം ചിലആള കൾക്കു് ജോഗ്നാഥ് മദ്യസദ്യ നടത്തി. അതിൽ പ്രധാന അതിഥി ആയിരുന്നതു്, കുറച്ചുദിവസംമുമ്പു് സമീപഗ്രാമ ത്തിൽ കൊലക്കുററത്തിനു് പിടിക്കപ്പെട്ടു് അതിൽനിന്നു് ഒഴിഞ്ഞുപോന്ന ആളായിരുന്നു. അയാളുടെ സാന്നിദ്ധ്യം കാരണം, അന്തരീക്ഷം ആദ്യം വളരെ മാന്യവും ശാന്തിപൂർണ്ണവും ആയിരുന്നെങ്കിലും, ഒരാൾ പട്ടാളഭാഷയിൽ സംസാരിക്കാൻ തുടങ്ങിയതിനാൽ കാര്യങ്ങൾ കുഴപ്പത്തിലായി. ''ഉറങ്ങിക്കി ടക്കുന്ന മനുഷ്യനെ ആടിനെ മുറിക്കുന്നതുപോലെ കണ്ടിച്ചിട്ടു ന്നതു് അത്രവലിയ കാര്യമല്ല'' എന്നാണു് അയാൾ പറഞ്ഞതു്. ഇതോടെ അന്തരീക്ഷത്തിലെ ശാന്തി വാലുംമടക്കി ഏതോ മാള ത്തിലൊളിച്ചു.

''നിങ്ങൾ എന്നെങ്കിലും ആടിനെ മുറിച്ചിട്ടുണ്ടോ?'' മുഖ്യ അതിഥി ചോദിച്ചു.

''ഇറച്ചിക്കച്ചവടക്കാരല്ല ഞങ്ങൾ.''

''ഞാൻ കാര്യം നേരേ ചോദിക്കുകയാണു്.'' മുഖ്യ അതിഥി താൻ പറഞ്ഞതു് ആവർത്തിച്ചു. ''നിങ്ങൾ എന്നെങ്കിലും ആടി നെ മുറിച്ചിട്ടുണ്ടോ?''

മദ്യപ്പാത്രത്തിൽ ദൃഷ്ടിഉറപ്പിച്ചുകൊണ്ടു് മന്ദമായും തെളിഞ്ഞ

സ്വരത്തിലും അയാാം സംസാരിച്ചുകൊണ്ടിരുന്നു. അയാാം ചോദ്യം ആവർത്തിച്ചപ്പോാം പലരും പരിഭ്രമിക്കുകയും അയാളുടെ അടുത്തു് നീങ്ങി എത്തുകയും ചെയ്തു. ആരോ അയാളുടെ കൈയിൽതൊട്ടു പറഞ്ഞു. ''പോട്ടെ.''

അയാാം തൻെറ കൈ പിന്നിലോട്ടു വലിച്ചിട്ടു് മൂന്നാം പ്രാവശ്യവും പറഞ്ഞു. ''നിങ്ങാം എന്നെങ്കിലും........''

''കളയൂ സഹോദരാ, അക്കാര്യം പോട്ടെ.'' എന്നിങ്ങനെ ആളുകാം അയാളെ സമാധാനിപ്പിക്കാൻ തുടങ്ങി. ഇതിനകം പട്ടാളഭാഷ സംസാരിക്കുന്നയാാം സാധാരണമട്ടിൽ പറഞ്ഞു. ''ഈ ചെറുപ്പക്കാരനു് മദ്യം തലയ്ക്കുകയറി. അയാളെ മൂലയ്ക്കു് ഇരുട്ടിൽ കൊണ്ടു കിടത്തൂ. തലയിൽ തണുത്തവെള്ളം ഒഴിക്കൂ്.''

ആരംഭം ആയിരുന്നു ഇതു്. മദ്യപ്പാത്രങ്ങളും കുപ്പികളും അടിച്ചുടയ്ക്കൽ അധികനേരം നീണ്ടുനിന്നില്ല. പിന്നെ അവർ, മദ്യഷോപ്പിൽനിന്നു പുറത്തിറങ്ങി റോഡിൽവന്നു് ശകാരസദ്യ നടത്തി. ഒരുമണി ആയപ്പോാം ചവിട്ടിൻേറയും തൊഴിയുടേയും ലാത്തിയടിയുടേയും സദ്യ ആരംഭിച്ചു.

സമീപമുള്ള വീടുകളിലുള്ളവർ ഉണർന്നിരുന്നപ്പോാം പോലീസ്്സ്റ്റേഷനിലുള്ളവർ കിടന്നുറങ്ങി.

രംഗനാഥു് തട്ടിൻപുറത്തു് വരാന്തയിലാണു് കിടന്നിരുന്നതു്. അയാളുടെ ഉറക്കം പോയി. കുറച്ചുനേരം അയാാം മിണ്ടാതെകിടന്നു. ഗ്രാമത്തിൻെറ ഒരു മൂലയിൽനിന്നു പുറപ്പെട്ടു വന്ന ഈ ഒച്ചയും വിളിയും കേട്ടുകൊണ്ടിരുന്നു. പിന്നെ രുപ്പനോടു പറഞ്ഞു. ''എനിക്കു് ഇവിടം വെറുത്തുതുടങ്ങിയിരിക്കുന്നു. നാളെത്തന്നെ ഞാൻ പോകും.''

രുപ്പൻബാബു ഇന്നത്തെ ആഘോഷത്തിൽ നേരിട്ടു പങ്കെടുത്തിരുന്നില്ല. പക്ഷെ അദ്ദേഹത്തിനുള്ള ഭംഗു് വീട്ടിൽ കൊടുത്തയച്ചിരുന്നു. ഉറക്കച്ചടവോടെ അദ്ദേഹം പറഞ്ഞു. ''എവിടെ പോകും ദാദാ? അവിടെയും ഇത്തരം കഷ്ടതകളായിരിക്കും.''

രംഗനാഥു് വേഗം പറഞ്ഞു. ''എനിക്കു് അവിടവും വെറുത്തു തുടങ്ങി.''

രുപ്പൻബാബു തിരിഞ്ഞുകിടന്നു്, കോട്ടുവായിട്ടുകൊണ്ടു പറഞ്ഞു. ''വെറുക്കുന്ന നിങ്ങാം ആരാണു്? ആരെങ്കിലും അങ്ങിനെയല്ലാത്തവരായുണ്ടോ?''

ഇങ്ങിനെ പറഞ്ഞുകൊണ്ടു്, അദ്ദേഹം കട്ടിലിൽ ഇരുന്നു. പിന്നെ പറഞ്ഞു. ''വളരെനാളായി, നിങ്ങാം ഇങ്ങിനെതന്നെ

പറയുന്നു. ഇതുകേട്ടാൽ നിങ്ങൾ ബിലാത്തിയിൽനിന്നു വന്ന താണെന്നും, ബാക്കിയുള്ളവരെല്ലാം നിലത്തിരുന്നു മലവി സർജ്ജനംചെയ്യുന്ന കറുത്ത മനുഷ്യരാണെന്നും തോന്നും.''

''ഉറങ്ങുന്നെങ്കിൽ മിണ്ടാതെ കിടന്നുറങ്ങ്. അല്ലെങ്കിൽ കുത്തിയിരുന്ന് രാത്രിമുഴവൻ വെറുത്തുകഴിയ്.''

# 26

വൈദ്യജി ദുഃഖിച്ചിരിക്കുകയാണെന്ന്, വീട്ടിൽ മടങ്ങിയെത്തിയപ്പോൾ ബദ്രിഫയൽമാനു മനസ്സിലായി. തലപ്പാവ് അൽപ്പം അയഞ്ഞുപോയിരിക്കുന്നതും മീശ ക്രമമായല്ലാതിരിക്കുന്നതും കണ്ടപ്പോഴും, മൂന്നുവാചകം പറയുന്നതിനിടയിൽ ''ഞാൻ എന്തു പറയാൻ. തോന്നുന്നതുപോലെ ചെയ്യൂ'' എന്നു പറയുന്നതു കേട്ടപ്പോഴും ആണ് അദ്ദേഹത്തിനു ദുഃഖമുണ്ടെന്നു മനസ്സിലായത്.

അയൽജില്ലയിലുള്ള, ബദ്രിഫയൽമാൻെറ ഒരു സ്നേഹിതന്, ലൈസൻസില്ലാതെ ആയുധം കൈവശംവച്ചു എന്ന കുററത്തിന് ശിക്ഷ അനുഭവിക്കേണ്ടിവന്നു. അയാളുടെ വീട്ടിൽ നിന്ന് ഒരു സ്റ്റെൻഗൺ, ഏതാനും ഹാൻഡ്ഗ്രനേഡ്, ഒരു റൈഫിൾ, തോക്ക് എന്നിവ കിട്ടി. സ്നേഹിതൻ ഈ ആയുധങ്ങളുടെ ഉടമസ്ഥനാണെന്നു തെളിഞ്ഞു. ആയുധങ്ങളോ വീടോ തൻെറ വകയല്ലെന്ന് സ്നേഹിതൻ കേസ്സിൽ മൊഴികൊടുത്തു. കുററാരോപണം അനുസരിച്ച് വീട് അയാളുടെ ഭാര്യയുടെ വകയായിരുന്നു. എന്നാൽ കോടതിയുടെ ഹൃദയം അതുകേട്ടില്ല. ഈ ആയുധങ്ങൾ കണ്ടപ്പോൾതന്നെ അദ്ദേഹം ഭയന്നുവിറച്ചു പോയി. അതിനാൽ സന്ദർഭംവന്നപ്പോൾ രണ്ടുവർഷത്തെ തടവുശിക്ഷ വിധിച്ച്, സ്നേഹിതനെ ജയിലിൽ അയച്ചു.

ബദ്രിഫയൽമാന് ആയുധങ്ങളിൽ താൽപര്യം ഇല്ലായിരുന്നു. പക്ഷെ, സ്നേഹിതനോട് സഹതാപം പ്രകടിപ്പിക്കാൻ പോകേണ്ടതു് ആവശ്യമാണെന്നു കരുതി. സ്നേഹിതൻ ഹൈക്കോടതിയിൽ അപ്പീൽ കൊടുത്തിട്ട് സ്വന്തം ജാമ്യത്തിൽ നില്ക്കുകയായിരുന്നു. ഹൈക്കോടതിയിൽ തോററാൽ സുപ്രീം കോടതിയിൽ പോകുമെന്ന് പലതവണ അയാൾ ബദ്രിയോടു

പറഞ്ഞു. ഇതിനൊക്കെ വളരെയേറെ പണം വേണം. അതൊക്കെ താൻതന്നെ ഉണ്ടാക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ഇക്കാലത്തു്, ആരും മറ്റൊരാളാളെ ഉപകരിക്കുകയില്ല. സൂര്യാസ്തമനത്തിനുശേഷം സമീപപ്രദേശത്തുള്ള റോഡിൽകൂടി വരുന്ന വഴിപോക്കനാണു് കേസ്സിന്റെ ചെലവു് വഹിക്കേണ്ടതു് എന്നാണിതിന്റെ അർത്ഥം എന്നാണു് ബദ്രി മനസ്സിലാക്കിയതു്. എന്തെന്നാൽ കൊള്ളയേയും കവർച്ചയേയുംവെറുപ്പോടെയാണു് അദ്ദേഹം വീക്ഷിച്ചിരുന്നതു്. അതിനാൽ, പണത്തിന്റെകാര്യം ആലോചിച്ചു വിഷമിക്കേണ്ടതില്ലെന്നും പോരായ്മ ഈശ്വരൻ പരിഹരിക്കുമെന്നും അദ്ദേഹം സ്നേഹിതനെ സമാശ്വസിപ്പിച്ചു. ഇതിനു മറുപടിയായി, "ഭഗവാൻ തരേണ്ടതു് തന്നുകഴിഞ്ഞു." എന്നു് സ്നേഹിതൻ ചിരിച്ചുകൊണ്ടു് മറുപടിപറഞ്ഞു. ഇങ്ങിനെ പറഞ്ഞിട്ടു്, തട്ടിൻപുറത്തെ വൈക്കോലിനിടയിൽ തിരുകിവച്ചിരുന്ന പൊതി എടുത്തുകൊണ്ടുവന്നു. പൊതിയിൽ വളരെയധികം നോട്ടു് അടുക്കിവച്ചിരുന്നു. അതിൽനിന്നു് രണ്ടായിരംരൂപയുടെ നോട്ടു് എടുത്തു് സ്നേഹിതൻ ബദ്രിയുടെ കൈയിൽ നിർബ്ബന്ധിച്ചു വച്ചുകൊടുത്തു. അതു കൈയിലിരിക്കട്ടെ എന്നയാൾ പറഞ്ഞു. "എനിക്കു് ആരിരിക്കുന്നു. വീണിടം വിഷ്ണുലോകം. ഒരുകാൽ ഇവിടെ; ഒരു കാൽ ജയിലിൽ. ഹൈക്കോടതിയിൽ അപ്പീൽ തള്ളിപ്പോയാൽ ജാമ്യം റദ്ദാകും. അപ്പോൾ സുപ്രീം കോടതിയിൽ പോകുന്നതിനുള്ള ഏപ്പാടുചെയ്യുക. ഇതിനിടയിൽ രണ്ടുനാലായിരത്തിന്റെ ചെലവുകൂടി ദൈവേച്ഛയാ വേണ്ടിവരുന്നപക്ഷം അതും നിങ്ങളുടെ അടുത്തു് എത്തിച്ചുതരാം. എനിക്കു കഷ്ടകാലമാണു്. ഭഗവാന്റേയും നിങ്ങളുടെ ഒക്കെയും സഹായമേ ഉള്ളു............"

ഇപ്രകാരം ഭഗവാന്റെ കാര്യം ചർച്ചചെയ്തിട്ടു് വീട്ടിൽ മടങ്ങിയെത്തിയപ്പോൾ നേട്ടം എന്തായിരുന്നെന്നോ! അദ്ദേഹത്തിന്റെ പോക്കറ്റിൽ രണ്ടായിരം രൂപയുണ്ടു്. വീട്ടിൽ വന്നു് അദ്ദേഹം സ്നേഹിതനുനേരിട്ട ആപത്തിനെപ്പററി വൈദ്യജിയെ പറഞ്ഞുകേൾപ്പിച്ചു. ഒരുപക്ഷെ സുപ്രീംകോടതിയിൽ പോകേണ്ടിവരുമെന്നും, അങ്ങിനെയാണെങ്കിൽ തനിക്കും കുറെ ഓടിനടക്കേണ്ടിവരുമെന്നും പറയുകയുണ്ടായി. പതിഞ്ഞസ്വരത്തിൽ വൈദ്യജി പറഞ്ഞു. "ഞാൻ എന്തു പറയാൻ? മനസ്സിൽ വരുന്നതു്........"

ബദ്രി ഞെട്ടിത്തെറിച്ചു് അദ്ദേഹത്തിന്റെ നേക്കുനോക്കി.

അദ്ദേഹം തലപ്പാവുധരിച്ചിരുന്നില്ല. പക്ഷെ അദ്ദേഹത്തിൻെറ മീശ ചിന്നിച്ചിതറിയിരിക്കുന്നു. അദ്ദേഹത്തിനു് ഉൽക്കണ്ഠയായി. വൈദ്യജി ദുഃഖിച്ചിരിക്കുകയാണെന്നു് അദ്ദേഹത്തിനു മനസ്സിലായി.

ദുഃഖത്തിൻെറ കാരണത്തെപ്പററി ചുഴിഞ്ഞുചുഴിഞ്ഞു ഗവേഷണം നടത്തി. മൂന്നുനാലു ദിവസംമുമ്പു്, പലരും ഇവിടെ തെററായകാര്യങ്ങരം ചെയ്തു എന്നു് മനസ്സിലായി.

പ്രിൻസിപ്പൽ പട്ടണത്തിൽ പോയി കോളേജ് സമിതിയുടെ വാർഷികറിപ്പോർട്ടു്, ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യൂക്കേഷനെ കാണിച്ചു. അതിമനോഹരമായ അക്ഷരങ്ങളിലാണു് അതെഴുതിയിരുന്നതു്. അതിൻെറ ഭാഷ സരളവും, ശൈലി അലങ്കാരപൂർണ്ണവും ആയിരുന്നു. വൈദ്യജിയുടെ സൗന്ദര്യം വർണ്ണിച്ചിട്ടു്, അദ്ദേഹം ഈ പ്രദേശത്തെ നരകേസരിയാണെന്നു് അതിൽ പറഞ്ഞിരുന്നു. വൈദ്യജിയെ 'സർവ്വസമ്മത'മായും, 'സഹർഷ'മായും മാനേജർസ്ഥാനത്തേയ്ക്കു വീണ്ടും തെരഞ്ഞെടുത്തകാര്യം നല്ലവണ്ണം അതിൽ പ്രമാണീകരിച്ചിരുന്നു. കോളേജിനു വെളിയിൽവച്ചു് ചില അംഗങ്ങളെ കൈത്തോക്കു പൊട്ടിച്ചു ഭീഷണിപ്പെടുത്തിയെന്നും അവരെ ഉള്ളിൽ കടക്കാൻ അനുവദിച്ചില്ലെന്നും ഉള്ള കാര്യം അതിൽ പറഞ്ഞിരുന്നില്ല. ഈ ലിഖിതപ്രമാണം കണ്ടതിനുശേഷവും, മാനേജരുടെ സ്ഥാനത്തേയ്ക്കുള്ള തെരഞ്ഞെടുപ്പു് കൈത്തോക്കിൻെറ ബലത്തിൽ അക്രമപരമായ അന്തരീക്ഷത്തിലാണു നടന്നതെന്ന രാമാധീൻ ഭീഖ് മഖേഡവിയുടെ ആരോപണത്തെപ്പററി അന്വേഷിക്കുവാൻ ഡെപ്യൂട്ടി ഡയറക്ടർ ആഗ്രഹിച്ചു. അന്വേഷണം നടത്തുന്നതിനുള്ള കഴിവു് ഇല്ലാതിരുന്നിട്ടുകൂടി, താൻ സ്വയം അന്വേഷണം നടത്തുന്നതാണെന്നു് അദ്ദേഹം പ്രിൻസിപ്പലിനെ അറിയിച്ചിരിക്കുകയാണു്. അതിലേയ്ക്കുള്ള തീയതിയും നിശ്ചയിച്ചിരിക്കുന്നു.

ഖന്നാമാസ്റ്ററും ഡെപ്യൂട്ടി ഇൻസ്പെക്ടർക്കു് ഒരു പരാതി എഴുതിക്കൊടുത്തിട്ടുണ്ടു്. അതിൽ അനേകം ആരോപണങ്ങരം അടങ്ങിയിട്ടുള്ളതിൻെറ കൂട്ടത്തിൽ, അദ്ധ്യാപകക്കു നൽകുന്ന ശമ്പളത്തുകയുടെ ഇരട്ടിത്തുക പററിയതായി ഒപ്പിട്ടുവാങ്ങുന്നു എന്ന ആരോപണവും ഉണ്ടു്. എഴുപതു ശതമാനം കോളേജുകളിലും ഇങ്ങിനെതന്നെയാണു് നടക്കുന്നതു്. അതിനാൽ ഇക്കാര്യം ശ്രദ്ധിക്കാൻ പാടില്ലാത്തതായിരുന്നു. എന്നാൽ ഡെപ്യൂട്ടി ഡയറക്ടർ പറയുന്നതു് താൻ ഇതേപ്പററിയും അന്വേഷിക്കുമെ

ന്നാണ്. രസീതു് എത്രത്തുകയ്ക്കുണ്ടോ അത്രയും തുകയ്ക്കു് അതു കണക്കാക്കണമെന്ന അചഞ്ചലമായ നിയമം ലോകംമുഴുക്കെ ഉള്ളതാണു്. ഈ ലിഖിതനിയമം ഉണ്ടായിരുന്നിട്ടും, അദ്ദേഹം അന്വേഷണം നടത്തുവാൻ സന്നദ്ധനായിരിക്കുന്നു!

മാളവിയ മാസ്റ്ററുടെ ദുർന്നടപടികളെപ്പററി ആരോ പേരുവയ്ക്കാതെ ലഘുലേഖ അടിച്ചിറക്കി. ആരോപണം ശരിയാകട്ടെ, തെററാകട്ടെ പേരുവയ്ക്കാതെ പരാതി ഉന്നയിക്കുന്നതു് ഭീരുത്വമാണു്. ഏതെങ്കിലും ബാലനും ഒന്നിച്ചു് വ്യഭിചരിക്കുന്നതും ഭീരുത്വമാകുന്നു. മാളവിയ അങ്ങിനെ ചെയ്തിട്ടുണ്ടെങ്കിൽതന്നെ, അതിനെ തുറന്നു് അധിക്ഷേപിക്കേണ്ടതായിരുന്നു. എന്നാൽ പറഞ്ഞുകേൾക്കുന്നതു്, ഈ ലഘുലേഖ അച്ചടിപ്പിച്ചതു് പാവം പ്രിൻസിപ്പലാണെന്നു് ഏതാനും കുട്ടികളുടെമൊഴികൾ മുഖേന മാളവിയ തെളിയിക്കാൻ പോകുന്നു എന്നാണു്. റുപ്പൻ ഒന്നും പറയുന്നില്ല. എന്നാൽ അച്ചടിസംബന്ധിച്ച തെളിവുകൾ ഖന്നയ്ക്കു കിട്ടിയതു് റുപ്പന്റെ സഹായംകൊണ്ടാണെന്നാണു് പറഞ്ഞുകേൾക്കുന്നതു്. കോളേജിൽ പലതും നടക്കുന്നു. പഠിത്തംമാത്രം നടക്കുന്നില്ല എന്നു് അനേകം കുട്ടികളെക്കൊണ്ടു് പരാതി കൊടുപ്പിച്ചിട്ടുണ്ടു്. പാവം മോത്തീറാം മാസ്റ്റർ ക്ലാസ്സിൽ പഠിപ്പിക്കുന്നതു് സയൻസല്ലെന്നും, മാവു പൊടിപ്പിക്കുന്നതു സംബന്ധിച്ച വ്യാപാരകാര്യങ്ങളാണെന്നും പറഞ്ഞു് അദ്ദേഹത്തിനെതിരായും ആരോപണം ഉന്നയിച്ചിരിക്കുന്നു. ഇതിനൊന്നും എഴുതപ്പെട്ട പ്രമാണങ്ങളില്ല. എങ്കിലും ഇവയെപ്പററിയും അന്വേഷണം നടക്കുന്നതാണു്.

പിന്നെ രംഗനാഥും ചിലപ്പോഴൊക്കെ ഖന്നയുടെ അടുത്തു് വർത്തമാനത്തിനു പോകാറുണ്ടു്. അയാളുടെ ആരോഗ്യം മെച്ചപ്പെട്ടു. പക്ഷെ ബുദ്ധി ദുഷിച്ചു.

കോ—ഓപ്പറേററീവ് ഇൻസ്പെക്ടർ യുധിഷ്ഠിരന്റെ അച്ഛനായിത്തീർന്നിരിക്കുകയാണു്. അയാൾ മേലാവിലേയ്ക്കയച്ച ഒരു റിപ്പോർട്ടിൽ, രാമസ്വരൂപ് സൂപ്പർവൈസർ രണ്ടായിരത്തിൽപരം രൂപാ അപഹരിച്ചതു് വൈദ്യജിയുടെ അറിവോടു കൂടിയാണെന്നു പറയുകയും, ആ രൂപാ വൈദ്യജിയിൽ നിന്നു് ഈടാക്കണമെന്നു തീരുമാനിക്കുകയും ചെയ്തിരിക്കുന്നു. മാനേജിംഗ് ഡയറക്ടർ എന്ന നിലയിൽ, ഇൻസ്പെക്ടർക്കു് എതിരായി വൈദ്യജി ഉന്നയിച്ച പരാതി എഴുതിക്കൊടുത്തതായിട്ടുപോലും അതിന്മേൽ നടപടികളൊന്നും സ്വീകരിച്ചില്ല. വളരെ പണിപ്പെട്ടിട്ടും, അയാളെ സ്ഥലംമാററിക്കാൻ

കഴിഞ്ഞിട്ടുമില്ല. കൂടാതെ ഇൻസ്പെക്ടർ മദ്യം സേവിക്കുമെന്ന് പരാതിയും അദ്ദേഹം എഴുതിക്കൊടുത്തിരുന്നു. ഇതേ അടിസ്ഥാനമാക്കിയും കോ—ഓപ്പറേറ്റീവ് ഡിപ്പാർട്ടുമെൻറ് അഗ്നി വർഷിച്ചിട്ടില്ലെങ്കിൽ വേണ്ട, ഭൂകമ്പംപോലും ഉണ്ടാക്കിയിട്ടില്ല.

ബദ്രിഫയൽമാൻ അഖാൻറടുത്ത് പീഠത്തിൽ ഒരു കാലുയർത്തിവച്ച്, ആ കാൽമുട്ടിൽ ഒരു കൈമുട്ട് ഊന്നി, കൈപ്പത്തിൻെറ മേൽ താടി താങ്ങി നിൽക്കുകയായിരുന്നു. വർത്തമാനം മുഴുവൻ കേട്ടുകഴിഞ്ഞപ്പോൾ പറഞ്ഞു. "പോരേ?"

വൈദ്യജി പറഞ്ഞു. "നീ പോരേ എന്നു ചോദിക്കുന്നു. എൻെറ സേവനത്തിനുള്ള സമ്മാനമാണിതൊക്കെ."

സംഭാഷണത്തിലെ സമ്മാനത്തെപ്പററിയുള്ള ഭാഗം ബദ്രിഫയൽമാൻ കേട്ടില്ലെന്നുവച്ചു. അദ്ദേഹം പറഞ്ഞു. "ഈ വഴക്കൊക്കെ പത്തുമിനിററുകൊണ്ടു തീരും. കോ—ഓപ്പറേററീവ് ഇൻസ്പെക്ടറെ ചെരുപ്പിന് പത്തടി അടിക്കണം. ശരിയാകും. ഡെപ്യൂട്ടി ഡയറക്ടരും പറഞ്ഞതുകേൾക്കാതെ അന്വേഷണത്തിനു വരാനാണു ഭാവമെങ്കിൽ ഭരതൻ ചെയ്തതുപോലെ അയാളെക്കൊണ്ടും ചെരുപ്പു ചുമപ്പിക്കണം. ഖന്നാമാസ്റ്റർക്ക് ആജ്ഞകൊടുക്കണം, അയാളും അയാളുടെ പാർട്ടിയിൽപെട്ടവരും നാളെമുതൽ കോളേജിനുള്ളിൽ കയറിപ്പോകരുതെന്ന്. എല്ലാവരേയും ഹാജരില്ലാത്തവരാക്കിത്തീർത്ത് പതിനഞ്ചുദിവസത്തിനുശേഷം പുറത്തയയ്ക്കണം."

വൈദ്യജി ഇടയ്ക്കു ചോദിച്ചു. "അതെങ്ങിനെ സാധിക്കും?"

"പ്രിൻസിപ്പൽ ചെയ്യും. കഴിഞ്ഞവർഷം ത്രിപാഠിജിയെ പറഞ്ഞയച്ചതു് എങ്ങിനെയാ? അദ്ദേഹത്തിനു് ഒരു മാസം ഹാജരു കൊടുക്കാതിരുന്നില്ലേ?"

വൈദ്യജിയുടെ മുഖത്തു് അല്പം വിശ്വാസം നിഴലിക്കുന്നുണ്ടെന്നു കണ്ടപ്പോൾ ബദ്രിഫയൽമാൻ പറഞ്ഞു. "അങ്ങ് ഇതൊക്കെ അങ്ങിനെയങ്ങ് വിട്ടേയ്ക്കു്. എല്ലാം പ്രിൻസിപ്പൽ ശരിയാക്കിക്കൊള്ളും. ഛോട്ടേ ഇവിടെ രണ്ടുമൂന്നു ഗുസ്തിക്കാരെ തയ്യാറാക്കിയിട്ടുണ്ടു്. കോളേജിനു പുറത്തു് അവർക്ക് ഡ്യൂട്ടി കൊടുക്കാം. ഖന്നാ കോളേജിനകത്തു കടക്കുകയാണെങ്കിൽ ചെരിപ്പിനടിക്കും.

രംഗനാഥ് എങ്ങിനെയും പിറുപിറുക്കട്ടെ. അതേപ്പററി എന്തിനു് ചിന്തിക്കണം? പട്ടണത്തിൽനിന്നു വന്നവൻ. അങ്ങ് ഒന്നു നോക്കിയാൽമതി, ഭയന്നു് തിരിച്ചോടിക്കൊള്ളും.

"റപ്പൻ അവിടെ കിടക്കട്ടെ. അവനിട്ട് രണ്ടുനാല് തല്ല് കൊടുക്കേണ്ടിവരും. പറഞ്ഞാൽമതി. ഞാൻ തല്ലാം."

ബദ്രിയുടെ പ്രതിരോധ പദ്ധതികേട്ട് വൈദ്യജി കുറച്ചു നേരം ശാന്തനായി ഇരുന്നു. പിന്നെ പറഞ്ഞു. "ഇവിടെ ശരിപ്പെട്ടു. പക്ഷെ മുകളിലത്തെ രാഷ്ട്രീയം കുഴഞ്ഞുകിടക്കുകയാണ്. ക്ഷുദ്രന്മാരായ അധികാരികളുടെ ധൈര്യം ഇപ്പോഴം തന്നെ കൂടിപ്പോയി. കോ—ഓപ്പറേററീവ് ഇൻസ്പെക്ടറെ സ്ഥലംമാററിക്കാൻ പോലും കഴിയുന്നില്ല. ഇതിൻെറയൊക്കെ പിന്നിൽ വലിയ വലിയ രാഷ്ട്രീയമാണുള്ളത്. ആലോചിക്കേണ്ട വിഷയമാണിത്."

കോപവും വ്യസനവുംകലർന്ന സ്വരത്തിൽ ഫയൽമാൻ പറഞ്ഞു. "രാഷ്ട്രീയം നിങ്ങൾക്കേ അറിയൂ. ഞാൻ ഒരു കാര്യം പറഞ്ഞു. കോ—ഓപ്പറേററീവ് ഇൻസ്പെക്ടറെ ചെരിപ്പിനു പത്തു തല്ലണം. ഒന്നു കുറയുകയും ഒന്നു കൂടുകയും അരുത്."

അൽപ്പം ആലോചിച്ചിട്ട് അദ്ദേഹം ഒരു ഭേദഗതി വരുത്തി. "അയാൾ അവധി എടുത്തു പുറത്തുപൊയ്ക്കൊണ്ടാൽ ചെരിപ്പിനടിക്കേണ്ടിവരികയില്ല. വിട്ടയച്ചേയ്ക്കാം."

അദ്ദേഹം കർത്തയുടെ പോക്കററിൽനിന്ന് കുറച്ചു നോട്ടെടുത്തു. അതു വൈദ്യജിക്കു കൊടുത്തിട്ടു പറഞ്ഞു. "ഇത് ആയിരത്തിമുന്നൂറു രൂപയുണ്ട്. ഒത്തുതീർപ്പുണ്ടാക്കിയതിന് ഇൻസ്പെക്ടർ അവർകൾ കുറച്ചുരൂപാ തന്നെന്നു കേട്ടല്ലോ. അതും ചേർത്ത് രണ്ടായിരംരൂപയാക്കു. കോ—ഓപ്പറേററീവുകാർ നിർബന്ധം പിടിക്കുകയാണെങ്കിൽ, ആദ്യംതന്നെ ആ സംഖ്യ കൊടുക്കേണ്ടിവരും."

വൈദ്യജി ഗൗരവത്തിൽ പറഞ്ഞു. "ഇൻസ്പെക്ടർ അവർകൾ തന്നതിൽനിന്ന് കുറച്ച് ജോഗ്നാഥിനു കൊടുത്തു. നാനൂറ്—അഞ്ഞൂറു ബാക്കിയുണ്ട്. അതു ജനങ്ങളുടെ വകയാണ്."

"കോ—ഓപ്പറേററീവും ജനങ്ങളുടെയാണ്."

വൈദ്യജി, ബദ്രിക്ക് നോട്ടു മടക്കിക്കൊടുത്തു. അദ്ദേഹം പറഞ്ഞു. "ഇതു വച്ചോ. വഴിയേ കണ്ടുകൊള്ളാം."

ഇതിനുശേഷം ബദ്രി സ്നേഹിതൻെറ കാര്യം നോക്കാൻ വേണ്ടി കാത്തില്ല. വീട്ടിനുള്ളിലേയ്ക്കു പോകാൻ വേണ്ടി ഒരു പ്രാവശ്യം അദ്ദേഹം അച്ഛൻെറ നേർക്കു തിരിഞ്ഞു. പിന്നെ—ഇതിനിടയിൽ അദ്ദേഹം എവിടെച്ചെന്നു പഠിച്ചുകൊണ്ടുവന്നു എന്നറിയില്ല—വിചിത്രമായ ഒരു സ്വരത്തിൽ പിറുപിറുത്തു

കൊണ്ടു പറഞ്ഞു. "അഛാ, ഗയാദീനോടും സംഗതി ഒന്നു പറ യണേ."

കുറച്ചുവർഷങ്ങളായി, ബദ്രിഫയൽമാൻ സംബോധന ചെയ്യാതെയാണ് അഛനെ വിളിച്ചിരുന്നത്. കുട്ടിക്കാലത്ത് അദ്ദേഹം അഛൻ എന്നു വിളിച്ചിരുന്നു. എന്നാൽ യൗവനം ആയപ്പോഴും, ഗൃഹസ്ഥിപിടുത്തം തുടങ്ങുമ്പോഴുംതന്നെ, ശിശുസഹ ജമായ ഈ ചേഷ്ട ഉപേക്ഷിച്ചു. വൈദ്യജി ബദ്രി ഫയൽമാൻ പറഞ്ഞതുകേട്ടു. എന്തുകൊണ്ടെന്നറിഞ്ഞില്ല അദ്ദേഹം കണ്ണ് അടച്ചുകളഞ്ഞു.

'ബുദ്ധിയുള്ള കാക്ക കുപ്പയിലേ കൊത്തു' എന്ന പ്രാണിശാസ്ത്രത്തിലെ നിയമം ശിവപാൽഗഞ്ചിലെ പിഞ്ചുകുഞ്ഞിനു പോലും ഓർമ്മയുണ്ട്. വൈദ്യജിയുടെ കാര്യത്തിൽ അങ്ങിനെ തന്നെ സംഭവിച്ചു.

ഈ കോ—ഓപ്പറേറ്റീവ് ഇൻസ്പെക്ടർ വലിയ പ്രയാസങ്ങൾ സൃഷ്ടിച്ചിരുന്നു. മുമ്പിലത്തെ ഇൻസ്പെക്ടർ രാഷ്ട്രീയമായ വഴിക്കാണ് കാര്യങ്ങൾ നടത്തിയിരുന്നത്. അതായത് യൂണിയൻ ഓഫീസിൽ ഭംഗ് അരയ്ക്കുന്നതിന് ഏർപ്പാടുചെയ്തിട്ടുള്ള അവസരങ്ങളിൽ ആദ്യത്തെ കുഴവി ജോലി ആരംഭിക്കുമ്പോഴുംതന്നെ, മററംഗങ്ങൾക്കുമുമ്പ് അവിടെ എത്തിയിരുന്നു. പിന്നെ ജനങ്ങളുടെ ആളായി എല്ലാ പരിപാടികളിലും പങ്കെടുത്തുമിരുന്നു. ഈ ഇൻസ്പെക്ടർ ഭംഗിന്റെ വിരോധിയാണ്. മാത്രമല്ല, വൈദ്യജിക്കു ലഭിച്ചിട്ടുള്ള വിവരങ്ങളും, അദ്ദേഹം അധികാരികൾക്കയച്ചിട്ടുള്ള കത്തും അനുസരിച്ച് മദ്യത്തിൽ ആസക്തനുമാണ്. മദ്യത്തോടൊപ്പം വിശ്വാസ്യത എന്ന ദുർഗ്ഗുണവും അയാൾക്കുണ്ടായിരുന്നു. യൂണിയനിലെ അംഗങ്ങളുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിനുപകരം അവരെ എതിർക്കുകയാണ് അയാൾ ചെയ്തിരുന്നത്. ഇൻസ്പെക്ടർക്ക് സ്ഥലംമാററം ഉണ്ടാകുമെന്നായിരുന്നു വൈദ്യജിക്ക് നേരത്തെ ഉണ്ടായിരുന്ന വിശ്വാസം. എന്നാൽ തന്റെ എഴുത്തിന് വളരെ നാളായിട്ടും മറുപടി കിട്ടാതെ വന്നപ്പോൾ അദ്ദേഹത്തിന് ഉൽക്കണ്ഠയായി. അന്വേഷിച്ചപ്പോൾ, എല്ലാം രാഷ്ട്രീയത്തിന്റെ കളിയാണെന്ന് അദ്ദേഹത്തിനു അറിവുകിട്ടി. രാഷ്ട്രീയംമുഖേന ജനസേവകരെ സ്ഥലംമാററാൻ കഴിയുന്നതു പോലെതന്നെ, ഉന്നതരാഷ്ട്രീയം മുഖേന അതു തടയാമെന്നും

അദ്ദേഹത്തിനു ബോദ്ധ്യമായി. അപ്പോഴാണ്‌ അദ്ദേഹത്തിനു മനസ്സിലായതു്, ഇൻസ്പെക്ടറുടെ കൈയിൽ മദ്യക്കുപ്പിയും പേനയും മാത്രമല്ല, രാഷ്ട്രീയത്തിന്റെ ചരടും ഇരിപ്പുണ്ടെന്നു്.

ഒരുദിവസം വൈദ്യജി തനിച്ചു് ഒരു സൗഹൃദസന്ദർശനത്തിനു് തിരിച്ചു. പട്ടണത്തിലെത്തി രാവിലെമുതല്ക്കുതന്നെ ഡസൻകണക്കിനു ബംഗ്ലാവുകളിൽ ചുററിക്കറങ്ങി. കുറച്ചു സ്ഥാനങ്ങളിലൊഴിച്ചു്—അവിടെ ഒരു മണിക്കൂറോ, അരമണിക്കൂറോ പുറത്തു കാത്തിരിക്കുന്നതു് അപമാനസൂചകമായി കണക്കാക്കപ്പെട്ടിരുന്നില്ല—അദ്ദേഹത്തിനു് ഉല്ലാസപൂർണ്ണമായ സ്വാഗതം ലഭിച്ചു. ആഘാതമേററ അദ്ദേഹത്തിന്റെ ആത്മവിശ്വാസം ഉള്ളിലിരുന്നു വീണ്ടും ഫണം വിടർത്തി ആടുവാൻ തുടങ്ങി. അനേകം ബംഗ്ലാവുകളിലുള്ളവർ, അദ്ദേഹത്തിന്റെ വീര്യപുഷ്ടി ഗുളികകൾ ലഭിച്ചു സന്തുഷ്ടരായി. അനേകം പേക്ക്‌ ഗുളികയോടൊപ്പം, തനിക്കു് ഇതേസംബന്ധിച്ച രഹസ്യങ്ങൾ കുറെനാൾമുമ്പു്, അത്യുന്നതനായ ഒരു ജ്യോതിഷിയിൽനിന്നു ലഭിച്ചതാണെന്ന വിവരവും നൽകുകയുണ്ടായി. ജനനസമയത്തെ ഗ്രഹനില നൽകുന്നപക്ഷം അതിനെ അടിസ്ഥാനമാക്കി ഭാവിപ്രവചനം നടത്താവുന്നതാണെന്നും അറിയിച്ചു. ചിലരുടെ ഉത്സാഹം വർദ്ധിപ്പിക്കാൻ ഗുളികകളും ജ്യോതിഷിയെ സംബന്ധിച്ച വിവരങ്ങളും മാത്രം പോരായിരുന്നു. ഋഷികേശത്തെ ഇന്ന മഹാത്മജി ഇന്ന ദിവസം ഇവിടെ വരുമോ എന്നു് അവക്കറിയണം. അതേ ഇന്ന പോലീസ്‌ ക്യാപ്ററന്റെ പേരിലുണ്ടായിരുന്ന ആരോപണങ്ങൾ വ്യാജമാണെന്നു വരുത്തിയതും, അയാൾക്കു് ഉടൻ ഉദ്യോഗക്കയററം ഉണ്ടാക്കിക്കൊടുത്തതും ഇതേ മഹാത്മജിയാണു്. രാത്രി പത്തു മണിക്കുശേഷം അദ്ദേഹത്തെ കാണുന്നതാണു സൗകര്യം. നിങ്ങൾക്കു താല്പര്യമുണ്ടെങ്കിൽ പരിചയപ്പെടുത്തുന്നതിനുവേണ്ടി ആ ദിവസം ഞാനും വരാം.

ഇപ്രകാരം ഉന്നതന്മാരായ അനേകം രാഷ്ട്രീയക്കാരേയും അധികാരികളേയും തോല്പിച്ചിട്ടു് ഒടുവിൽ അദ്ദേഹം, കോ—ഓപ്പറേററീവ്‌ ഇൻസ്പെക്ടറെ രക്ഷിക്കുന്നതിനുള്ള നിർദ്ദേശം ഉണ്ടായ ബംഗ്ലാവിൽ ചെന്നു. സഹകരണ പ്രസ്ഥാനത്തിൽ ഒരു പുതിയ ചിന്തയ്ക്കു് പ്രചാരണം സിദ്ധിച്ചിട്ടുള്ളതായി അവിടെവച്ചു് അദ്ദേഹത്തിനു മനസ്സിലായി. ഭ്രാതൃ—ഭാഗിനേയവാദം, ജാതിവാദം, സോഷ്യലിസം തുടങ്ങിയ ഉന്നത സിദ്ധാന്തങ്ങൾ ഒന്നിച്ചുചേർത്താൽ, അതു ഭാവിയിലെ പ്രവർത്തകക്കു് പ്രേരണയുടെ

ഉറവിടമായി ഭവിക്കും. ഇപ്രകാരമാണ് പ്രസ്തുത ചിന്ത. നിങ്ങൾക്കു ശക്തി ഉണ്ടെങ്കിൽ, ആ ശക്തി വർദ്ധിപ്പിക്കാനായി പ്രത്യക്ഷരൂപത്തിൽ അതു് ഉപയോഗിക്കരുതു്. അതു മുഖേന കുറെ പുതിയ ശക്തികളേയും പ്രതിശക്തികളേയും സൃഷ്ടിക്കുക. അവ അന്യോന്യം സംഘർഷം നടത്തിക്കൊണ്ടിരിക്കുവാൻ തക്കവിധം ആവശ്യമായ ബലം അതിനു നൽകണം. നിങ്ങളുടെ ശക്തി അങ്ങിനെ സുരക്ഷിതവും ഉപരിസ്ഥവും ആയി വർത്തിക്കും. നിങ്ങൾ നിങ്ങളുടെ ശക്തിവർദ്ധിപ്പിക്കുന്നതിൽ മാത്രം പ്രവർത്തിച്ചുകൊണ്ടിരിക്കുകയും, മററുള്ള പരസ്പരവിരുദ്ധ ശക്തികളുടെ സൃഷ്ടിയും, സ്ഥിതിയും, സംഹാരവും നിയന്ത്രിക്കാതിരിക്കുകയും ചെയ്യുന്നപക്ഷം, കുറെ നാളുകൾ കഴിയുമ്പോൾ, കുറെ ശക്തികൾ, ഏതോ അജ്ഞാതവും അപ്രതീക്ഷിതവും ആയ മൂലയിൽനിന്നു് ഉയർന്നുവന്നിട്ടു് നിങ്ങളോടു സമരം ചെയ്യുകയും നിങ്ങളുടെ ശക്തിയെ ഛിന്നഭിന്നമാക്കിത്തീർക്കുകയും ചെയ്യും.

ഈ സിദ്ധാന്തത്തിനു് വ്യാവഹാരിക രൂപം നൽകുന്ന ഒരു അവസ്ഥാന്തരം അവിടെ സംഭവിച്ചിരുന്നു. എന്തെന്നാൽ ആ ബംഗ്ലാവിൽ സ്വന്തം ഗ്രൂപ്പിൽപെട്ട ആളുകൾ മാത്രമല്ല ഉണ്ടായിരുന്നതു്. വേറെ ഗ്രൂപ്പിൽപെട്ടവരുടെ ശുപാർശകളും കേട്ടു വന്നിരുന്നു. കോ—ഓപ്പറേററീവ് ഇൻസ്പെക്ടറുടെ സ്ഥലം മാററം നിർത്തിവയ്ക്കുന്നതിനുള്ള ശുപാർശ വന്നതു്, ഒരു പ്രതിപക്ഷ കക്ഷിയിലെ തെരുവു നേതാവിൽ നിന്നാണു്. ഈ തെരുവു നേതാവിൻെറ ശക്തി, മൂന്നാമതൊരു തെരുവു നേതാവിനെ ബുദ്ധിമുട്ടിക്കുവാൻ ആവശ്യമായിവന്നു. ഈ പരിതസ്ഥിതിയിൽ, കോ—ഓപ്പറേററീവ് ഇൻസ്പെക്ടറെ സ്ഥലം മാററിക്കുന്നതിനുവേണ്ടി മരണം വരെ ഉപവാസം നടത്തുമെന്നു് വൈദ്യജി തീരുമാനിച്ചാൽ തന്നെ, തല്ക്കാലം സ്ഥലം മാററം നടക്കുന്ന കാര്യം അസംഭാവ്യമായിരുന്നു.

ഇക്കാര്യം വൈദ്യജിയോടു് ആരും പറഞ്ഞതല്ല. ഇത്തരം ബംഗ്ലാവുകളിൽ നോക്കിയും മണത്തും നടന്നാൽ തന്നെ അനവധികാര്യങ്ങൾ മനസ്സിലാകും. അങ്ങിനെ അവിടെ എത്തിയപ്പോൾ തന്നെ അദ്ദേഹത്തിനു് ഇതൊക്കെ മനസ്സിലായി. എങ്കിലും ധൈര്യം കൈവെടിഞ്ഞില്ല. അദ്ദേഹം വളരെ പറഞ്ഞുനോക്കി. പക്ഷെ കാര്യത്തിനു പരിഹാരം ഉണ്ടായില്ല. തങ്ങളുടെ യൂണിയനിൽ പണാപഹരണം എന്നു പറയാവുന്ന രീതിയിലുള്ള അപഹരണം ഒന്നും നടന്നിട്ടില്ലെന്നു് അദ്ദേഹം

പറഞ്ഞു. അപഹരണം നടത്തിയ ആളെപ്പററി വിവരമില്ല എന്നതാണ് സത്യം. ഭരണകൂടത്തിൻെറ കഴിവുകേട് കൊണ്ടാണ് അയാളെ പിടികൂടാൻ കഴിയാതെ വന്നിട്ടുള്ളത്. ഈ വഴക്കമായി തനിക്ക് ഒരു ബന്ധവുമില്ല. എന്തെങ്കിലും ബന്ധമുണ്ടെന്ന് രേഖാമൂലം തെളിയിച്ചാൽ, പറയുന്നത്ര രൂപാ ദാനമായി നൽകാം. പക്ഷെ, അതിനുമുമ്പായി ഇൻസ്പെക്ടറുടെ സ്ഥലംമാററം നടക്കണം. പറയുന്നപോലെ പ്രവർത്തിക്കാൻ അദ്ദേഹം തയ്യാറാണ്; ഈ ഒരു വ്യവസ്ഥയിൽ........

നാം ജനങ്ങളുടെ മുമ്പിൽ ആദർശം വയ്ക്കണം. അങ്ങിനെ ചെയ്യില്ലെങ്കിൽ ജനങ്ങളുടെ അനുഷ്ഠാനത്തിൽ പിശകു സംഭവിക്കും. അങ്ങിനെ വന്നാൽ, രാജ്യം മുഴുവൻ കുഴപ്പമാകും; വർത്തമാനം കുഴപ്പത്തിലാകും; ഭാവി കുഴപ്പത്തിലാകും. രാമൻ എന്താണു ചെയ്തതു്? സീതയെ ഉപേക്ഷിച്ചില്ലേ? അന്നു മുതൽ ഇന്നുവരെ നാം രാമരാജ്യത്തെ സ്മരിക്കുന്നു. ത്യാഗം മുഖേന ഭോഗം അനുഭവിക്കണം. അതാണ് നമ്മുടെ ആദർശം. 'തേന ത്യക്തേന ഭുഞ്ജീഥാ'—എന്നും പറഞ്ഞിട്ടുണ്ട്. യശസ്വികളായ നേതാക്കളെല്ലാം ഇന്നും അങ്ങിനെ തന്നെ ചെയ്യുന്നു. ഭോഗം അനുഭവിക്കുന്നു; പിന്നെ അതു ത്യജിക്കുന്നു. പിന്നെ ത്യാഗം മുഖേന ഭോഗം അനുഭവിക്കുന്നു. ഇന്ന ധനകാര്യമന്ത്രി എന്താ ചെയ്തതു്? രാജിവച്ചില്ലേ? ഇന്ന റയിൽവേമന്ത്രിയും അങ്ങിനെ തന്നെ ചെയ്തു. ഇന്ന വാർത്താവിതരണ മന്ത്രിയും അതു ചെയ്തു. ഇന്നു് ഈ രാജ്യത്തിനു്, ഈ സംസ്ഥാനത്തിനു്, ഈ ജില്ലയ്ക്കു്, ഈ കോ—ഓപ്പറേറ്റീവ് യൂണിയനു് അത്തരം ത്യാഗം ആവശ്യമായിരിക്കുന്നു. ആരോപണങ്ങളെപ്പററി പരസ്യമായ അന്വേഷണം നടക്കട്ടെ. വൈദ്യജി ജനങ്ങളുടെ മുമ്പാകെ വയ്ക്കുന്ന ആദർശം ആയിരിക്കും അതിലും ഉത്തമമായിട്ടുള്ളതു്. ആദർശത്തിൻെറ മണിമന്ദിരം ഉയർന്നു നിലകൊള്ളുമ്പോൾ, എല്ലാ ആരോപണങ്ങളും അതിൻെറ അസ്ഥിവാരത്തിൻ കീഴിൽ അമർന്നു പൊയ്ക്കൊള്ളും. അതിനാൽ, വൈദ്യജി ചെയ്യേണ്ടതു്, മാനേജിംഗ് ഡയറക്ടർ സ്ഥാനം രാജിവയ്ക്കുകയാണ്. അദ്ദേഹത്തിനു് എതിരായി വന്നിട്ടുള്ള റിപ്പോർട്ടിനുള്ള മറുപടി ഇതാണ്. അദ്ദേഹം രാജി കൊടുക്കുന്നതു് ഏതെങ്കിലും പരിതസ്ഥിതിയെപ്പററിയുള്ള എതിർപ്പു കൊണ്ടാകാം, ഏതെങ്കിലും സഹപ്രവർത്തകൻെറ പോരായ്മ പറഞ്ഞുകൊണ്ടാകാം, ഏതെങ്കിലും തത്വത്തിൻെറ രക്ഷയ്ക്കു വേണ്ടിയുമാകാം. രാജിക്കത്തു നൽകുന്ന പക്ഷം, അതിൻെറ

കാരണം അന്വേഷിക്കുന്നതിന്ന് അദ്ദേഹത്തിനു പൂർണ്ണാവസരം ലഭിക്കും. എന്നാൽ രാജിക്കത്തിന്റെ കൂടെ, എന്നാൽ, പക്ഷെ എന്നൊന്നും ഉണ്ടാകരുത്. അല്ലാത്തപക്ഷം എന്നും പാടില്ല. എന്തെങ്കിലും അൽപം ഉണ്ടായാൽ, വളരെയേറെ ഉണ്ടാകും. അത് ഒരു പക്ഷെ വൈദ്യജിക്ക് നല്ലതിനല്ല എന്നും വരാം.

വൈദ്യജി തീരുമാനിച്ചു. അദ്ദേഹം പറഞ്ഞു. "ഞാൻ രജിക്കത്തു സമർപ്പിക്കും. ഇതു് എന്റെ ദൗർബല്യമായി കരുതപ്പെട്ടേയ്ക്കാം. എങ്കിലും, അർത്ഥമില്ലാത്ത ഈ പ്രചരണത്തിനെതിരെ, താങ്കളുടെ നിർദ്ദേശം അനുസരിച്ച് ഞാൻ രാജിവയ്ക്കും. എങ്കിലും, പ്രാദേശിക ഫെഡറേഷനിലേയ്ക്കുള്ള സ്ഥാനാർത്ഥിയെ തെരഞ്ഞെടുക്കുന്ന പ്രശ്നം വരുമ്പോഴാം........"

ജനങ്ങളുടെ മുമ്പാകെ ആദർശം ഉറപ്പിച്ചുനിർത്തുന്നതിനു വേണ്ടി, അവസരം വരുമ്പോഴാം, രാജിവയ്ക്കുന്ന ഓരോ മഹാപുരുഷനും പ്രകടിപ്പിക്കുന്ന അതേ വിശ്വാസത്തോടെ അദ്ദേഹത്തിനും രാജിവയ്ക്കാവുന്നതാണെന്ന വിശ്വാസം അദ്ദേഹത്തിൽ ഉറപ്പിച്ചു. കഴിവുള്ള മനുഷ്യർ കുറവാണ്. അതിനാൽ കഴിവുള്ളവനു് ഒന്നിനും കുറവു സംഭവിക്കുന്നില്ല. ഒരുവഴിക്കു നഷ്ടപ്പെടുന്നതു് മറ്റൊരു വഴിക്കു നേടാൻ കഴിയുന്നു.

ഇന്നത്തെ സൗഹൃദസന്ദർശനത്തിനിടയിൽ, വീര്യപുഷ്ടി ഗുളിക, ജ്യോതിഷിമാരെപ്പറ്റിയുള്ള പ്രചരണം, സന്യാസിമാരുമായുള്ള മദ്ധ്യസ്ഥത എന്നീ മൂന്നു കാര്യപരിപാടികൾക്കു പുറമെ നാലാമതൊരു കാര്യംകൂടി വൈദ്യജി നിർവ്വഹിച്ചു. അതായതു്, ഈ ബംഗ്ലാവിൽ നിന്നു് പുറത്തിറങ്ങുന്നതിനു മുമ്പു്, ഈ ഒരു കാര്യംകൂടി അദ്ദേഹം പുറത്തുവിട്ടു. "എന്റെ മൂത്ത മകനെക്കൊണ്ടു് മിശ്ര വിവാഹം നടത്തിക്കുവാൻ ആലോചിക്കുന്നു എന്നതിൽ അങ്ങേയ്ക്കു് സന്തോഷം ഉണ്ടാകുമല്ലോ. കാര്യം ഇനിയും ഉറപ്പിച്ചില്ല. എങ്കിലും താമസിയാതെ ക്ഷണക്കത്തു് അയക്കാൻ കഴിയുമെന്നാണു് പ്രതീക്ഷ. അങ്ങയുടെ സാന്നിദ്ധ്യം ഉണ്ടാകണമെന്നു് അപേക്ഷിക്കും. നേരിട്ടു ക്ഷണിക്കാൻ ആ സമയത്തു വന്നുചേരുവാൻ കഴിയാതെ വന്നേയ്ക്കാം. അതുകൊണ്ടു് ഇപ്പൊഴേ പറയുന്നതാണു്. ഇത്തരം ആദർശ വിവാഹങ്ങളിൽ അങ്ങയെപ്പോലുള്ളവരുടെ സഹകരണവും ആശീർവ്വാദവും ഏററവും ആവശ്യമാകുന്നു. ഇതറിഞ്ഞും അങ്ങേയ്ക്കു് സന്തോഷം തോന്നുമെന്നു്..........."

ഇതറിഞ്ഞു് അദ്ദേഹം സന്തോഷിച്ചു. അദ്ദേഹം തീർച്ചയായും സംബന്ധിക്കും.

കോ—ഓപ്പറേററീവ് യൂണിയൻെറ വാർഷികോത്സവം വളരെ കേമമായി. എന്തെന്നാൽ ഈ വർഷം മധുരപലഹാരങ്ങൾ കൊണ്ടുവന്നതു് പട്ടണത്തിൽനിന്നാണു്. യൂണിയൻ കെട്ടിടം കൊടികൾ കൊണ്ടലങ്കരിച്ചിരുന്നു. മാലകളും പൂക്കളും കൂട്ടിയിട്ടിരുന്നു. കുറച്ചു ദിവസം മുമ്പു് കോ—ഓപ്പറേററീവ് ഫാമിൻെറ ഉൽഘാടനം നടത്തിയ ഉദ്യോഗസ്ഥനെത്തന്നെ ആണു് ഈ ഉത്സവത്തിൽ പങ്കെടുക്കാനും ക്ഷണിച്ചിരുന്നതു്. പ്രസംഗം ചെയ്യുന്നതിനും മാല ധരിക്കുന്നതിനും ഉള്ള കൊതി വളരെ നേരത്തെതന്നെ അദ്ദേഹത്തിൻെറ മുഖത്തു പ്രകടമായിരുന്നു. ഉത്സവത്തെപ്പററിയുള്ള മണം കേട്ട ഉടനെ തന്നെ അദ്ദേഹം, കട്ടിയുള്ള ശരായിയും ധരിച്ചു്, ഒരു കച്ചവടക്കാരൻെറ കാറും വാങ്ങി, "പോം പോം" എന്നു വന്നെത്തി ഉത്സവത്തിൽ സംബന്ധിച്ചു.

യൂണിയൻെറ വാർഷിക റിപ്പോർട്ട വായിക്കാതെതന്നെ വായിച്ചതായി പരിഗണിക്കപ്പെട്ടു. വ്യാപാരത്തിൽ ലാഭം ഉണ്ടായിരുന്നു. മെമ്പറന്മാക്കു് അതിൻെറ വീതം കിട്ടേണ്ടതും ആയിരുന്നു. അതു കൊടുക്കാതെതന്നെ അവക്കു കിട്ടി. പലതും നടക്കാതെതന്നെ നടന്നു. ഒടുവിൽ അത്യാവശ്യം ഉണ്ടാകേണ്ട കാര്യം ഉണ്ടാകാൻ തുടങ്ങി. പ്രസംഗങ്ങൾ ആരംഭിച്ചു.

പ്രസംഗങ്ങളുടെ അസ്സൽ കേൾക്കാനുള്ളതാണു്; എഴുതാനുള്ളതല്ല. അതിനാൽ പ്രസംഗങ്ങൾ നടന്നുകൊണ്ടിരുന്നു. ആളുകൾ അന്യോന്യം അവരുടെ പ്രശ്നങ്ങൾ പറഞ്ഞു തീക്കാനും തുടങ്ങി. ഉദാഹരണത്തിനു്, പട്ടണത്തിൽനിന്നു വന്ന അധികാരി, വൈദ്യജി സഹകരണത്തിൻെറ പ്രതിമയാണെന്നു പറഞ്ഞു. എന്നാൽ ആളുകൾ പ്രതിമയുടെ അത്ഥം അന്യോന്യം ചോദിക്കുന്നതിനു പകരം, ബദ്രിഫയൽമാൻ ഗയാദീൻെറ മകളുടെ വലയിൽ കുടുങ്ങിപ്പോയി എന്നു പറഞ്ഞു. അധികാരി പിന്നെപ്പറഞ്ഞതു്, ഓരോ ഗ്രാമത്തിലും ഇത്തരം മൂത്തികൾ ജനിക്കുന്നില്ലെങ്കിൽ, സഹകരണ പ്രസ്ഥാനം അഭിവൃദ്ധിപ്പെടുക പ്രയാസമാണെന്നാണു്. ഇതു കേട്ടിട്ടും, സഹകരണം, പ്രസ്ഥാനം എന്നിവയുടെ അത്ഥം അറിയാൻ ആളുകൾ ആഗ്രഹിച്ചില്ല. കാര്യം ഒത്തുക്കിത്തീക്കാൻ കഴിയാതെവന്നു എന്നും അതിനാൽ വിവാഹംനടക്കാൻ പോകുകയാണെന്നും ഇതുകേട്ടപ്പോഴവർ പറഞ്ഞു. ഇങ്ങിനെയൊക്കെ മന്ത്രിച്ചെങ്കിലും, അവർ പരസ്യമായി അസുഖകരമായ വത്തമാനമൊന്നും പറഞ്ഞില്ല. എന്തെന്നാൽ രാജ്യം എവിടെയായാലും അദ്ദേഹംതന്നെയാണു്

ചക്രവർത്തി. യൂണിയനിൽ വൈദ്യജി ഉണ്ടായാലും ഇല്ലെങ്കിലും അതു് അദ്ദേഹത്തിന്റെ ആണു്.

എങ്കിലും, രാമരാജ്യത്തെപ്പററിപ്പോലും അസുഖകരമായ ഒരു കാര്യം പറയാൻ ഒരലക്കുകാരൻ ഉണ്ടായി. ഇവിടെയും ഒരു മനുഷ്യൻ എഴുന്നേററുനിന്നു പറഞ്ഞു "ഞാൻ പ്രസംഗിക്കും" എന്നു്.

അയാളുടെ അടുത്തിരുന്നവർ അയാളുടെ ദോത്തി പിടിച്ചു വലിക്കാൻ തുടങ്ങി. ദോത്തിയോടുള്ള കൊതികൊണ്ടാണു്, കീഴോട്ടു് അതു പിടിച്ചുവലിക്കുന്നതെന്നു തോന്നും. ആ മനുഷ്യൻ രാമാധീൻ ഭീഖ് മഖേഡ്ഢവിയുടെ ഗ്രൂപ്പിൽപെട്ട ആളായിരുന്നു. നിർദ്ദേശം അനുസരിച്ചു് ഓരോന്നു ചെയ്യാൻ വന്നിരിക്കുകയാണു്. അതിനാൽ ദോത്തി പിടിച്ചുവലിച്ചതു് അയാരം കണക്കാക്കിയില്ല. അയാളുടെ ഉത്സാഹം അതുമൂലം വദ്ധിച്ചതേ ഉള്ളു. എല്ലാ ശബ്ദത്തേയും കവിഞ്ഞു കേരംക്കത്തക്കവിധം അയാരം വിളിച്ചുപറഞ്ഞു. "ഞാനും പ്രസംഗിക്കും."

ഉച്ചത്തിൽ പറയുന്നതുകൊണ്ടുള്ള പ്രയോജനം അയാരം പറഞ്ഞതിനും ഉണ്ടായി. എതിർകക്ഷികരം ക്രമേണ സംസാരിക്കാൻ തുടങ്ങി. പട്ടണത്തിൽനിന്നു വന്ന അധികാരി പറഞ്ഞു. "പ്രസംഗിച്ചുകൊള്ളു. തീച്ചയായും പ്രസംഗിച്ചുകൊള്ളു. ആരാ തടയാൻ?"

അയാരം ഉത്സാഹംകൊണ്ടു്, "അദ്ധ്യക്ഷരവർകളെ, സഹോദരീസഹോദരന്മാരെ" എന്നൊന്നും പറഞ്ഞില്ല. ഒററയടിക്കു് പ്രസംഗത്തിലേയ്ക്കു കടന്നു. "ഈ റിപ്പോർട്ടിൽ—എന്താണയാളുടെ പേർ—പണാപഹരണത്തിന്റെ കാര്യം പറഞ്ഞിട്ടില്ല. ഇവിടെ ഒരു തെമ്മാടി സൂപ്പർവൈസറുണ്ടായിരുന്നു—എന്താണയാളുടെ പേരു്—രണ്ടുവണ്ടി ഗോതമ്പും കയററി അയാരം ഓടിക്കളഞ്ഞു—മദ്യം കഴിക്കുമായിരുന്നു—എന്താണയാളുടെ പേരു്—വ്യഭിചരിക്കുകയും ചെയ്യുമായിരുന്നു. വൈദ്യജിവരെ അയാളുടെ മുഖത്തോടുമുഖംനോക്കി സംസാരിച്ചിരുന്നു—ഒരു രാത്രിയിൽ രണ്ടു വണ്ടിവന്നു, പേരെന്താണു്, രാസ്കൂരാമാനം കയററി, ഒരുത്തക്കും വിവരമില്ല. അയാളുടെ പേരെന്താണു്—ആ തെമ്മാടി പഞ്ചാരവാക്കു പറയുമായിരുന്നു—ദൂരെവെച്ചു് എന്നെക്കാണുമ്പോരംത്തന്നെ മാറിക്കളയുമായിരുന്നു. വൈദ്യജി—എന്താണയാളുടെ പേരു്— ദോഷമൊന്നും വിചാരിക്കരുതു്. ഞാൻ പറയട്ടെ, പറയാതിരിക്കട്ടെ, ലോകം മുഴവൻ പറയുന്നു—രണ്ടായിരംരൂപാ അപഹരിച്ചു്—എന്താണയാളുടെ പേരു്—ഉത്തു് ഉത്തു് ഉത്തു് ഉത്തു് ഉത്തരവാദി ആരാണു്. സഹകരണം

നല്ല പ്രതിമയാണു്—എന്താണു് പേരു്—പ്രതിമയും എടുത്തു് ചുററിക്കറങ്ങു്. എവിടെ ആരാണു പോകുന്നതെന്നു് വൈദ്യ ജിയോടു് ആരും ചോദിക്കയില്ല. മധുരപലഹാരം തിന്നിട്ടു പോകൂ—പേരെന്താണു്—വെള്ളംകുടിച്ചിട്ടു് വീട്ടിൽ പോകൂ. ഇതുകൊണ്ടു് നാട്ടിനു്—പേരെന്താണു്—അഭിവൃദ്ധി ഉണ്ടാക യില്ല. നാട്ടിൽ നാട്ടിലെ രീതിയിൽ നടക്കണം. അപഹരണം എങ്ങിനെ നടന്നു? അന്വേഷണം നടത്തണം. എനിക്കു പാഠി പ്പില്ല. അതുകൊണ്ടു വല്ലായ്മ തോന്നരുതു്, ഹോളിയാണു്, ഹോളി............''

ആ മനുഷ്യനു് ഉത്സാഹം വർദ്ധിച്ചുവന്നു. പ്രസംഗം തുമ്പും വാലുമില്ലാതെ അങ്ങു തുടൻ്നു. ആളുകൾ ഓടിച്ചിട്ടും അയാൾ പ്രസംഗം നിർത്തിയില്ല. അപ്പോൾ വൈദ്യജി എഴുന്നേററു് അടുത്തുവന്നുനിന്നു. പ്രസംഗം അദ്ദേഹത്തെ കണ്ടു ഉടനെ അല്പം തുള്ളുകയും ചാടുകയും ഒക്കെ ചെയ്തു. പിന്നെ വാലാട്ടി മണ ക്കാൻതുടങ്ങി.

വൈദ്യജി കുറച്ചുനേരം ചിരിച്ചുകൊണ്ടു നിന്നു. അപഹരണ വുമായി അദ്ദേഹത്തിനു് ബന്ധമൊന്നുമില്ലെന്നു തെളിഞ്ഞു. പിന്നെ മഹർഷിമാരുടെ ഭാഷയിൽ അദ്ദേഹം പറയാൻ തുടങ്ങി. ''അപഹരണം എങ്ങിനെ നടന്നു എന്നതു് ആലോ ചിക്കേണ്ട കാര്യമാണു്. നിങ്ങളുടെ കൈയിൽ ആയിരം നാണ യമുണ്ടു്; അതു് അപഹരിക്കുവാൻ നിങ്ങൾക്കു കഴിയുകയില്ല. ആ നാണയം നിങ്ങളുടെ വക തന്നെയാണു്. അപഹരണം നട ത്തുവാൻ നിങ്ങൾക്കു് ഒരിക്കലും കഴിയുകയില്ല. അതു് അനു ചിതമായി ചെലവുചെയ്യാൻ നിങ്ങൾക്കു കഴിയും. പക്ഷെ അപഹരണം സാദ്ധ്യമല്ല. സ്വന്തം നാണയമല്ലാതിരിക്കു മ്പോൾ മാത്രമേ അപഹരണം നടത്തുവാൻ സാധിക്കുകയുള്ളു.

''സഹകരണത്തിൽ ആർക്കും സ്വന്തമായ സ്വത്തില്ല. അതു് സമുദായത്തിൻെറ സ്വത്തായിത്തീരുന്നു. അനേകം വ്യക്തിക ളുടെ സ്വത്തു് ഒരിടത്തു് ഏകീകരിക്കപ്പെടുന്നു. അതു സംരക്ഷി ക്കുന്നതു്, അതു സ്വന്തമല്ലാത്തവരാണു്. സമ്പത്തു് അയാളു ടെയല്ല. പക്ഷെ അതിൻെറ സംരക്ഷകനായി അയാൾ നിയു ക്തനാകുന്നു. അയാളതു് അനുചിതമായി ചെലവാക്കുന്ന പക്ഷം അതു് അപഹരണമായിത്തീരുന്നു. അതിനാൽ മഹാജ നങ്ങളേ, നിങ്ങളുടെ സ്വത്തു് നിങ്ങൾ അനുചിതമായി ചെലവു ചെയ്യുന്നപക്ഷം അതു് അപഹരണമാകയില്ലെന്നും, മററൊരാൾ അങ്ങിനെ ചെയ്യുന്നപക്ഷം അതു് അപഹരണമാകുമെന്നും ധരി

ച്ചാലും. സഹകരണസമ്പത്തു്, ഏതെങ്കിലും പ്രത്യേക വ്യക്തിയുടെ സ്വത്തല്ല. അപ്പോഠം അതിന്റെ അനുചിതമായ വ്യയവും അനുചിതമായ നശീകരണവും അതു് ഒരാളുടെ വകയല്ലാതാകുമ്പോഴേ സംഭവിക്കുന്നുള്ളു. ഉണ്ടാകുന്നപക്ഷം സഭാപഹരണം ഉണ്ടാകുന്നു. സഹകരണസ്വത്തിന്റെ നിയമം ഇതാണു്. ഇതേപ്പററി അത്ഭുതപ്പെടേണ്ടതില്ല. സഹകരണസ്വത്തിനോടു ബന്ധിപ്പിച്ചു് അപഹരണം എന്ന വാക്കു കണ്ടു പരിഭ്രമിക്കേണ്ടതായുമില്ല. ചിലയിടത്തു് പണാപഹരണത്തെ മറച്ചുവയ്ക്കുന്നു. ദോഷത്തെ മറച്ചുവയ്ക്കരുതു്. അങ്ങിനെ ചെയ്തില്ലെങ്കിൽ ചുവടുറയ്ക്കുകയില്ല. നാം ഈ സിദ്ധാന്തത്തെ മാനിക്കുന്നു. പണാപഹരണം നടക്കാത്ത യൂണിയനെ സംശയത്തോടെ വേണം കാണുവാൻ. അവിടെ കണക്കില്ലാതെ അപഹരണം മറച്ചുവച്ചിട്ടുണ്ടാകും. ഇവിടെ ഒന്നും ഒളിച്ചുവച്ചില്ല. ഉത്തമമായ ഏർപ്പാടുകളാണുള്ളതു്. പണാപഹരണം നടന്നു. പക്ഷേ നടന്നതിൽ പിന്നെ ഒന്നും സംഭവിച്ചില്ല. എന്തെന്നാൽ പരിണാമം ഉത്തമം ആയിരുന്നു. വർഷാന്ത്യത്തിൽ യൂണിയനു് ദോഷം ഉണ്ടായില്ല; ലാഭം ഉണ്ടാകുകയും ചെയ്തു. ഒരു പൈസയാകട്ടെ ഒരുകോടിരൂപാ ആകട്ടെ ലാഭം ഉണ്ടായി. ലാഭം ലാഭം ആണു്. നഷ്ടം നഷ്ടവും ആണു്. ഇവിടെ നഷ്ടത്തിന്റെ പ്രശ്നം ഉദിക്കുന്നില്ല. ലാഭത്തിന്റെ പ്രശ്നമാണുള്ളതു്.

''ഈ പരിതസ്ഥിതിയിൽ പണാപഹരണത്തെപ്പററിയുള്ള പ്രസ്താവം അർത്ഥശൂന്യമാകുന്നു. ആ പ്രശ്നം ഇവിടെ ഉന്നയിക്കുന്നതു് യൂണിയനെ അപമാനിക്കലാണു്. സഹകരണത്തിനു് അപമാനമാണിതു്.

''എനിക്കെതിരായി വ്യക്തിപരമായ ആരോപണങ്ങളുണ്ടായിട്ടുണ്ടു്. ആക്ഷേപിക്കുന്നതു് അനുചിതമാണു്. വ്യക്തിപരമായി ആക്ഷേപിക്കുന്നതു് അതിലും അനൗചിത്യമാകുന്നു. ഈ അന്തരീക്ഷത്തിൽ ഒരു വ്യക്തിക്കും പ്രവർത്തിക്കുക സാദ്ധ്യമല്ല. ശിഷ്ടജനങ്ങഠംക്കു് ഒരിക്കലും സാദ്ധ്യമല്ല. ഇത്തരം ആക്ഷേപങ്ങളെ ഞാൻ എതിർക്കുന്നു. പക്ഷേ ഒന്നു മനസ്സിലാക്കണം. എതിർപ്പു് ആക്ഷേപങ്ങളോടാണു്, ആക്ഷേപിക്കുന്നവരോടല്ല. ശ്രീരാമചന്ദ്രനാണു് ആക്ഷേപിച്ചതു്. ഞാൻ അദ്ദേഹത്തെ ബഹുമാനിക്കുന്നു. അദ്ദേഹത്തെപ്പററി എന്റെ മനസ്സിൽ വളരെ ആദരവുണ്ടു്.

''എങ്കിലും ആക്ഷേപങ്ങളെ ഞാൻ എതിർക്കുന്നു. വളരെ ശക്തിയായി എതിർക്കുന്നു. എതിർപ്പിലുള്ള സൂചനയായി മാനേ

ജിംഗ് ഡയറക്ടർ സ്ഥാനം ഞാൻ രാജിവയ്ക്കുന്നു.'' ഇത്രയും പറ ഞ്ഞിട്ട് വൈദ്യജി ശാന്തനായി തന്റെ സ്ഥാനത്തുപോയി ഇരിപ്പായി.

പിന്നെ കാര്യങ്ങളെല്ലാം ധ്രുതിയിൽ നടന്നു. നിയമസഭ യിലെ ഒരംഗത്തെ സഭയിൽനിന്നു വലിച്ചിഴച്ചു കൊണ്ടുപോ യാലത്തെ മാതിരി അന്തരീക്ഷം ശബ്ദായമാനമായി. പിന്നെ ഒച്ചയും ബഹളവും കുറഞ്ഞുവന്നു. പട്ടണത്തിൽ നിന്നുവന്ന അധികാരിയുടെ ഗംഭീരശബ്ദം കേൾക്കായി. ''വൈദ്യജി തന്റെ തീരുമാനത്തിലുറച്ചുനില്ക്കുകയാണ്. അതിനാൽ എന്റെ അഭിപ്രായം അദ്ദേഹത്തിന്റെ രാജി സ്വീകരിക്കണമെന്നാണ്. അടുത്തവർഷത്തേയ്ക്കുള്ള തെരഞ്ഞെടുപ്പ് ഇന്നു നടക്കേണ്ടതും ഉണ്ടായിരുന്നു. രാജിയുടെ അർത്ഥം, വൈദ്യജി അടുത്തവർഷം മാനേജിംഗ് ഡയറക്ടർ ആകാൻ ആഗ്രഹിക്കുന്നില്ല എന്നാണ്.............''

ഇരുന്നുകൊണ്ടുതന്നെ വൈദ്യജി പറഞ്ഞു. ''അംഗമായിരി ക്കാൻ പോലും എനിക്ക് ആഗ്രഹമില്ല. എന്റെ കർത്തവ്യം പൂർത്തിയായിരിക്കുന്നു. ഇനി വരേണ്ടതു് ചെറുപ്പക്കാരാണ്. ഈ പ്രസ്ഥാനം നടത്തിക്കൊണ്ടു പോകേണ്ടതു് അവരാണ്.''

പട്ടണത്തിൽനിന്നു വന്ന അധികാരി സമാശ്വസിപ്പിച്ചു. ''അങ്ങ് ഇങ്ങിനെ കൈയൊഴിഞ്ഞു കളയരുതെന്നാണ് എന്റെ അഭിപ്രായം. അങ്ങ് ഒഴിഞ്ഞുകളഞ്ഞാൽ ഈ യൂണി യൻ തകർന്നുപോകും. അങ്ങ് ചെറുപ്പക്കാരുടെ കാര്യം പറ ഞ്ഞല്ലോ. ഇക്കാലത്തു് എവിടെയാണ് അവർ?''

പക്ഷെ വൈദ്യജി കൂട്ടാക്കിയില്ല. ഈ കാലഘട്ടവും ചെറു പ്പക്കാരുടേതു തന്നെയായിരിക്കണമെന്നും അവർ തന്നെ പ്രസ്ഥാനം നടത്തണമെന്നും അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. ഒടു വിൽ പട്ടണത്തിൽനിന്നുവന്ന അധികാരി പറഞ്ഞു. ''അപ്പോൾ ഇനി പുതിയ മാനേജിംഗ് ഡയറക്ടറെ തെരഞ്ഞെടുക്കാം.''

ഇത്രയുംപറഞ്ഞിട്ട് മററുള്ളവർക്ക് സംസാരിക്കാനുള്ള അവ സരം നൽകാതെ അയാൾ തന്നെ പറയുവാൻ തുടങ്ങി. പാര മ്പര്യത്തെ അനുസ്മരിച്ചുകൊണ്ടാണ് അയാൾ സംസാരിച്ചതു്. അയാൾ പറഞ്ഞു. ''സഹോദരന്മാരെ, എല്ലാ തെരഞ്ഞെടുപ്പു കളും ഐകകണ്ഠ്യേന നടത്തുക എന്ന പാരമ്പര്യമാണ് ഈ യൂണിയനുള്ളതു്. ഇന്നും ഈ പാരമ്പര്യം അനുസരിച്ച് കാര്യം നടക്കുമെന്നാണ്, ഞാൻ ആശിക്കുകമാത്രമല്ല, പൂർണ്ണമായി വിശ്വസിക്കുകയും ചെയ്യുന്നതു്.''

പെട്ടെന്നു് ഷേരാട്ടേഫയൽമാൻ ലുങ്കിയും ധരിച്ചു് എഴുന്നേററു നിന്നു. ഇടയ്ക്കുകയറി അദ്ദേഹം പറഞ്ഞു. "തെരഞ്ഞെടുപ്പു്—കെരഞ്ഞെടുപ്പിൽ എന്തിരിക്കുന്നു സാറേ. ഇവിടെയും നിങ്ങൾ തെരഞ്ഞെടുപ്പു നടത്തിക്കാൻ പോകുകയാണോ?"

പിന്നെ അദ്ദേഹം പിറുപിറുത്തുകൊണ്ടു് എന്തോ പഴഞ്ചൊല്ലു പറഞ്ഞു. അതുകേട്ടു് അടുത്തിരുന്ന പലരും ചിരിക്കാൻ തുടങ്ങി. ഷേരാട്ടേഫയൽമാൻ തന്നെ ആക്ഷേപിച്ചു് എന്തോ അശ്ലീലം പറഞ്ഞു എന്നാണു് അധികാരി വിചാരിച്ചതു്. അയാൾ പരിഭ്രമിച്ചു പറഞ്ഞു. "ഫയൽമാൻജീ, താങ്കൾ തെററി ധരിച്ചു........"

ഷേരാട്ടേഫയൽമാൻ മുഴുവൻ പറയാൻ സമ്മതിക്കാതെ ഇടയ്ക്കു കയറി പറഞ്ഞു. "ഞങ്ങൾ തെറേറ ഗ്രഹിക്കുകയുള്ളൂ. നിങ്ങൾ ശരായി ഇട്ടയാളാണല്ലോ സാറേ! ശരി_നിങ്ങൾക്കേ മനസ്സിലാകൂ."

അധികാരി കാര്യം നേരംപോക്കായി കരുതിയമാതിരി പറഞ്ഞു. "ഫയൽമാൻജീ! പറയുന്നതു് അല്പം കേൾക്കൂ. ഇവിടെ തെരഞ്ഞെടുപ്പുമത്സരം നടത്തുക പതിവില്ലെന്നാണു് ഞാൻ പറഞ്ഞതു്. തെരഞ്ഞെടുപ്പിനെതിരായിട്ടായിരുന്നു എന്റെ വാദം. ഇവിടെ ഓരോ തീരുമാനവും ഏകാഭിപ്രായ പ്രകാരമാണു നടക്കുന്നതു്. തെരഞ്ഞെടുപ്പു്........"

ഷേരാട്ടേഫയൽമാൻ നെഞ്ചു വികസിപ്പിച്ചു. പിന്നെ വെല്ലുവിളി പോലെ പറഞ്ഞു. "സാറേ, നിങ്ങൾ പിന്നെയും പറയുന്നതു് തെരഞ്ഞെടുപ്പു്, തെരഞ്ഞെടുപ്പു് എന്നാണല്ലോ. തെരഞ്ഞെടുപ്പും കെരഞ്ഞെടുപ്പും ഒന്നും ഇല്ലെന്നു് നമ്മൾ പറഞ്ഞു കഴിഞ്ഞു. അതിന്റെ ആവശ്യമില്ല. വൈദ്യജി ഇരിക്കാൻ ഇഷ്ടപ്പെടുന്നില്ലെങ്കിൽ വേണ്ട. പൂവൻകോഴി ഇല്ലെങ്കിൽ പ്രഭാതവും ഇല്ല........"

വൈകിട്ടു് നാലുമണിയായിക്കാണും. കാററു് ശക്തിയായി അടിച്ചു് പൊടി പറത്തുകയാണു്. പൊടിയിൽനിന്നു രക്ഷ കിട്ടാൻ കണ്ണു ചിമ്മിച്ചിമ്മിക്കൊണ്ടു് ഷേരാട്ടേഫയൽമാൻ നിന്നിടത്തു് ഉറച്ചുനിന്നുകൊണ്ടു് ആവേശപൂർവ്വം വിളിച്ചുപറയുകയാണു്. ആവേശത്തിനും ആക്രോശത്തിനും കാരണമൊന്നും ഉണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ ഉത്സാഹം വർദ്ധിച്ചുവന്നു. ശബ്ദം ഉച്ചത്തിൽ ഉച്ചത്തിലായി. അതിന്റെ അനുപാതം അനുസരിച്ചു് ജനങ്ങളുടെ ഉത്സാഹവും വർദ്ധിച്ചുവന്നു. അധികാരിക്കു പരിഭ്രമം കൂടിക്കൂടി വന്നു. സങ്കല്പത്തിലുള്ള

പ്പെട്ടോ പട്ടാളം, യുദ്ധക്കളത്തിൽ ഓടി മുന്നേറുവാൻ പ്രോത്സാഹിപ്പിച്ചു കൊണ്ടിരിക്കുകയായിരുന്നു ഛോട്ടേപ്പ്ഹയൽമാൻ. ഒടുവിൽ അദ്ദേഹം പറഞ്ഞു. "വൈദ്യജി പിന്മാറി. അതിനു സംശയമില്ല. അദ്ദേഹത്തിൻെറ സ്ഥാനത്തു കയറിയിരിക്കാൻ വകുപ്പുകൊള്ളാത്ത വല്ലവരും വരുന്നോ! എന്തൊരു തെരഞ്ഞെടുപ്പ്? ഹും. വലിയ തെരഞ്ഞെടുപ്പുകാരു്. ഓട്ട്! ഇതു വല്ല കള്ളപ്പട്ടണത്തിലേ നടക്കൂ. ഇവിടെ നടപ്പില്ല. ഇവിടെ വൈദ്യജിയുടെ സ്ഥാനത്തു് ഇഷ്ടപ്പെടുന്നവരെ വയ്ക്കും. എഴുന്നേൽക്കൂ ബദ്രി ഉസ്താദ്. നിങ്ങൾ ഇരിക്കൂ. എഴുന്നേൽക്കൂ; എഴുന്നേൽക്കൂ; ചുണയോടെ ഇതു സ്വീകരിക്കൂ."

ബഹളത്തിനിടയിൽ ഉച്ചത്തിലുള്ള മുദ്രാവാക്യം വിളി നടന്നു. "ബോലോ, ഭാരത് മാതാകീ ജയ്!" പിന്നെ പഴയ ക്രമത്തിലുള്ള അതേവിളികൾ "ബോലോ മഹാത്മാഗാന്ധി കീ......... പണ്ഡിത ജവഹർലാൽനെഹ്രു കീ........വൈദ്യ മഹാരാജ്കീ............ബദ്രിഫയൽമാൻകീ............ഇദരീസ് സാഹേബ്കീ........"

ഇദരീസ്സാഹേബ്ബിൻെറ, അതായതു് പട്ടണത്തിൽനിന്നു വന്ന അധികാരിയുടെ തലച്ചോറിനു സ്തബ്ധത ബാധിച്ചു. കണ്ണുകൾ ശക്തിയായപ്രകാശം ഏററാലെന്നപോലെ മങ്ങിപ്പോയി. അദ്ദേഹത്തിനു ബോധംവന്നു നോക്കിയപ്പോൾ വൈദ്യജി എവിടെയോ പോയി എന്നു മനസ്സിലായി. അദ്ദേഹത്തെ എതിർത്ത രാംചരനെ ഒരു വാതിലിൽ കൂടി കൈയ്യുപിടിച്ചു വലിച്ചിഴച്ചു കൊണ്ടുപോകുന്നു. ബദ്രിഫയൽമാൻ മാലയും അണിഞ്ഞു് തൻെറ പാർശ്വത്തിൽ ഇരിക്കുന്നു. അദ്ദേഹത്തിൻെറ മുഖത്തു് മാനേജിംഗ് ഡയറക്ടറുടെ ശോഭ തെളിഞ്ഞു പ്രകാശിക്കുന്നുണ്ടു്.

# 27

അക്കൊല്ലം ശിവപാൽഗഞ്ചിൽ റബി വിളവ് നന്നായിരുന്നു.

സമയത്തിനു മഴ പെയ്തു. ജനങ്ങളെ ചവററുകപ്പയായും ജനാധിപത്യത്തെ പ്ലേഗായും കരുതിക്കൊണ്ടു് തോടിൻെറ ചുമതല വഹിക്കുന്ന വലിയ ഉദ്യോഗസ്ഥൻ സ്ഥലം മാറിപ്പോയി.

അയാഠംക്കപകരം വന്ന ഉദ്യോഗസ്ഥൻ വെള്ളത്തെ വെള്ളമായി കരുതി കൈകാര്യം ചെയ്തു. വെള്ളം എല്ലാ സ്ഥലത്തും ചെന്നെത്തുന്നതിനുള്ള ഏർപ്പാടുകളും ഉണ്ടാക്കി. വസന്തത്തിൽ പടിഞ്ഞാറൻ കാററ് ശക്തിയായി വീശിയില്ല. വെട്ടുകിളി കളുടേയും എലികളുടേയും ശല്യവും ഉണ്ടായില്ല. പച്ച വിള കളെ, തങ്ങളുടെ കാലികളെക്കൊണ്ട് വടിക്കതല്ലി തീററി ക്കുന്ന രണ്ടു ഗ്രൂപ്പുകളുണ്ടായിരുന്നു. ഇവരിൽ ഒരാഠം ഏതോ ടക്കിനടിയിൽ പെട്ടു ചത്തുപോയി. മറെറയാഠം ജയിലിലും ആയി. ഗ്രാമത്തിലെ പകുതിപ്പേരെയും വേലവേണ്ടെന്നുവച്ച് ജയിലിൽക്കയററുന്ന ലഹളകളും നടന്നില്ല. അന്യോന്യമുള്ള വിരോധം കൊണ്ട്, ആരും ധാന്യക്കളങ്ങഠംക്ക് തീയിട്ടതു മില്ല.

ഗ്രാമത്തിനരികിലുള്ള ഒരു കാട്ടിൽ കുറെ വ്യാപാരികഠം വന്നു താമസിക്കുന്നുണ്ടായിരുന്നു. അവരുടെ പെൺമക്കഠം യുവതി കളും സുന്ദരികളും ആയിരുന്നു. അവർ നാടൻ മദ്യം ഉണ്ടാക്കി കുറഞ്ഞ വിലയ്ക്കു് വിററുപോന്നു. അവിടെക്കൂടെ പോകുന്ന യുവാക്കന്മാരെ അവർ ആടുകളാക്കി തങ്ങളുടെ കുടിലുകളിൽ കുടുക്കിയിട്ടിരുന്നു. മണ്ണുകിളയ്ക്കാൻ വയലിൽ പോകേണ്ടതു് അത്യാവശ്യമായി വരുമ്പോഠം, അവർ കരയുമായിരുന്നു. ഈവർഷം പോലീസ് ആദ്യം പെൺകുട്ടികളുടെ കാര്യത്തിൽ കൈകടത്തി. പിന്നെ നാടൻ മദ്യത്തിൻെറ കാര്യത്തിൽ. പിന്നെ വ്യാപാരികളുടെ നടപടികളിൽ മുഴുവൻ. എന്നിട്ടു് അവരെ അധികാരപരിധിക്കുവെളിയിൽ ഓടിച്ചുകളഞ്ഞു. അങ്ങിനെ യുവാക്കളുടെയും വയലുകളുടെയും ഇടയ്ക്കു്, തോട്ടങ്ങ ളിൽ തുടർച്ചയായി നടന്നുവന്ന ചൂതുകളി അല്ലാതെ മറെറാരു ശല്യവും ഉണ്ടായില്ല. അവർ വയലുകളിൽ മനസ്സറിഞ്ഞു ജോലി ചെയ്തു.

വിളവു നല്ലപോലെ ഉണ്ടായി. പക്ഷെ ആളുകഠം കരുതി യതുപോലെ പെട്ടെന്നു് അതുണ്ടായില്ല. നല്ല വിളവിൻെറ പിന്നാലെ സംഭവങ്ങളുടേയും, സംഭവങ്ങളില്ലായ്മയുടേയും കൈകഠം പ്രവർത്തിച്ചു.

നല്ല വിളവുണ്ടായതിനെപ്പററി കർഷകർ അധികം ശ്രദ്ധി ച്ചില്ല. എന്തെന്നാൽ മോശം വിളവുണ്ടാകുമ്പോഴും അവർ അതേപ്പററി ചിന്തിക്കാറില്ല. എന്നാൽ മററു വർഗ്ഗങ്ങളിൽ പെട്ട വളരെപ്പേർ കൈകൊട്ടി നൃത്തം വയ്ക്കാൻ തുടങ്ങി. തങ്ങ ളുടെ പ്രസംഗങ്ങളുടെ ഫലമാണിതെന്നു് നേതാക്കന്മാർ

പറഞ്ഞു. വികസന വകുപ്പുദ്യോഗസ്ഥന്മാർ സ്ഥിതിവിവരക്കണക്കുകൾ ഉദ്ധരിച്ചു പറഞ്ഞു, ഇതൊക്കെ തങ്ങളുടെ പ്രയത്നഫലമായി ഉണ്ടായതാണെന്നു്. സർക്കാർ ഉദ്യോഗസ്ഥന്മാർ അന്യോന്യം അനുമോദിക്കാൻ തുടങ്ങി.

ഗയാദീനെ സംബന്ധിച്ചിടത്തോളം, നല്ല വിളവുണ്ടായതുകൊണ്ടുള്ള ഒരുമെച്ചം, വ്യവഹാരത്തിൽനിന്നു് അല്പം സൈ്വരം കിട്ടി എന്നതാണു്. ഈടാകാനുള്ള കുറച്ചു സംഖ്യയ്ക്കു് ഏതാനും കേസ്സുകൾ അദ്ദേഹം ഫയൽ ചെയ്തിരുന്നു. അവയിലെ പ്രതികൾ പണം നൽകി ഇടപാടുകൾ തീർത്തു. വളരെയേറെ കർഷകർ പണവുമായി അദ്ദേഹത്തിൻെറ വീട്ടിൽ വരാൻ തുടങ്ങി. വിവാഹക്കാലം അടുത്തുവരുന്ന അവസരം ആയിട്ടും പണം വരവു് കൂടിക്കൊണ്ടിരുന്നു. ബാക്കിനിൽപ്പു് കുറഞ്ഞു.

ഒരുദിവസം ചുററിനും നില്ക്കുന്ന ഏഴെട്ടു കർഷകരുടെ സാന്നിദ്ധ്യത്തിൽ അദ്ദേഹം കണക്കുപുസ്തകങ്ങൾ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. അപ്പോഴുണ്ടു്, വൈദ്യജി വീട്ടിനുനേക്കു വരുന്നതായി അദ്ദേഹം കണ്ടു.

ഒരു മഹാത്മാവു് മറെറാരു മഹാത്മാവിനോടു് ഉപചാരം കാണിക്കുന്ന രീതിയിൽ, ഗയാദീൻ വൈദ്യജിയെ സ്വാഗതം ചെയ്തു. അവർ തനിച്ചായി. വൈദ്യജി പറഞ്ഞു. ''വളരെ ഗൗരവമുള്ള കാര്യത്തെപ്പററി താങ്കളോടു സംസാരിക്കാനാണു വന്നതു്.''

ഗയാദീൻ ഒന്നും പറഞ്ഞില്ല. താൻ മിണ്ടാതിരുന്നാലും, വൈദ്യജി പറയാൻ വന്നകാര്യം പറയുമെന്നു് അദ്ദേഹത്തിനു് അറിയാം. കുറച്ചുനേരത്തെ മൗനത്തിനുശേഷം വൈദ്യജി ചോദിച്ചു. ''ജാതിവ്യവസ്ഥയെ സംബന്ധിച്ചു് താങ്കളുടെ അഭിപ്രായം എന്താണു്?''

ഗയാദീൻെറ മുഖത്തു് ചിന്തയുടെ ഒരു വല പരന്നുവരുന്ന പോലെ തോന്നി. അദ്ദേഹം പറഞ്ഞു. ''ഭഗവാൻെറ ദാനമാണു്. അവിടുന്നു് അങ്ങയെ ബ്രാഹ്മണനാക്കി. ഞാൻ ബനിയാൻ ആണു്.''

''ഞാൻ അങ്ങിനെ കരുതുന്നില്ല.'' വൈദ്യജി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. ''ജാതി വ്യത്യാസം കൊണ്ടാണു് നമ്മുടെ നാടിനു് ഈ ദുർദ്ദശ ഉണ്ടായതു്. അതുകൊണ്ടു്, ഞാൻ എൻെറ മക്കളെക്കൊണ്ടു് മിശ്ര വിവാഹം നടത്തിക്കാൻ ആഗ്രഹിക്കുന്നു. എല്ലാവർക്കും ഈ വഴിക്കു നീങ്ങേണ്ടി വരും. മഹാത്മജി പറഞ്ഞിട്ടുണ്ടു്...........''

ഗയാദീൻ കൈയുയർത്തി തുടന്നു പറയുന്നതു തടഞ്ഞു. അദ്ദേഹം പറഞ്ഞു. ''മക്കളെ സ്വജാതിക്കു പുറത്തു വിവാഹം ചെയ്യിക്കണമെങ്കിൽ അങ്ങിനെ ചെയ്യിക്കണം മഹാരാജ്. ഇത്ര അറിവുള്ള ആളായിരുന്നിട്ടു മഹാത്മജിയെ, ഈ ആൺ കുട്ടികളുടേയും പെൺകുട്ടികളുടേയും ഇടയ്ക്കിട്ടു വലിച്ചിഴയ്ക്കുന്നതു ശരിയല്ല.''

വൈദ്യജി പതറിപ്പോയി. അദ്ദേഹം പറഞ്ഞു. ''ഞാൻ ഒരു കാര്യം പറയുകയായിരുന്നു.''

''ഞാനും അതേ'' എന്നു പറഞ്ഞ്, ഗയാദീൻ മൗനം അവലംബിച്ചു.

കുറച്ചു കഴിഞ്ഞ് വൈദ്യജിതന്നെ പറഞ്ഞു. ''അപ്പോൾ മിശ്ര വിവാഹത്തെപ്പററി താങ്കളുടെ അഭിപ്രായം എന്താണ്?''

അദ്ദേഹം തല കുനിച്ചിരിക്കുകയായിരുന്നു. ചോദ്യം കേട്ടപ്പോൾ കഴുത്തുയർത്തി ഈ വിധം പറഞ്ഞു. ''മഹാരാജ്, ഇത് ബ്രാഹ്മണ ഠാക്കുരന്മാരുടെ വീട്ടിലെ കാര്യമാണ്. ഇതിൽ കച്ചവടക്കാരായ ബനിയാന്മാർക്ക് എന്തു പറയാൻ കഴിയും?''

വൈദ്യജി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. ''ഗയാദീൻജീ, നിങ്ങൾ എന്തോന്നാ ഈ പറയുന്നത്? ഇത് നമ്മുടെ രണ്ടു പേരുടേയും കുടുംബത്തിൻെറ കാര്യമാണ്. ഇതിൽ അങ്ങ് അഭിപ്രായം പറയാതെ മററാരു പറയാനാണ്?''

ഗയാദീൻ മുഖം സാവകാശത്തിൽ വൈദ്യജിയുടെ നേർക്ക തിരിച്ചു. വൈദ്യജിയുടെ മുഖം ഫോക്കസ്സിൽ വന്നപ്പോൾ, അദ്ദേഹം തൻെറ വരണ്ടതും ഉദാസീനവും ആയ ദൃഷ്ടി, കൊട്ടക്കൽവാങ്ങലിൻെറ ഭാവമൊന്നും കൂടാതെ അതിൽ കേന്ദ്രീകരിച്ചു. അദ്ദേഹം ചോദിച്ചു. ''എൻെറ കുടുംബവുമായി ഇതിനെന്തുകാര്യം മഹാരാജ്?''

ആശ്ചര്യംകൊണ്ട് വൈദ്യജി പുരികം മുകളിലോട്ടു ചുളിച്ചു. അദ്ദേഹം പറഞ്ഞു. ''അപ്പോൾ താങ്കൾക്കൊന്നും അറിഞ്ഞുകൂടെ?''

ഗയാദീൻ അതേപടി ഇരുന്നു. തനിക്കൊന്നും അറിവില്ല എന്ന് അദ്ദേഹത്തിൻെറ മൗനം പറഞ്ഞു.

വൈദ്യജി അപ്പോൾ ശീഘ്രഗതിയിൽ പറയുവാൻ തുടങ്ങി. ''ബദ്രിക്ക് ഇതു് ഇഷ്ടമാണ്. പതിനാറു വയസ്സായാൽ പുത്രനോടു് മിത്രത്തെപ്പോലെ പെരുമാറണം. അതിനാൽ ഞാൻ എതിർപ്പൊന്നും പ്രകടിപ്പിച്ചില്ല. അവൻ കന്യകയുടെ അഭി

പ്രായവും അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നു. ഇനി താങ്കൾക്ക് എതിർപ്പൊന്നും ഉണ്ടാകരുത്."

കുററിയോടൊപ്പം ആകാശത്തിലേയ്ക്കു പറക്കുമോ എന്നു ശങ്കിക്കത്തക്കവിധം എരുമ ഇപ്രാവശ്യം ശക്തിയിൽ ചാടി. എല്ലാ കാപട്യങ്ങളോടും പ്രതിഷേധം പ്രകടിപ്പിക്കുന്ന രീതിയിൽ അദ്ദേഹം നെററി ചുളിച്ചു. എങ്കിലും മുഷിച്ചിൽ പ്രകടിപ്പിക്കാത്ത രീതിയിൽ അദ്ദേഹം പറഞ്ഞു. "എന്തിനു ഞാൻ പ്രതിഷേധിക്കണം? അങ്ങയുടെ മകൻ എവിടെ വേണമെങ്കിലും വിവാഹം ചെയ്യട്ടെ, അതിൽ എന്നെ എന്തിനു ഉൾപ്പെടുത്തുന്നു മഹാരാജ്?"

വൈദ്യജിക്ക് മടുപ്പുതോന്നിക്കഴിഞ്ഞിരുന്നു. അദ്ദേഹം പറഞ്ഞു. "ഞാൻ താങ്കളെ ഉൾപ്പെടുത്തുകയല്ല ചെയ്യുന്നത്. കന്യക താങ്കളുടേതാണ്. അതുകൊണ്ടു താങ്കളുമായി സംസാരിക്കുന്നതാണ്. പക്ഷെ താങ്കൾ മന:പൂർവ്വം അറിഞ്ഞില്ലെന്നു ഭാവിക്കുന്നു. ഉറങ്ങുന്നവനെ ഉണർത്താം. പക്ഷെ കള്ളഉറക്കം ഭാവിച്ചു കഴിയുന്ന ആളെ ഉണർത്താൻ എങ്ങിനെ കഴിയും....?"

ഗയാദീൻ കൈ ഉയർത്തി സംഭാഷണം തടയാൻ ആഗ്രഹിച്ചു. പക്ഷെ അദ്ദേഹം സംസാരം തുടർന്നുകൊണ്ടിരുന്നു. "ബദ്രി തീരുമാനം എടുക്കുകയും ഈ വാർത്ത സമുദായം മുഴുവൻ അറിയുകയും ചെയ്തിരിക്കുന്ന സ്ഥിതിക്ക്, സമാധാനപരമായി ആ തീരുമാനത്തെ സ്വീകരിക്കുകയാണ് നമ്മുടെ കർത്തവ്യം. ഇതു് ഒരു ആദർശവിവാഹമായി കരുതപ്പെടും. രണ്ടുപേരും സുഖമായി ജീവിക്കും. ബദ്രിയെ ഞാൻ രാഷ്ട്രീയത്തിൽ ഇറക്കിയിരിക്കുകയാണ്. അവനെ യൂണിയൻെറ മാനേജിംഗ് ഡയറക്ടറാക്കി. കുറച്ചുനാളുകൾക്കുശേഷം പെൺകുട്ടിയേയും സമുദായസേവനത്തിനു നിയോഗിക്കും. വനിതകളുടെ ഒരു ബോർഡുണ്ട്. അവൾക്ക് അതിൽ ഒരു സ്ഥാനം നൽകും. മോട്ടോർ കിട്ടും. ചപ്രാസി അടുത്തുണ്ടാകും. കുറെക്കാലത്തിനുശേഷം എം. എൽ. എ. ടിക്കററ് കിട്ടാനും സാദ്ധ്യതയുണ്ടു്. ഭർത്താവും ഭാര്യയും ഒരുമിച്ച് സുഖമായി രാജ്യസേവനം നടത്തും. ഇതിൽ കൂടുതൽ നമുക്കെന്തുവേണം?"

ഇതു കേൾക്കുന്തോറും, ഗയാദീൻെറ മുഖം കരയുന്നപോലെ ആയിത്തീരുകയായിരുന്നു എന്നു്, ഉത്സാഹത്തിനിടയിൽ വൈദ്യജി ശ്രദ്ധിച്ചില്ല. ഗയാദീൻ കൈകൂപ്പിക്കൊണ്ടു് വിമ്മി വിമ്മി പറഞ്ഞു. "മഹാരാജ്, ഞാൻ ചെയ്തതൊക്കെ തകർത്തുകളയല്ലേ. എൻെറ മോൾക്ക് ആപത്തിനെന്താണു കുറവു്?

കഞ്ഞിലേ അമ്മ മരിച്ചു. വല്ലവിധവും വളർത്തി വലുതാക്കി. പട്ടണത്തിൽ അഗർവാല വൈശ്യന്മാരുടെ ഒരു കുടുംബമുണ്ടു്. അവർ അവളെ വധുവായി സ്വീകരിച്ചു കൊണ്ടുപോകാൻ തയ്യാറാണു്. പഠിപ്പുള്ളവനാണു് കൊച്ചൻ. ഉദ്യോഗവും ഉണ്ടു്. വിവാഹത്തീയതി പതിനഞ്ചുദിവസത്തിനു ശേഷമാണു്. അങ്ങിനെയിരിക്കെ, ഇതിനിടയിൽ നിങ്ങരം വലിയ ആളുകളൊക്കെച്ചേർന്നു്, ഇല്ലാത്തതൊക്കെ പറഞ്ഞുണ്ടാക്കിയാൽ എന്തായിരിക്കും സ്ഥിതി മഹാരാജ്? തന്നത്താൻ ആലോചിച്ചുനോക്കു്. എന്റെ മോശക്കു് കളങ്കം ഉണ്ടാക്കിയാൽ എത്ര വലിയ നേതാവായാലും, നരകത്തിൽ പോയി പുഴപോലെ ഇഴയേണ്ടിവരും. ഇതിൽ കൂടുതൽ എന്നെക്കൊണ്ടു പറയിക്കരുതു്.''

വൈദ്യജി മൗനം അവലംബിച്ചു. ഗയാദീൻ വീണ്ടും പറഞ്ഞു. ''നിങ്ങളുടെ ഈ വിത്തുകാളകളുണ്ടല്ലോ—എന്താണവരുടെ പേരു്—ഛോരാട്ടേയും, റപ്പനും, സനീചറും എന്റെ മോളെപ്പററി എന്തൊക്കെയാണു് പറഞ്ഞുണ്ടാക്കിയെന്നതിനു കണക്കില്ല. നിങ്ങളും ഇത്രവലിയ ജ്ഞാനി ആയിട്ടും വീമ്പിളക്കി നടക്കുന്ന അറിവില്ലാത്ത ഈ പിള്ളേരെപ്പോലെ സംസാരിക്കാൻ തുടങ്ങിയല്ലോ. ഇത്രയൊക്കെ ആയ സ്ഥിതിക്കു്, മഹാരാജ്, ഇനിയെങ്കിലും നിങ്ങളുടെ വാമൂടി വയ്ക്കുകയും ഈ പിള്ളേരെ തടയുകയും ചെയ്യുകയില്ലേ? കുട്ടിയുടെ വിവാഹം എങ്ങിനെയും ഒന്നുറപ്പിക്കട്ടെ. അതുവരെ ഒന്നു സമാധാനപ്പെട്ടു. ഇപ്പോരം നിങ്ങളുടെ കാലമാണു്. എല്ലാവരും നിങ്ങളുടെ ഉള്ളംകൈയിൽ കിടന്നുരുളുകയാണു്. എങ്കിലും ഇത്രയും മറക്കരുതു്. ശിവപാൽഗഞ്ചിൽ മററുള്ളവരും ജീവിക്കാൻ അനുവദിക്കൂ.''

വൈദ്യജി മിണ്ടാതിരുന്നു കേരംക്കുകയായിരുന്നു. പിന്നെ പോകാൻ തുടങ്ങവേ ഇങ്ങിനെ പറഞ്ഞു. ''താങ്കളുടെ നിശ്ചയം അനുസരിച്ചു് മകളെ കെട്ടിക്കൊടുക്കൂ. എനിക്കെന്തെങ്കിലും ചെയ്യാൻ കഴിയുമെങ്കിൽ അതു പറയണം. ഞാൻ പറഞ്ഞതൊക്കെ മറന്നുകളഞ്ഞേക്കൂ്. തെററായ വിവരങ്ങളാണു് എനിക്കു് കിട്ടിയിരുന്നതു്. ഇതിൽ എനിക്കു ദു:ഖമുണ്ടു്.''

എന്നാൽ ബേലയെപ്പററി ഗയാദീനിൽ നിന്നുകേട്ട വിവരങ്ങളെപ്പററി അദ്ദേഹത്തിനു ഖേദം തോന്നിയില്ല. അദ്ദേഹം അത്യന്തം ലഘുചിത്തനും പ്രസന്നനും ആയി മടങ്ങിപ്പോയി.

അപൂർണ്ണമായ ഒരു കാര്യം പൂർണ്ണമാക്കിയാണ്, ഗയാദീൻ വൈദ്യജിയെ ധരിപ്പിച്ചത്. ബേലയുടെ വിവാഹനിശ്ചയം കഴിഞ്ഞിരുന്നില്ല. "സന്താനനിയന്ത്രണത്തിന്റെ പ്രയോജനം" പറഞ്ഞു മനസ്സിലാക്കാനായി കഴിഞ്ഞദിവസം ശിവപാൽഗഞ്ചിൽ വന്നിരുന്ന ചെറുപ്പക്കാരനെ, തന്റെ ജാമാതാവായി വിലയ്ക്കെടുക്കണമെന്ന് ഗയാദീൻ ആലോചിച്ചിരുന്നു. അയാളെ കണ്ടതിന്റെ പിറേറദിവസം തന്നെ അദ്ദേഹം പട്ടണത്തിൽ പോകുകയും, യുവാവിന്റെ അഛനെ കാണുകയുംചെയ്തു. അയാൾക്ക് പട്ടണത്തിൽ ഒരു തുണിക്കട ഉണ്ട്. ആദ്യം അതു നല്ലവണ്ണം നടന്നിരുന്നു. എന്നാൽ രണ്ടുകൊല്ലമായി സമീപം തന്നെ, ഒരു പഞ്ചാബി ഒരു തുണിക്കടനടത്താൻ തുടങ്ങിയതോടെ കുഴഞ്ഞിരിക്കുകയാണ്. കട സ്ഥിതിചെയ്യുന്ന റോഡിൽ തന്നെ, കുറച്ചുമാറി വിദ്യാർത്ഥിനികളുടെ ഒരു കോളേജും അതിനും അപ്പുറത്ത് യൂണിവേഴ്സിററിയും ഉണ്ട്. കുറച്ചുവർഷങ്ങളായി, കോളേജിലേയും യൂണിവേഴ്സിററിയിലേയും വിദ്യാർത്ഥിനികൾ, ചെറുതും കട്ടികൂടിയതും ആയ വസ്ത്രങ്ങൾ, യുവാവിന്റെ അഛന്റെ കടയിൽനിന്നു വാങ്ങി വരികയായിരുന്നു. അവർ ഫാഷണബിൾ ആയിരുന്നു. ഗായികളും ആയിരുന്നു. ദിവസവും തുണി വാങ്ങിയിട്ടും എപ്പോഴും തുണിക്ഷാമം അനുഭവപ്പെടുന്നതെന്തെന്ന് അവർക്ക് മനസ്സിലായില്ല. കച്ചവടം കേമമായി നടന്നു. നല്ല വരവും ആയിരുന്നു. ഈ വരുമാനം കൊണ്ടാണ് യുവാവ് ബി. ഏ. പാസ്സായതും. സന്താനനിയന്ത്രണജോലി സമ്പാദിച്ചതും. മകൾ ബി. ഏ. പാസ്സായി ഒരു ധനികൻ ഭർത്താവിന്റെ കൂടെ പോയി. എന്നാൽ സമീപംതന്നെ പഞ്ചാബിയുടെ കട ആരംഭിച്ചതോടെ സ്ഥിതി മാറി. ഇരുപത്തിരണ്ടുവയസ്സുള്ള സുന്ദരനായ ഒരു യുവാവ്, മുഖമൊക്കെ മിനുക്കി പററിച്ചേർന്ന ശരായിയും വെടിപ്പുള്ള ടീഷർട്ടും ധരിച്ച് കടയിൽ വന്നിരിക്കും. പെൺകുട്ടികൾ തുണിവാങ്ങാൻ പോകുന്നത് ആ കടയിലായി. അയാൾ അവരെ 'സഹോദരി' എന്നാണ് വിളിച്ചിരുന്നത്. സിനിമാനടികളുടെ പേരിൽ ഡിസൈൻ ചെയ്തിട്ടുള്ള തുണികൾ അയാൾ കാണിക്കും. ഒന്നുംരണ്ടുമായി വരുന്ന പെൺകുട്ടികൾക്ക് അവർ ആവശ്യപ്പെടാതെതന്നെ പുതിയരീതിയിലുള്ള ചോളിയേയും പൈജാമയേയും പററി അയാൾ ഉപദേശങ്ങൾ നൽകിയിരുന്നു. പെൺകുട്ടികൾ തുണിവാങ്ങുന്നതിന്റെ തോതും വേഗതയും കണ്ടാൽ, നേരത്തെതന്നെ അവർക്ക് തുണി

ക്ഷാമം ഉണ്ടായിരുന്നു എന്നു തോന്നും. പകൽ വാങ്ങുന്ന തുണി രാത്രിയിൽ ഊരി ആക്കെങ്കിലും കൊടുക്കുകയാണോ ചെയ്യുന്നതെന്നു സംശയിച്ചുപോകും. ചുരുക്കിപ്പറഞ്ഞാൽ, യുവാവിന്റെ അച്ഛന്റെ സ്ഥിതി കുഴപ്പത്തിലായി.

അയാരം തന്റെ സ്ഥിതി സാമാന്യം വിസ്തരിച്ചുതന്നെ ഗയാദീനെ പറഞ്ഞുകേംപ്പിച്ചു. അയാരം നിഷ്കർഷിച്ചു പറഞ്ഞ കാര്യം ഇതായിരുന്നു. ''കൊച്ചൻ താങ്കളുടെ തന്നെ. ഇഷ്ടമുള്ളപ്പോരം വിവാഹം നടത്തിക്കൊള്ളു. പക്ഷെ ഇപ്പോരം ഞങ്ങരംക്കു് കാലം മോശമാണു്. അതിനാൽ കൊച്ചനെ കുറഞ്ഞവിലയ്ക്കു കൊടുക്കാൻ ഞാൻ തയ്യാറല്ല.''

പെൺകുട്ടികളെ പറഞ്ഞുവിരട്ടിയും, അവക്കു ചോളിവിററും ജീവിതം നയിക്കുന്നവനു് എന്നെങ്കിലും ഒരിക്കൽ ദുഃഖിക്കേണ്ടിവരുമെന്നു് ഗയാദീൻ വിചാരിച്ചു. യുവാവിന്റെ അച്ഛനോടു സഹതാപം പ്രകടിപ്പിച്ചുകൊണ്ടു് പറഞ്ഞു. ''ഞാൻ ജാമാതാവിനെ വാങ്ങാൻ ഇറങ്ങിയതാണു്. നല്ല വില കൊടുക്കാൻ ഒരുക്കവുമാണു്.'' അതേത്തുടന്നു്, വിവാഹം ഒഴിച്ചു് മററുള്ള ബുദ്ധിമുട്ടുകളെപ്പററി ആലോചന നടന്നു. വരന്റെ വിലയുടെ കാര്യത്തിൽ തീരുമാനം ഉണ്ടായില്ല. സമീപത്തു്, പഞ്ചാബി കച്ചവടത്തിനു വന്നതുമുതല്ക്കു് ഉണ്ടായിട്ടുള്ള നഷ്ടം കണക്കാക്കി, യുവാവിന്റെ പിതാവു് ഗയാദീനോടു് പതിനയ്യായിരം രൂപാ ആവശ്യപ്പെട്ടു. ഗയാദീൻ തന്റെ ജാതിയെ പ്രശംസിച്ചുകൊണ്ടു്, ഈ ആവശ്യം ഉചിതം തന്നെ എന്നു പറഞ്ഞു. ആനയുടെ പിണ്ടത്തിനുമാത്രം ഒരു ക്വിൻറൽ തൂക്കം വരും. ദീപാളിയായ ഒരു വ്യാപാരിയുടെ വില പതിനയ്യായിരം രൂപാ ആകാവുന്നതാണു്. തുടന്നു് ഗയാദീൻ പറഞ്ഞു. ''എന്റെ സ്ഥിതി അങ്ങയുടേതിനെക്കാരം വളരെ മോശമാണു്. കൊച്ചന്റെ വിലയായി ഏഴായിരം രൂപയിലധികം തരാൻ എനിക്കു നിവൃത്തിയില്ല.''

ഇത്തരം സന്ദർഭങ്ങളിൽ ഒരു കോടി പ്രാവശ്യം നടന്നിരിക്കാവുന്ന രീതിയിലുള്ള സംഭാഷണമാണു് പിന്നെ നടന്നതു്. ഏഴായിരം രൂപാ തീരെ കുറവാണെന്നു് യുവാവിന്റെ അച്ഛൻ പറഞ്ഞു. എന്തെന്നാൽ പതിന്നാലായിരം രൂപാ ഇതിനുമുമ്പു തന്നെ സമ്മതിച്ചു കഴിഞ്ഞിട്ടുള്ളതാണു്. വില തരാൻ താൻ അപ്രാപ്തനാണെന്നു് ഗയാദീൻ പറഞ്ഞു. തന്റെ സ്ഥിതി പറഞ്ഞു എന്നേയുള്ളു. ഇതേപ്പററി താൻ കുട്ടിയുടെ ചിററപ്പനുമായി സംസാരിക്കട്ടെ എന്നു് യുവാവിന്റെ അച്ഛൻ അറി

യിച്ചു. അദ്ദേഹം ഇന്ന സ്ഥലത്തു് അസിസ്റ്റൻറ് സെയിൽസ് ടാക്സ് ഓഫീസ്സറാണ്. ഇന്ന സ്ഥലത്തു് ഡിസ്ട്രിക്ട് ആൻഡ് സെഷൻസ് ജഡ്ജി ആയിരിക്കുന്ന, കുട്ടിയുടെ അമ്മാവൻെറ അച്ഛൻെറ സഹോദരൻെറ മകനുമായും സംസാരിക്കാം. അദ്ദേഹം കൊച്ചനെ സ്വന്തം മകനെപ്പോലെയാണു് കരുതിയിരിക്കുന്നതു്. കൽക്കട്ടയിൽ ഇരുമ്പു വ്യാപാരം നടത്തുന്ന ചിററമ്മയുടെ മകൻെറ അളിയനുമായും, കുട്ടിയുടെ അമ്മ, ഇളയമ്മ, അപ്പച്ചി, അമ്മായി, വലിയച്ഛൻെറ ഭാര്യ, അമ്മൂമ്മ, അമ്മൂമ്മയുടെ അമ്മ എന്നിവരുമായും താൻ ഇക്കാര്യം സംസാരിക്കാം.

കൊച്ചൻെറ അവസാന രൂപത്തിലുള്ള വില എന്തെന്നു് താൻ പത്തു ദിവസത്തിനുള്ളിൽ അറിയിക്കാമെന്നു്, യുവാവിൻെറ അച്ഛൻ, ഗയാദീനെ സമാശ്വസിപ്പിച്ചു. ഈശ്വരൻ അനുഗ്രഹിച്ചാൽ നമ്മൾ ബന്ധുക്കളായിത്തീരും. ബേലയെ സംബന്ധിച്ച് എന്തെങ്കിലും അറിയാൻ അയാൾ വിസമ്മതിച്ചു. പെൺകുട്ടിക്കു പഠിപ്പുണ്ടെങ്കിൽ നല്ലതു്. പഠിപ്പില്ലെങ്കിൽ അതിലും നല്ലതു്. എന്തെന്നാൽ അവളിൽനിന്നു് എനിക്കൊന്നും പഠിക്കാനുണ്ടാകയില്ല. പെൺകുട്ടി സുന്ദരിയെങ്കിൽ നല്ലതു്. അല്ലെങ്കിൽ അതിലേറെ നല്ലതു്. എന്തെന്നാൽ എനിക്കവളെ വലിയ മുറിയിൽത്തന്നെ ഇരുത്തേണ്ടിവരികയില്ല.

വൈദ്യജി മിശ്രവിവാഹത്തിൻെറ കമനീയതയെപ്പററി സംഭാഷണം ആരംഭിച്ചപ്പോൾ ഗയാദീനു് ഉടനെ തോന്നിയതു്, എണീററു് പട്ടണത്തിലേയ്ക്കു് ഓടിച്ചെന്നു് യുവാവിൻെറ പിതാവിൻെറ കൈയിൽ പതിനയ്യായിരം രൂപാ വച്ചുകൊടുക്കണമെന്നാണു്. വൈദ്യജി മടങ്ങിപ്പോയ ഉടനെ അദ്ദേഹം പട്ടണത്തിൽ പോകാൻ തയ്യാറായി.

കുറച്ചു കഴിഞ്ഞു് അദ്ദേഹം കെട്ടിടത്തിനു വെളിയിൽ വന്നപ്പോൾ ഖന്നാമാസ്റ്റർ, മാളവിയ, രംഗനാഥ് എന്നിവർ വരുന്നതു കണ്ടു. ഇവർ ഒരു മണിക്കൂറിനുള്ളിൽ ഒഴിഞ്ഞുപോകുകയില്ല എന്നദ്ദേഹം വിചാരിച്ചു. അതോടൊപ്പം തന്നെ, പട്ടണത്തിലേയ്ക്കു പോകുന്ന ബസ്സ് രണ്ടു മണിക്കൂറായാലും കിട്ടുകയില്ലെന്നും വിചാരിച്ചു.

സ്ഥലത്തെ ചില വിശേഷങ്ങൾ പറഞ്ഞിട്ടു് ഖന്നാമാസ്റ്റർ

ഒരു പ്രസ്താവനചെയ്തു. "രാജ്യം രസാതലത്തിലേയ്ക്കു് പൊയ്
ക്കൊണ്ടിരിക്കുകയാണോ?"

നീരസസ്വഭാവക്കാരനും നിരാശാവാദിയും ആയിരുന്നെ ങ്കിലും, ഗയാദീനു് ഈ മാസ്റ്ററോടു പെരുമാറുന്നതു് രസകരമായിട്ടാണു് തോന്നിയിരുന്നതു്. എന്തെന്നാൽ അദ്ദേഹം എന്തു പറഞ്ഞാലും അതിൽ മൂഢതയുടെ മിന്നലാട്ടം പ്രകടമായിരുന്നു. അദ്ദേഹം ചോദിച്ചു. "എവിടെയാണു് ഈ രസാതലം?"

ചരിത്രമാണു് ഖന്നാ മാസ്റ്റർ പഠിപ്പിച്ചിരുന്നതു്. ഭൂമി ശാസ്ത്രം അദ്ദേഹത്തിനു പിടി ഉണ്ടായിരുന്നില്ല. അതിനാൽ ഈ ചോദ്യം കേട്ടു് അദ്ദേഹം പകച്ചുപോയി. ഉത്തരമായി, പ്രായമായവർ പറഞ്ഞുകേട്ട ഒരു കാര്യം പറഞ്ഞു. "എവിടെ യാണെന്നു പറയും? സ്വർഗ്ഗം, നരകം, പാതാളം, രസാതലം— എല്ലാം നമ്മുടെ മനസ്സിൽ തന്നെയാണു്."

ഈ തത്വജ്ഞാനത്തെപ്പററി, ഗയാദീൻ കുറച്ചുനേരം ഗൗരവ മായി ചിന്തിച്ചു. പിന്നെ പറഞ്ഞു. "മനസ്സിൽതന്നെയാണെ ങ്കിൽ വൈവശ്യം എന്തിനു്? രാജ്യം രസാതലത്തിൽ പോകട്ടെ. ആർക്കെന്തു ചേതം?"

ഖന്നാ മാസ്റ്ററുടെ ഉത്സാഹം തണുത്തുപോയി. അദ്ദേഹം പറഞ്ഞു. "ചേതത്തെപ്പററി ആരു പറഞ്ഞു? ഞാൻ ഒരു കാര്യം പറയുകയായിരുന്നു."

അദ്ദേഹത്തെ പരിഹസിച്ചുകൊണ്ടു് ഗയാദീൻ പറഞ്ഞു. "ആരെങ്കിലും എന്തെങ്കിലും പറയുമ്പോഴും പറയുകയാണു ചെയ്യുന്നതു്"

ഖന്നാ മാസ്റ്റർ നിശ്ശബ്ദനായി. അല്പം കഴിഞ്ഞു് അദ്ദേഹം ചോദിച്ചു. "ബേലയ്ക്കു് എങ്ങിനെയുണ്ടു്? എന്തോ സുഖമി ല്ലെന്നു കേട്ടല്ലോ." മാളവിയ അയാളെ കോപത്തോടെ തുറിച്ചുനോക്കി. രംഗനാഥും വിചാരിച്ചു. "മാസ്റ്റർമാർ ഇങ്ങി നെയിരിക്കും. ക്ലാസ്സിൽനിന്നു് ഇറങ്ങിക്കഴിഞ്ഞാൽ എന്തെ ങ്കിലും വിഡ്ഢിത്തം എഴുന്നെള്ളിച്ചുകൊണ്ടിരിക്കും."

ഈ ചോദ്യം കേട്ടിട്ടു് ഗയാദീനു് ഒരു ഭാവഭേദവും ഉണ്ടാ യില്ല. ഒരു മിനിറേറാളം ഖന്നാമാസ്റ്ററുടെ നേക്കു് നിർദ്ദോഷ മായി, വെറുതെ നോക്കിക്കൊണ്ടിരുന്നതേ ഉള്ളു. ഈ ഒരു മിനി ററിന്റെ യുഗത്തിൽ താൻ എങ്ങോട്ടു നോക്കണമെന്നു് ഖന്നാ മാസ്റ്റർക്കു തോന്നിയില്ല. പിന്നെ ഗയാദീൻ ചോദിച്ചു. "നിങ്ങ ളുടെ ആരോഗ്യസ്ഥിതി എങ്ങിനെയിരിക്കുന്നു എന്നു പറയൂ,

മാസ്റ്റർ സാഹേബ്. നിങ്ങളുടെ 107—ാംവകുപ്പു കേസ് എങ്ങിനെയിരിക്കുന്നു.''

''അതു താങ്കളോടു പറയാനാണു വന്നതു്.''

ഗയാദീൻ ഓർമ്മപ്പെടുത്തി. ''പക്ഷെ താങ്കൾ രസാതലത്തിന്റെ കാര്യമാണല്ലോ പറഞ്ഞതു്.'' ഖന്നാമാസ്റ്റർ പെട്ടെന്നു ദീനനായി. അദ്ദേഹം പറഞ്ഞു. ''ഇനി താങ്കൾ വേണം ഞങ്ങളെ രക്ഷിക്കാൻ. രണ്ടുഭാഗത്തുനിന്നും ബുദ്ധിമുട്ടുണ്ടു്. ഇവിടെ പ്രിൻസിപ്പൽ തല്ലിക്കാൻ ഒരുങ്ങിയിരിക്കുന്നു. അവിടെ കോടതിയിൽ കേസ് മുഴുവൻ കേൾക്കുന്നതിനുമുമ്പു തന്നെ ഡെപ്യൂട്ടി സാഹേബ്ബിനു് കോപം ആയിരിക്കുന്നു.''

ഗയാദീൻ രംഗനാഥിനെ നോക്കി. ഒന്നും പറഞ്ഞില്ല. മാളവിയ പറഞ്ഞു: ''ഈ കേസ്സിൽ രംഗനാഥ്ജി ഞങ്ങളുടെ കൂടെയാണു്. അദ്ദേഹത്തിന്റെ മുമ്പാകെ എന്തും പറയാം.''

ബുദ്ധിജീവിയായ ഓരോരുത്തനും, ഗ്രൂപ്പിൽ പെട്ടിരുന്നാൽ തന്നെയും, പരസ്യമായി ഗ്രൂപ്പിസത്തിൽ പെടുമ്പോൾ കണ്ണു മഞ്ഞളിച്ചുപോകും. അതിനാൽ, രംഗനാഥ് തലയാട്ടിക്കൊണ്ടു പറഞ്ഞു. ''ഞാൻ ആരുടെകൂടെയുമില്ല. ഈ കേസ്സിൽ, അദ്ദേഹത്തോടു് കടുംകൈ കാട്ടിയിട്ടുണ്ടു്. അതിനാൽ എനിക്കു് അദ്ദേഹത്തോടു സഹതാപമുണ്ടു്.''

ഗയാദീൻ പറഞ്ഞു. ''അപ്പോൾ പിന്നെ നിങ്ങൾ ആരുടെ കൂടെയും ഇല്ലെന്നു് എന്തിനു പറയുന്നു?''

മാളവിയ തനിക്കു പറയാനുള്ളതു് അറിയിച്ചു. ''പ്രിൻസിപ്പൽ സാഹേബ് ഛോട്ടേപ്പഹയൽമാനെ വഴിതെററിച്ചിരിക്കുകയാണു്. മിനിയാന്നു വഴിക്കുവച്ചു് അയാൾ എന്നോടു പറഞ്ഞു, 'മാസ്റ്റർ സാഹേബ്, ഇതുവരെ ഒന്നും ഉണ്ടായില്ല. മിണ്ടാതെ ശിവപാൽഗഞ്ചുവിട്ടു പൊയ്ക്കോ. അല്ലെങ്കിൽ, നിങ്ങളുടെ വീട്ടുകാർ ദു:ഖിക്കത്തക്കവിധം വല്ലതുമൊക്കെ നടന്നേയ്ക്കും.' ഇത്തരം ഉപദേശം മററു ചിലരും തന്നുകഴിഞ്ഞു. പ്രിൻസിപ്പലിനു് ഞങ്ങളെ തല്ലിക്കാൻ ഉദ്ദേശമുണ്ടെന്നു തോന്നുന്നു. എന്തു ചെയ്യണമെന്നു് അറിവില്ല.''

''എന്തു ചെയ്യാൻ? മിണ്ടാതെ തല്ലുകൊള്ളണം. മാസ്റ്ററായിട്ടു് തല്ലുകൊള്ളാൻ ഇത്ര പേടിയോ?'' നിലത്തു ദൃഷ്ടി ഉറപ്പിച്ചുകൊണ്ടു് ഗയാദീൻ സാവകാശത്തിൽ പറഞ്ഞു.

ഖന്നാമാസ്റ്റർക്കു് ആവേശമായി. പറയാൻതുടങ്ങി. ''ഞങ്ങൾ മിണ്ടാതെ നിന്നു തല്ലുകൊള്ളുന്നവരല്ല. ഇഷ്ടികകൊണ്ടുള്ള ചോദ്യത്തിനു് കല്ലുകൊണ്ടു മറുപടി പറയും.''

ഗയാദീൻ ഒന്നും പറഞ്ഞില്ല. ഖന്നാ മാസ്റ്റർ വീണ്ടും പറഞ്ഞു. "തോന്നുന്നവരെയൊക്കെ തല്ലാൻ നവാബന്മാരുടെ കാലമൊന്നുമല്ല."

"അതിലും ചീത്തക്കാലമാണ്." ഗയാദീൻ പറഞ്ഞു. "ഞാനിതു് അഞ്ചാറു കൊല്ലമായി കണ്ടുവരികയാണ്. അവിടെ രംഗപ്പൂരിൽ, ഹെഡ്മാസ്റ്ററെ കൊന്നില്ലേ? എന്തുണ്ടായി? കൊന്നവർ കുന്തവും എടുത്തു്, മീശയും തടവി ചുററി നടക്കുകയാണ്."

അദ്ദേഹം തലയാട്ടി, സമാശ്വസിപ്പിക്കുന്ന രീതിയിൽ ഉദ്ഘോഷിച്ചു. "പാടില്ല മാസ്റ്റർ സാഹേബ്. ഇഷ്ടികകൊണ്ടുള്ള ചോദ്യത്തിനു് നിങ്ങൾ ഒരിക്കലും കല്ലുകൊണ്ടു മറുപടി പറയരുതു്. പ്രിൻസിപ്പൽ സാഹേബ്ബിനും വൈദ്യമഹാരാജിനും വമ്പിച്ച ശക്തിയുണ്ടു്. ഇക്കാലത്തു് ഒരോ വർഷവും, വിദ്യാർത്ഥികളുടെ കൈകൊണ്ടു തല്ലു വാങ്ങുന്ന മാസ്റ്റർമാർ എത്രയോ ഉണ്ടു്. അതിനു് എന്തു ചെയ്യും? തലയോട്ടിയും തലോടിക്കൊണ്ടു് പതുക്കെപ്പതുക്കെ വീട്ടിലെത്തി, ഭാര്യയോടു് ഒരു ഗ്ലാസ്സു് വെള്ളം വാങ്ങിക്കുടിക്കും. ചിലർ പോലീസ് സ്റ്റേഷനിൽ പോയി റിപ്പോർട്ടു കൊടുക്കും. പിന്നെ, വീണ്ടും അടി വാങ്ങിക്കും."

ആശ്വസിപ്പിക്കുന്ന രീതിയിൽ അദ്ദേഹംപറഞ്ഞു. "ഇപ്പോൾ നടക്കുന്നതു് ഇങ്ങിനെയാണ്. മാസ്റ്ററായിക്കഴിഞ്ഞാൽ പിന്നെ തല്ലും അടിയും എന്നു കേട്ടു് പരിഭ്രമിക്കരുതു്."

ഖന്നാമാസ്റ്റർ ശാന്തനായി. അദ്ദേഹം ചോദിച്ചു. "അപ്പോൾ പിന്നെ എന്തുചെയ്യണം?"

"അദ്ദേഹം പറയുന്നതു് കേൾക്കുക. അല്ലെങ്കിൽ 107—ാംവകുപ്പനുസരിച്ചുള്ള കേസ് രാജിയാക്കുക. അതുമല്ലെങ്കിൽ ശിവപാൽഗഞ്ചു് ഉപേക്ഷിച്ചു് ഓടിപ്പോകുക."

"ഇങ്ങിനെതന്നെയാണു കരയുന്നതു്." ഖന്നാ മാസ്റ്റർ കരയാൻ തുടങ്ങി. "രാജിയാകാനുള്ള സൂചന പ്രിൻസിപ്പലിനെ അറിയിച്ചിരുന്നു. ശാവപാൽഗഞ്ചു് വിട്ടുപോകുമെന്ന വ്യവസ്ഥയിൽ മാത്രമേ രാജിയാകാൻ സമ്മതമുള്ളു എന്നാണ് അദ്ദേഹം പറയുന്നതു്. ഏതു പരിതസ്ഥിതിയിലും ഇവിടം വിട്ടു പോകണമെന്നു പറയുന്നു. അതിനുശേഷം എന്തു ചെയ്യുമെന്നു പറയൂ."

ഗയാദീൻ ആലോചിക്കാൻ തുടങ്ങി. വേണ്ടത്ര സമയം ആലോചിക്കുകയും, നെററിയിലെ ചുളികളെ ഉള്ളിലോട്ടു മട

ക്കുകയും, ആലോചന അവസാനിച്ചിരിക്കുന്നു എന്നു തെളിയിക്കുകയും ചെയ്തിട്ട് അദ്ദേഹം പറഞ്ഞു. "ഇതിനുശേഷം എന്തു ചെയ്യുമെന്നോ മാസ്റ്റർ സാഹേബ്. രാജ്യത്തിന്റെ ഭൂപടം മുമ്പിൽ വിടുർത്തിയിട്ടുനോക്കൂ. ശിവപാൽഗഞ്ചിന്റെ അപ്പുറത്തും ഏതെങ്കിലും സ്ഥലം കണ്ടെത്തുവരും."

കുറച്ചുനേരം അവർ ഒന്നിച്ചു കൂടിയിരുന്നു. പിന്നെ ഈറൻ മണ്ണിൽ ഞാഞ്ഞൂൽ സ്വയം പൊട്ടിപ്പിരിഞ്ഞു് ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നതുപോലെ, ഖന്നാമാസ്റ്റർ, കേസ്സിന്റെ കഴിഞ്ഞ പ്രാവശ്യത്തെ വിചാരണയുടെ വിവരങ്ങൾ വിസ്തരിച്ചു പറയാൻ തുടങ്ങി.

107—ാംവകുപ്പനുസരിച്ചുള്ള കേസ്സുകളിലെ എതിരാളികളുടെ ആദ്യസംഘത്തിൽ, ഖന്നാ മാസ്റ്റർ, മാളവിയ, ഇവരുടെകൂടെയുള്ള പുതുതായി പഠിത്തം പൂർത്തിയാക്കിവന്ന മൂന്നു മാസ്റ്റർമാർ എന്നിവരാണു് ഉണ്ടായിരുന്നതു്. ഇവരുടെ കലഹസ്വഭാവം കലാപങ്ങൾക്കു കാരണമായേക്കുമെന്നു പോലീസ് പറഞ്ഞിരുന്നു. പ്രിൻസിപ്പലിന്റെ ഗ്രൂപ്പിൽ ഉൾപ്പെടാതിരുന്നതുകൊണ്ടു്, പുതിയ മാസ്റ്റർമാരും അദ്ദേഹത്തിനു് എതിരാണെന്നു കരുതപ്പെട്ടു. ഖന്നാമാസ്റ്റർ മജിസ്ട്രേട്ടു മുമ്പാകെ സമർപ്പിച്ച ഹർജിയിൽ പറഞ്ഞിട്ടുള്ളവരായിരുന്നു രണ്ടാമത്തെ സംഘത്തിൽ പെട്ട എതിരാളികൾ. ഇവരുടെ പ്രവൃത്തികൾ തങ്ങളുടെ ജീവനും സ്വത്തിനും ആപത്തായി തീരുമെന്നാണു് ഹർജിയിൽ പറഞ്ഞിരുന്നതു്. ഖന്നായ്ക്കു് സ്വത്തു് എന്തിരിക്കുന്നു എന്നും, അദ്ദേഹത്തിന്റെ ജീവനു് എന്തു വിലയാണുള്ളതെന്നും ഒരു വക്കീൽ തമാശയായി ചോദിക്കുകയുണ്ടായി. പക്ഷെ മജിസ്ട്രേട്ടു് ഇതു ശ്രദ്ധിച്ചില്ല. അതിനാൽ രണ്ടാമത്തെ എതിർസംഘത്തിനും അദ്ദേഹം സമൻസ് അയച്ചു. രണ്ടാമത്തെ കക്ഷിയിൽ പ്രിൻസിപ്പൽസാഹേബിനെക്കൂടാതെ, അദ്ദേഹത്തിന്റെ രണ്ടു പിതൃസഹോദരപുത്രന്മാർ, രണ്ടു് അനന്തിരവർ എന്നിവരാണുണ്ടായിരുന്നതു്. ഇവർ കഴിഞ്ഞ മൂന്നു വർഷമായി കോളേജിൽ അദ്ധ്യാപകജോലി നോക്കുകയാണു്. എന്നാൽ, ആളുകൾ ഇവരെ മാസ്റ്റർമാരായി കരുതുന്നതിനു പകരം, പ്രിൻസിപ്പലിന്റെ പിതൃസഹോദരപുത്രന്മാരും അനന്തിരവരും ആയിത്തന്നെ കരുതിപ്പോന്നു.

കേസ്സിൽ ഖന്നാമാസ്റ്റർക്കു് വളരെ വലിയ ഒരു ബുദ്ധിമുട്ടു്

നേരിടേണ്ടതുണ്ടായിരുന്നു. ആദ്യത്തെ എതിരാളിസംഘത്തെ പററി അന്വേഷണം നടത്തിയ പോലീസിലെ എല്ലാ ഉദ്യോഗസ്ഥന്മാരും, ചരിത്രകാരന്മാരും, സൃഷ്ടാത്മക കലാകാരന്മാരും, ഖന്നാ മാസ്റ്ററും അദ്ദേഹത്തിന്റെ ചങ്ങാതികളും വഴക്കാളികളാണെന്നു് മിക്കവാറും സമർത്ഥിച്ചു. ശിവപാൽഗഞ്ചിൽ പ്രിൻസിപ്പലിനെതിരായി തക്കതായ രേഖകൾ കിട്ടാതെ വന്നതിനാൽ, അവർ കൂടുതൽ മെച്ചപ്പെട്ട ചരിത്രം സൃഷ്ടിച്ചെടുക്കാൻ നോക്കുകയായിരുന്നു. അങ്ങിനെ ഒരു ദിവസം, ഖന്നാ മാസ്റ്ററുടെ വക്കീൽ, യാഥാർത്ഥ്യങ്ങളുടെ കുറവിന്റെയും യുക്തിയുടെ ആധിക്യത്തിന്റെയും അടിസ്ഥാനത്തിൽ പ്രിൻസിപ്പലിനെതിരായി ശക്തിയായ ഒരു വാദം ഉന്നയിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ, കോടതി തല തിരിച്ചു് ഖന്നാ മാസ്റ്ററെ തുറിച്ചുനോക്കിക്കൊണ്ടു ചോദിച്ചു. "നിങ്ങൾ അദ്ധ്യാപകരാണോ?"

"അതേ."

"നിങ്ങൾക്കു നാണമില്ലേ?"

അദ്ധ്യാപകരായതിനാൽ, അവരെ ലജ്ജ എപ്പോഴും ചുഴന്നിരിക്കുമെന്നതു ശരിതന്നെ. പക്ഷെ, ഇപ്പോൾ ഈ വസ്തുത സമ്മതിക്കുവാൻ മാളവിയ ഒരുക്കമല്ലായിരുന്നു. അദ്ദേഹം ചോദിച്ചു. "അദ്ധ്യാപകരാകുന്നതിൽ എന്തിനു നാണിക്കണം യുവറോണർ?"

"അദ്ധ്യാപകരായിട്ടും നിങ്ങൾ ശണ്ഠ കൂടുന്നു. 107—ാംവകുപ്പനുസരിച്ചുള്ള കേസ്സെടുക്കേണ്ടതായി വന്നിരിക്കുകയാണു്. നിങ്ങൾക്കു് ഇതിൽ നാണം തോന്നുന്നില്ലേ?"

ഖന്നായുടെ വക്കീൽ കോടതിയോടു് അപേക്ഷിച്ചു. "യുവറോണർ, ഇക്കാര്യം മറേറക്കക്ഷിയോടും ചോദിക്കണം."

കോടതിക്കു ദേഷ്യംവന്നിരിക്കുകയായിരുന്നു. കടുത്ത സ്വരത്തിൽ—സ്വാഭാവികമായും ഇംഗ്ലീഷിൽ തന്നെയായിരുന്നു—പറഞ്ഞു. "തീർച്ചയായും ചോദിക്കാം. എങ്കിലും ഇവരോടു് എനിക്കു് ഒന്നു ചോദിക്കാനുണ്ടു്. അദ്ധ്യാപകരായിരുന്നിട്ടു് ഇങ്ങിനെ കേസ്സു പറയാൻ ഇവർക്കു നാണമില്ലേ? ഈ കേസ്സു് കേൾക്കുമ്പോൾ എനിക്കുതന്നെ ലജ്ജ തോന്നുന്നു. വിദ്യാർത്ഥികളുടെമേൽ ഇതു ചെലുത്താവുന്ന ദൂഷിച്ച സ്വാധീനത്തെപ്പററി ഞാൻ ഓർക്കുകയായിരുന്നു."

പ്രിൻസിപ്പൽ സാഹേബ്ബിന്റെ വക്കീൽ പറഞ്ഞു. "പ്രതിപക്ഷത്തുള്ള അദ്ധ്യാപകർക്കു് കടുത്ത ശിക്ഷ നൽകുന്നപക്ഷം,

വിദ്യാർത്ഥികളിൽ അതു നല്ല ഫലം ഉളവാക്കും. എന്തെന്നാൽ, ഗുണ്ടാത്തരം കാട്ടിയാലുള്ള ഫലം വളരെ ചീത്തയാണെന്നു് അവർ മനസ്സിലാക്കിക്കൊള്ളും.''

എന്നാൽ, കോടതി സ്വന്തം യുക്തിശൃംഖലയിൽ കുടുങ്ങി പ്പോയി. ലജ്ജ പെട്ടെന്നു് അദ്ദേഹത്തെ വളഞ്ഞു. അങ്ങനെ, മററു വാദങ്ങളെല്ലാം ഉപേക്ഷിച്ചു്, വാദപ്രതിവാദം ലജ്ജയെ പ്പററിയായി. അദ്ധ്യാപകർ എത്രയോ ബഹുമാനിക്കപ്പെട്ടു വന്ന ജീവികളായിരുന്നു. ആ സ്ഥിതി മാറി. കാര്യം ഇന്നു മറിച്ചായിരിക്കുന്നു. പിന്നെ ഒരു കാര്യത്തിൽനിന്നു് മറെറാ ന്നിലേയ്ക്കു മാറി, അദ്ധ്യാപകർക്കു നിഷ്ഠയില്ലെന്നും, നിരാശാ വാദപരമായ നിലപാടു സ്വീകരിച്ചിട്ടുള്ള അവരിൽ സംയമ മില്ലായ്മയും, രാജ്യത്തിൻെറ ഭാവിയിൽ താല്പര്യമില്ലായ്മയും കടന്നുകൂടിയിരിക്കുന്നു എന്നും കോടതി അഭിപ്രായപ്പെട്ടു. അദ്ധ്യാപകർ ത്യാഗികളാകേണ്ടിയിരിക്കുന്നു എന്നാണു് ഇതു തെളിയിക്കുന്നതു്. എല്ലാ ആളുകളും ആദർശങ്ങളെ അധഃപതി പ്പിക്കുകയാണു്. അദ്ധ്യാപകരുടെ ധർമ്മമാകട്ടെ, ആദർശങ്ങളെ ഉദ്ധരിക്കുകയാകുന്നു. ഇക്കാര്യം മനസ്സിലാക്കി, അവർ അല്പ ശമ്പളവും വമ്പിച്ച ആദരവും സ്വീകരിച്ചുകൊണ്ടു്, ഗാന്ധി യേയും നെഹ്രുവിനേയും പോലുള്ള വ്യക്തികളെ സൃഷ്ടിക്കണം.

ഒടുവിൽ, ''ഞങ്ങൾക്കു് ലജ്ജ തോന്നേണ്ടതാണു് എന്നു് ഞങ്ങൾ തത്വത്തിൽ സമ്മതിക്കുന്നു; പക്ഷെ രണ്ടു ഭാഗത്തും ഒപ്പം ഒപ്പം തോന്നണം'' എന്നിങ്ങനെ, ഖന്നാ മാസ്റ്റർക്കല്ലെ ങ്കിലും അദ്ദേഹത്തിൻെറ വക്കീലിനു പറയേണ്ടിവന്നു.

അപ്പോൾ കോടതി പ്രിൻസിപ്പലിനെ ഭീഷണിപ്പെടുത്താൻ തുടങ്ങി. താൻ ഈ വിധം പ്രിൻസിപ്പൽ ജോലി നടത്തുന്നു എന്നതിൽ അദ്ദേഹം ലജ്ജിക്കേണ്ടതാണു് എന്നതായിരുന്നു കോടതി പറഞ്ഞതിൻെറ സാരം.

''ഞാൻ പ്രിൻസിപ്പലായിരുന്നെങ്കിൽ, ഇത്തരം മാസ്റ്റർ മാരെ ഒരുദിവസംപോലും കോളേജിൽ വച്ചുകൊണ്ടിരിക്കുമാ യിരുന്നില്ല. മാസ്റ്റർമാർ തമ്മിൽ വഴക്കുപിടിക്കുകയാണെ ങ്കിൽ പോലീസ്സ്റ്റേഷൻേറയും കച്ചേരിയുടേയും ആവശ്യ മെന്തു്? ചുണയുള്ള പ്രിൻസിപ്പലായിരുന്നെങ്കിൽ, ഇങ്ങിനെ ഒരു സ്ഥിതി വരാത്തവിധം നേരത്തേതന്നെ നോക്കുമായി രുന്നു. അഥവാ വന്നുപോയാൽ അതിനു കാരണക്കാരായവരെ ഒരു മിനിററുപോലും വച്ചുകൊണ്ടിരിക്കാതെ പിരിച്ചയക്കുമാ യിരുന്നു. ഇതു വിദ്യാർത്ഥികളുടെ ഭാവിയെ സംബന്ധിക്കുന്ന

പ്രശ്നമാണ്. ഇതിൽ അനുകമ്പ എന്തിന്? പക്ഷെ ഇക്കാലത്തെ പ്രിൻസിപ്പൽമാർ എന്തായിപ്പോയി? എന്റെ കാലത്ത്........''

ഇത്രയും ആയപ്പോഠം, ''മാസ്റ്റർമാരോടുള്ള പ്രിൻസിപ്പൽ സാഹേബ്ബിന്റെ പെരുമാററത്തിൽ ദൗർബല്യം ഉണ്ടായി എന്നു ഞാനും സമ്മതിക്കുന്നു; അദ്ദേഹം അവരോട് ഇതുവരെ കർശന നടപടികഠം സ്വീകരിച്ചില്ല; ഇങ്ങിനെ ചെയ്യുതിനും ചെയ്യാതിരുന്നതിനും പ്രിൻസിപ്പൽ ലജ്ജിക്കേണ്ടതാണ്'' എന്ന് പ്രിൻസിപ്പൽ സാഹേബ്ബിന്റെ വക്കീലിനും പറയേണ്ടിവന്നു.

ഈ പോയിൻറിലെത്തിയപ്പോഠം, ''ഈ തമാശ കുറെ കൂടിപ്പോയി; വഴക്കു കൂടുന്നതു് അവസാനിപ്പിക്കണം'' എന്നു കോടതി ഖന്നാ മാസ്റ്ററോടു പറഞ്ഞു. ഒന്നുകിൽ കേസ് രാജിയാകണം, അല്ലെങ്കിൽ കോളേജ് വിട്ടു പോകണം എന്നും കോടതി ആവശ്യപ്പെട്ടു. അങ്ങിനെ ചെയ്യാത്തപക്ഷം, ഈ കേസ്സിൽ തനിക്ക് വിധി എഴുതേണ്ടിവരും.

ഇതു കേട്ടപ്പോഠം, കോടതിയുടെ ദയവിനെപ്പററി ഒരു ചെറു പ്രസംഗം ചെയ്തിട്ട്, വിധി എഴുതരുതെന്ന് ഇൻസ്പെക്ടർ അഭ്യർഥിച്ചു. വിധി എഴുതിയാൽ ആപത്തായിത്തീരും. കാര്യം എന്തുമാകട്ടെ, ഈ മാസ്റ്റർമാർ പാവങ്ങളാണ്. കബളിപ്പിക്കലിൽ പെട്ടുപോയെന്നേയുള്ളു. അവിടുന്നു വിധി എഴുതിയാൽ കുഴപ്പമാകും. അവിടുന്ന് ഇത്രയും താക്കീതു നൽകി. അതു ധാരാളമായി. അവരെ കാര്യം മനസ്സിലാക്കി. അവക്കു മനസ്സിലായിക്കാണും. ഇനി കേസ് രാജി ആകുമെന്നാണ് എന്റെ വിശ്വാസം. ഇവക്ക് ഒരു അവധികൂടി കൊടുക്കണം. അതിനകം കാര്യം ശരിപ്പെടും. അങ്ങേയ്ക്കു് വിധി എഴുതേണ്ടി വരികയില്ല.

രംഗനാഥ് പറഞ്ഞു. ''അപ്പോഠം ഇതിന്റെ ഉദ്ദേശം........''

ഖന്നാ മാസ്റ്റർ പറഞ്ഞു. ''വിചാരണകഴിഞ്ഞു മടങ്ങുമ്പോഠം തന്നെ, പ്രിൻസിപ്പൽ സാഹേബ്, ഞങ്ങളുടെ അടുത്ത് മോത്തീറാം മാസ്റ്ററെ അയച്ചിരുന്നു. ഇതുവരെ അദ്ദേഹം സയൻസ് പഠിപ്പിക്കുകയും, മാവു പൊടിക്കുന്ന യന്ത്രം നടത്തുകയും ആണ് ചെയ്തിരുന്നതു്. മിനിയാന്നു മുതൽ അദ്ദേഹം ഞങ്ങളോടു പറയുന്നതു്, മാസ്റ്റർ ജോലിയേക്കാഠം ലാഭം മാവു പൊടി യന്ത്രം നടത്തുകയാണെന്നാണ്. ലാഭത്തിന്റെ

കാര്യം പറഞ്ഞ കൂട്ടത്തിൽ, വിറകു കീറുന്ന യന്ത്രത്തിൻെറ കാര്യവും പറഞ്ഞു. ഇന്നലെ സന്ധ്യയ്ക്കു് അദ്ദേഹം മാളവിയ ജിയോടു്, മുറുക്കാൻകട നടത്തിയാലുള്ള പ്രയോജനത്തെപ്പററി പറഞ്ഞു. ഇതിനെന്താണു മറുപടി എന്നൊന്നു പറഞ്ഞാലും.''

കോട്ടുവാ വിട്ടുകൊണ്ടു്, ഗയാദീൻ പറഞ്ഞു. ''രാജിയായി കളയൂ.''

''പക്ഷെ അതിൻെറ ഉദ്ദേശം........''

''അതു നിങ്ങൾ പറഞ്ഞുകഴിഞ്ഞല്ലോ മാസ്റ്റർ സാഹേബു്. ശിവപാൽഗഞ്ചു് വിട്ടുപോയാൽ മാത്രമേ രാജിക്കു തയ്യാറുള്ളു എങ്കിൽ അങ്ങിനെതന്നെ ചെയ്യൂ. പകലും രാത്രിയും അസു ഖപ്പെട്ടു കഴിഞ്ഞിട്ടു് എന്തു വിശേഷം? തൊഴിലില്ലാതെ വന്നാൽതന്നെ അങ്ങിനെയാകട്ടെ എന്നു വയ്ക്കണം. തൊഴിലി ല്ലായ്മ അത്ര വലിയ കാര്യമാണോ? തൊഴിലില്ലാത്തവരായി കോടിക്കണക്കിനാളുകൾ ഉണ്ടു്. പ്രധാന കാര്യം ഈ അലോ സരമാണു്. അതിൽനിന്നു് ഒഴിഞ്ഞു പോകണം.''

രംഗനാഥു് ശിവപാൽഗഞ്ചിൽ വന്നിട്ടു് ഇപ്പോഴേയ്ക്കു് ആറു മാസം ആയിരിക്കുന്നു. അയാളുടെ ആരോഗ്യം മെച്ചപ്പെട്ടു. നാവു് മോശമായി. വേണ്ടപ്പോൾ മൗനംപാലിക്കുകയെന്നതും, വേണ്ടാത്തപ്പോൾ ഉത്സാഹം കാട്ടുക എന്നതും ശീലമായി. ഈ വഴക്കിൽ അയാൾ ഒരിടത്തും ഇല്ലായിരുന്നു. ഈ വൈവശ്യം അയാളുടെ മനസ്സിൽ ഹീനതാബോധം ജനിപ്പിച്ചു തുടങ്ങി. പരിതസ്ഥിതിക്കു വിരുദ്ധമായി അയാളുടെ ഹൃദയ ത്തിൽ സ്വാഭാവികമായ രോഷവും വളർന്നുവന്നു. എന്നാൽ, ഓരോ ഇന്ത്യാക്കാരൻേറയും കാര്യത്തിലെന്നപോലെ ഇതു വാദ പ്രതിവാദത്തിൻേറയും തർക്കത്തിൻേറയും മാർഗ്ഗത്തിൽകൂടി ചലിച്ചതേ ഉള്ളു. നല്ലവണ്ണം കുടിച്ചു് ഇതു് അടങ്ങിപ്പോകു കയും ചെയ്തിരുന്നു. എന്നാൽ ഇന്നാകട്ടെ, ഈ ഹീനതാബോ ധവും രോഷഭാവവും കൂടിച്ചേർന്നതന്നെ എന്താക്കിത്തീർത്തു എന്നയാൾക്കു് അറിയില്ല. അയാൾ ശാസിക്കാൻ തുടങ്ങി. ശാസനയിൽ ആരംഭിച്ചു് ശാസനയിൽതന്നെ കാര്യം അവസാ നിച്ചു. എന്തു സംഭവിച്ചാലും, അതിൻെറ അർത്ഥം, ''ഈ പരി തസ്ഥിതിയെ ഉറച്ചുനിന്നു് എതിർക്കണം, ഖന്നാ മാസ്റ്ററെ പുറ കിൽ തള്ളരുതു്, അന്യായത്തോടു് സന്ധി അരുതു്''' എന്നാ യിരിക്കും.

മാസ്റ്റർ പറഞ്ഞു. ''ഞങ്ങൾക്കു് ഒന്നും ചെയ്യാൻ കഴിയു ന്നില്ല.''

രംഗനാഥ് പറഞ്ഞു. "അപ്പോൾ ഗയാദീൻജീ താങ്കൾക്കോ?"

ഇതിനുത്തരമായി ഗയാദീൻ നിത്തി നിത്തി ഒരു കഥ പറഞ്ഞു. "വളരെനാൾ മുമ്പ് ഞങ്ങളുടെ നാട്ടിൽ ഒരു മാതാ പർശാദ് ഉണ്ടായിരുന്നു. ഞങ്ങളുടെ ദിക്കിലെ ആദ്യത്തെ നേതാവാണദ്ദേഹം. അദ്ദേഹം പറയുന്നത് ജനങ്ങൾ വളരെ ആദരവോടെ ശ്രദ്ധിച്ചിരുന്നു. ആവശ്യം വരുമ്പോൾ അദ്ദേഹം ജയിലിൽ പോകും. അപ്പോൾ ജനങ്ങൾ അദ്ദേഹം പറഞ്ഞ കാര്യങ്ങൾ കൂടുതൽ ശ്രദ്ധയോടെ അനുസരിക്കും. അദ്ദേഹം ജയിലിൽനിന്നു മടങ്ങിവരുമ്പോൾ, അദ്ദേഹം വീണ്ടും ജയിലിൽ പോകാൻ തക്കവിധം, ആളുകൾ ഇത്തരം കാര്യങ്ങൾ കൂടുതലായി ചെയ്തിരുന്നു. ഒരു പ്രാവശ്യം, അനേകവർഷങ്ങൾ അദ്ദേഹം ജയിലിൽ പോകാതിരുന്നു. ഇതിന്റെ ഫലമായി, ജനങ്ങൾക്ക് അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ മടുത്തുതുടങ്ങി. ജമീന്ദാരി ഇല്ലാമ്യ ചെയ്യൽ, സ്ത്രീവിദ്യാഭ്യാസം, വിദേശവസ്ത്രങ്ങളും മദ്യവും ബഹിഷ്കരിക്കൽ എന്നീ വിഷയങ്ങളെപ്പററി പ്രസംഗിക്കാൻ എഴുന്നേല്ക്കുമ്പോൾതന്നെ, സ്കൂൾ കുട്ടികൾ പ്രസംഗഭാഗങ്ങൾ വിളിച്ചുപറയുവാൻ തുടങ്ങത്തക്കവിധം, അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ആളുകൾക്ക് കാണാപ്പാഠമായി. അദ്ദേഹത്തിനു പ്രസംഗിക്കാൻ ബാക്കി ഒന്നുമില്ലാതായി. വരിസംഖ്യ പിരിക്കാൻ അദ്ദേഹം നടക്കുമ്പോൾ ആളുകൾ വിചാരിക്കുന്നത് ഭിക്ഷ യാചിക്കുകയാണെന്നാണ്. അദ്ദേഹം ഭാരതമാതാവിന്ന് ജയ് വിളിക്കുമ്പോൾ ജനങ്ങൾ വിചാരിക്കുന്നത്, അദ്ദേഹം കുടുംബത്തിനുവേണ്ടി പ്രചരണം നടത്തുന്നു എന്നായിരിക്കും. അതുപോലെതന്നെ ജമീന്ദാരി അവസാനിപ്പിക്കണമെന്ന് അദ്ദേഹം പറയുമ്പോൾ, കരം കൊടുക്കാതെ വർഷം കഴിച്ചുകൂട്ടണം എന്നാഗ്രഹിക്കുന്നതായും ജനങ്ങൾ വ്യാഖ്യാനിച്ചു. മാതാ പർശാദിന്റെ നേതൃസ്ഥാനം അഞ്ചുവർഷം ആ ദിക്കിൽ നിലനിന്നു. അതിനുശേഷം അദ്ദേഹത്തിനു മനസ്സിലായി, തന്റെ കാൽ ഉറയ്ക്കാതായിത്തുടങ്ങി എന്ന്. അപ്പോൾ എനിക്ക് അദ്ദേഹത്തെ സമാശ്വസിപ്പിക്കേണ്ടതായിവന്നു. 'സഹോദരാ, ഒരു നേതാവിനു വേണ്ട ഗുണം നിങ്ങൾക്കില്ല. നേതാവ് ജനങ്ങളുടെ കൊച്ചു കൊച്ചു കാര്യങ്ങൾപോലും മനസ്സിലാക്കുന്നു. എന്നാൽ ജനങ്ങളാകട്ടെ, നേതാവിന്റെ ഒന്നുംതന്നെ മനസ്സിലാക്കുന്നില്ല. എന്നാൽ ഇവിടെ കാര്യം മറിച്ചാണ്. നിങ്ങൾക്ക് ജനങ്ങളുടെ

സ്ഥിതി അറിയില്ല. എന്നാൽ ജനങ്ങൾക്ക നിങ്ങളെ സംബന്ധിച്ച കൊച്ചു കൊച്ചു കാര്യങ്ങൾപോലും അറിയാം. അതു കൊണ്ടാണ് ഈ പ്രദേശം നിങ്ങളുടെ നേതൃസ്ഥാനത്തിൻ കീഴിൽ വരാത്തത്. നിങ്ങൾ ഒന്നുകിൽ മററു വല്ല പ്രദേശത്തേയ്ക്കും പോകു; അല്ലെങ്കിൽ കുറച്ചു നാളത്തേയ്ക്ക് ജയിലിൽ പോകു, മാതാ പർശാദ് ഞാൻ പറഞ്ഞതനുസരിച്ച് ജയിലിൽ പോയി. അതിനുശേഷം ഒരു കൊല്ലം കഴിഞ്ഞു, മറേറതോ ജില്ലയിൽ നിന്നു് നിങ്ങളുടെ അമ്മാവനായ വൈദ്യജി ഇവിടെ വന്നു. അദ്ദേഹത്തെപ്പററി ആളുകൾക്ക് അറിയാമായിരുന്നതു് ഇത്രമാത്രമായിരുന്നു. അദ്ദേഹത്തിനു് നല്ല കറുത്ത മീശ ഉണ്ടു്; ശക്തിയേറിയ ശരീരം ഉണ്ടു്; വീര്യപുഷ്ടിക്കുള്ള ഔഷധങ്ങളുടെ പ്രസിദ്ധി ഉണ്ടു്; അദ്ദേഹം കോ—ഓപ്പറേററീവ് സൊസൈററി ഉണ്ടാക്കി; ഇവിടെ ഒരു മിഡിൽ സ്കൂൾ തുടങ്ങിച്ചു; സ്വന്തമായി ഒരു ആയുർവ്വേദ ഔഷധശാല തുറന്നു. അങ്ങിനെ ജനങ്ങൾ അറിഞ്ഞുവന്നപ്പോഴേയ്ക്കു് അദ്ദേഹം ഇവിടുത്തെ ആളായിക്കഴിഞ്ഞു. അദ്ദേഹം ഇവിടുത്തെ നേതാവായിത്തീർന്നു. ഗ്രാമത്തിലെ ഒരു ജമീന്ദാരിയും അദ്ദേഹം പണയത്തിനുവാങ്ങി. കോ—ഓപ്പറേററീവിൽനിന്നു് പണം കിട്ടാൻ താമസം ഉള്ളതുകൊണ്ടു്, ആക്കം ബുദ്ധിമുട്ടുണ്ടാകാതിരിക്കാൻ സംഘത്തിന്റെ ഇടപാടുകളോടൊപ്പം സ്വന്തം പണവും അദ്ദേഹം കടം കൊടുക്കാൻ തുടങ്ങി. മാതാ പർശാദ് അവിടെ ജയിലിൽ കിടന്നു. അപ്പോൾ ഇദ്ദേഹം ഇവിടെ യുദ്ധത്തിനുള്ള പട്ടാളം ശേഖരിക്കുകയായിരുന്നു. പട്ടണത്തിലെ സമാധാന സമ്മേളനങ്ങളിൽ പോകാൻ തുടങ്ങി. സ്വാതന്ത്ര്യസമരം തുടങ്ങിയപ്പോൾ അദ്ദേഹം ജമീന്ദാരിസമ്പ്രദായത്തോടുള്ള വിരോധം പ്രകടിപ്പിക്കാൻ പണയത്തിനെടുത്തിരുന്ന ജമീന്ദാരി വിററു പണമാക്കി. അങ്ങിനെ മുൻ ജമീന്ദാർ എന്നു വിളിക്കപ്പെടുന്നതിൽനിന്നു രക്ഷ നേടി. മാതാ പർശാദ് ആകട്ടെ, സർക്കാരിൽനിന്നും പെൻഷൻ വാങ്ങി പട്ടണത്തിൽ ചെന്നു് വയറുപോററാനും തുടങ്ങി. ബാബു രംഗനാഥ്, നിങ്ങളുടെ അമ്മാവൻ ഇവിടെ തനിയെനിന്നു് പ്രതാപമുള്ള ഒരു പൂർണ്ണ അധികാരസീമ ഉണ്ടാക്കി.

“ബാബു രംഗനാഥ്, സ്വന്തംവീട്ടിൽനിന്നു് അകലെയുള്ള മണ്ണിൽ മാത്രം തഴച്ചുവളരുന്നതാണ് നേതൃസ്ഥാനം. അതുകൊണ്ടു്, ഇവിടെ നേതൃസ്ഥാനം വഹിക്കാൻ എനിക്ക കഴിഞ്ഞില്ല. ആളുകൾക്ക് എന്നെ കൂടുതൽ നന്നായി അറിയാം

അവരുടെ ഇടയിൽ എൻെറ നേതൃസ്ഥാനം വിലപ്പോകുകയില്ല. എന്തെങ്കിലും പറഞ്ഞാൽ ആളുകൾ പറഞ്ഞുതുടങ്ങും, നോക്കു, ഗയാദീൻ നേതാവാകാൻ പോകുന്നു.

"ഈ ഖന്നാമാസ്റ്ററിനു വേണ്ടിയും ഞാൻ അത്തരം നേതാവാകുകയില്ല. ഒന്നും മനസ്സിലാകുകയില്ലാത്തവർക്കുവേണ്ടി ആൾക്ക് എത്രത്തോളം വക്കാലത്തുപിടിക്കാൻ കഴിയും."

അദ്ദേഹത്തിൻെറ പ്രസംഗം രംഗനാഥ് ശ്രദ്ധയോടെ കേട്ടു. അയാൾ പറഞ്ഞു. "എങ്കിലും, ഗയാദീൻജീ, താങ്കൾക്ക് അമ്മാവനെ നല്ലവണ്ണം അറിയാമല്ലോ. താങ്കൾക്ക മാത്രമേ അദ്ദേഹത്തിൻെറ മേൽ അല്പം സ്വാധീനം ചെലുത്താൻ കഴിയൂ. ഖന്നായ്ക്കുവേണ്ടി താങ്കൾ വല്ലതും സഹായം ചെയ്യേണ്ടിവരും."

അദ്ദേഹം പറഞ്ഞു. "ഖന്നാമാസ്റ്ററെ സഹായിക്കാൻ എനിക്ക പറ്റുകയില്ല. പക്ഷെ നിങ്ങൾക്ക കഴിയും. നിങ്ങളുടെ അമ്മാവനെതിരായി നിങ്ങളിപ്പോൾ സംസാരിക്കാൻ തുടങ്ങിയിട്ടുണ്ടല്ലോ. ഭയാശങ്കകൾ മാറിയിട്ടുണ്ട്. നിങ്ങൾ വെളിയിൽ താമസിക്കുന്ന ആളുമാണ്. ഇവിടെയുള്ളവർക്ക്, നിങ്ങളുടെ യാഥാർത്ഥ്യങ്ങൾ അറിഞ്ഞുകൂടാ. ഈ ഖന്നാ മാസ്റ്റർ ഏതുപോലെയോ അതുപോലെ തന്നെയാണ് നിങ്ങളും. ഇപ്പോൾ നിങ്ങൾ നേതൃസ്ഥാനം ഏറെറടുത്ത് കാണിച്ചുകൊടുക്കു."

ആവേശം കയറിയ രംഗനാഥ് പറഞ്ഞു. "അതുതന്നെ സംഭവിക്കും."

"പിള്ളേരുടെ ചങ്ങാത്തം ജീവനു കുഴപ്പം" എന്നദ്ദേഹം പറഞ്ഞെങ്കിലും, അതു മനസ്സിൽനിന്നു പുറത്തു വന്നില്ല. അവർ വേഗം എണീററുപോകുന്നതു് ഒരു രസവും തോന്നാതെ അദ്ദേഹം നോക്കിക്കൊണ്ടിരുന്നു. പട്ടണത്തിൽ പോകുന്നതിനുള്ള ബസ്സിൻെറ സമയം ആയെന്നു് അദ്ദേഹം ഓർമ്മിച്ചു. പതിനയ്യായിരം രൂപാ വലിയ സംഖ്യയാണ്. പക്ഷെ ബേലയ്ക്കു വേണ്ടിയാകയാൽ സാരമില്ല.

# 28

കോളേജിലെ പ്രശ്നങ്ങൾ അന്വേഷിക്കാൻ ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യൂക്കേഷൻ വരികയാണ്. അദ്ദേഹത്തിൻെറ

വരവിന് ഇനിയും നാലു ദിവസമേയുള്ളു. ഖന്നാമാസ്റ്ററുടെ വീട്ടിൽ പോയി അദ്ദേഹത്തിന്റെ ഒരുക്കങ്ങൾ എങ്ങിനെയിരിക്കുന്നു എന്നറിയാമെന്ന് റുപ്പൻബാബുവും രംഗനാഥും വിചാരിച്ചു. അമ്പലത്തിനും ബസ്സ്റ്റാൻറിനും ഇടയ്ക്കുള്ള നടവഴിയിലെത്തിയപ്പോൾ അവർ ഒരു കാഴ്ചകണ്ടു.

ബസ്സ്റ്റാൻറിന്റെ ചുററുമതിലിന് മറുവശത്തായി ഒരു തല ഉയർന്നു; പെട്ടെന്നതു മറഞ്ഞു. താടി ചുററുമതിലിൽ താങ്ങിനിർത്തിയിരുന്നു. തലയില്ലാതെ, ഇളകിയാടുന്ന രീതിയിൽ അമ്പലത്തിനുനേരെ തുറിച്ചുനിന്നിരുന്നു. അതിന്റെ മുഖത്ത്, വിസ്തൃതവും അതേസമയം അസ്വാഭാവികവുമായ പുഞ്ചിരി ദൃശ്യമായിരുന്നു. ദൂരെനിന്നുനോക്കിയാൽ പെട്ടെന്നു തോന്നുക പുഞ്ചിരിച്ചിരുന്ന ആരുടേയോ തല വെട്ടിക്കളഞ്ഞു എന്നും അതു് ചുററുമതിലിന്റെ മുകളിൽ സ്ഥാപിച്ചു എന്നും ആണ്.

റുപ്പൻ ഒരിടത്തുനിന്നുകൊണ്ട്, ആംഗ്യം കൊണ്ട് രംഗനാഥിനെ അതു കാട്ടിക്കൊടുത്തു. കുറച്ചുനേരം അവർ അങ്ങോട്ടു കണ്ണിമയ്ക്കാതെ നോക്കിനിന്നു. പെട്ടെന്ന് അവർക്കു മനസ്സിലായി അതു് മുടന്തന്റെ തലയാണെന്ന്.

റുപ്പൻബാബു അയാളെ വിളിച്ചപ്പോൾ അയാളുടെ കഴുത്തും മതിലിനു മുകളിൽ കാണായി. രണ്ടു പേരും അയാളുടെ അടുത്തു പോയി നില്പായി. മതിലിന്റെ അപ്പുറവും ഇപ്പുറവും നിന്ന് അവർ സംസാരിച്ചു. റുപ്പൻബാബു ചോദിച്ചു. ''ബസ്സ്റ്റാൻറിൽനിന്ന് എന്തു ചെയ്യുന്നു?''

അയാളുടെ മുഖത്തെ പുഞ്ചിരി മാഞ്ഞുപോയി. അയാളിപ്പോൾ സ്വാഭാവികരൂപത്തിലായി. അയാൾ പറഞ്ഞു. ''ഇവിടെ ആരു് എന്തു ചെയ്യാനാണ് ബാപ്പൂ. വരുന്നവരും പോകുന്നവരും മാത്രമേ ഇവിടെ വരുന്നുള്ളു.''

''മടങ്ങിപ്പോകുകയാണോ? പകർപ്പുകിട്ടിയെന്നല്ലേ അതിന്റെ അർത്ഥം? എപ്പോൾ കിട്ടി?''

''പകർപ്പ് ഞാൻ എടുത്തതായിരുന്നു. പക്ഷേ........''

ഇടതു മുഷ്ടികൊണ്ട്, നെററിയിൽ ചുററിക കൊണ്ടെന്ന പോലെ അയാൾ നാലഞ്ചുതവണ മുട്ടി. അവർ രണ്ടുപേരും മിണ്ടാതെ നിന്നു.

''ബാപ്പൂ, നിങ്ങളെ കഴിഞ്ഞ പ്രാവശ്യം കടയിൽ വച്ചു കണ്ടപ്പോൾ നിങ്ങൾ എന്തെല്ലാം ഉപകാരം ചെയ്തു! കുടിക്കാൻ പാലു വാങ്ങിത്തന്നു.''

"അതിന്റെ രണ്ടാം ദിവസം എനിക്ക് ഗ്രാമത്തിൽ പോകേണ്ടിവന്നു. സഹോദരന്റെ വീട്ടിൽ മരണം നടന്നു. ഗ്രാമത്തിൽ എത്തിയ ഉടനെ എനിക്ക് വീണ്ടും പനി വന്നു.

"പതിമ്മൂന്നു ദിവസം മുഴുവൻ കട്ടിലിൽ തന്നെ കിടക്കേണ്ടിവന്നു. ഇന്നലെ മടങ്ങിവന്നു ബാപ്പൂ! തഹശീലിൽ ചെന്നപ്പോഴുണ്ടല്ലോ, കമ്പവും കഴിഞ്ഞു് നിലാത്തിരിയും കത്തിയടങ്ങി.

"അവിടെ ചെന്നപ്പോൾ അവർ പറഞ്ഞു. 'നിങ്ങളുടെ പകപ്പ്, വളരെ ദിവസമായി തയ്യാറാക്കി വച്ചിരിക്കുകയായിരുന്നു. നോട്ടീസ് ബോർഡിൽ അതു പരസ്യപ്പെടുത്തിയിരുന്നു. എന്നാൽ പതിനഞ്ചു ദിവസം വരെ അതു വാങ്ങാൻ ആരും വന്നില്ല.' അപ്പോൾ അവരതു വലിച്ചുകീറി ദൂരെ എറിഞ്ഞു.

"പകപ്പെഴുതി പതിനഞ്ചു ദിവസം വയ്ക്കുന്നു. ആരും ചെല്ലാത്തതുകൊണ്ടു് കീറിക്കളയുന്നു. എനിക്കു് ഇതു് അറിഞ്ഞുകൂടായിരുന്നു."

ഇതു പറഞ്ഞിട്ടു് അയാൾ ചിരിക്കാൻ നോക്കി. പക്ഷെ അയാൾ കരയുകയായിരുന്നു.

രംഗനാഥ് സമാശ്വസിപ്പിക്കാൻ തുടങ്ങി. "നോക്കൂ മുടന്താ, നിങ്ങൾ നിയമവും ക്രമവും ഒക്കെ മനസ്സിലാക്കിയതുകൊണ്ടു വിശേഷമില്ല. മനസ്സിലാക്കാനുള്ളതു് ഇത്രമാത്രമാണു്. നിങ്ങൾ ജനമാണു്. ജനത്തിനു് അത്ര എളുപ്പം ജീവിക്കുവാൻ സാധിക്കുകയില്ല."

അയാൾ കരച്ചിൽ മതിയാക്കി താടി പഴയപടി മതിലിന്റെ മുകളിൽ താങ്ങി, കണ്ണിമയ്ക്കാതെ അവർ രണ്ടുപേരെയും നോക്കാൻ തുടങ്ങി.

"തോററുപോയെങ്കിൽ സാരമില്ല. ഗ്രാമത്തിൽ പോയി കൃഷി ചെയ്യൂ. കുറച്ചുനാൾക്കുള്ളിൽ ഈ മുറിവു് സ്വയം ഉണങ്ങും."

"കൃഷി എങ്ങിനെ ചെയ്യും ബാപ്പൂ? വയലുകളെ സംബന്ധിച്ചും കേസ് നടക്കുകയാണു്."

"അപ്പോൾ മോഷ്ടിക്കൂ; കൊള്ളയടിക്കൂ." റുപ്പൻബാബു പെട്ടെന്നു് വലിയ ഒച്ചയിൽ പറഞ്ഞു.

കുറേനേരം അയാാം മിഴിച്ചുനിന്നു. പിന്നെ എന്തോ ആലോചിച്ചിട്ടു പറഞ്ഞു. "ഇനിയും പകപ്പ് കിട്ടുകയില്ലേ?"

രംഗനാഥ് ദീർഘശ്വാസം വിട്ടു. അയാാം പറഞ്ഞു. "ശ്രമിച്ചുനോക്കൂ. പക്ഷെ ഇപ്രാവശ്യം ഏതെങ്കിലും വക്കീൽ മുഖേന ശ്രമിക്കണം. കൈക്കൂലി കൊടുക്കാൻ തുടങ്ങിയാൽ വല്ലതും എങ്കിലും ശേഷിക്കും. പക്ഷെ വക്കീലിൻെറ അടുത്തു പോയാൽ ബാക്കി ഒന്നും ഉണ്ടാകുകയില്ല."

അവർ മടങ്ങി നടവഴിയിൽവന്നു. വഴിയിൽ കിടന്ന ഒരു പട്ടിയെ റുപ്പൻബാബു ഒന്നടിച്ചു. കണ്ണു തുറന്നുനോക്കിയത ല്ലാതെ അതൊന്നും ചെയ്തില്ല. അദ്ദേഹം പറഞ്ഞു. "ഈ മുട ന്തൻ ശിവപാൽഗഞ്ചിന് വെളിയിൽ താമസിക്കുന്നതാണ് നല്ലതു്. ഇവിടെ വന്നുകഴിഞ്ഞാൽ ആരോഗ്യം തേഞ്ഞു തേഞ്ഞു പോകുന്നു. ആളിനെ കാണുമ്പോാം തന്നെ അടിക്കാൻ തോന്നുന്നു."

"പിന്നെ എന്താ അടിക്കാത്തതു്?" രംഗനാഥ് മുറുമുറുത്തു. "ഞാൻ ഇവിടെ വന്നതിൽ പിന്നെ ഇന്നു് ആദ്യമായി മുറുമുറുക്കുകയാണ്" എന്നു ചിന്തിക്കുകയും ചെയ്തു.

## 29

അവർ ഖന്നാമാസ്റ്ററുടെ വീട്ടിൽ ഇരിക്കുകയായിരുന്നു. ഒരു പഴയ കെട്ടിടത്തിൻെറ ഒരു മുറി, അതിൻെറ പിന്നിലെ മുററം, വരാന്ത, ചെറിയ മുറി എന്നിത്രയും ചേർന്നതാണ് വീടു്. വരാന്തയിലാണ് ഭക്ഷണം പാകം ചെയ്തിരുന്നതു്. മുററത്തുള്ള ഒരു പാത്തിയിൽ മൂത്രം ഒഴിച്ചിരുന്നു. അതിനടുത്തിരുന്നു തന്നെയാണു കുളിച്ചിരുന്നതു്. ശിവപാൽ ഗഞ്ചിലെ തൊണ്ണൂററിയഞ്ചു ശതമാനം വീടുകളിലെപ്പോലെ ഇവിടെയും പ്രത്യേകം കുളിമുറിയോ കക്കൂസ്സോ ഉണ്ടായിരുന്നില്ല.

മുറിയിൽ ഒരു ഇരിപ്പിടമുണ്ടു്. അതിന്മേൽ ഒരു കീറിയ വിരിപ്പിട്ടിരിക്കുന്നു. ഒരു കോണിൽ ഉറയില്ലാത്ത ഒരു തല യിണ. അതുകണ്ടാൽ ഇവിടെ പെരുങ്കടുകെണ്ണ ലോഭമില്ലാതെ കിട്ടുന്നുണ്ടെന്നു ബോദ്ധ്യമാകും. ഇരിപ്പിടത്തോടു ചേർന്നുള്ള ഒരു അലമാര ഭിത്തിയോടു ചാരിയിരിക്കുന്നു. അതിൽ ഷേവ് ചെയ്യുന്നതിനുള്ള ഒരു ബ്രഷ് ഇരിപ്പുണ്ടു്. അതിന്മേൽ സോപ്പ്

ഉണങ്ങിയതു് പററിപ്പിടിച്ചിരിക്കുന്നു. അതിനടുത്തുതന്നെ ഒരു സേഫ്ടിറേസറുമുണ്ടു്. അതിന്മേൽ രോമവും സോപ്പും പററിപ്പിടിച്ചിട്ടുണ്ടു്. അലമാരിയുടെ അതേ കള്ളിയിൽതന്നെ ഒരു ബൂട്ട് പോളിഷ് ഡപ്പി, പെൻഷൻ പററിയ ഒരു ബ്രഷ്, ഒരു നാറുന്ന പഴന്തുണി, സാധന എന്ന സിനിമാ താരത്തിൻെറ ചില്ലുപടം എന്നിവയുണ്ടു്. നടി വളരെ കുറച്ചു വസ്ത്രങ്ങളേ ധരിച്ചിട്ടുള്ളു. ''പാശ്ചാത്യ നടികൾക്കെന്തുണ്ടോ അതു് എനിക്കുമുണ്ടു്'' എന്ന അഭിമാനത്തോടെ ധൈര്യപൂർവ്വം നില്ക്കുന്ന പടമാണു്.

അലമാരിയുടെ മുകളിലത്തെ കള്ളിയിൽ സാഹിത്യമാണു്.

അതായതു് ഡോക്ടർ ഈശ്വരീ പ്രസാദ് എഴുതിയ 'ഇന്ത്യാ ചരിത്രം', ചരിത്രത്തെ സംബന്ധിച്ചു് 'ഗ്രാഡുവേററ്' പരീക്ഷയ്ക്കുവേണ്ടി എഴുതിയ ഗൈഡുകൾ, 'പോക്കററ് ചാരൻ' എന്ന പരമ്പരയിൽ പെട്ട ഏതാനും പുസ്തകങ്ങൾ, 'കല്യാൺ' എന്ന മതസംബന്ധമായ മാസികയുടെ ഏതാനും തടിച്ച വിശേഷാൽ പ്രതികൾ, ഗുൽശൻ നന്ദയുടെ നോവലുകളുടെ മുഴുവൻ സെററ് എന്നിവ. ഖന്നാമാസ്റ്റർ ചരിത്രം പഠിപ്പിക്കുകയും സാഹിത്യം പഠിക്കുകയും ചെയ്യുന്നു.

ഇരിക്കുന്നവരിൽ ഖന്നാമാസ്റ്റർ, മാളവിയജി, അദ്ദേഹത്തിൻെറ ഗ്രൂപ്പിൽ പെട്ട രണ്ടു മാസ്റ്റർമാർ, രംഗനാഥ് എന്നിവരുൾപ്പെട്ടിരുന്നു. ഇവരെ കൂടാതെ രണ്ടു കുട്ടികളും ഉണ്ടു്. ഇവർ, ആ പ്രദേശം മുഴുവൻ അടിപിടിക്കു പേരു കേട്ടവരാണു്. തോന്നുമ്പോഴൊക്കെ കോളേജിൽ വരികയും പഠിക്കുകയും ചെയ്തിരുന്നു. സമ്മേളനത്തിൽ ആലോചനയ്ക്കായി രണ്ടു വിഷയങ്ങൾ സമർപ്പിക്കപ്പെട്ടിരുന്നു.

1) മാളവിയജിക്കെതിരായി അച്ചടിപ്പിച്ച അശ്ലീല ലഘുലേഖയും കഴിഞ്ഞയാഴ്ച ഖന്നാമാസ്റ്റർക്കെതിരായി തുടങ്ങിയ ദുർവ്യവഹാരവുംമൂലം ഉളവായിട്ടുള്ള പരിതസ്ഥിതി.

2) ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യൂക്കേഷൻ മുഖേന നടക്കുന്ന അന്വേഷണം സംബന്ധിച്ച തയ്യാറെടുപ്പു്

മൂന്നാമതൊരു വിഷയവും ഉണ്ടായിരുന്നു. പ്രിൻസിപ്പലിൻെറ മൂക്കു കണ്ടിക്കണമോ, അതോ ചെരിപ്പിനടിച്ചു വിട്ടാൽ മാത്രം മതിയോ. എന്നാൽ, രംഗനാഥ് ഹാജരുള്ളതുകൊണ്ടു് ഇക്കാര്യം അജണ്ടയിൽ ഉൾപ്പെടുത്തിയില്ല.

സംഭാഷണം ആദ്യവിഷയത്തെപ്പററി നടക്കുകയായിരുന്നു.

അക്കാലത്തു് കുട്ടികളുടെ വാർഷിക പരീക്ഷ നടക്കുകയായി

രുന്നു. എഴുതിക്കൊണ്ടുവന്നു പകർത്തി എഴുതിയ ഒരു കുട്ടിയെ ഖന്നാമാസ്റ്റർ പിടികൂടി. തനിക്കു പ്രിൻസിപ്പലിനോട് അനുഭാവം ഉള്ളതുകൊണ്ടാണ് തന്നെ പിടിച്ചതെന്നും, ഖന്നാമാസ്റ്റർ തനിക്ക് ഇഷ്ടമുള്ള പല കുട്ടികളേയും ഈ കുററത്തിൽ നിന്ന് ഒഴിവാക്കിയെന്നും കുട്ടി പറഞ്ഞു. ഈ സമയത്ത് മാളവിയജി എത്തുകയും ഖന്നായ്ക്കുവേണ്ടി ചിലതു പറയാൻ തുടങ്ങുകയും ചെയ്തു. എന്നാൽ, ആദ്യം തന്നെ ആ കുട്ടി ചോദിച്ചു. "ഏയ്, മാസ്റ്റർ സാഹേബ് നിങ്ങളെന്തിനാ കാഷ്ടിക്കുന്നത്? നിങ്ങളുടെ കൂടെ പട്ടണത്തിൽ സിനിമയ്ക്കുവന്ന കുട്ടി ബുക്കിലുള്ളതു മുഴുവൻ പകർത്തി എഴുതാൻ നിങ്ങൾ അനുവദിച്ചില്ലേ? എന്നിട്ടു ഞങ്ങൾ അങ്ങുമിങ്ങും നിന്ന് ഒരു വരി എഴുതിയപ്പോഴേയ്ക്കും എല്ലാവരെക്കാളും ചീത്തയാണെന്നു കരുതുന്നു." ഇതു കേട്ടപ്പോൾ മാളവിയജി നാണിച്ചുപോയി. എന്നാൽ ഖന്നാമാസ്റ്റർ അയാളെ ശാസിക്കാൻ തുടങ്ങി. ഇതുകേട്ടപ്പോൾ കുട്ടി ഗംഭീരഭാവത്തിൽ പറഞ്ഞു. "ഞാൻ നിങ്ങളെ അപമാനിക്കാൻ ആഗ്രഹിക്കുന്നില്ല. അതിനാൽ മിണ്ടാതെ വേറേ മുറിയിൽ പൊയ്ക്കോ. അങ്ങിനെ ചെയ്യില്ലെങ്കിൽ ഞാൻ നിങ്ങളെ ജനലിൽക്കൂടി പുറത്തെറിയും. കൈയും കാലും ഒടിഞ്ഞാൽ അതിനു ഞാനായിരിക്കുകയില്ല ഉത്തരവാദി."

ഖന്നാമാസ്റ്റർ പ്രിൻസിപ്പലിൻെറ അടുത്തുപോയി റിപ്പോർട്ടു ചെയ്തു. അദ്ദേഹം പറഞ്ഞു. "ഈ ഖന്നാ എവിടെച്ചെന്നാലും എന്തെങ്കിലും കുഴപ്പം ഉണ്ടാകും." അദ്ദേഹം റിപ്പോർട്ടു സ്വീകരിക്കാൻ വിസമ്മതിച്ചു.

ഇതേത്തുടന്ന് മഹായുദ്ധം പ്രഖ്യാപിക്കപ്പെട്ടു. ഖന്നയുടെ ഗ്രൂപ്പിൽ പെട്ട നാലഞ്ചു മാസ്റ്റർമാർ പ്രിൻസിപ്പലിൻെറ മുറിയിലെത്തി. അവർ വിട്ടുപോന്ന മുറികളിൽ കുട്ടികൾ ഇഷ്ടംപോലെ നോക്കി എഴുതാൻ തുടങ്ങി. പ്രിൻസിപ്പലിൻെറ മുറിയിൽ ചീത്തവിളിയുടെ സമരം ആയി. ആ മാസ്റ്റർമാർ നീ നീ, ഞാൻ ഞാൻ എന്നിങ്ങനെയാണ് തുടങ്ങിയത്. ഈ ചീത്തവിളികളെ സ്വന്തം ശബ്ദത്തിൽ മുക്കിത്താഴ്ത്തിയ പ്രിൻസിപ്പൽ, ഖന്നായോട്, കോളേജിനു വെളിയിൽ പോകാൻ ആവശ്യപ്പെട്ടു. പരീക്ഷ തീരുന്നതുവരെ കോളേജിനു സമീപമെങ്ങും കാണരുതെന്നു നിദ്ദേശിക്കുകയും ചെയ്തു. കണ്ടുപോയാൽ, പിന്നെ മറുപടി വാകൊണ്ടായിരിക്കുകയില്ല; ചെരിപ്പുകൊണ്ടായിരിക്കും. ഖന്നാമാസ്റ്റർ ഇതിന് അതുപോലെ മറുപടി പറഞ്ഞു. പ്രിൻസിപ്പൽ വാക്കിനു ചെരുപ്പിൻെറ രൂപം

നൽകിയിട്ട് അതുകൊണ്ടു് ഖന്നാമാസ്റ്ററെ തല്ലാൻ തുടങ്ങി. ഖന്നാ, അതിലും കടുത്ത പ്രത്യുത്തരം നൽകി. ഇതിനിടയിൽ, ഖന്നായുടെ ഗ്രൂപ്പിൽ പെട്ട ഒരു മാസ്റ്റർതന്നെ പോലീസിനെ വിളിച്ചു. പോലീസിനെ വിളിക്കാൻ എങ്ങും പോകേണ്ടി വന്നില്ല. വിദ്യാർത്ഥികളുടെ വാർഷിക പരീക്ഷയ്ക്കു്, സമാധാനവും സുരക്ഷയും ആയി ഗാഢബന്ധമുണ്ടു്. അതിനാൽ ഗേററിങ്കൽ തന്നെ പോലീസ് നില്പുണ്ടായിരുന്നു. വിളിച്ച ഉടനെ വന്നു. കൊലയോ കൊള്ളയോ നടന്നില്ല. അതിനാൽ സംഭവം അവസാനിക്കുമെന്ന പ്രതീക്ഷ കൂടാതെ തന്നെ അവർ സമയത്തിനെത്തി എന്നു് പോലീസിനെ ധരിപ്പിച്ചു. പ്രിൻസിപ്പലിന്റെ ആജ്ഞ അനുസരിച്ചു് ഖന്ന അപ്പോഠംതന്നെ പുറത്തുപോകണമെന്നു് അവർ ആവശ്യപ്പെട്ടു.

ഈ സംഭവം കാരണം കുട്ടികളെ സംബന്ധിച്ചു് വിശേഷിച്ചൊന്നും ഉണ്ടായില്ല. അവർ മിണ്ടാതിരുന്നു പരീക്ഷ എഴുതി. നിയമാനുസരണം പകർത്തി എഴുതുകയും ചെയ്തു.

ഖന്നാമാസ്റ്ററോടുള്ള 'ദുഷ്പെരുമാററ'മാണിതെന്നാണു് പറയപ്പെട്ടതു്. ഇതേപ്പററിയുള്ള ചർച്ചയാണു് ഈ സമ്മേളനത്തിൽ നടന്നുവന്നതു്. ഖന്നാമാസ്റ്റർ രംഗനാഥിനോടു് കാര്യം പറയുകയായിരുന്നു.

"കഴിഞ്ഞ വർഷം ത്രിപാഠിജിയുടെ അടുത്തും ഇങ്ങിനെതന്നെ ഉണ്ടായി. മതി, നാളെ മുതൽ കോളേജിൽ വരണ്ട എന്നദ്ദേഹത്തോടു പറഞ്ഞു. പിറേറദിവസം അദ്ദേഹം കോളേജിൽ പോയെങ്കിലും, ഗേററിങ്കൽ വച്ചു് ബദ്രിഫയൽമാന്റെ മൂന്നു നാലു ശിഷ്യന്മാർ അദ്ദേഹത്തെ വളഞ്ഞു. പാവം ത്രിപാഠിജി അഭിമാനവും രക്ഷിച്ചുകൊണ്ടു് ഓടിപ്പോന്നു. അദ്ദേഹം പരാതി പറഞ്ഞിടത്തോളംകാലം അദ്ദേഹത്തിനു് ഹാജരുകൊടുക്കാതിരിക്കുകയും, ഹാജരാകാത്ത കുററം ചുമത്തി സസ്പെൻഷനിൽ നിർത്തുകയും ചെയ്തു. പിന്നെ പിരിച്ചുവിട്ടു.

"അദ്ദേഹം കേസ്സുകൊടുത്തു. അതിപ്പോഴും നടക്കുകയാണു്. സ്വന്തം ചെലവിൽ അദ്ദേഹം കേസ്സു നടത്തുന്നു. പ്രിൻസിപ്പലിനുവേണ്ടി കേസ്സിന്റെ ചെലവു് കോളേജിൽനിന്നും നടത്തുന്നു. കേസ്സു് കൊണ്ടു് ഒരു ഭയവും പ്രിൻസിപ്പലിനില്ല."

രംഗനാഥ് പറഞ്ഞു. "അപ്പോഠം താങ്കഠം ഉടനെ വല്ലതും ചെയ്യണം."

"ആ വല്ലതും എന്താണു്? അതാണു് ആലോചിക്കാനുള്ളതു്."

അവർ വേണ്ടത്ര സമയം ആലോചിച്ചു. രണ്ടു കുട്ടികളും

ഗുൽശൻ നന്ദയുടെ ഓരോ നോവൽ മറിച്ചുനോക്കിക്കൊണ്ടിരുന്നു. ഈ നാടകത്തിലെ തങ്ങളുടെ പാർട്ട് ആലോചിക്കാനുള്ളതല്ല എന്ന് അവക്ക് അറിയാമായിരുന്നു.

മാളവിയ പറഞ്ഞു. "കോളേജിൽ പോകുന്ന സമയത്തു് എൻെറ വഴി വളയുന്നു എന്ന് പോലീസിന് റിപ്പോർട്ട് എഴുതിക്കൊടുക്കാം."

സംസാരിക്കുന്നതോടൊപ്പം ഖന്നാമാസ്റ്റർ വെറുപ്പോടെ ചിരിച്ചു. ബുദ്ധിബലംകൊണ്ടുമാത്രം പാർട്ടിക്കൂട്ടുകെട്ട് എങ്ങിനെ നടത്തിക്കൊണ്ടുപോകാൻ കഴിയും എന്നായിരുന്നു അദ്ദേഹത്തിൻെറ ചിന്ത. അദ്ദേഹം പറഞ്ഞു. "എൻെറ വഴി മാത്രമാണ് വളയുന്നതെന്നതിന് എന്താണു തെളിവ്. കോളേജിൽ പോകാൻ അവർ അനുവദിക്കുമെന്നും അഭിമാനം കെട്ട് അവിടെ ഇരിക്കാമെന്നും ഉള്ളതിന് എന്താണുറപ്പ്. റിപ്പോർട്ടു വരുന്നതു പിന്നെയായിരിക്കും. ആദ്യം നടക്കുക അപമാനിക്കലാകും."

വളരെ ശ്രദ്ധയോടെ മാളവിയ ഈ പ്രസ്താവന കേട്ടു. പിന്നെ അതേപ്പററിയുള്ള തൻെറ ഭാഷ്യം പറഞ്ഞു. "താങ്കൾ അവിടെ പോകാൻ ഭയപ്പെടുന്നു എന്നാണ് ഇതിൻെറ അർത്ഥം."

ഇതുവരെ ചമ്രം പടിഞ്ഞിരുന്ന ഖന്നാമാസ്റ്റർ, പെട്ടെന്നു മുട്ടു മടക്കി നെഞ്ചു മുന്നോട്ടുന്തിച്ച്—ഉയച്ചുത്താഴ്ചകൾ കാണിക്കുന്ന പരേതയായ മരിലിൻ മൺറോയുടെ വിശ്രുതമായ ഒരു പോസിൽ—ഇരുന്നു. അഹങ്കരിക്കുന്ന മട്ടിൽ പറഞ്ഞു. "അതേ, അതേ, എനിക്കു പേടിയാണ്. താങ്കൾക്ക് എതിരഭിപ്രായം വല്ലതുമുണ്ടോ?"

സമാധാനപ്പെടുത്തുന്ന സ്വരത്തിൽ മാളവിയ പറഞ്ഞു. "താങ്കൾ അവിടെ പോകാതിരിക്കുകയും, അവർ താങ്കളെ തടയാതിരിക്കുകയും ചെയ്യുന്നിടത്തോളം എങ്ങിനെ പരാതിപ്പെടും?"

രംഗനാഥ് പറഞ്ഞു. "ശക്തിയേറിയ ഇംഗ്ലീഷിൽ നല്ലൊരു ആപ്ലിക്കേഷൻ എഴുതു. അന്വേഷണത്തിന് ഡെപ്യൂട്ടി ഡയറക്ടർ ഇവിടെ വരുമ്പോൾ അദ്ദേഹത്തിന് അതുകൊടുക്കണം. അതോടെ നമ്മുടെ പ്രിൻസിപ്പൽ സാഹേബ്ബിൻെറ വായടഞ്ഞു പോകും."

ഖന്നാമാസ്റ്റർ ഒരു മങ്ങിയ ചിരിചിരിച്ചു. അദ്ദേഹം പറഞ്ഞു. "താങ്കളും, രംഗനാഥബാബൂ—എന്തു പറയാനാണ്. എനിക്ക് ഈ ഡെപ്യൂട്ടി ഡയറക്ടറെ വിശ്വാസമില്ല. കാള

വാല്യ പൊക്കമ്പോഴറിയാം എന്തിനാണ് ഭാവിക്കുന്നതെന്ന്.''

ഇതുകേട്ട് ഒരു മാസ്റ്റർ ചിരിക്കാൻ തുടങ്ങി. കുട്ടികൾ 'കാള വാല്യ'' എന്നു കേട്ടപ്പോഴേ ഗുൽശൻ നന്ദയുടെ നോവൽ വായന മതിയാക്കി. അവർ കവറിലെ സ്ത്രീകളുടെ പടം ശ്രദ്ധാപൂർവ്വം വീക്ഷിക്കാനും ഇവരുടെ രസകരമായ സംഭാഷണം ശ്രദ്ധിക്കാനും തുടങ്ങി. മാളവിയജി പറഞ്ഞു. ''കൊള്ളാം. ഈ ഡെപ്യൂട്ടി ഡയറക്ടർ പുത്തനാണ്. അദ്ദേഹത്തെ വിശ്വസിക്കാം. വലിയ കടുപ്പക്കാരനാണെന്നാണ് കേൾവി. വലിയ വലിയ നേതാക്കൾക്കുപോലും കസേരകൊടുക്കുകയില്ല. തൊഴിലില്ലായ്മയുടെ കാര്യം കേൾക്കുമ്പോഴേ മുറിക്കു പുറത്തിറക്കാമെന്നു പേടിപ്പിക്കുന്നു.''

''നിങ്ങൾ കേട്ടുകൊണ്ടിരുന്നു കൊള്ളൂ, മാളവിയജീ, എനിക്കെല്ലാം അറിയാം.'' നിരാശാപൂർവ്വം ഖന്ന പറഞ്ഞു. ''എതിർ ഗ്രൂപ്പിലുള്ള നേതാക്കന്മാരോടാണ് അദ്ദേഹം കടുപ്പത്തിൽ പെരുമാറുന്നതു്. നല്ലവണ്ണം പഠിച്ച ഓഫീസറാണ്. പകുതി നേതാവും, പകുതി ഓഫീസറും. തന്റെ അഭിപ്രായമുള്ള രണ്ടു നാലു നേതാക്കളെ പാട്ടിലാക്കീട്ടുണ്ട്. രാത്രിയിൽ അവരുടെ വീടുകളിൽ പോയി വാലാട്ടം; പകൽ അവരുടെ കാപട്യത്തെപ്പററി മററുള്ളവരോട് കടുപ്പം കാണിക്കും.''

മാളവിയജി പറഞ്ഞു. ''എന്തുമാകട്ടെ, മുമ്പിലത്തെ ഡെപ്യൂട്ടി ഡയറക്ടറെക്കാൾ ലക്ഷം ഇരട്ടി നല്ലവനാണ്.''

അദ്ദേഹം രംഗനാഥിനോടു പറയാൻ തുടങ്ങി.

''മുമ്പിലത്തെ ഡെപ്യൂട്ടി ഡയറക്ടർ വെറും പശു ആയിരുന്നു. അദ്ദേഹത്തിന് ഈ ഖ്യാതി ഉണ്ടായിരുന്നു. ഞങ്ങൾ രണ്ടു മൂന്നു മാസ്റ്റർമാർ ഡെപ്യൂട്ടേഷനായി അദ്ദേഹത്തെ കാണാൻ പോയി. എല്ലാ കാര്യങ്ങളും ധരിപ്പിച്ചു. വളരെ ശ്രദ്ധയോടെ കേട്ടു. പറയാൻ തുടങ്ങിയപ്പോൾ ഈ ഗ്രാമത്തിലെ ഗയാദീൻജി സംസാരിക്കുകയാണോ എന്നു തോന്നി.

''നിങ്ങളുടെ കോളേജ് വളരെ നല്ലതാണല്ലോ മിസ്റ്റർ എന്നദ്ദേഹം പറയാൻ തുടങ്ങി. അവിടെ ഗ്രൂപ്പുതന്ത്രങ്ങളേ ഉള്ളൂ, കുട്ടികളുടെ പഠിത്തം ശരിക്കു നടക്കുന്നില്ല, കണക്കു പുസ്തകങ്ങൾ കുഴപ്പത്തിലാണ്, പരീക്ഷയിൽ കണ്ടെഴുത്തു നടക്കുന്നു, പ്രിൻസിപ്പൽ നിങ്ങളോടെല്ലാം ചീത്തയായി പെരുമാറുന്നു എന്നൊക്കെ നിങ്ങൾ പറയുന്നു. അപ്പോൾ ഇതുവല്ലതും പ്രശ്നമാണോ സഹോദരന്മാരേ. ഇതു് എല്ലാ കോളേജുകളിലും നടക്കുന്നതാണ്. കുട്ടികളുടെ പഠിത്തം ശരിക്കു നടക്കുന്നില്ലേ

കിൽ ആകെന്തുചെയ്യാൻ കഴിയും? കുട്ടികൾക്ക് പഠിക്കണമെന്നു സ്വയം തോന്നുന്നില്ലെങ്കിൽ അവരെ ആര് എങ്ങിനെ പഠിപ്പിക്കും. ഞങ്ങളുടെ കാലത്ത് നല്ല കുടുംബങ്ങളിലെ കുട്ടികളാണ് പഠിക്കാൻ വന്നിരുന്നത്. അവർ ശ്രദ്ധയോടെ പഠിച്ചിരുന്നു. ഇപ്പോഴാകട്ടെ പഠിക്കാൻ വരുന്നത് തോട്ടികളുടേയും ചെരുപ്പുകുത്തികളുടേയും മക്കളാണ്. അപ്പോൾ പഠിത്തം എവിടുന്നുണ്ടാകും? നിങ്ങൾ തന്നെ പറയൂ സഹോദരന്മാരേ!

"വാസ്തവം പറഞ്ഞാൽ നിങ്ങളുടെ കോളേജിനു നല്ല പേരാണുള്ളത് മിസ്റ്റർ. വൈദ്യജിയാണ് മാനേജർ. വളരെ സാത്വികനായ മനുഷ്യൻ. ഇറച്ചിയുടേയും മീനിൻേറയും കാര്യം പോകട്ടെ ചുവന്നുള്ളിപോലും കഴിക്കുകയില്ല. പിന്നെ ഒന്നു മനസ്സിലാക്കണം മിസ്റ്റർ, നിങ്ങളുടെ കോളേജ് നഷ്ടത്തിലല്ല നടക്കുന്നത്. നിങ്ങൾക്കെല്ലാം മാസാമാസം ശമ്പളം കിട്ടുന്നുണ്ട്. അവിടെ ഒരിക്കലും പണാപഹരണം നടന്നിട്ടില്ല മിസ്റ്റർ. ഒരിക്കലും പഠിപ്പു മുടക്കുണ്ടായിട്ടില്ല. അവിടെ ഒരിക്കലും കെട്ടിടത്തിനു തീ പിടിച്ചിട്ടില്ല. ഒരിക്കലും മോഷണം നടന്നിട്ടില്ല. അവിടെ ഒരിക്കലും ആരെയെങ്കിലും കൊല ചെയ്തിട്ടില്ല. എല്ലാം സമാധാനമായി നടക്കുന്നു മിസ്റ്റർ. നിങ്ങളുടെ കോളേജ് ആദർശയോഗ്യമായ കോളേജാണ് മിസ്റ്റർ.

"രംഗനാഥ്ബാബൂ, ഡെപ്യൂട്ടി ഡയറക്ടർ ഞങ്ങളോട് ഇങ്ങിനെ സമാധാനത്തേയും ശാന്തിയേയും പററി പറഞ്ഞുകൊണ്ടിരുന്നു. അതുകേട്ടാൽ അദ്ദേഹം വിദ്യാഭ്യാസ വകുപ്പ് അധികാരിയാണെന്നു തോന്നുമായിരുന്നില്ല. ഏതോ പോലീസ്സ്റ്റേഷനിലെ ഇൻസ്പെക്ടറാണെന്നേ തോന്നുമായിരുന്നുള്ളു.

"അങ്ങിനെ തുടന്ന്, അദ്ദേഹം ഞങ്ങളോടു പറഞ്ഞു. ഈ പരാതി കിരാതികളൊന്നും നന്നല്ല മിസ്റ്റർ. നിങ്ങൾക്ക് എന്തെങ്കിലും പരാതി ഉണ്ടെങ്കിൽ, നേരേ വൈദ്യജിയോടു ചെന്നു പറയൂ. അദ്ദേഹം എല്ലാം ശരിപ്പെടുത്തിത്തരും.

"അളിയാ നിങ്ങൾ വലിയ പശുവാണെങ്കിൽ ഏതെങ്കിലും തൊഴുത്തിൽ പോയി കിടക്ക്, വയ്ക്കോല് തിന്ന്, പാലുതാ. ഇവിടെ നിങ്ങൾ എന്തുചെയ്യുന്നു മിസ്റ്റർ എന്നു പറയണമെന്നു ഞങ്ങൾക്കുതോന്നി രംഗനാഥ്ബാബൂ."

അവർ ചിരിക്കാൻ തുടങ്ങി. ഒരു ചടങ്ങെന്നപോലെ കുട്ടികളും ചിരിച്ചു. പിന്നെ അവർ, നോവലിൻെറ കവറിലെ സ്ത്രീയുടെ പടത്തിൽ ലയിച്ചു. മാളവിയജി പറഞ്ഞവസാനി

പ്പിച്ചു. "പക്ഷെ, ഈ ഡെപ്യൂട്ടിഡയറക്ടറെ എനിക്കു വിശ്വാസമാണ്. ഇപ്രാവശ്യം നമ്മൾ പരാതി കൊടുത്തപ്പോൾ ഒഴിവുകഴിവൊന്നും കൂടാതെ അദ്ദേഹം പറഞ്ഞു, നിങ്ങൾ മിണ്ടാതെ പോയി നിങ്ങളുടെ ജോലി ചെയ്യൂ, ഞാൻ തന്നെ വരികയും അന്വേഷണം നടത്തുകയും ചെയ്യാം."

ഖന്നാ മാസ്റ്റർ നിരാശാസൂചകമായി തലയാട്ടി. "ഊങ്ഹും. എനിക്കു വിശ്വാസമില്ല. ഇതു തെരഞ്ഞെടുപ്പുവർഷമാണ്. ആദ്യമേതന്നെ കോളേജിനു് അയാൾ ഇരട്ടി പണം കൊടുക്കാൻ പോകുകയാണെന്നു ഞാൻ കേട്ടു. ഈ വർഷം എല്ലാവർക്കും അനിയന്ത്രിതമായ സ്വാതന്ത്ര്യമാണ്. അന്വേഷണം മററന്നാൾ തന്നെ നടക്കും. പക്ഷെ ഫലം ഒന്നും ഉണ്ടാകയില്ല. എന്തു ചെയ്യാൻ കഴിയും?"

കുട്ടികൾ ഇതുവരെ ഒന്നും പറഞ്ഞിരുന്നില്ല. അവരിൽ ഒരാൾ എന്തോ പറയാനായി വാ തുറന്നു. അയാൾ ശിവപാൽ ഗഞ്ചിലെ പ്രസിദ്ധമായ വേഷമാണു് ധരിച്ചിരുന്നതു്. അതായതു് വരയൻ പൈജാമയ്ക്കു മീതെ ബനിയൻ ഇടാതെയുള്ള മൽമൽ കുത്ത. തല മൊട്ടയടിച്ചിരിക്കുകയാണ്. കണ്ടാൽ തന്നെ ഗുണ്ടയാണെന്നു തോന്നും. കാണുന്നതുപോലെതന്നെ ആയിരിക്കും പ്രസംഗവും എന്നു നേരത്തെതന്നെ തോന്നിയിരുന്നു. കാര്യം അങ്ങിനെതന്നെയായിരുന്നു. അയാൾ പറഞ്ഞു. "മാസ്റ്റർ സാഹേബ്, അന്വേഷണം കിന്വേഷണംകൊണ്ടു് ഒന്നും ഉണ്ടാകാൻ പോകുന്നില്ല. അതു നേർവഴിയാണു്. അങ്ങു് ഉത്തരവാകുകയാണെങ്കിൽ, ഏതെങ്കിലും ഒരു ദിവസം, ഇരുട്ടിലോ വെളിച്ചത്തിലോ പ്രിൻസിപ്പലിനെ ചെരിപ്പിനു ശരിപ്പെടുത്തിയേക്കാം."

രണ്ടാമത്തെ കുട്ടി അർത്ഥം വിശദീകരിച്ചു. "മൂക്കു് മുഴുവൻ കണ്ടിച്ചാൽ പിന്നെ ജീവൻ കളയേണ്ട ആവശ്യം നേരിടുകയില്ല."

രംഗനാഥിന്റെ സ്ഥിതി മോശപ്പെട്ടുവരികയായിരുന്നു. കുറച്ചുനാളായി അയാൾ, ഖന്നാ മാസ്റ്ററുടെ ആപത്തിൽ താല്പര്യം കാണിച്ചുവരികയാണ്. മാസ്റ്റർമാരുടെ ഈ ഗ്രൂപ്പിനോടു് അയാൾക്കു് സഹതാപം തോന്നി. ഒന്നും എഴുതിക്കൊടുക്കാതെ, അടിപിടി നടത്തി അവരെ കോളേജിൽ വരുന്നതിൽ നിന്നു തടയാൻ പ്രിൻസിപ്പൽ നടത്തിവരുന്ന ശ്രമങ്ങളോടു് അയാൾക്കു കോപംവന്നു. രണ്ടുനാലു പ്രാവശ്യം അയാൾ അവരും ഒന്നിച്ചു നടക്കുന്നതു കണ്ടപ്പോൾ വൈദ്യജിയും പുഞ്ചി

രിക്കാൻ തുടങ്ങിയിരുന്നു. ഖന്നാ മുതൽപേരുടെ അഭിപ്രായ ഗതി മനസ്സിലാക്കി പ്രശ്നത്തിനു പരിഹാരം ഉണ്ടാക്കാനാണു് താൻ ശ്രമിക്കുന്നതെന്നു് അയാരം സമാധാനം പറഞ്ഞുപോന്നു. വൈദ്യജി അതു കേട്ടതല്ലാതെ, അഭിപ്രായമൊന്നും പറഞ്ഞില്ല.

കുട്ടികരം പ്രിൻസിപ്പലിന്റെ മൂക്കു മുറിക്കുന്നതിനെപ്പററി പറഞ്ഞ ദിവസം, രംഗനാഥു്, ഖന്നായോടു കാര്യം തുറന്നു പറഞ്ഞു. തനിക്കു് രാമായണകഥ ഓർമ്മയുണ്ടു്. ഭരതസമാഗ മത്തിനുശേഷം പ്രിൻസിപ്പലിന്റെ പട്ടാഭിഷേകം നടക്കുക യാണെങ്കിൽ, രണ്ടുനാലു ദിവസത്തിനുശേഷം, ഈ പിള്ളേരു ടേയും മാസ്റ്റർമാരുടേയും കൂടെ, താനും തടങ്കലിൽ ആകും. ആരോഗ്യം മെച്ചപ്പെടാൻ ശിവപാൽഗഞ്ചിലെ കുളിർവായു നല്ലതായിരിക്കാം. പക്ഷെ, ഈ സ്ഥിതിയിൽ തടങ്കലിൽ കഴിയുക നല്ലതല്ല.

അയാരം എഴുന്നേററു. പക്ഷെ അയാരം നടക്കാൻതുടങ്ങുന്ന തിനുമുമ്പുതന്നെ വെളിയിൽ ആരുടെയോ കാലൊച്ച കേട്ടു. വാതിൽ തുറന്നു് റുപ്പൻബാബു അകത്തു പ്രവേശിക്കുകയും ചെയ്തു.

വീരന്റെ വേഷത്തിലാണു് ഇന്നദ്ദേഹം. ദോത്തിയുടെ തുമ്പു് അലക്ഷ്യമായി തോളിൽ ഇട്ടിരിക്കുന്നു. പട്ടുറുമാൽ ദേഹം ചുററി പുതച്ചിട്ടുണ്ടു്. തലമുടിയുടെ ഒരു ഭാഗം നെററി യിൽ തൂങ്ങിക്കിടക്കുന്നു. എണ്ണയും വെള്ളവും പുരണ്ട മുഖത്തിനു നല്ല ശോഭ തോന്നുന്നു. ചിറിയുടെ കോണുകളിൽക്കൂടി മുറു ക്കാൻ ഒഴുകുന്നു. വന്ന ഉടനെ അദ്ദേഹം പറഞ്ഞു. ''ഇരിക്കു്, ഇരിക്കു് നിങ്ങളെല്ലാം. എനിക്കു വളരെ പണിയുണ്ടു്. താമ സിക്കുന്നില്ല.''

സിംഹത്തെപ്പോലെ അദ്ദേഹം ചുററും നോക്കി. എന്നാൽ മററുള്ളവരുടെ ദൃഷ്ടികളിൽ അദ്ദേഹം സിംഹമാണെന്നു തോന്നി യില്ല. പാവത്താനായ, ദുർബലനായ, സുന്ദരനായ ഒരു യുവാ വിന്റെ മുഖമാണിതു്. നനഞ്ഞ കണ്ണുകളാണു്. ചുണ്ടുകരംക്കു് പതിവിലും കൂടുതൽ മാർദ്ദവം തോന്നിക്കുന്നു.

രംഗനാഥു് പറഞ്ഞു. ''ഇരിക്കൂ റുപ്പൻ. ഞാനും ഇറങ്ങുക യാണു്.''

''ഇല്ല ദാദാ. എനിക്കു് ഒരു മിനിററു പോലും നേരമില്ല. സമീപമുള്ള ഗ്രാമങ്ങളിൽ കാര്യമെല്ലാം ശരിപ്പെടുത്തി എന്നു പറയാൻ വന്നതാണു്. ഈ കോളേജിനെ സംബന്ധിച്ച

സത്യം ഈ പ്രദേശത്തുള്ളവരെല്ലാം ഉറച്ചുനിന്നു പറയും. ജന്ങളെല്ലാം നമ്മുടെവശത്താണ്."

നല്ല ഉത്സാഹമായി അദ്ദേഹം തുടർന്നു. "അഛൻ അതാണ് ആഗ്രഹിക്കുന്നതെങ്കിൽ അതു നടക്കട്ടെ. കള്ളത്തരത്തിൻെറ സിദ്ധാന്തങ്ങളിൽ സത്യം മറച്ചുവയ്ക്കാൻ സാദ്ധ്യമല്ല."

ഈ കവിതാപാരായണത്തിന് ഖന്നാ മാസ്റ്റർ വിരാമമിട്ടു. അദ്ദേഹം പറഞ്ഞു. "ഇരിക്കു, റുപ്പൻബാബു. എന്തൊക്കെ ചെയ്തിട്ടാണ് താങ്കൾ വന്നതെന്ന് പറയൂ."

"കാര്യം അല്പംകൂടി വേഗം മനസ്സിലാക്കാൻ ശ്രമിക്കൂ." റുപ്പൻ പറഞ്ഞു. "നാളെ എല്ലാ കാര്യങ്ങളും നേരേ കാണാം. ശിവപാൽഗഞ്ചിൽ അഞ്ഞൂറ് ആളുകളുടെ മുമ്പാകെവെച്ച്, ഡെപ്യൂട്ടി ഡയറക്ടർ, പ്രിൻസിപ്പലിൻെറ മേൽ നൂറു ചെരിപ്പ് അപ്പിക്കും. അങ്ങിനെ ചെയ്തില്ലെങ്കിൽ നിങ്ങളെല്ലാം ചേർന്ന് നൂറു ചെരിപ്പ് എനിക്ക് അപ്പിച്ചുകൊള്ളൂ."

ഒച്ച ഉയർത്തി അദ്ദേഹം പറഞ്ഞു. "നിങ്ങളെല്ലാം സുഖമായി ഉറങ്ങൂ. നാളത്തെ കാര്യം നാളെ നടക്കും." വെളിച്ചവിളിപോലെ അദ്ദേഹം തുടർന്നു പറഞ്ഞു. "പോകാം രംഗനാഥ് ദാദാ, പോകാം. മാസ്റ്റർ സാഹേബ്ബുമാർ വിശ്രമിക്കട്ടെ." വളരെ ഉത്സാഹത്തോടെ അദ്ദേഹം ഒരു കൈ ഉയർത്തി കുട്ടികളെ ആശീർവ്വദിക്കുന്നതുപോലെ കാണിച്ചു. പാനിപത്ത് മൈതാനത്തിലെ ഒരു പട്ടാളവിഭാഗത്തിനെ യുദ്ധം ചെയ്യാൻ പ്രോത്സാഹിപ്പിച്ചിട്ട്, മറ്റൊരു ഭാഗത്ത് യുദ്ധംചെയ്യാനായി പോകുന്ന മട്ടിൽ അദ്ദേഹം പറഞ്ഞു. "അടിച്ചുവാരിൻ, കരുത്തന്മാരേ." അദ്ദേഹം മുറിക്കുവെളിയിൽവന്നു. രംഗനാഥ് അദ്ദേഹത്തിൻെറ പിന്നിലായിരുന്നു. കുറച്ചുനേരം ആരും ഒന്നും മിണ്ടിയില്ല. റോഡിലെത്തിയപ്പോൾ രംഗനാഥ് റുപ്പൻ ബാബുവിൻെറ തോളിൽ തൊട്ടു. റുപ്പൻബാബു ഞെട്ടി അദ്ദേഹത്തെ നോക്കി. പിന്നെ മറ്റൊരു ഭാഗത്തേയ്ക്കു നോക്കാൻ തുടങ്ങി.

രംഗനാഥ് അദ്ദേഹത്തിൻെറ തോളിൽ കൈവച്ചു. പിന്നെ മൃദുലസ്വരത്തിൽ ചോദിച്ചു. "റുപ്പൻ, നിങ്ങൾ മദ്യം കഴിച്ചോ?"

റുപ്പൻബാബു ഉന്മത്തനായിട്ടാണു നടന്നിരുന്നത്. പക്ഷെ വേച്ചുപോയില്ല. വേറൊരു ദിക്കിലേയ്ക്കു നോക്കിക്കൊണ്ടു പറഞ്ഞു, "അതേ എന്നു പറയണോ അല്ലെന്നു പറയണോ?"

"സത്യം പറഞ്ഞാൽ മതി."

"സത്യം എന്തോന്നാ? അതു് എവിടെ താമസിക്കുന്നു? ഏതു കാട്ടിൽ കിട്ടും?" റുപ്പൻബാബു അട്ടഹസിച്ചു. "ദാദാ ഇതു്

ശിവപാൽഗഞ്ചു് ആണു്. ഏതാണു സത്യം, ഏതാണു കള്ളം എന്നു് ഇവിടെ പറയുക പ്രയാസമാണു്.''

രംഗനാഥ് വീട്ടിലേയ്ക്കുള്ള വഴിയിൽനിന്നു് തെററി മാറി. റുപ്പന്റെ കൈമുട്ട പിടിച്ചുകൊണ്ടു് അയാരം വേറൊരു വഴിക്ക നടന്നു. അദ്ദേഹം പറഞ്ഞു. ''പോകാം, അപ്പറഞ്ഞതും ശരിയാണു്. മാറി ഏതെങ്കിലും കലുങ്കിലിരുന്നു് അല്പം കാററു കൊള്ളാം.''

സാവകാശത്തിൽ, റോഡിൽക്കൂടി അവർ ഒഴിഞ്ഞ സ്ഥലം നോക്കി നടന്നു. കുറച്ചു കഴിഞ്ഞപ്പോരം റുപ്പൻബാബു പറഞ്ഞു. ''ചിലപ്പോരം തുടങ്ങേണ്ടതായിവരും. ശിവപാൽഗഞ്ചിൽ താമസിക്കണമെങ്കിൽ ഇങ്ങിനെ ജീവിക്കേണ്ടിവരും.''

കുറച്ചുനേരം മിണ്ടാതിരുന്നിട്ടു് അദ്ദേഹം പറഞ്ഞു. ''ഇവിടെ ഗാന്ധിമഹാത്മാവായാൽ കാര്യം നടക്കില്ല.''

അദ്ദേഹം റോഡരികിലുള്ള ഒരു കലങ്കിൽ ഇരുന്നു. രംഗനാഥിനോടു് ചേർന്നാണു് ഇരുന്നതു്. ഒരു കൈ പ്രേമപൂർവ്വം രംഗനാഥിന്റെ ചുമലിൽവച്ചു. അദ്ദേഹത്തിന്റെ നടപടികളിലും പെരുമാററത്തിലും എന്തെങ്കിലും പുതുമയോ, മദ്യപിച്ച ലക്ഷണമോ കാണാനില്ലായിരുന്നു. അദ്ദഹം പറഞ്ഞതു് ഇടയ്ക്കു തടഞ്ഞുകൊണ്ടു് വലിയ ആളെന്ന മാതിരി പറഞ്ഞു. ''റുപ്പൻ നിങ്ങരം എന്തൊന്നാ പുലമ്പുന്നതു്? ശിവപാൽഗഞ്ചിന്റെ പേരു പറഞ്ഞു നിങ്ങളുടെ നടപടികളും പെരുമാററവും ചീത്തയാക്കുന്നതു നല്ലതല്ല. ഭൂമിയിൽ ശിവപാൽഗഞ്ചു് ഒന്നല്ല. നമുക്കും നിങ്ങരംക്കും വേണ്ടി ഈ ദേശം മുഴുവൻ ഉണ്ടു്.''

റുപ്പൻ ബാബു മുഖം തൂക്കിയിട്ടു് ഇരിക്കുകയായിരുന്നു. അദ്ദേഹം പിറുപിറുക്കാൻ തുടങ്ങി. ''ദാദാ, എനിക്കു തോന്നുന്നതു്, ദേശം മുഴുവൻ ഈ ശിവപാൽഗഞ്ചു് പരന്നു വ്യാപിച്ചു കിടക്കുന്നു എന്നാണു്.''

പ്രിൻസിപ്പൽ സാഹേബ്ബിനു് വലിയ ആപത്തുകളെ നേരിടേണ്ടിവന്നു. മററന്നാരം ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യൂക്കേഷൻ വരികയാണു്. ഡാക്ക് ബംഗ്ലാവിൽ എല്ലാ ഏർപ്പാടുകളും ചെയ്യേണ്ടതുണ്ടാകും. അദ്ദേഹം കോളേജിലെ ക്ലാർക്കിനു് ചില നിർദ്ദേശങ്ങരം നൽകി. മുഴുവൻ നിർദ്ദേശങ്ങളും കേട്ടശേഷം അയാരം പറഞ്ഞു. ''ഇത്തരം വിരുതന്മാരാണു് ഇപ്പോരം വരുന്നതൊക്കെ. അവരുടെ പിന്നാലെ ചുററിത്തിരിയാൻ എത്ര

മാത്രം സാദ്ധ്യമാകും.'' പ്രിൻസിപ്പൽ ക്ലാക്കിനോട് മൈത്രീ ഭാവത്തിൽ പറഞ്ഞു. ''ഡെപ്യൂട്ടി ഡയറക്ടർ സന്തോഷിച്ചിട്ട് നമുക്കെന്തെങ്കിലും പ്രയോജനം ഉണ്ടാകയില്ല. കോപിച്ചാലോ, വലിയ ദ്രോഹം ചെയ്യാൻ കഴിയുകയും ചെയ്യും.'' ഇതേസംബന്ധിച്ച ഒരു ചെറിയ വർത്തമാനം അദ്ദേഹം വെളിപ്പെടുത്തി. പക്ഷെ അതു കേട്ടിട്ട് ക്ലാക്കിനു ഭാവഭേദമൊന്നും ഉണ്ടായില്ല. അയാറം പറഞ്ഞു. ''ചാച്ചാ ഉള്ളിടത്തോളം ആക്കും ഒരു കുഴപ്പവും ഉണ്ടാക്കാൻ സാധിക്കുകയില്ല.''

വൈദ്യജിയാണ് ചാച്ചാ. ക്ലാക്ക് ഇന്നു വകുപ്പുകൊള്ളാത്തവനായിരിക്കുന്നു. ജോലിയിൽനിന്ന് ഒഴിവാക്കിയാൽ അയാറം ബഞ്ചിൽ പോയിക്കിടന്ന് പഴയ വയററുവേദനയെപ്പററി സങ്കടം പറയാൻ തുടങ്ങും. ഈ സ്ഥിതിയിൽ അയാറം നാളെയും ജോലി ചെയ്യുകയില്ല. ''അയാളുടെ വിശ്വാസം'' എന്നു പറയുകയും, വൈദ്യജിയെ ആവശ്യമില്ലാതെ സ്തുതിക്കുകയും ചെയ്തിട്ട് അദ്ദേഹം പുറത്തുവന്നു. തനിക്കു വിശ്വാസമുള്ള ഒരു മാസ്റ്ററെ വിളിച്ച്, ഈ നിർദ്ദേശങ്ങറം നൽകാമെന്നു വിചാരിച്ചു. എന്നാൽ അയാറം ഒരു കുട്ടിയുടെകൂടെ പട്ടണത്തിൽ സിനിമയ്ക്കു പോയിരിക്കുകയാണെന്ന് അറിവു കിട്ടി. ''ഇതുവരെ ഒരു മാളവിയ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോറം അദ്ദേഹവും ആ ലൈൻ പിടിച്ചിരിക്കുകയാണ്''' എന്ന് പ്രിൻസിപ്പൽ ഉച്ചത്തിൽ പറഞ്ഞു. നാളത്തെ കാര്യങ്ങറം ആരെ ചുമതലപ്പെടുത്തും? ഇതു് ആലോചിച്ച് ആലോചിച്ച്, അദ്ദേഹം ഏതോ അജ്ഞാതവ്യക്തിയേയും ഏതോ സാങ്കല്പിക പരിതസ്ഥിതിയേയുംപററി, ഔധി ഭാഷയിൽ തോന്നിയപടി പ്രാകാൻ തുടങ്ങി. ഇതു കേട്ട് അദ്ദേഹത്തിൻെറ ചപ്രാസി, മെതിയടികളുള്ള കാലുകളും ചന്ദനം പൂശിയ നെററിയുമായി, അദ്ദേഹത്തിൻെറ നേക്ക് വെറുപ്പു നിറഞ്ഞ ദൃഷ്ടികളയച്ചുകൊണ്ട്, ഖടപട എന്ന് പുറത്തേയ്ക്കു പോയി.

അദ്ദേഹം വൈദ്യജിയുടെ വീട്ടിലേയ്ക്കു പോകുമ്പോറം, കാലവർഷത്തിൻെറ ആരംഭത്തിലെ കൊടുങ്കാററും മഴയും വഴി മുടക്കി. കണ്ണു മുഴുവൻ പൊടി നിറഞ്ഞു. റോഡരുകിലെ, മേഞ്ഞ മേൽപ്പുരയുള്ള മുറുക്കാൻ കട പറന്നുപോയി, അദ്ദേഹത്തിൻെറ തോളിൽകൂടി തൊട്ടു തൊട്ടില്ല എന്ന മട്ടിൽ റോഡിൽ വീണു കൂടിക്കിടന്നു. പൊടികൊണ്ടു കാഴ്ച ശരിയാകാഞ്ഞതിനാൽ, കാൽ ഒരു പാട്ട ചാണകത്തിൽ കുത്തി. അങ്ങിനെ അദ്ദേഹത്തിൻെറ ചെരിപ്പും കണങ്കാലും നൈട്രജൻ ശേഖര

ത്തിൽ പുതഞ്ഞുപോയി. പ്രിൻസിപ്പൽ ഖന്നാ മാസ്റ്ററെ പ്രാകി. പിന്നെ ഇടിമുഴക്കത്തോടും മിന്നലിനോടും ഒപ്പം ആലിപ്പഴവർഷം ഉണ്ടായി. ഖന്നാമാസ്റ്ററെ വീണ്ടും പ്രാകി. രണ്ടുമൂന്നുപേരുമായി കൂട്ടിമുട്ടിയതിനാൽ പട്ടിയുടെ മാതിരി വാലും ചുരുട്ടി അദ്ദേഹം ഒരു ചായക്കടയിൽ കയറി.

കാററും മഴയും ആലിപ്പഴം വീഴലും തീർന്നപ്പോൾ അദ്ദേഹം സാവധാനത്തിൽ വൈദ്യജിയുടെ വീട്ടിനുനേക്കു നടന്നു. കളത്തിൽനിന്നു് വീട്ടിലെത്തിക്കാൻകഴിയാതെവന്ന കററ ചീത്തയായിപ്പോകുമല്ലോ എന്നു് വഴിയിൽ കണ്ട കർഷകൻ വിഷാദിക്കുകയായിരുന്നു. എന്നാൽ അദ്ദേഹം അതു ശ്രദ്ധിച്ചില്ല. അദ്ദേഹത്തിൻെറ കാലിൽ ചാണകം പററിയിരിക്കുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ലോകത്തിലെ ഏററവും വലിയ ആപത്തു് അതാണു്. റോഡിൽ പോകുന്ന ഓരോ കൃഷിക്കാരനേയും കണ്ടു് അദ്ദേഹം ഓർത്തു. 'അവനിപ്പോൾ എൻെറ കാലു നോക്കി ചിരിക്കും.' പക്ഷെ ആരും അങ്ങിനെ ചെയ്തില്ല. പ്രിൻസിപ്പൽ സാഹേബ് വൈദ്യജിയുടെ വീട്ടിലെത്തി.

ദർബാറിൻെറ വാതിൽ അടച്ചിരിക്കുകയായിരുന്നു. അദ്ദേഹം ഓടാമ്പൽ ഖടഖടാ കിടുക്കി തുറക്കാനുള്ള അടയാളം കൊടുത്തു. പൊടിയുടെ ശല്യം ഉണ്ടാകാതിരിക്കാനാണു് അടച്ചിട്ടതെന്നു തോന്നുന്നു. വാതിൽ തുറന്നപ്പോൾതന്നെ, ഇരിപ്പിടത്തിൽ വൈദ്യജി, ബദ്രിഫയൽമാൻ, സനീചർ, ഛോട്ടേ എന്നിവർ ഇരിക്കുന്നതുകണ്ടു. ഗൗരവപൂർണ്ണമായിരുന്നു എല്ലാവരുടേയും മുഖം. വൈദ്യജി കൈകാണിച്ചു് പ്രിൻസിപ്പലിനെ അകത്തേയ്ക്കു വിളിച്ചു. അതിനുത്തരമായി, ചിരപരിചിതമായ ഉത്സാഹപൂർണ്ണമായ ഭാഷയിൽ ഒരു മൊന്ത വെള്ളം ആവശ്യപ്പെട്ടു. "കാൽ കഴുകീട്ടേ അകത്തു കടക്കൂ. ഗോമാതാവിൻെറ അമേദ്യത്തിൽ കാലുകുത്തിയതാണു്." ഈ തമാശ കേട്ടു് ആരും ചിരിച്ചില്ല. സനീചർ എണീററുപോയി, ഒരു മൊന്ത വെള്ളം കൊണ്ടുക്കൊടുത്തു. പ്രിൻസിപ്പൽ സാഹേബ് നാണിച്ചു്, പല്ലുകിറിച്ചുകാട്ടി അകത്തു കടന്നു്, വൈദ്യജിയുടെ കാൽ തൊട്ടു നമസ്കരിച്ചിട്ടു്, അദ്ദേഹത്തിൻെറ അടുത്തു തന്നെ ഇരിപ്പായി. ബദ്രി ഫയൽമാൻ ചോദിച്ചു. "എന്തുണ്ടു വിശേഷം പ്രിൻസിപ്പൽ സാഹേബ്?"

"കലപ്പില്ലാത്ത വിശേഷങ്ങളാണല്ലോ എപ്പോഴുമുള്ളതു്." അദ്ദേഹം ധൈര്യം അവലംബിച്ചു് രണ്ടാമത്തും ഒരു ഫലിതം

പൊട്ടിച്ചു. "ഇനി താങ്കളുടെ വിശേഷം പറയൂ. വിവാഹ ഘോഷയാത്രയിൽ എത്ര ദൂരം നടക്കേണ്ടിവരും?"

ഇതിനു മറുപടിയായി, ചോദ്യസൂചകമായ ദൃഷ്ടി ബദ്രി ഫയൽമാൻ അദ്ദേഹത്തിന്റെ നേക്കയച്ചു. അതു കണ്ടാൽ വിവാഹഘോഷയാത്രയുടെ അർത്ഥം അദ്ദേഹത്തിനു പിടികിട്ടി യില്ലെന്നുതോന്നും. വൈദ്യജി ചോദിച്ചു. "ആരുടെ വിവാഹ ഘോഷയാത്ര, പ്രിൻസിപ്പൽ സാഹേബ്?"

"നമ്മുടെ പുതിയ മാനേജിംഗ് ഡയറക്ടർ സാഹേബ്ബിന്റെ. ഗ്രാമത്തിൽ വച്ചാണു നടക്കുന്നതെങ്കിലും അതുകൊണ്ടെന്താ. വിവാഹഘോഷയാത്ര വിവാഹഘോഷയാത്രതന്നെ. ഞാൻ സിൽക്കുകൊണ്ട് ഒരു കുർത്ത തയ്പിച്ചുവച്ചിരിക്കുകയാണ്. നിങ്ങളുടെ പോക്കററിൽനിന്ന് ഈടാക്കും അതിന്റെ വില. അല്ലേ മാനേജിംഗ് ഡയറക്ടർ സാഹേബ്?" എന്ന് പ്രിൻ സിപ്പൽ സാഹേബ് ചിരിച്ചുകൊണ്ട് ബദ്രിഫയൽമാനോടു ചോദിച്ചു. ഇതുവരെ മുഷിവും നീരസവും തോന്നിയിരുന്ന അദ്ദേഹമിപ്പോൾ ഉല്ലാസവാനായിരിക്കുന്നു,

ബദ്രിഫയൽമാൻ ഛോട്ടേയോട് മറെറന്തോ പറയാൻ തുടങ്ങി. അദ്ദേഹം പ്രിൻസിപ്പലിന്റെ സംഭാഷണം കേൾക്കേ ണ്ടത് ആവശ്യമാണെന്നു കരുതിയില്ല. വൈദ്യജി പറഞ്ഞു. "ബദ്രിയുടെ കാര്യമാണെങ്കിൽ ഈ വർഷം വിവാഹമില്ല. താങ്കൾ ആരുടെ വിവാഹത്തിന്റെ കാര്യമാണു പറയുന്നത്?"

"എന്ത്? ഗയാദീൻജിയുടെ........"

വൈദ്യജി കൈ ഉയർത്തി മുഴുവൻ പറയാൻ സമ്മതിച്ചില്ല. അദ്ദേഹം പറഞ്ഞു. "താങ്കളും ശത്രുക്കളുടെ കബളിപ്പിക്കലിൽ പെട്ടുപോയോ? വളരെ സങ്കടമായിപ്പോയി."

പ്രിൻസിപ്പൽ സാഹേബ് അത്ഭുതപ്പെട്ടുപോയി. ബദ്രിയും ബേലയും തമ്മിലുള്ള വിവാഹത്തെ സംബന്ധിച്ച സംഭാ ഷണം ഗ്രാമം മുഴുവൻ നടക്കുന്നു, എന്നിട്ട്........

"ഗയാദീൻജിയുടെ കുട്ടിക്കു ദുഷ്പേരുണ്ടാക്കാൻ വേണ്ടി ശത്രു ക്കൾ പ്രചരിപ്പിച്ചതാണ് ഈ കിംവദന്തികൾ. ബേല സാക്ഷാൽ ദേവിയാണെന്നും, ബദ്രി നിഷ്കളങ്കനാണെന്നും താങ്കൾക്കുതന്നെ അറിയാമല്ലോ. അന്നു പട്ടണത്തിൽനിന്ന് അന്വേഷണം നടത്തിയപ്പോൾ മനസ്സിലായി, ഇതിൽ ശത്രു ക്കളുടെ കൈ ഉണ്ടെന്ന്. കന്യകയെ ഓർത്ത്, ഈ സംഗതി മറന്നുകളയണമെന്ന് ഞാൻ പറഞ്ഞു. പാവം ഗയാദീൻജി,

ഈ അപവാദം ഭയന്നു് പട്ടണത്തിൽ ഓടിപ്പോയിരിക്കുകയാണു്. മകളുടെ വിവാഹം അവിടെവച്ചു് ആരെക്കൊണ്ടോ നടത്തിക്കുകയാണു്.''

''ഇതെന്തൊരത്ഭുതം?''

ബദ്രിഫയൽമാൻ എഴുന്നേററു് പുറത്തുപോയി. ഛോരാട്ടേ വേറൊരുദിക്കിലേയ്ക്കു നോക്കി, തുറന്നുകിടന്ന തുടയിൽ വലതുകൈകൊണ്ടു തടവാൻ തുടങ്ങി. തൻെറ വിഡ്ഢിത്തം പ്രകടിപ്പിക്കുന്നതിനുള്ള അദ്ദേഹത്തിൻെറ പിഴയ്ക്കാത്ത ഉപായമായിരുന്നു ഇതു്. പ്രധാൻ എന്ന നിലയിൽ തൻെറ ഉത്തരവാദിത്വം പ്രകടമാക്കിക്കൊണ്ടു് പ്രത്യേക കാര്യമില്ലാതെ സനീചർ പറഞ്ഞു. ''ഞാൻതന്നെ ഈ ഗ്രാമം നേരെയാക്കും. എന്നെ പ്രധാൻ ആക്കിയിട്ടു് ദിവസങ്ങൾ എത്രയായി?''

തവളയ്ക്കു പോലും ജലദോഷം പിടികൂടിയിരിക്കുന്നു. ഇങ്ങിനെ വിചാരിച്ചു്, ഛോരാട്ടേ തറയിൽ കാക്കിച്ചു തുപ്പി. എല്ലാവരും കുറച്ചുനേരം മിണ്ടാതിരുന്നു. പിന്നെ വൈദ്യജി സംസാരിച്ചുതുടങ്ങി. ''ആരുടെ കന്യകയുടെ കാര്യത്തെ സംബന്ധിച്ചായാലും, വളരെ ആലോചിച്ചുവേണം സംസാരിക്കുവാൻ. ബദ്രി സ്വയം ഗയാദീൻെറ വീട്ടിൽ സംബന്ധത്തിനു് ആഗ്രഹിച്ചു എന്ന കിംവദന്തി ഏതു ശത്രുവാണു് പ്രചരിപ്പിച്ചതെന്നു് അറിഞ്ഞുകൂടാ...........''

ഛോരാട്ടേ, തുടയിൽ കൈകൊണ്ടു തടവുന്നതു നിർത്തി. എന്നിട്ടു പറഞ്ഞു. ''ഞാൻ ചിലതു പറഞ്ഞാൽ, അങ്ങു തെററിദ്ധരിക്കുമോ മഹാരാജ്.''

''നീ വിഡ്ഢിയാണു്. നീ ഒന്നും മിണ്ടാതിരിക്കുമ്പോഴാണു് നിൻെറ മിടുക്കു്.'' വൈദ്യജി കഠിനസ്വരത്തിൽ പറഞ്ഞു. ''നിങ്ങളൊക്കെയുടെയാണു് കുട്ടികളെപ്പോലെ തോന്നിയതു പറഞ്ഞു നടന്നതും ഗയാദീൻജിയെ അപമാനിച്ചതും. ഇനി സമാധാനമായിരിക്കു്. അദ്ദേഹത്തിൻെറ മകളുടെ വിവാഹം മംഗളമായി നടക്കാൻ അനുവദിക്കു. മതി. അക്കാര്യം കഴിഞ്ഞു. ഈ പണി ഇനി അരുതു്.'' ഇത്രയും പറഞ്ഞിട്ടു്, ഏതോ മുകില ചക്രവർത്തി, ഏതോ അടിമയെ രാജ്യത്തുനിന്നു പുറത്തു പറഞ്ഞയച്ചിട്ടു്, ഇനി ഒരു കാര്യവും കേൾക്കാൻ ആഗ്രഹിക്കുന്നില്ല എന്നു പറഞ്ഞതുമാതിരി, വൈദ്യജി ചാരുതലയണയോടുചേർന്നു് ഉരുണ്ടു.

# 30

ഭാരതത്തിൽ വെള്ളക്കാരുടെ ഭരണം നടന്നിരുന്ന കാലത്തു് നദീതീരത്തോ, താഴ്‌വരയിലോ, മാന്തോട്ടത്തിന്റെ നടുവിലോ—അതായത്തു് വേർഡ്സ്‌വർത്തിന്റേയോ, രവീന്ദ്രനാഥടാഗൂറിന്റേയോ, സുമിത്രാനന്ദനപന്തിന്റേയോ കവിതകൾ കണ്ണനാളത്തിൽ കൂടി സ്വയം പുറത്തുവരുന്ന സ്ഥാനങ്ങളിൽ—ഡാക്ക് ബംഗ്ലാവുകൾ പണിയിച്ചിരുന്നു. പൊടിപടലം, കോളറാ—മസൂരി—പ്ലേഗ്, പട്ടിണി മരണം—ദാരിദ്ര്യം, വൈരൂപ്യം, വിരസത, അമാന്യത തുടങ്ങിയ സത്യങ്ങൾ വളരെ വിഷമിച്ചുമാത്രമേ അവിടെ ചെന്നെത്തിയിരുന്നുള്ളു. രണ്ടു വർഗ്ഗത്തിലുമുള്ള സായിപ്പന്മാർ—വെളുത്തവരും കറുത്തവരും—നാട്ടിൻ പുറങ്ങളിൽ സഞ്ചരിച്ചിരുന്നപ്പോൾ അവിടെയാണു് താമസിച്ചിരുന്നതു്.

ഇക്കാലത്തെ പിക്നിക്കുകളെ വളരെ എളുപ്പത്തിൽ ഔദ്യോഗിക സഞ്ചാരമായി മാററാൻ കഴിയുന്നതുപോലെ, അക്കാലങ്ങളിൽ ഡാക്ക് ബംഗ്ലാവുകളിൽ താമസിച്ചിരുന്നവർക്കു്, ഔദ്യോഗിക യാത്രയെ പിക്നിക്കുകളായി മാററുവാൻ സാധിച്ചിരുന്നു. സായിപ്പന്മാർ അവിടിരുന്നുകൊണ്ടു്, ഭരണകൂടത്തിന്റെ സഹായത്താൽ പ്രശ്നങ്ങളേയും പ്രശ്നങ്ങളുടെ സഹായത്താൽ ഭരണകൂടത്തേയും ബലപ്പെടുത്തുകയും, വൃക്ഷങ്ങൾ—ചെടികൾ, മൃഗങ്ങൾ, പക്ഷികൾ, ഇഴജന്തുക്കൾ—പാററകൾ—കീടങ്ങൾ തുടങ്ങിയവയെ സംബന്ധിച്ചു് ഗവേഷണം നടത്തുകയും, ചിലപ്പോൾ ആടു മേയ്ക്കുന്ന നാടൻ പെൺകുട്ടികളുടെ ആരോഗ്യത്തിൽ ആശ്ചര്യചകിതരാകുകയും, ചിലപ്പോൾ വസ്ത്രങ്ങളും തുന്നൽക്കാരും ഗൂഢാലോചന നടത്തിയിട്ടും പൗരസ്ത്യദേശത്തേയും പാശ്ചാത്യദേശത്തേയും പുരുഷന്മാർ തമ്മിൽ വ്യത്യാസമില്ലെന്നു് തന്നാട്ടിലെ തെണ്ടിപ്പെണ്ണുങ്ങൾക്കു് വിശ്വാസം വരുത്തുകയും, ചിലപ്പോൾ പെട്ടികളിൽ വരുന്ന സ്കോച്ചു വിസ്കിക്കുപ്പികൾ തുറക്കുകയും, ചിലപ്പോൾ ചിരിക്കുകയും ചിലപ്പോൾ ദേഷ്യപ്പെടുകയും, ചിലപ്പോൾ മൗനമായിരിക്കുകയും, ചിലപ്പോൾ ജനങ്ങളുടെയും ഭരണത്തിന്റെയും നടുവിൽ പർവ്വതത്തിന്റേയും മണലാരണ്യത്തിന്റേയും ചാണകക്കുന്നയു

ടേയും ചിലപ്പോഠം പാലത്തിൻേറയും പണി നടത്തുകയും ചെയ്തിരുന്നു.

ഇതു പഴയകാലത്തെ കാര്യങ്ങളാണ്. ഇപ്പോഠം പട്ടണത്തിൽ നാട്ടിൻപുറത്തുകാരുടെ കാര്യം പറയാൻ ആളുണ്ട്. ഗ്രാമങ്ങളിൽ പ്രൈമറിസ്കൂളും പഞ്ചായത്തു ഭവനവും നിമ്മിക്കപ്പെട്ടിരിക്കുന്നു. പ്ലേഗ്—ആക്കെങ്കിലും പ്ലേഗ് പിടിപെടുന്നതുവരെ—അവസാനിച്ചിരിക്കുകയാണ്. പഠിച്ച ആരെങ്കിലും, അതായത് ഇംഗ്ലീഷ് പഠിച്ച ആരെങ്കിലും, പട്ടണത്തിൽനിന്ന് ഗ്രാമത്തിൽ പോയാൽ, അത് ഹാരാകിരി നടത്തുന്നതിനു തുല്യമായി കണക്കാക്കാറില്ല. പട്ടണത്തിലെ കറുത്ത സായ്പ് ഗ്രാമത്തിൽ പോകുകയും, പകുതി ദിവസം അവിടെ കഴിച്ചുകൂട്ടുകയും അവിടുത്തെ വെള്ളം കുടിക്കുകയും ചെയ്തിട്ടും, ഏതെങ്കിലും സാംക്രമിക രോഗമോ സുഖക്കേടോ കൂടാതെ, ചിരിച്ചുകളിച്ചു മടങ്ങിവരുന്നതായി നൂറു കണക്കിനു പരീക്ഷണങ്ങളിൽനിന്നു തെളിഞ്ഞു. ഈ പരീക്ഷണങ്ങഠക്കുശേഷം ഗ്രാമീണരെ സംബന്ധിച്ച ജനങ്ങളുടെ അഭിപ്രായം മാറി. അവിടുത്തെ വെള്ളത്തെ സംബന്ധിച്ച് അവസാനവിധി കല്പിക്കുക ഇപ്പോഴും പ്രയാസം തന്നെയാണെങ്കിലും, രാപകൽ ചുഴലിക്കാററുണ്ടാക്കുന്ന ജീപ്പുകഠം മുഖേന ഇത്രയും കാര്യം തീരുമാനം ആയിട്ടുണ്ട്; അതായത് ഇതുവരെ പട്ടണങ്ങളിൽ മാത്രമായി ഒതുങ്ങി നിന്നിരുന്ന ഹിന്ദുസ്ഥാനം, ഗ്രാമങ്ങളിലേയ്ക്കും വ്യാപിച്ചുതുടങ്ങിയിട്ടുണ്ടെന്ന്.

പെട്ടികളിൽ വരുന്ന സ്കോച്ചു കുപ്പികഠം വളരെ മുമ്പുതന്നെ കാലിയായിക്കഴിഞ്ഞെങ്കിലും, കോംപൗണ്ടിൽ മേഞ്ഞുനടന്ന പെണ്ണാട് ഭക്ഷണമായിത്തീന്നു കഴിഞ്ഞെങ്കിലും, അതിനെ മേച്ചിരുന്ന പെൺകുട്ടി കിഴവിയായിക്കഴിഞ്ഞു എങ്കിലും, ഡാക്ക് ബംഗ്ലാവുകളോട് പ്രേമബന്ധത്തിൽ കഴിയുന്ന കറുത്ത സായ്പന്മാരുടെ ദുർല്ലഭമാതൃകകഠം ഇപ്പോഴുമുണ്ട്.

അത്തരം ഒരു മാതൃകയായിരുന്നു, ഛംഗാമൽ വിദ്യാലയ ഇൻറർ കോളേജിൽ അന്വേഷണത്തിനു വരുന്ന ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എഡ്യുക്കേഷൻ. പക്ഷെ, അദ്ദേഹം ദുർല്ലഭന്മാരിലും ദുർല്ലഭനായിരുന്നു. സബ്ഡെപ്യൂട്ടി ഇൻസ്പെക്ടർ ഓഫ് സ്കൂഠംസ് ആയിരുന്നപ്പോഠം അദ്ദേഹത്തിന്—ഡെൽഹി സിംഹാസനത്തിലിരിക്കണമെന്ന ആഗ്രഹം ഷെർഷായ്ക്കു ഉണ്ടായതുപോലെ—ഒരാഗ്രഹം ഉണ്ടായി. തനിക്കു് ഉദ്യോഗക്കയററം കിട്ടുമ്പോഠം ഈ ഡാക്ക് ബംഗ്ലാവിൽ താമസിക്കണ

മെന്നും, പിന്നിലുള്ള കോവണിയിൽക്കൂടി ഇറങ്ങിവന്നു് ശേതീൻ ബീബിയെ ഗംഗാസ്നാനം ചെയ്യിക്കണമെന്നും, ആ ഡാക്ക് ബംഗ്ലാവിൽ താമസിച്ചുകൊണ്ടു് മഹാറാണ പ്രതാപ് സിംഗിനെപ്പററി ഒരു ഖണ്ഡകാവ്യം രചിക്കണമെന്നും, അതു് ഇൻറർ മീഡിയററിനു പാഠപുസ്തകമാക്കണമെന്നും, 'തുസ്' ഡാക്ക് ബംഗ്ലാവിൽ താമസിച്ചുകൊണ്ടു് ഫിററ് കറിഹാബാബയുടെ കുടിലിൽ പോകണമെന്നും, 'മുസ്' ഡാക്ക് ബംഗ്ലാവിൽ താമസിച്ചു ഗീത പഠിച്ചുകൊണ്ടു് ഇതുവരെ നഷ്ടപ്പെട്ടുപോയ അവസരങ്ങളെപ്പററി ഓർത്തു് മഞ്ഞളിച്ചു് മനസ്സിനു് സുഖം നൽകണമെന്നും, 'തുസ്' ഡാക്ക് ബംഗ്ലാവിൽ........

പിന്നെ—ഇവിടെ ഡെപ്യൂട്ടി ഡയറക്ടർ ആയതിനുശേഷം അദ്ദേഹം ആലോചിച്ചു—നഗരത്തിലെ 'തുമുലകോലാഹലകലഹ'ത്തിൽ നിന്നു രക്ഷകിട്ടുന്നതിനുവേണ്ടി ശിവപാൽഗഞ്ചിലെ ഡാക്ക് ബംഗ്ലാവിൽ ഓടിയെത്തുകയും, അവിടെ ആട്ടിടയന്മാരുടെ രസം ആസ്വദിക്കുകയും, സിംഘാട തിന്നുകയും, ധാന്യക്കതിരുകൾ ചവയ്ക്കുകയും, ദിവസം അഞ്ഞൂറു് എന്ന നിരക്കിൽ ചടപടാ എന്നു്, ബാലന്മാരെ പ്രകൃതിവിരുദ്ധകൃത്യങ്ങൾക്കു് ഉപയോഗിക്കുന്നവരെ പ്രഹരിക്കുകയും ചെയ്യും.

ഛോട്ടേഫയൽമാൻ ഡാക്ക് ബംഗ്ലാവിൽ നിന്നു ഗർജ്ജിക്കുകയാണു്. "അറിയാവുന്നവർ ബിലാത്തിയിൽ പോയി. സന്തതികളെ ഇവിടെ വിട്ടിട്ടുപോയി. നേരെ ഗ്രാമത്തിൽ വന്നാൽ, കാര്യമൊക്കെ കുഴപ്പത്തിലാകും. പക്ഷെ അവരുടെ പെൺകുതിര നേരെ ഡാക്ക് ബംഗ്ളാവിലെത്തി താമസിക്കും. ഗ്രാമത്തിലുള്ളവരെല്ലാം കാതംവഴി താണ്ടി ഇവിടെ വന്നു്, കാട്ടുപ്രാക്കളെപ്പോലെ കൂടിയിരിക്കയാണു്.

"രാവിലെ ഒൻപതുമണിക്കു വന്നതാണു്. ഇപ്പോൾ മണി ഒന്നായി. നൂററിയമ്പതു് ആളുകൾ കൈയ്യുംകൈയ്യും പിടിച്ചു് ചിറകിട്ടടിക്കുകയാണു്. ഇനി സന്ധ്യയാകുമ്പോൾ അദ്ദേഹം മോട്ടോറിൽ പോം പോം എന്നുവരും. എന്നിട്ടു പറയും, സഹോദരന്മാരെ നേരം വളരെയായി. നിങ്ങളും നാണം കെട്ടിരിക്കും. പല്ലു കാട്ടിക്കൊണ്ടു മറുപടി പറയും, ഹേം ഹേം ഹേം ഹേം ഹേം.

"ഈ കാര്യങ്ങളോർത്തു് ശരീരത്തിലെ രോമം പോലും എരിയുന്നു."

ഡാക്ക് ബംഗ്ളാവിൻെറ മുൻവശം പച്ചനിറഞ്ഞ തകിടി ഉണ്ടു്. സമീപമുള്ള വയലിൽ വെള്ളം കിട്ടാതെ ഗോതമ്പു കൃഷി ഉണങ്ങിയാലും, ഇവിടെ സദാ പച്ചയായിരിക്കും. നാലു വശവും ചുററുമതിലിനു് അരികുതോറും മാവു് വരിയായി നില്ക്കുന്നു. ഇവയിലെ പഴങ്ങൾ തിന്നുന്നതു്, അധികവും തോട്ടക്കാരനും ചൗക്കീദാറും, സമീപമുള്ള മൂന്നു നാലു ഗ്രൂണ്ടുകളും, പട്ടണത്തിൽ താമസിക്കുന്ന ഒരു എഞ്ചിനീയറും ആണു്. എന്നാൽ, ഇവിടത്തെ കാററിനെന്നപോലെ തണലിനും ജനങ്ങൾക്കു് അവകാശമുണ്ടു്. ഈ സമയം അതു് ഉപയോഗിക്കുന്നതു് രണ്ടു കക്ഷികളിലും പെട്ട ഗബ്ബഹന്മാരാണു്.

ഡാക്ക് ബംഗ്ളാവിൻെറ രണ്ടു് അററത്തും, വൃക്ഷങ്ങളുടെ തണലിൽ രണ്ടു ചെറിയ കൂടാരങ്ങൾ ഉണ്ടാക്കിയിരുന്നു. നിലത്തു് പട്ടു വസ്ത്രങ്ങളും പരവതാനിയും വിരിച്ചിട്ടുണ്ടു്. ഈ രണ്ടു കൂടാരങ്ങളിൽ ഒന്നു് പ്രിൻസിപ്പൽ സാഹേബ്ബിനും അദ്ദേഹത്തിൻെറ കൂട്ടുകാർക്കും ഉള്ളതാണു്. മററതു് ഖന്നാമാസ്റ്ററുടെ കൂട്ടർക്കുള്ളതു്. പ്രിൻസിപ്പൽ സാഹേബ്ബിൻെറ കൂടാരത്തിൽ ഇപ്പോൾ, അദ്ദേഹത്തെക്കൂടാതെ ബദ്രിഫയൽമാനും ഉദ്ദേശം അറുപതു് ആളുകളും ഉണ്ടു്. അവരുടെ കൂട്ടത്തിൽ ഛോട്ടേഫയൽമാനും ഉണ്ടായിരുന്നു. അദ്ദേഹം ഇപ്പോൾ ഒരു മരത്തിൻെറ തടിയിൽ, ലളിതത്രിഭംഗി മുദ്രയിൽ നിന്നുകൊണ്ടു്, ഡെപ്യൂട്ടി ഡയറക്ടറുടെ നടപടിയെപ്പററി തൻെറ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയാണു്. മറേറഭാഗത്തുള്ള കൂടാരത്തിൽ ഖന്നാമാസ്റ്ററും രൂപ്പൻബാബുവും, അവരുടെ വശത്തുള്ള ചില മാസ്റ്റർമാരും, രാമാധീൻ ഭീഖ്മഖേഡവിയുടെ കുറെ ശിഷ്യന്മാരും ആശ്രിതന്മാരും ഉണ്ടു്. രാമാധീൻ ഭീഖ്മഖേഡവി, വരുമെന്നു വാക്കു പറഞ്ഞിരുന്നെങ്കിലും വന്നിട്ടില്ല.

ഛോട്ടേഫയൽമാൻെറ ഗർജ്ജനം, ആളുകളുടെ കിണ്ണാരം പറച്ചിൽ, കുടിയും മുറുക്കും, ഉറക്കത്തിനുള്ള സംരംഭം, കോട്ടുവായിടൽ, ചിലമ്പു്—ബീഡി—സിഗററ് ബഹളം എന്നിവയെല്ലാം ചേർന്ന സംഗീതധാര പ്രവഹിച്ചുകൊണ്ടിരുന്നു.

ട്രാൻസിസ്റ്ററുകളോടുകൂടിയാണു് കാര്യം ആരംഭിച്ചതു്. രണ്ടു കൂടാരങ്ങളിലും ഏതാനും രസികന്മാരുണ്ടായിരുന്നു. തോളിൽ അംഗവസ്ത്രം, ചെവിയിൽ ചുണ്ണാമ്പുണ്ട, മുതുകിൽ തോക്കു്, ഒരു കൈയിൽ പക്ഷിക്കൂടു്, മറേറ കൈയ്യിൽ ട്രാൻസിസ്റ്റർ എന്നിവയൊക്കെ ആയിട്ടാണു് അവർ വന്നിരുന്നതു്. പെട്ടെന്നു്, രണ്ടു കൂടാരങ്ങളിലേയും ട്രാൻസിസ്റ്ററുകളിൽ

നിന്നു്, 'ബൽമാ, ഛലിയാ, ബേളമാൻ, ദഗാബാജ്'' തുടങ്ങിയ വിവിധ ഭാരതി ഗാനങ്ങൾ മുഴങ്ങാൻ തുടങ്ങി. പതിനൊന്നു മണി ആയപ്പോൾ, ഖന്നാമാസ്റ്ററുടെ കൂടാരത്തിൽ നിന്നു്, എവിടെ നിന്നെന്നറിഞ്ഞില്ല, ഒരു ഗ്രാമഫോൺ റിക്കാർഡിൽനിന്നുള്ള ശബ്ദവും ആംപ്ലിഫയറിൽകൂടി പുറപ്പെടാൻ തുടങ്ങി. പതിനൊന്നേകാൽ മണിക്കു് 'ഭായ്', ഭായ്'' എന്നാക്കിക്കൊണ്ടുള്ള ''ബേളമാൻ ദഗാബാജ്''' ഗാനങ്ങൾ വിസ്മരിച്ചിട്ടു്, പിന്നെ സമാധാനപരവും സഹവർത്തനപരവും വിശ്വസ്നേഹപരവും ആയ ഗാനങ്ങൾ പാടാൻ തുടങ്ങി. 'എന്നെ നിൻെറ കണ്ഠത്തിൽ (അതായതു് കണ്ണത്തിൽ) ചേർക്കേണമേ, എൻെറ സഹയാത്രക്കാരി!'

ഈ ഗീതത്തിലെ ഓരോ അക്ഷരത്തിൽനിന്നും വെള്ളപ്രാക്കൾ പറന്നുയരുകയും ജൈത്തുൻ എന്ന പുണ്യവൃക്ഷത്തിൻെറ ശാഖകൾ ചലിക്കുകയും ചെയ്തിരുന്നു എന്നതു പ്രകടമാണു്. എന്നാൽ, പ്രിൻസിപ്പലിൻെറ കൂടാരത്തിലുള്ളവർ ഇതിനെ സമരത്തിനുള്ള വെല്ലുവിളി ആയിട്ടാണു് കണക്കാക്കിയതു്. പെട്ടെന്നുതന്നെ അവിടെയും ഒരു ഗ്രാമഫോണും, റിക്കാർഡും, ആംപ്ലിഫയറും വന്നുചേരുകയും, ''ആ ആ ആ ഗലേ ലഗ്ജാ'' എന്നു് അട്ടഹസിക്കുവാൻ തുടങ്ങുകയും ചെയ്തു.

നാട്ടിൻപുറങ്ങളിലെ വിവാഹഘോഷയാത്രകളിൽ ഉണ്ടാകാറുള്ളതുപോലെ, ഈ പ്രഖ്യാപനങ്ങളെത്തുടന്നു് രണ്ടു ഭാഗത്തും സിനിമാഗാനങ്ങളുടെ ഏറ്റുമുട്ടലായി.

ഈ അന്തരീക്ഷത്തിൽ ആൎക്ക ദേഷ്യംവരും? ഛോട്ടേ ഫയൽമാനൊഴിച്ചു് ആൎക്കും വരില്ല. എങ്കിലും ഒരു പ്രകാരത്തിൽ, അദ്ദേഹത്തിനു ദേഷ്യം വന്നതു് ഉചിതം തന്നെ. കുറേപ്പേർ, എട്ടു മണിക്കു വന്നതാണു്. എന്തെന്നാൽ ഡെപ്യൂട്ടി ഡയറക്ടർ ഒൻപതു മണിക്കു വരേണ്ടതായിരുന്നു. രണ്ടുമൂന്നു മണിക്കൂർ നേരത്തെ താമസം, നല്ലവരായ വെറും ഇടയൎക്കുകൂടി ഒരു മേന്മയാണു് (പശുവിൻെറകൂടെ അങ്ങിനെയങ്ങിനെ നടക്കുമ്പോൾ, വീട്ടിലെത്തേണ്ട അഞ്ചുമണി സമയത്തു് പശു ഏതെങ്കിലും വയലിൽ കടന്നു വിള തിന്നുന്നു. പിന്നെ രണ്ടുനാലടിയും വാങ്ങി ഏഴ് — എട്ടു മണിയാകുമ്പോൾ വീട്ടിൽ മടങ്ങിയെത്തുന്നു). പക്ഷെ അഞ്ചു മണിക്കൂർ കഴിഞ്ഞിട്ടും വരാതെയായപ്പോൾ, ഛോട്ടേ ഫയൽമാനു് കോപം വന്നതു് കേവലം ന്യായയുക്തമാകുന്നു.

''എന്തുചെയ്യും? അദ്ദേഹത്തിനു് രാപകൽ മീററിംഗ് തന്നെ യാണ്. എവിടെയെങ്കിലും പോകാൻ തുടങ്ങുമ്പോഠം ഏതെ ങ്കിലും ഒരു മീററിംഗ് തടസ്സപ്പെടുത്തും.'' പ്രിൻസിപ്പൽ സാഹേബ് ഗുണബുദ്ധിയോടെ പറഞ്ഞു.

രണ്ടു മണിയായി. നല്ല ചൂടു്. ഒരേ ഗാനം തന്നെ ഗ്രാമ ഫോണിൽ ആവർത്തിക്കുകയാണോ ചെയ്യുന്നതെന്നു് ആള കഠംക്കു സംശയമായി. ആളുകഠം എണീററു് കൂടെക്കൂടെ വള്ളി ക്കടിലുകളുടെ പുറകിലേയ്ക്കു പോകാൻ തുടങ്ങി. രണ്ടു പാർട്ടി കളിലും പെട്ട നേതാക്കന്മാർക്കു്, 'പുള്ളി മൂത്രം ഒഴിക്കാൻ പോയിട്ടു് മൂത്രം ഒഴിച്ചുതന്നെ ഇരുന്നുപോയതാണോ' എന്ന ശങ്കയായി. ചോട്ടേഫയൽമാൻ ഇതിനകം മരത്തിൻെറ മൂട്ടിൽ നിന്നു് കൂടാരത്തിൽ വരികയും, റൂപ്പൻ ബാബുവിനെപ്പററി ഓരോന്നു പറയാൻ തുടങ്ങുകയും ചെയ്തു.

''റൂപ്പൻ ശത്രുവിനോടു ചേർന്നിരിക്കുന്നു. വേറെ ആരെയും കിട്ടിയില്ലെങ്കിൽ അച്ഛൻെറ മേൽതന്നെ പ്രയോഗം. നമ്മളും നമ്മുടെ അച്ഛൻ മഹാരാജ് കുസഹർപ്രസാദുമായി വലിയ അടിപിടി നടത്താറുണ്ടു്. പക്ഷെ പുറത്തുനിന്നു് ആരെങ്കിലും വന്നാൽ അവരെ തവിടുപൊടിയാക്കിവിടും. ഇവിടെ ഈ ഖന്നാ—വന്നാമാരു് സ്വന്തം അച്ഛനെ അപമാനിക്കുകയാണ്. എന്നിട്ടു് അദ്ദേഹമിപ്പോഠം അവരുടെ പിന്നാലെ വീണ്ടുവിചാ രമില്ലാതെ പുലഭ്യം പറഞ്ഞു നടക്കുകയാണ്.''

ബദ്രി ഫയൽമാൻ കൂടാരത്തിൻെറ ഒരു മൂലയ്ക്കു് കിടക്കുക യായിരുന്നു. പറഞ്ഞതു മുഴുവൻ കേഠംക്കുംമുമ്പുതന്നെ, ചോട്ടേ ഫയൽമാൻ, റൂപ്പനെ, തന്നെക്കാഠം കൊച്ചായി കണക്കാക്കി സംസാരിക്കാൻ തുടങ്ങുകയാണെന്നു് അദ്ദേഹത്തിനു തോന്നി. അദ്ദേഹം ഒരു സീനിയർ ഉസ്താദിൻെറ ഭാവത്തിൽ ആജ്ഞാ പിച്ചു. ''മതി, മതി, മതി. നാക്കിനു കടിഞ്ഞാണിടു.''

നാലു മണിക്കു്, വൈദ്യജി, സനീചറുമൊത്തു്, ഡാക്ക് ബംഗ്ലാവിൻെറ ഗേററുകളെത്തുന്നതു കാണായി. പട്ടണത്തിൽ നിന്നു വന്ന ഗ്രാമഫോൺകാരൻ സന്ദർഭത്തിനു പററിയ ഒരു സിനിമാഗാനം പാടാൻ ആരംഭിച്ചു. ആ ഗാനാരംഭത്തിൻെറ സാരം, 'ബംഗ്ലാവിൽ രാജനെ കാണാറായി' എന്നായിരുന്നു. ഇതു കേട്ട ഉടനെ, ഗ്രാമഫോൺ സ്വയം നിന്നുപോകത്തക്ക വിധം ചോട്ടേ ഫയൽമാൻ തട്ടിക്കയറി. ആളുകഠം അവരുടെ

സ്ഥാനങ്ങളിൽ അടങ്ങി ഒതുങ്ങി ഇരുന്നു. ചിലർ എണീററു നിന്നു. ബദ്രി ഫയൽമാൻ മാത്രം ഒടിഞ്ഞ മരത്തടിപോലെ മൂലയിൽ കിടന്നു. വൈദ്യജി നടന്നുവന്നു്, സന്തോഷപൂർവ്വം ഒരു പരവതാനിയിൽ ഇരുന്നു. തന്നെത്താൻ ഒരു ചാരുതലയണ എടുത്തുവച്ചു. വെൺചാമരം വീശാൻ നിയുക്തരായവർ എന്ന പോലെ സനീചറും പ്രിൻസിപ്പലും ഒരു അരികിലായിനിന്നു. ഏതോ ചക്രവർത്തി ദർബാറിൽ ഇരിക്കുകയാണെന്നേ, വൈദ്യജിയുടെ ഇരുപ്പു കണ്ടാൽ തോന്നൂ. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ, മറേറ കൂടാരത്തിൽ ഇരുന്ന ഖന്നാ മാസ്റ്ററും രൂപ്പൻ ബാബുവും മററും കേവലം ദുർനടത്തക്കാരായ തെമ്മാടികളായേ തോന്നുമായിരുന്നുള്ളു.

വൈദ്യജി പ്രിൻസിപ്പലിനോടു ചോദിച്ചു. ''എന്താണു വിശേഷം?''

പ്രിൻസിപ്പൽ സാഹേബ്ു് ഉത്സാഹപൂർവ്വം പറയാൻ തുടങ്ങി. ''നമ്മുടെ ആളുകളെല്ലാം അടുത്തുതന്നെ ഉണ്ടു്. അവിടുള്ളവർക്കു് മൂത്രം ഒഴിവു രോഗം ആരംഭിച്ചിരിക്കുകയാണു്.''

ഈ നേരംപോക്കിൽ പിടിച്ചു് സനീചർ പറഞ്ഞു. ''അപ്പോൾ രൂപ്പൻബാബുവിനെവിളിച്ചു ചോദിക്കാം. വിഷമം അധികം ഉണ്ടെങ്കിൽ മഹാരാജിന്റെ വൈദ്യശാലയിൽനിന്നു് ഓരോ ഗുളിക കൊണ്ടുവന്നു് കൊടുക്കു്.''

വൈദ്യജിയുടെ മുഖത്തെ പ്രസന്നത മങ്ങി. അദ്ദേഹം പറഞ്ഞു. ''ആ സാധനത്തിന്റെ പേരു പറയരുതു്.'' അല്പ നേരത്തെ മൗനത്തിനുശേഷം അദ്ദേഹത്തിന്റെ വിഷമം മാറി. അദ്ദേഹം ചോദിച്ചു. ''ഇതുവരെ ഡെപ്യൂട്ടി ഡയറക്ടറുടെ വിവരമൊന്നും ഇല്ലേ? സൂര്യൻ അസ്തമിക്കാറായല്ലോ.''

ഇപ്പറഞ്ഞതും അധികാരികളുടെ ചെവിയിലെത്തിയാലോ എന്നു കരുതി വാലാട്ടുന്ന സ്വരത്തിൽ പ്രിൻസിപ്പൽ പറഞ്ഞു. ''വലിയ ഓഫീസറല്ലേ. വല്ല മീററിംഗിലും കുടുങ്ങിപ്പോയിരിക്കും. ഇപ്പോൾ വരാതിരിക്കുകയില്ല.''

''ആരെയെങ്കിലും അയക്കേണ്ടതായിരുന്നു.''

''ആളയച്ചിട്ടുണ്ടു്.'' പ്രിൻസിപ്പൽ സൂചിപ്പിച്ചു. ''മാസ്റ്റർ മോത്തീറാം രാവിലെ പോയി. അദ്ദേഹം ഈ പാർട്ടിയിലുമില്ല, ആ പാർട്ടിയിലുമില്ല. അദ്ദേഹത്തിന്റെ ചിന്ത മാവു പൊടി യന്ത്രത്തെ സംബന്ധിച്ചു മാത്രമാണു്. അതുകൊണ്ടു നമ്മൾ പറഞ്ഞു, മാസ്റ്റർ സാഹേബ്ു്, നിങ്ങൾ പോകൂ. നിങ്ങൾ പ്രായമുള്ള ആളാണല്ലോ. ഡി. ഡി. സാഹേബ്ബിന്റെ

കൂടെ വണ്ടിയിൽ ഇരുന്നു പോരണം. ഞങ്ങൾക്കുവേണ്ടി ഡി. ഡി. യുടെ ചെവിയിൽ മന്ത്രിക്കാൻ പോയതാണ് നിങ്ങൾ എന്നു് ആരും പറയുകയില്ല.''

ജനങ്ങളെ സന്തോഷിപ്പിക്കാൻവേണ്ടി വൈദ്യജി ഒരു കഥ പറയാൻ തുടങ്ങി.

''അന്നു നമ്മുടെ പ്രവിശ്യയിൽ പന്ത്ജിയുടെ കാലമായിരുന്നു. പുതിയ ദേശീയസർക്കാർ വന്നതേ ഉള്ളു. ഒരു തെരഞ്ഞെടുപ്പുയോഗം ആണ്. പത്തു മണിക്കു് പന്ത്ജി വരേണ്ടതായിരുന്നു. ജില്ലാ കളക്ടർ, പോലീസ് ക്യാപ്റ്റൻ—എല്ലാവരും വന്നു കാവൽ നില്ക്കുകയാണ്. പതിനൊന്നടിച്ചു, പന്ത്രണ്ടടിച്ചു, ഒന്നടിച്ചു, അതിനുശേഷം രണ്ടടിച്ചു.......''

കഥ തുടർന്നുപോയി. അഞ്ചടിക്കാറായി. തന്റെ കൂടാരത്തിൽനിന്നു് അനേകംപേർ എഴുന്നേറ്റു് കുറ്റിക്കാടിനടുത്തേയ്ക്കു പൊയ്ക്കൊണ്ടിരിക്കുകയാണെന്നും. അവർക്കു മൂത്രമൊഴിവു രോഗം പിടിപെട്ടിരിക്കുന്നു എന്നും, ഏതാനും പേർ കുറ്റിക്കാടിന്റെ പിന്നിൽനിന്നു മടങ്ങി വന്നിട്ടില്ലെന്നും അപ്പോൾ പ്രിൻസിപ്പൽ സാഹേബിനു മനസ്സിലായി. അദ്ദേഹം ഛോട്ടേ ഫയൽമാനോടു പറഞ്ഞു. ''മെമ്പർ സാഹേബ്, ഈ കാണുന്നതു ശരിയല്ല.''

ഛോട്ടേ ഫയൽമാന് ശുണ്ഠി കയറി. അദ്ദേഹം പറഞ്ഞു. ''ഞാൻ എന്തുവേണമെന്നാ പറയുന്നേ. മലമൂത്രവിസർജ്ജനം തടയണോ?''

അപ്പോഴേയ്ക്കും ഗ്രാമഫോൺ പാട്ടു് ക്ഷീണിച്ചുകഴിഞ്ഞിരുന്നു. ആളുകൾ ചെറിയ ചെറിയ സംഘങ്ങളായി കൂടിനിന്നു് വർത്തമാനം പറയാൻ തുടങ്ങി. സൂര്യൻ മറയുന്ന സമയമായി. കുറച്ചകലെ ഡാക്ക്ബംഗ്ലാവിന്റെ അടുത്തുകൂടി പോകുന്ന റോഡിന്റെ അരികിൽ നില്ക്കുന്ന മാവിന്റെ നേർക്കു് പ്രിൻസിപ്പൽ സാഹേബ് കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടുനില്ക്കുന്നു. അദ്ദേഹത്തിന്റെ ദൃഷ്ടി ചെന്നെത്തുന്ന ഭാഗത്തു് ഒരു ഉണങ്ങിയ കമ്പുണ്ടു്. ആ കമ്പിൽ ഒരു അരിവാൾ ഉടക്കിയിരിക്കുന്നു. അരിവാളിനോടു ചേർത്തു് ഒരു മുള കെട്ടിയിട്ടുണ്ടു്. അതിന്റെ താഴത്തെ അറ്റം ഒരു പെൺകുട്ടിയുടെ കൈകളിലാണ്. ആ പെൺകുട്ടിക്കു് ഉദ്ദേശം ഇരുപതു വയസ്സുവരും. ആ ഉണക്കക്കമ്പു് നോക്കിക്കൊണ്ടുനില്ക്കുകയായിരുന്നു എന്നായിരുന്നു അദ്ദേഹത്തിന്റെ ഭാവം. പെട്ടെന്നു്, ഞെട്ടി, അദ്ദേഹം

റോഡിന്റെ മറുവശത്തേയ്ക്കു നോക്കി. പിന്നെ പറഞ്ഞു. "ആ ബസ്സെന്താ അവിടെ വേഗത കുറച്ചതു്?"

ആളുകരം വേഗത്തിൽ ഗേററിനടുത്തേയ്ക്കു പോകാൻ തുടങ്ങി. ഡാക്ക്ബംഗ്ളാവിന്റെ മുമ്പിൽ ഒരു ബസ്സു് നിർത്തിയിരുന്നു.

ബസ്സിൽനിന്നു് ഒരു വലിയ സഞ്ചിയും തൂക്കി മാസ്റ്റർ മോത്തീറാം താഴെയിറങ്ങി. രാഷ്ട്രീയകക്ഷിയിലുംപെട്ട ആളുകരം അദ്ദേഹത്തെ വളഞ്ഞു. കുറച്ചു സമയത്തിനുള്ളിൽ അദ്ദേഹം വൈദ്യജിയുടെ അടുത്തുവന്നുനിന്നു പറഞ്ഞു. "ഡെപ്യൂട്ടി ഡയറക്ടർ സാഹേബു് ഇന്നു വരികയില്ല."

ഈ വിളംബരം, ചടങ്ങൊന്നും കൂടാതെ നേരത്തെതന്നെ നടന്നുകഴിഞ്ഞതാണു്. എന്തെന്നാൽ നാലുപാടും ഒച്ചയും ബഹളവും ആയിക്കഴിഞ്ഞിരുന്നു. മൂത്രം ഒഴിവു രോഗമില്ലാത്തവരും അങ്ങുമിങ്ങും ചിതറുവാൻ തുടങ്ങി. പ്രിൻസിപ്പൽ സാഹേബു് ചോദിച്ചു. "എപ്പോഠം? ഇനി എന്നു വരുമെന്നാണു പറഞ്ഞതു്?"

"ഒന്നും പറയാൻ ഇടയായില്ല. ഇന്നദ്ദേഹം പട്ടണത്തിൽ ഇല്ലായിരുന്നു. സന്ദർശനത്തിനു പോയിട്ടു മൂന്നു നാലു ദിവസമായി. മടങ്ങി വന്നിട്ടില്ല."

"എപ്പോഠം മടങ്ങിവരും?"

"എന്തുപറയാൻ? ആക്കും ഒന്നും അറിഞ്ഞുകൂടാ. ചിലർ പറഞ്ഞു നാലു ദിവസത്തിനകം വരുമെന്നു്; വേറെ ചിലർ പറഞ്ഞു അഞ്ചു ദിവസമാകുമെന്നു്. എനിക്കു തോന്നുന്നതു് ആറേഴ ദിവസത്തിനകം മടങ്ങിയെത്തിയാൽ ഭാഗ്യം എന്നാണു്."

വൈദ്യജി കണ്ണുമടച്ചുകൊണ്ടു്, ചാരുതലയണയിൽനിന്നു് ഇറങ്ങി. അദ്ദേഹം ചോദിച്ചു. "അപ്പോഠം പിന്നെ നിങ്ങളെന്താ ഉച്ചയ്ക്കുതന്നെ മടങ്ങിയെത്താഞ്ഞതു്? ആളുകരംക്കു് ഇത്രയേറെ വിഷമിക്കേണ്ടിവന്നു."

മാസ്റ്റർ മോത്തീറാം വിനയപൂർവ്വം തലകുനിച്ചു. "ഇതു വാങ്ങണമായിരുന്നു." അദ്ദേഹം സഞ്ചിയുടെ നേക്കു് ചൂണ്ടിക്കാണിച്ചിട്ടു പറഞ്ഞു. "പഴയ ചക്കാണു്. യന്ത്രത്തിന്റെ ഭാഗം പൊട്ടിപ്പോകുന്നു. അന്വേഷിക്കാത്ത സ്ഥലമില്ല. ഒടുവിൽ കബഡിബസാറിൽ പോയി..........."

മാസ്റ്റർ മോത്തിറാമിന്റെ സംഭാഷണംകേട്ട വളരെ പേരിൽ രംഗനാഥും ഉണ്ടായിരുന്നു. ശത്രുപക്ഷത്തിൽനിന്നു് ആ സംഭവത്തിന്റെ മുഴുവൻ വിവരങ്ങളും അറിയാൻവന്നതായിരുന്നു എന്നു തോന്നുന്നു. അയാൾ സാവകാശത്തിൽ തെററി മാറാൻ തുടങ്ങിയപ്പോൾ വൈദ്യജി അയാളെ വിളിച്ചു. അയാൾ അദ്ദേഹത്തിന്റെ അടുത്തുവന്നു് ഇരുന്നു.

വൈദ്യജി അയാളെ നോക്കി പുഞ്ചിരിച്ചു. പുഞ്ചിരിക്കുന്നതോടൊപ്പം അയാളെ നോക്കിക്കൊണ്ടിരുന്നു. രംഗനാഥ് അല്പനേരം അമ്പരന്നുപോയി. പിന്നെ ധൈര്യം അവലംബിച്ചു ചോദിച്ചു. "എന്തുവേണം മാമാജി?"

"ആജ്ഞാപിക്കാനൊന്നുമില്ല." മധുരസ്വരത്തിൽ വൈദ്യജി പറഞ്ഞു. "ഇതു ധർമ്മയുദ്ധമാണു്. ഈ രണ്ടു നാലു് അദ്ധ്യാപകർ നേരായ വഴിക്കു നടക്കുന്നു എന്നും അതിനാൽ അവരോടു സ്നേഹമായി വർത്തിക്കുന്നു എന്നും ആണു് നിന്റെ വിചാരം. പക്ഷെ, സന്മാർഗ്ഗം എന്തു്, അസന്മാർഗ്ഗം എന്തു് എന്നു് എന്നെങ്കിലും ഒരിക്കൽ നിനക്കു് അനുഭവപ്പെടും. അങ്ങിനെ വരുമ്പോൾ, നീ നിന്റെ സ്വന്തം സ്ഥിതിയിൽ വരും."

ശ്വാസം അമർത്തി വലിച്ചിട്ടു് അദ്ദേഹം പറഞ്ഞു. "നിനക്കു പഠിപ്പുണ്ടു്; ബുദ്ധിയുണ്ടു്. നിന്നെപ്പററി എനിക്കു വിചാരമില്ല. ആലോചന മുഴുവൻ റുപ്പനെപ്പററിയാണു്."

സംഭാഷണത്തിനു് എരിവു കയററാൻ സന്തോഷശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് പ്രിൻസിപ്പൽ സാഹേബു് പറഞ്ഞു. "അല്ല, മഹാരാജ്. അങ്ങേയ്ക്കു് രംഗനാഥ്ബാബുവിനെ അറിഞ്ഞുകൂടാ. അദ്ദേഹം വലിയ രാഷ്ട്രതന്ത്രജ്ഞനാണു്. അവിടുത്തെ സ്ഥിതി പണ്ടേതന്നെ മനസ്സിലാക്കിയിരിക്കുന്നു. അദ്ദേഹത്തെ മനസ്സിലാക്കിക്കൊടുക്കേണ്ട ആവശ്യമില്ല."

വൈദ്യജി വീണ്ടും മന്ദഹസിച്ചു. "ധർമ്മയുദ്ധത്തിൽ മനസ്സിലാക്കുന്ന പ്രശ്നമില്ല. വിശ്വാസത്തിന്റെ പ്രശ്നമേ ഉള്ളു. നാം തെററുകാരനാണെന്നു് നിനക്കു ബോദ്ധ്യമുണ്ടെങ്കിൽ ആലോചിക്കേണ്ട കാര്യമൊന്നുമില്ല. ധൈര്യമായി നമ്മെ എതിർത്തുകൊള്ളൂ. എന്റെ പ്രാണൻ ആവശ്യമെന്നു് എപ്പോൾ തോന്നുന്നോ അപ്പോൾ പറയൂ. ഭീഷ്മപിതാമഹന്റെ മാതിരി മരണസമയം സ്വയം നിശ്ചയിക്കും."

രംഗനാഥ് പറഞ്ഞു. "അങ്ങു്, കുറച്ചു് എന്തോ തെററിദ്ധരിച്ചിരിക്കുന്നു."

അദ്ദേഹത്തിന്റെ മുഖം തുടുത്തു. ഉച്ചത്തിൽ അദ്ദേഹം പറഞ്ഞു. "ഇല്ല, തെററിദ്ധരിച്ചിരിക്കുന്നതു് അവരാണു്. ഞാൻ ജനാധിപത്യത്തിൽക്കൂടിയാണു് നീങ്ങുന്നതു്. സംസാരിക്കാനുള്ള സ്വാതന്ത്ര്യം എല്ലാവർക്കും നൽകുന്നു. അന്നുമുതൽ അദ്ധ്യാപകർ — അവരെന്റെ അടിമകളാണു് — എന്നെ എതിർത്തുകൊണ്ടു് ചുററിത്തിരിയുന്നു. പക്ഷെ, അതിനും അതിരുണ്ടു്. എന്തുപറയുന്നു പ്രിൻസിപ്പൽ സാഹേബ്?"

പ്രിൻസിപ്പൽ സാഹേബ് കീഴോട്ടു നോക്കിക്കൊണ്ടു പറഞ്ഞു. "അങ്ങയുടെ മുമ്പാകെ എനിക്കെന്തു പറയാൻ കഴിയും? എങ്കിലും, അങ്ങില്ലായിരുന്നെങ്കിൽ ഞാൻ പണ്ടേ രാജിവച്ചു പോകുമായിരുന്നു."

"താങ്കൾ എന്തിനു പോകണം? ആ അദ്ധ്യായം അവസാനിപ്പിക്കുന്നതിനുള്ള സമയം ആയിരിക്കുന്നു. നിർത്തു. ഞാൻ ഇപ്പോൾതന്നെ തീരുമാനം എടുക്കുകയാണു്."

അദ്ദേഹം ഛോട്ടേയെ വിളിച്ചിട്ടു പറഞ്ഞു. "ഛോട്ടേ, ആ കൂടാരത്തിൽ പോകു. ഖന്നായേയും മാളവിയയേയും വിളിച്ചു കൊണ്ടുവരണം. റുപ്പനേയും കൂട്ടിക്കൊണ്ടുവരണം. അവർ വരുന്നില്ലെങ്കിൽ നമ്മൾ അവിടെ ചെല്ലാം. പിന്നെ, നോക്കു്, ആളുകളോടു പറ, അവരവരുടെ വീട്ടിൽ പൊയ്ക്കൊള്ളാൻ. വിശ്രമിക്കട്ടെ. പ്രിൻസിപ്പൽ സാഹേബ്, നിങ്ങൾ അവിടെ പോയി ജനങ്ങളോടു നന്ദി പറയൂ."

അല്പസമയത്തിനകം രണ്ടു കൂടാരങ്ങളും ശൂന്യമായി. ഖന്നാമാസ്റ്ററുടെ കൂടാരം കുറച്ചുനേരത്തേതന്നെ ഒഴിഞ്ഞിരുന്നു. എന്തെന്നാൽ അവിടുള്ളവരുടെ മുത്രം ഒഴിവു ദിനം തടയുന്നതിനു്, ബദ്രി പഹൽമാന്റേയും ഛോട്ടേയുടേയും വ്യക്തിത്വം ഇല്ലായിരുന്നു. ഡപ്യൂട്ടി ഡയറക്ടർ പററിച്ചുകളഞ്ഞു എന്ന വർത്തമാനം കേട്ടപ്പോൾ തന്നെ, വളരെപ്പേർ ഒരുമിച്ചു് എണ്ണീററു് പറക്കാൻ തയ്യാറായി. മൈക്രോഫോൺ, ഗ്രാമഫോൺ റിക്കാർഡുകൾ, വെള്ളം നിറച്ച മൺകൂജകൾ എന്നിവ ഒന്നിച്ചു കൂട്ടുന്നവർ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. വൈദ്യജിയുടെ കൂടാരത്തിൽ ബദ്രി പഹൽമാൻ, ഛോട്ടേ, സനീചർ, പ്രിൻസിപ്പൽ സാഹേബ്, വൈദ്യജി, രണ്ടുനാലു പ്രമാണിമാർ, ബദ്രിയുടെ ഗുസ്തിക്കളത്തിലെ ചന്ദ്ഗുണ്ട എന്നിവർ ഉണ്ടായിരുന്നു.

വൈദ്യജിയുടെ സന്ദേശം ലഭിച്ച ഉടനെ, ഖന്നാ, മാളവിയ, അവരുടെ കൂട്ടത്തിലുള്ള രണ്ടു മാസ്റ്റർമാർ എന്നിവരും റുപ്പൻ ബാബുവും കുസലില്ലാതെ വർത്തമാനം പറഞ്ഞുകൊണ്ടുവന്നു്

അദ്ദേഹത്തിന്റെ മുമ്പിലിരുന്നു. ഖന്നാ മാസ്റ്റർ ചോദിച്ചു.
''അങ്ങു് ഞങ്ങളെ വിളിച്ചോ?''

ഇരുട്ടാകാൻ തുടങ്ങിയിരുന്നു. മങ്ങിയ വെളിച്ചത്തിൽ കാടു പോലുള്ള തോട്ടവും, കൂടാരങ്ങളും, പരവതാനികളും—ഇവയെല്ലാം ഒന്നുപോലെ തോന്നിക്കുന്നു. ഏതോ ചക്രവർത്തി ഡൽഹിയിൽനിന്നു് ദക്ഷിണേന്ത്യയിലെത്തി, സന്ധ്യാസമയത്തു്, ഏതോ പർവ്വതത്തിന്റെ താഴ്‌വരയിൽവച്ചു് ദർബാരികളുമായി കാര്യാലോചന നടത്തുകയാണെന്നേ തോന്നൂ. രാജ്യദ്രോഹികളായ ഏതാനും ജാഗിർദാർമാരെ പിടികൂടി അദ്ദേഹത്തിന്റെ മുമ്പാകെ ഹാജരാക്കിയിരിക്കുകയാണു്.

പിന്നെ വൈദ്യജിയുടെ പ്രഭാഷണം ആരംഭിച്ചു.

''ഖന്നാജീ, മാളവിയജീ, സ്വന്തമെന്നു കരുതിയാണു് ഞാൻ നിങ്ങളെ ഇവിടെ വിളിപ്പിച്ചതു്.

''നിങ്ങൾക്കു് പ്രിൻസിപ്പലുമായുള്ള പരസ്പരവിരോധം വദ്ധിച്ചിരിക്കുന്നു. പരസ്യമായിത്തന്നെ ശകാരവും പുലഭ്യം പറച്ചിലും നടക്കുന്നു; അടിപിടി നടക്കുന്നു. ഞാൻ നിങ്ങളെ കുറ്റപ്പെടുത്തുന്നില്ല. ആക്കും കുറ്റമില്ലാത്തവരാകാൻ സാദ്ധ്യമല്ല. ഞാൻ തന്നെ ദോഷപൂർണ്ണനാണു്. അപ്പോൾ പിന്നെ ഞാനെങ്ങിനെ പറയും ഇന്നാരുടെ കുറ്റമാണെന്നു്. പക്ഷെ ഒരു കാര്യം എനിക്കറിയാം. പരിതസ്ഥിതി വിഷമം പിടിച്ചതാണു്. അതിനു പരിഹാരം ഉണ്ടായേ തീരൂ.''

ഖന്നാ പറഞ്ഞു. ''എന്റെ കാര്യം പറയാൻ എനിക്കും അവസരം തരണം.''

''ഇല്ല.'' ഗൗരവത്തിൽ തലയാട്ടിക്കൊണ്ടു് അദ്ദേഹം പറഞ്ഞു. ''ഇല്ല! ഇല്ല! ഇല്ല! താങ്കൾ താങ്കളുടെ കാര്യം അനവധി പ്രാവശ്യം പറഞ്ഞുകഴിഞ്ഞു. അനേകസ്ഥാനങ്ങളിൽ വച്ചു പറഞ്ഞുകഴിഞ്ഞു. അനേകരൂപത്തിൽ പറഞ്ഞുകഴിഞ്ഞു. പ്രിൻസിപ്പലും തന്റെ കാര്യം പറഞ്ഞുകഴിഞ്ഞിട്ടുണ്ടു്. ഒരു വ്യക്തിമാത്രമേ തന്റെ കാര്യം പറയാതെയുള്ളൂ. ആ വ്യക്തി ഞാനാണു്. ഇന്നു ഞാൻ മാത്രം എന്റെ കാര്യം പറയും.

''ഈ വിദ്യാലയം ഞാൻ ഉണ്ടാക്കിയതാണു്. ഇതിനെ ഞാൻ എന്റെ രക്തംകൊണ്ടു നനച്ചു. നിങ്ങൾ രണ്ടുകൂട്ടരും കേവലം വേതനഭോജികളാണു്. ഇവിടല്ലെങ്കിൽ വേറൊരിടത്തുപോയി അദ്ധ്യാപകരാകും. നല്ല വേതനം കിട്ടും. പക്ഷെ ഞാൻ ഇവിടെത്തന്നെ താമസിക്കും. ഈ വിദ്യാലയം ഫലപ്രദമായി നടത്തിയാൽ എനിക്കു സാഫല്യമായി. പാർട്ടി

വഴക്കിൽ നഷ്ടം സംഭവിച്ചാൽ എനിക്കു നഷ്ടം സംഭവിച്ചു എന്നു കരുതും. എനിക്ക് ദുഃഖമുണ്ട്; അപാരമായ ദുഃഖമുണ്ട്. മനോവ്യഥ ഉണ്ട്. എന്റെ വ്യഥ നിങ്ങൾക്കു മനസ്സിലാകുകയില്ല.''

അദ്ദേഹം കുറച്ചുനേരം മിണ്ടാതിരുന്നു. കൂടാരത്തിൽ നിശ്ശബ്ദത വ്യാപിച്ചു. അദ്ദേഹം പിന്നെ കുതിച്ചു ചാടി.

''എനിക്കിപ്പോൾ ഒററവഴിയേ തോന്നുന്നുള്ളു. ഞാൻ തീരുമാനിച്ചുകഴിഞ്ഞു. ഈ തീരുമാനം നിങ്ങൾ കൈക്കൊള്ളണമെന്ന് ഞാൻ കൈക്കൂപ്പി അപേക്ഷിക്കുന്നു. നിങ്ങൾക്ക് അതൊരു ഒററവഴിയേ ഉള്ളു. നിങ്ങൾ അതിൽക്കൂടി നീങ്ങണം.

''ഖന്നാജീ, മാളവിയജീ, മററാരോടും ഞാൻ പറയുന്നില്ല. നിങ്ങളോടുമാത്രമേ പറയുന്നുള്ളു. നിങ്ങൾക്ക് രാജിവയ്ക്കേണ്ടിവരും.''

അദ്ദേഹത്തിന്റെ സംഭാഷണത്തിനിടയിൽ ഖന്നാ പറഞ്ഞു. ''പക്ഷെ........''

''ഇല്ല.'' ദയവോടുകൂടി, എന്നാൽ ദൃഢമായ സ്വരത്തിൽ അദ്ദേഹം ആവർത്തിച്ചു. ''ഇല്ല! ഞാൻ നേരത്തേതന്നെ പറഞ്ഞു കഴിഞ്ഞു, ഇന്നു ഞാൻ മാത്രമേ സംസാരിക്കുകയുള്ളു എന്ന്. നിങ്ങൾ രാജിവയ്ക്കണമെന്നു ഞാൻ പറയുന്നു. ഇന്ന്, ഇപ്പോൾ തന്നെ, ഇവിടെ വച്ച്, ഈ നിമിഷം! നിങ്ങൾ രാജിവയ്ക്കണം. ഞാൻ ദേഷ്യത്തിൽ പറയുന്നതല്ല ഇതു്. ആലോചിച്ചുറച്ചു പറയുന്നതാണ്. നിങ്ങളുടെ നന്മയ്ക്കുവേണ്ടി പറയുന്നതാണ്, വിദ്യാലയത്തിന്റെ നന്മയ്ക്കുവേണ്ടി പറയുന്നതാണ്, സമൂഹത്തിന്റെ മുഴുവൻ നന്മയ്ക്കുവേണ്ടി പറയുന്നതാണ്.

''വിനയപൂർണ്ണമായ എന്റെ അപേക്ഷയാണിതു്. എന്റെ അപേക്ഷ നിങ്ങൾ തള്ളിക്കളയരുതു്. ഇപ്പോൾ തന്നെ നിങ്ങൾ രാജി തരണം. അതുകഴിഞ്ഞാൽ, നിങ്ങൾക്ക് ഇഷ്ടമുള്ളതു പറയാൻ സ്വാതന്ത്ര്യം ഉണ്ടു്. അതുകഴിഞ്ഞു് നിങ്ങൾ പറഞ്ഞുകൊള്ളൂ, ഞങ്ങളോട് ബലമായിട്ടാണ് രാജി എഴുതി വാങ്ങിയതെന്ന്. ഇതേ സംബന്ധിച്ച് നമ്മുടെ മേൽ കേസ് കൊടുക്കാനും നിങ്ങൾക്കു സ്വാതന്ത്ര്യം ഉണ്ടായിരിക്കും. എന്നാൽ എന്റെ അപേക്ഷ, സ്വമേധയാ ഈ വിദ്യാലയത്തിന്റെ നന്മ കാംക്ഷിക്കുന്നവരാണെന്നുള്ളതിന് തെളിവായി മിണ്ടാതെ രാജി തരണമെന്നാണ്.

''നിങ്ങൾ നമ്മളോട് വളരെ ചോദിച്ചു, വളരെ കിട്ടുകയും

ചെയ്തു. ഇപ്പോഠം ഈ വിദ്യാലയത്തിൻെറ പേരിൽ നിങ്ങളുടെ രാജി മാത്രമാണ് ഞാൻ ആവശ്യപ്പെടുന്നതു്. എൻെറ അപേക്ഷ......''

അതുവരെ റുപ്പൻബാബു സ്വസ്ഥാനത്തുതന്നെ നിശ്ശബ്ദകയായിരുന്നു. അദ്ദേഹത്തിൻെറ ഒച്ച പതറിപ്പോയിരുന്നു. ആവേശത്തോടെ സംസാരിച്ചപ്പോഠം, ഒരു വാക്കിനുമേൽ മറെറാരു വാക്ക കയറാൻ തുടങ്ങി. അദ്ദേഹം പറഞ്ഞു. ''അങ്ങിനെ സാധിക്കുകയില്ല. ഇവരെക്കൊണ്ടു് ബലാൽക്കാരമായി രാജി എഴുതിക്കാൻ അങ്ങേയ്ക്കു സാധിക്കുകയില്ല. ഇവർ രാജി തരികയില്ല.''

വൈദ്യജി, അദ്ദേഹത്തിൻെറ വാക്കുകഠം കേട്ടില്ലെന്നു ഭാവിച്ചു. അദ്ദേഹം പ്രിൻസിപ്പലിനോടു പറഞ്ഞു. ''താങ്കളുടെ കൈയിൽ ടൈപ്പ് ചെയ്ത കടലാസ്സുണ്ടല്ലോ, ഇല്ലേ? ഉണ്ടെങ്കിൽ; അവിടെ കൊണ്ടുപോകൂ. ഛോട്ടേ, നീ ഖന്നാജിയേയും മാളവിയജിയേയും അവിടെ വിളിച്ചുകൊണ്ടുപോകൂ. ഇവർ ബുദ്ധിയുള്ളവരാണ്. എല്ലാം മനസ്സിലാകും. പോകൂ, ബദ്രീ, നീയും പോകൂ.''

പിന്നെ അദ്ദേഹം പൊട്ടിത്തെറിച്ചു. അതിൻെറ മുഴക്കം, ബദ്രിഫയൽമാൻ അദ്ദേഹത്തിൻെറ സമീപം ഓടി എത്തത്തക്ക വിധം അത്രയ്ക്കേറെ ഭയങ്കരമായിരുന്നു. മററുള്ളവരും അദ്ദേഹത്തിൻെറ അടുത്തു് പാഞ്ഞെത്തി. ഇടി മുഴങ്ങുന്ന ശബ്ദത്തിൽ അദ്ദേഹം പറഞ്ഞു. ''പിന്നെ, ഈ റുപ്പൻ, ഇവൻ മൂഢനാണു്! നീചനാണു്! മൃഗമാണു്! പതിതനാണു്! വിശ്വാസഘാതകനാണു്!''

അദ്ദേഹം ഇപ്രകാരം സംസാരിച്ചുകൊണ്ടിരുന്നു. ശകാരപദങ്ങഠംക്കു് സംസ്കൃതത്തിൽ യാതൊരു പഞ്ഞവുമില്ലെന്നു തെളിയിക്കുന്നതായിരുന്നു അദ്ദേഹത്തിൻെറ ഭാഷണം. അദ്ദേഹത്തിൻെറ ഒച്ചയുടെ ഇടിമുഴക്കവും സംസ്കൃതത്തിലുള്ള കോപവാക്കുകളും കേട്ട ജനങ്ങഠം നിശ്ശബ്ദരായിപ്പോയി. വൈദ്യജിക്കു് ഇത്രയധികം ദേഷ്യം വന്നുകണ്ടതു് ഇന്നാദ്യമായിട്ടായിരുന്നു.

പരവതാനിയിൽ ഇരുന്നുകൊണ്ടു് അദ്ദേഹം രണ്ടു കാൽമുട്ടുകളും വിരുത്തി, പിസ്റ്റൻെറ മാതിരി ചലിപ്പിച്ചുകൊണ്ടിരുന്നു. വിറയ്ക്കുന്ന ശബ്ദത്തിൽ അദ്ദേഹം വിളിച്ചു പറഞ്ഞു. ''നീ നേതാവായി, അല്ലേ? എന്നെ എതിർത്തു് നീ നേതാവാ

കാൻ ആഗ്രഹിക്കുന്നു അല്ലേ? എന്നാൽ, കണ്ടോ, ഇപ്പോൾ തന്നെ പറഞ്ഞേയ്ക്കാം.''

അദ്ദേഹത്തിൻെറ ശബ്ദം കൂടുതൽ ഇടറാൻ തുടങ്ങി. അദ്ദേഹം പറഞ്ഞുകൊണ്ടേ ഇരുന്നു. ''വയസ്സുകാലം സമാധാനമായി കഴിയുമെന്നു് ആഗ്രഹിച്ചിരുന്നു. ഗ്രാമസഭയിലെ വഴക്കു് അവസാനിപ്പിച്ചു. സഹകരണസംഘം ഉണ്ടായിരുന്നു. അതു് ബദ്രിയെ ഏല്പിച്ചു. ഈ കോളേജിൻെറ ഭാരം നിന്നെ ഏല്പി ക്കണമെന്നായിരുന്നു വിചാരം. കൊടുക്കാൻ, എൻെറടുത്തു് ഇതല്ലാതെ മറെറന്തുണ്ടു്? എന്നാൽ നീചൻ! നീ വിശ്വാസ ഘാതകനായിമാറി! പോ, ഇനി നിനക്കൊന്നുമില്ല.''

അദ്ദേഹത്തിൻെറ ശബ്ദത്തിനു്, വിചിത്രമായ ഒരു വ്യാകു ലത വന്നുചേർന്നു. അദ്ദേഹം പ്രഖ്യാപിച്ചു. ''പോ, നിന്നെ, എൻെറ അവകാശിസ്ഥാനത്തുനിന്നും ഒഴിച്ചുനിർത്തുന്നു. സക ലമാനപേരും കേട്ടുകൊള്ളൂ. എൻെറ കാലശേഷം, ബദ്രിമാത്ര മായിരിക്കും ഈ കോളേജിൻെറ മാനേജർ. ഇതെൻെറ അന്തിമ തീരുമാനമാണു്. രൂപനു് ഒന്നും കിട്ടുകയില്ല.''

പറഞ്ഞു പറഞ്ഞു് അദ്ദേഹത്തിൻെറ ശബ്ദം തടഞ്ഞുപോയി. കോപവും വ്യസനവും കൊണ്ടു് അദ്ദേഹത്തിൻെറ കണ്ണുകളിൽ നിന്നു് കുടുകുടാ കണ്ണുനീർ വന്നു. എല്ലാവരും തന്നെത്തന്നെ തുറിച്ചുനോക്കുന്നതായി രംഗനാഥിനുതോന്നി. അയാൾ ദൃഷ്ടി നിലത്തേയ്ക്കാക്കി.

രൂപൻബാബു എണീററു് ഗേററിൻെറ നേക്കുപോയപ്പോൾ ആളുകൾക്കു് സമാധാനമായി. വൈദ്യജി കണ്ണു തുടച്ചുകൊ ണ്ടിരുന്നു. പെട്ടെന്നു് ആളുകൾക്കിടയിൽ ഒരിളക്കമുണ്ടായി. അവർ അങ്ങുമിങ്ങുമായി പരന്നുകൂടി. ഡാക്കു് ബംഗ്ളാ വിൻെറ വരാന്തയിൽ ഒരു കമ്പിവിളക്കു കത്തുന്നുണ്ടായിരുന്നു. അവിടെ മാളവിയ ഉച്ചത്തിൽ സംസാരിക്കാൻ തുടങ്ങി. ഛോട്ടേ, അദ്ദേഹത്തെ വിളിച്ചു പറഞ്ഞു. ''ധൈര്യമായി പ്രവർത്തിക്കൂ, മാസ്റ്റർ!''

പ്രിൻസിപ്പൽ ഖന്നായുടെ കൈയിൽ ബലമായി പിടിച്ചിട്ടു പറഞ്ഞു. ''വരൂ മാസ്റ്റർ സാഹേബ്. നമുക്കു് അവിടെ പോകാം. നമ്മുടെ വഴക്കുതീർന്നു. ഇന്നു മുതൽ നാം വീണ്ടും ചങ്ങാതിമാരായിത്തീർന്നു.''

വിശ്വാസം വരുന്നില്ല. എങ്കിലും ആ രാത്രിക്കശേഷവും പ്രഭാതം വരികതന്നെ ചെയ്തു.

രംഗനാഥിന്ന് ശരിക്ക് ഉറക്കം വന്നില്ല. ആലോചനയും ഉണ്ടായില്ല. പക്ഷെ ഉണർന്ന ഉടനെ തന്നെപ്പററി ഒരു കാര്യം ഓർത്തു. ഏതാനും മാസങ്ങൾക്കുമുമ്പ്, നീണ്ടുനിന്ന ഒരു രോഗത്തിനുശേഷം, ആരോഗ്യം മെച്ചപ്പെടുത്താൻ വേണ്ടിമാത്രമാണ് താൻ വന്നതു്. തൻെറ ആരോഗ്യം മെച്ചപ്പെട്ടിരിക്കുന്നതായി അയാളിന്ന് പെട്ടെന്ന് ഓർത്തു.

പാർശ്വത്തിൽ രൂപ്പൻബാബുവിൻെറ കട്ടിൽ ഒഴിഞ്ഞുകിടക്കുന്നു. ചില കാര്യങ്ങളിൽ, രൂപ്പൻബാബുവിനോടു് അയാൾക്ക് പൂർണ്ണവിശ്വാസമായിരുന്നു. അദ്ദേഹം വിദ്യാർത്ഥിയായിട്ടുള്ളതു് സ്വന്തം ആഗ്രഹം അനുസരിച്ചാണെന്നും അയാൾക്ക് അറിയാമായിരുന്നു. വിദ്യാർത്ഥിയാകണമെന്ന നിർബ്ബന്ധം അദ്ദേഹത്തിനുണ്ടായിരുന്നില്ല. അതിനാൽ, വൈദ്യജിയുടെ ഗർജ്ജനം കേട്ട ഉടനെ അദ്ദേഹം മദ്യഷോപ്പിലേയ്ക്ക് ഓടുകയില്ല എന്ന വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു. ദുഃഖം വരുമ്പോൾ മദ്യഷോപ്പിൽ പോകണമെന്ന ചിന്ത അദ്ദേഹത്തിന് ഉണ്ടായിരിക്കാൻ ഇടയില്ല. എന്തെന്നാൽ അദ്ദേഹം 'ദേവദാസ്' വായിച്ചിട്ടില്ല. ഇത്ര കൂടിയ സിനിമയും കണ്ടിട്ടില്ല. അമ്പലത്തിലും അയാൾ പോയിരിക്കാനിടയില്ല. എന്തെന്നാൽ ആപത്തുവരുമ്പോൾ, അമ്പലത്തെ ശരണം പ്രാപിക്കുന്നവരുടെ സ്വഭാവഘടന രൂപ്പൻബാബുവിനു കിട്ടിയിട്ടില്ല.

അപ്പോൾ പിന്നെ അദ്ദേഹം എവിടെ? അദ്ദേഹം ഇപ്പോൾ, കോളേജിൽ പഠിപ്പുമുടക്ക നടത്തുന്നതിന്. തൻെറ പൂവൻ കോഴികളെ സംഘടിപ്പിക്കുകയാകുമോ? കെട്ടിടത്തിന് തീ വയ്ക്കുന്നതിന്, പ്രിൻസിപ്പലിനെ തല്ലിക്കുന്നതിന്, അഥവാ കാരണമൊന്നുമില്ലാതെ അങ്ങാടി കൊള്ളയടിക്കുന്നതിന് ഏതെങ്കിലും വിപ്ലവകക്ഷിയെ സംഘടിപ്പിക്കുകയാകുമോ? അതോ, വിദ്യാഭ്യാസ വ്യവസായത്തെ സംബന്ധിച്ച വിശ്രുതമായ ഫോർമുല അനുസരിച്ച്, അയലത്തുള്ള ഏതെങ്കിലും ഗ്രാമത്തിൽ, ഖന്നാമാസ്റ്ററെ പ്രിൻസിപ്പലായി പട്ടാഭിഷേകം നടത്തി, അദ്ദേഹത്തിനുവേണ്ടി, ഛംഗാമൽ വിദ്യാലയ ഇൻറർ കോളേജിനു സമാനമായ വേറെ ഏതെങ്കിലും കോളേജ് പണിതുയർത്തിക്കൊണ്ടിരിക്കുകയാകുമോ? രംഗനാഥ് ആലോചിച്ചു. ഇങ്ങിനെയുള്ള ഒന്നെങ്കിലും കാര്യമാകും അദ്ദേഹം നടത്തുക. എന്തെന്നാൽ, വൈദ്യജിയുടെ കോപപ്രകടനം കണ്ടിട്ട്

അദ്ദേഹം അവിടെനിന്നു പോയപ്പോഴും, അദ്ദേഹത്തിൻെറ വ്യക്തിത്വത്തിന് മങ്ങലേററിരുന്നില്ല. അതു മിന്നിത്തെളിയുകയാണു ചെയ്തതു്.

വൈദ്യജി രാവിലെ ഉലാത്താനായിപോയിരിക്കുകയാണ്. മടങ്ങിവന്നിട്ടില്ല. അദ്ദേഹത്തോടു് സാധാരണ രീതിയിൽ വർത്തമാനം പറയുക ഇപ്പോഴും വിഷമമായിത്തീർന്നിരിക്കുകയാണെന്നു് രംഗനാഥിന് അറിയാമായിരുന്നു. അസ്വാഭാവിക രീതിയിൽ സംസാരിക്കാൻ അയാൾക്കു് ഒരുക്കവും ഇല്ലായിരുന്നു. അയാൾ തന്നത്താൻ പറഞ്ഞു. എതിർപ്പിൻെറ ആദ്യ സന്ദർഭത്തിൽ തന്നെ, നീ പാടേ ഉരുണ്ടുപോയി. ഇനി നിൻെറ തനിരൂപം ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഈ സ്ഥലം വിടണം. മാമൻ മടങ്ങിവരും മുമ്പുതന്നെ.

തങ്ങുവാൻ പാടില്ല, നാടുവിടണം.

സനീചറിൻെറ പീടിക തുറന്നിരുന്നു. രണ്ടുപേർ അതിനു മുമ്പിൽ നാടകീയ രീതിയിൽ സമരം നടത്തുകയാണ്. സമരം ശബ്ദായമാനവും, തർക്കരൂപത്തിലുള്ളതും, ഇതുവരെ അഹിംസാപൂർണ്ണവും ആണു്. അവരിൽ ഒരാൾ, മറെറയാളിൻെറ പാടത്തിൽ കൂടിയുള്ള തോടുവെട്ടി തൻെറ വയലിലേയ്ക്കു് വെള്ളം എടുത്തു. ഇവർ, വഴക്കുതീർക്കുന്നതിനും സമാധാനം ഉണ്ടാക്കുന്നതിനു മുമ്പു വഴക്കു കൂട്ടുന്നതിനും ആയി, ഗ്രാമസഭയുടെ പ്രധാൻെറ മുമ്പാകെ വന്നിരിക്കുകയാണ്. രണ്ടു ഭാഗത്തുനിന്നും തകർത്തുള്ള ശകാരവർഷം നടക്കുന്നുണ്ടു്. അത്തരം അസഭ്യങ്ങൾ, സാഹിത്യത്തിലും കലയിലുമോ, വർത്തമാനപ്പത്രത്തിലോ, റേഡിയോയിലോ, സിനിമായിലോ കാണുകയില്ല. യഥാർത്ഥ ജീവിതത്തിൽ മാത്രമേ അതുണ്ടാകൂ.

കഴിഞ്ഞ ഏതാനും മാസങ്ങളിൽ അയാൾ ഏതൊരു ജീവിതത്തിനു സമീപം ചുററിക്കറങ്ങിയോ, അതിൻെറ ഉള്ളിൽ പ്രവേശിച്ചിട്ടുകൂടിയും, അയാൾക്കു് അതിനോടു് ലയിക്കാൻ കഴിഞ്ഞില്ല. ആ ജീവിതം ഒരു ശകാരം മാതിരി അയാളുടെ മുമ്പിൽ വന്നു നില്പായി. അയാളുടെ ആത്മാവിൻെറ തന്ത്രികളിൽ—ആത്മാവിൻെറ രൂപം സാരംഗിപോലെയാണെന്നതു് നിസ്സംശയമാകുന്നു—പലായനസംഗീതം മുഴങ്ങുവാൻ തുടങ്ങി.

അയാൾ വാതുക്കൽ ഇരുന്നുകൊണ്ടു്, നിശ്ശബ്ദം നോക്കിയിരിക്കുകയായിരുന്നു. ഛോട്ടേപഹൽമാൻ പതിവുപോലെ ചൊറിയും മാന്തിക്കൊണ്ടു് അടുത്തുകൂടെ പോയി. അദ്ദേഹം രംഗനാഥിനെ നോക്കിയില്ല. റോഡിൽ ഉച്ചത്തിലുള്ള ഘട

ഘടശബ്ദം കേട്ടു. അതു് പട്ടണത്തിലെ കോ—ഓപ്പറേറ്റീവ് ഡയറിയിലെ ട്രക്ക് ആണു്. പാൽ ശേഖരിക്കാൻ വന്നതാകണം. ഒരു മനുഷ്യൻ കലാസ്തു ‌തൂക്കി സനീചറിന്റെ കടയിലേയ്ക്കു പോകുന്നതുകണ്ടു. പട്ടണത്തിൽനിന്നു് യന്ത്രത്തിലാട്ടുന്ന എണ്ണ വാങ്ങിക്കൊണ്ടുവന്നു് ചക്കിലൊഴിച്ചാട്ടി, ശുദ്ധമായ നല്ലെണ്ണയാണെന്നു പറഞ്ഞു ഗ്രാമീണർക്കു വില്ക്കുന്ന എണ്ണക്കച്ചവടക്കാരനാണതെന്നു് രംഗനാഥിനു മനസ്സിലായി. തനി പട്ടാളക്കാരനെപ്പോലെ തോന്നിക്കുന്ന, അണ്ടർ വെയറും ബനിയനും ധരിച്ച ഒരു മനുഷ്യൻ, സാധാരണ നിരക്കിലും കുറച്ചു് ഇറച്ചിയും വാങ്ങി ഇറച്ചി വില്പനക്കാരന്റെ വീട്ടിൽ നിന്നു മടങ്ങിവരുന്നതുകണ്ടു. നിത്യവും എന്ന പോലെ അയാൾ രംഗനാഥിനോടു പറഞ്ഞു. "ജയ് ഹിന്ദ് സാബ്."

ഇറച്ചിയും തൂക്കി അയാൾ പോയി. "ആരോ ഇന്ത്യയുടെ പേരു പറഞ്ഞു എന്ന കാരണം പറഞ്ഞു് ഇവിടെ നിന്നു പൊയ്ക്കൊള്ളൂ" എന്നു് അയാൾ തന്റെ കഴുത്തിൽ കൈയിട്ടു പറയുകയാണു ചെയ്തതെന്നു് രംഗനാഥിനതോന്നി.

ദൂരെ എവിടെയോ കരങ്ങുകളിക്കാരന്റെ ഗ്രഡു ഗ്രഡു ശബ്ദം കേട്ടു. സനീചറിന്റെ കടയുടെ വാതില്ക്കലെ ചീത്ത വിളി കൂടുതൽ ഉച്ചത്തിലായിരിക്കുന്നു. തനിക്കു വല്ലാതെ മടുപ്പുതോന്നുന്നതായി രംഗനാഥിനു് അനുഭവപ്പെട്ടു. അയാളുടെ ആത്മാവിന്റെ തന്ത്രികളിൽ പലായനസംഗീതം പൂർണ്ണതോതിൽ മുഴങ്ങാൻ തുടങ്ങി.

## പലായന സംഗീതം

ഇടത്തരക്കാരിൽ പെട്ട മനുഷ്യനാകുന്നു നീ; അതിനാൽ നീ മനുഷ്യത്വത്തിന്റെ ചെളിക്കുണ്ടിൽ പെട്ടുപോയിരിക്കുന്നു. നിന്റെ നാലുപാടും ചെളിമാത്രമേ ഉള്ളൂ.

ചെളിയുടെ മുഖസ്തുതി നീ കേൾക്കരുതു്. ചെളിയിൽനിന്നു താമര ഉണ്ടാകുന്നു എന്ന മായയിൽ നീ പെടരുതു്. ചെളിയിൽ തഴച്ചുവളരുന്നതു് ചെളിമാത്രമാണു്. അതു സ്വയം പരന്നു വ്യാപിക്കുന്നു. അതു സന്തോഷാധിക്യത്താൽ സ്വയം തുള്ളിച്ചാടുന്നു.

ചെളിയിൽനിന്നു രക്ഷപ്രാപിക്കുക. ഈ സ്ഥലം വിടൂ. ഇവിടെ നിന്നു പലായനം ചെയ്യൂ.

'ലൂക്കി'ലേയും 'ലൈഫി'ലേയും നിറപ്പകിട്ടുള്ള ചിത്രങ്ങൾ നീ അന്വേഷിച്ചുനോക്കിക്കൊണ്ടിരുന്നിടത്തേയ്ക്കു്; എവി

ടുത്തെ പുഷ്പകിരീടങ്ങളും, ഗിത്താറും, പെൺകുട്ടികളും നിൻെറ ആത്മാവിനെ പുതിയ അന്വേഷണങ്ങൾ നടത്തുവാൻ വെല്ലു വിളിച്ചുവോ അവിടേയ്ക്ക്; എവിടെ രവിശങ്കർമുദ്രയുള്ള സംഗീതവും, മഹേശ്‌യോഗിമുദ്രയുള്ള അദ്ധ്യാത്മികതയുടെ സ്വപ്നാവസ്ഥയും നിലകൊള്ളുന്നുവോ അവിടേയ്ക്ക്...........

അവിടെ പോയി ഒളിക്കു, ഇവിടെനിന്നു പലായനംചെയ്യൂ. ഈ സ്ഥലം വെടിഞ്ഞേക്കു.

യുവാക്കളായ ഡാക്ടർമാരെപ്പോലെ, എൻജിനിയർമാരേയും ശാസ്ത്രജ്ഞന്മാരേയും പോലെ അന്തർദ്ദേശീയ പ്രശസ്തിക്കുവേണ്ടി വെമ്പുകയും, എല്ലാവരും ചേർന്ന് തങ്ങളെ സന്തോഷിപ്പി ക്കുന്നില്ലെന്നു് ഇരുപത്തിനാലു മണിക്കൂറും വിലപിക്കുകയും ചെയ്യുന്ന മനീഷികളേയും പോലെ നീയും പലായനം ചെയ്യൂ. ഇവിടുത്തെ കുഴപ്പങ്ങളിൽ കുടുങ്ങാതിരിക്കു.

നിൻെറ ഭാഗ്യം തകർന്നുപോകുകയും, നിനക്കു് ഇവിടെ ത്തന്നെ താമസിക്കേണ്ടിവരികയും ചെയ്യുന്ന പക്ഷം, സ്വന്ത മായി ഒരു മായാലോകം നിർമ്മിക്കുക. എണ്ണമററ ബുദ്ധി ജീവികൾ കണ്ണടഞ്ഞുവീണു കിടക്കുന്ന ആ ലോകത്തിൽ നീയും ജീവിക്കു. ഹോട്ടലുകളിലും ക്ലബ്ബുകളിലും മദ്യശാലകളിലും കോഫി ഹൗസുകളിലും. ചണ്ഡിഗറിലും, ഭോപ്പാലിലും, ബാംഗ്ളൂരിലും പുതുതായി നിർമ്മിച്ചിട്ടുള്ള ഭവനങ്ങളിൽ, ഒരിക്കലും അവസാനിക്കാത്ത സെമിനാറുകൾ നടക്കുന്ന ഗിരി മന്ദിരങ്ങളിൽ, ഭാരതീയ പ്രതിഭയുടെ സൃഷ്ടി നടക്കുന്ന വിദേശ സഹായത്താൽ നിർമ്മിക്കപ്പെട്ടിട്ടുള്ള പുതിയ പുതിയ ഗവേഷ ണാലയങ്ങളിൽ, ചുരുട്ടിൻെറ പുകയും, തിളങ്ങുന്ന പുറം ചട്ട യുള്ള പുസ്തകവും, തെററെങ്കിലും അനിവാര്യമായ ഇംഗ്ളീ ഷിൻെറ ഗമയും ഉള്ള സർവ്വകലാശാലകളിൽ, അവിടെ എവി ടെയെങ്കിലും ചേർന്ന് ഒന്നിച്ചു കൂടുകയും, അവിടെത്തന്നെ കഴിഞ്ഞു കൂടുകയും ചെയ്യൂ.

ഇതൊന്നും ചെയ്യാൻ സാദ്ധ്യമല്ലെങ്കിൽ അതീതകാലങ്ങളിൽ പോയി ഒളിക്കു. കണാദനിൽ, പതഞ്ജലിയിൽ, ഗൗതമനിൽ; അജന്താ, എല്ലോറാ, എലിഫെൻറാഗുഹകളിൽ; കോണാക്കിലും ഖജുരാഹോയിലും; സാലഭഞ്ജികമാരുടേയും സുരസുന്ദരികളു ടേയും കിന്നരകന്യകമാരുടേയും സ്തനമണ്ഡലങ്ങളിൽ; ജപതപ മന്ത്രങ്ങളിൽ; സന്ത—സമാഗമ—ജ്യോതി—സാമുദ്രിക ന്മാരിൽ; എവിടെ ഇടം കിട്ടുന്നോ അവിടെ പോയി ഒളിക്കു.

ഓടൂ, ഓടൂ, ഓടൂ. യാഥാർത്ഥ്യം നിന്നെ പിന്തുടരുന്നു.

അയാറം എഴുന്നേല്ക്കാൻ തുടങ്ങിയപ്പോഴേയ്ക്കും കോളേജിന്റെ ഭാഗത്തുനിന്നു് പ്രിൻസിപ്പൽ വരുന്നതു കണ്ടു. ഇന്നദ്ദേഹം കമ്മീസ്സിനും ഹാഫ് പാൻറിനും പുറമെ കാലുറയും ഷൂസും ധരിച്ചിട്ടുണ്ടു്. കൈയിൽ, എന്നും കാണുന്ന ചൂരൽ. ദൂരെവച്ചുതന്നെ അദ്ദേഹം ചിരിക്കുകയും നമസ്കരിക്കുകയും ചെയ്തു. പെട്ടെന്നുതന്നെ അദ്ദേഹം തിണ്ണയിൽ എത്തി. അവിടെ തന്റെ മാത്രം കുറവേ ഉള്ളു എന്ന ആത്മവിശ്വാസത്തോടുകൂടി അടുത്തുകിടന്നിരുന്ന കസേരയിൽ ഇരുന്നു. അദ്ദേഹം ചോദിച്ചു. "മഹാരാജ് ഉലാത്തൽ കഴിഞ്ഞു് ഇനിയും മടങ്ങിവന്നില്ലേ?" എന്നിട്ടു് സുഖമായി ഇരിക്കാൻവേണ്ടി, കാലുറയും ചെരിപ്പും ഊരിവച്ചു. അല്പസമയത്തിനുള്ളിൽ അദ്ദേഹം കസേരയിൽ, തവളയുടെ മാതിരി ഇരിപ്പായി. അദ്ദേഹം പറഞ്ഞു. "ഇന്നലെ മഹാരാജിനു് വലിയ ദു:ഖമായി. പക്ഷെ പോകട്ടെ. അക്കാര്യം തീർന്നല്ലോ."

അദ്ദേഹത്തിനു് ഉത്സാഹം വർദ്ധിച്ചു. "ഞാൻ താങ്കറാക്കു വേണ്ടി നേരത്തേതന്നെ പറഞ്ഞതായിരുന്നു. താങ്കറം ഞങ്ങറാക്കെതിരായി അധികം പ്രവർത്തിച്ചില്ല. അവിടെ താങ്കറം പോയതു് സ്ഥിതിഗതികറാ അറിയാനായിരുന്നു. മഹാരാജിനെ ഞാൻ സമാശ്വസിപ്പിച്ചിട്ടുണ്ടു്."

രണ്ടു പേരും കുറേനേരം മിണ്ടാതിരുന്നു. കുരങ്ങുകളിക്കാരന്റെ ഡുഗ്ഗു ഡുഗ്ഗു ശബ്ദം അടുത്തടുത്തുവന്നിരുന്നു. പ്രിൻസിപ്പൽ പറഞ്ഞു. "താങ്കളുടെ ആരോഗ്യം ഇപ്പോറാ ടിച്ചൻ ആയെന്നു തോന്നുന്നു."

"ടിച്ചൻ?"

"അതെ. ഇപ്പോറാ ശരിക്കു് ഉഷാറായി, ഇല്ലേ?"

രംഗനാഥ് വളരെ വിനയത്തോടെ പറഞ്ഞു. "താങ്കളുടെ കൃപയാൽ."

"അപ്പോറാ ഇനി എന്താ നിശ്ചയിച്ചതു്?"

"മടങ്ങിപ്പോകുകയാണു്. ഗവേഷണം ഇതുവരെ മുടങ്ങിക്കിടക്കുകയായിരുന്നു. വേനലൊഴിവിനു് പൂർത്തിയാക്കണം."

അദ്ദേഹം പല കാര്യങ്ങളും അനർഗ്ഗളമായി സംസാരിച്ചുകൊണ്ടിരുന്നു. രംഗനാഥ് ചരിത്രത്തിൽ വലിയ പണ്ഡിതനാണു്, എന്നാൽ അധികം പേരും ആനമയന്മാരാണു്, യൂണിവേഴ്സിററിയുടെ സ്ഥിതി കുതിരലായംപോലെയാണു്, വലിയ

വലിയ പ്രൊഫസർമാർ പണത്തിനുവേണ്ടി എന്തും ചെയ്യുന്ന വരാണു് എന്നൊക്കെയായിരുന്നു പറഞ്ഞതിൻെറ അത്ഥം.

ഈ വക കാര്യങ്ങളിൽ അയാാം ഒരു താല്പര്യവും കാണി ച്ചില്ല. അദ്ദേഹം ചോദിച്ചു. ''താങ്കളുടെ ചാൻസ് എങ്ങിനെ? ഈ വർഷം അവിടെ ലക്ചാർ ആകുമെന്ന വിശ്വാസം ഉണ്ടോ?''

''ഇപ്പോഠം ആ പ്രശ്നംതന്നെ ഉദിച്ചിട്ടില്ല.''

പ്രിൻസിപ്പൽ സാഹേബ് തൻെറ കസേര രണ്ടിഞ്ചു് മുന്നോട്ടു നിരക്കി നീക്കി. പിന്നെ പറഞ്ഞു. ''ഖന്നാ രാജി വച്ച കാര്യം താങ്കഠംക്കു് അറിയാമല്ലോ. ചരിത്രവിഷയത്തി നുള്ള ലക്ചറർസ്ഥാനം നമ്മുടെ കോളേജിൽ ഒഴിഞ്ഞുകിടക്ക കയാണു്. ആ സ്ഥാനം എന്തുകൊണ്ടു് താങ്കഠംക്കു് സ്വീക രിച്ചുകൂടാ? ഇവിടെ സുഖമായി അമ്മാവൻെറ കൂടെ താമ സിക്കൂ. കോളേജിൽ രണ്ടു മണിക്കൂർ പഠിപ്പിക്കൂ. ബാക്കി സമയം റിസച്ച് ചെയ്യൂ.''

തൻെറ മുഴുവൻ രക്തവും പാമ്പുപോലെ നെററിയിൽ പാഞ്ഞെത്തിയതായി രംഗനാഥിനു തോന്നി. തീക്ഷ്ണസ്വര ത്തിൽ അയാഠം പറഞ്ഞു. ''ഞാൻ അവിടെ മാസ്റ്ററാകുകയോ? അതും ഖന്നായുടെ സ്ഥാനത്തു്!''

പ്രിൻസിപ്പൽ സാഹേബ്ബിൻെറ മുഖം ചുളിഞ്ഞില്ല. അദ്ദേഹം പറഞ്ഞു. ''ഞാൻ വൈദ്യമഹാരാജുമായി സംസാരിച്ചു കഴിഞ്ഞു.''

പഴയ തീക്ഷ്ണസ്വരത്തിൽതന്നെ രംഗനാഥ് പ്രസ്താവിച്ചു. ''എൻെറ കൺമുമ്പിൽ കണ്ട കാഴ്ചയാണു്. ഖന്നായെ ഇവിടെ നിന്നു പറഞ്ഞയച്ചതു് എങ്ങിനെ എന്നു് എനിക്കറിയാം....''

അദ്ദേഹം ഉദാസീനഭാവത്തിലായി. ''എന്തു പറയാനാണു്. താങ്കളും ഇങ്ങിനെ സംസാരിക്കുന്നു. ഇതും പാർട്ടിക്കാര്യമായി മാറി.''

കീറിയ ലുങ്കി ചുററി, കറുത്തു് അഴുക്കായ കമ്മീസ് ധരിച്ച് ഗുഡുഗുഡു കൊട്ടിക്കൊണ്ടു് ഒരാഠം സനീചറിൻെറ പീടിക യുടെ അടുത്തുവന്നു. അയാളുടെ കൂടെ ഒരു ആൺകുരങ്ങും പെൺ കുരങ്ങും സ്റ്റേജിൽ അഭിനയിക്കുന്നതിനുള്ള വേഷഭൂഷകളോടെ നടക്കുന്നുണ്ടു്. പിന്നാലെ അനേകം കൊച്ചു കുട്ടികഠം ആഹ്ലാദ ശബ്ദം മുഴക്കി കൂടിയിരിക്കുന്നു. ഈ തിരക്കിനിടയിൽ ഏതാനും പട്ടികളും ഉണ്ടു്. അവയെ പേടിപ്പിക്കാൻ, ആ മനു

ഷ്യൻ, പൊട്ടുന്ന ശബ്ദത്തോടെ ഥ്രഡ്ഥ്രഡ് തലയിലേററി ക്കൊണ്ടു നടക്കുന്നു.

ഥ്രഡ്ഥ്രഡുവിന്റെ ശബ്ദംകാരണം, പ്രിൻസിപ്പൽ സാഹേബ്ബിന്നു് ശബ്ദം ഉയർത്തി സംസാരിക്കേണ്ടിവന്നു. അദ്ദേഹം പറഞ്ഞുകൊണ്ടിരുന്നു. "ഒഴിവു വന്നതു് ഖന്ന പോയതു കൊണ്ടോ മാളവിയ ചത്തതുകൊണ്ടോ ആകട്ടെ. താങ്കൾക്കെന്താ അതിൽ കാര്യം? താങ്കളുടെ വീട്ടിലെ തോട്ടം. മാങ്ങാ തിന്നുകൊള്ളൂ. എന്തിനാ മരം എണ്ണുന്നതു്?"

ഇതിനു മറുപടി പറയാതെയിരുന്നപ്പോൾ, അദ്ദേഹം രംഗനാഥിനോടു വാത്സല്യപൂർവ്വം സംസാരിക്കാൻ തുടങ്ങി. 'താങ്കൾ' എന്നു് സംബോധന ചെയ്തിരുന്നതു് 'നിങ്ങൾ' എന്നായി. "ഞാൻ നിങ്ങളെ വീട്ടിലെ ഒരാളായി കരുതിയാണു് സംസാരിക്കുന്നതു്. പിന്നെ എന്തുചെയ്യും? എവിടെയെങ്കിലും ഉദ്യോഗം നോക്കുകയില്ലേ? അവിടെയും ആരെങ്കിലും യഥാർത്ഥത്തിൽ ഖന്നായെ ചെവിക്കുപിടിച്ചു പറഞ്ഞയച്ചാലോ.

"ഇതിൽനിന്നു് എത്രമാത്രം ഒഴിഞ്ഞു നില്ക്കുവാൻ സാധിക്കും ബാബൂ രംഗനാഥ്? നിങ്ങൾ എവിടെ പോയാലും ഏതെങ്കിലും ഖന്നായുടെ സ്ഥാനമേ കിട്ടുകയുള്ളു."

ഇങ്ങിനെ പറഞ്ഞിട്ടു് തിണ്ണയിൽനിന്നു കുറെ ദൂരെ നില്ക്കുന്ന ഥ്രഡ്ഥ്രഡുപ്പാണ്ടിയുടെനേരെ തിരിയുകയും കൈ ആംഗ്യം കാട്ടി കൊണ്ടു് അവൻ നരകത്തിൽ പോകാൻ ഉപദേശിക്കുകയും ചെയ്തു.

രംഗനാഥിന്റെ മുഖം തുടുത്തു. ശബ്ദം ഉയർത്തി, അതോടൊപ്പം സത്യത്തിന്റെ പതാകയും ഉയർത്തുകയാണെന്ന രീതിയിൽ, അയാൾ പറഞ്ഞു. "പ്രിൻസിപ്പൽ സാഹേബ്, താങ്കളുടെ സംഭാഷണം കേട്ടു് എനിക്കു വെറുപ്പു തോന്നുന്നു. അതു നിർത്തു."

ഈ വർത്തമാനം വളരെ അത്ഭുതത്തോടെയാണു് പ്രിൻസിപ്പൽ കേട്ടതു്. പിന്നെ ദുഃഖഭാവത്തിൽ പറഞ്ഞു. "ബാബൂ രംഗനാഥ്, നിങ്ങളുടെ ചിന്ത വളരെ ഉന്നതമാണു്. പക്ഷെ, എല്ലാംകൂടി കണക്കാക്കിയാൽ അതു തെളിയിക്കുന്നതു് നിങ്ങൾ കഴുതയാണെന്നത്രെ!"

ഇതിനുശേഷം സംഭാഷണഗതിക്കു് തടസ്സം സംഭവിച്ചു. കുരങ്ങുകളിക്കാരൻ നരകത്തിൽ പോകാതെ, അവിടെത്തന്നെ നിന്നു് ഉച്ചത്തിൽ പാടാൻ തുടങ്ങി. അയാളുടെ ഗ്രുഡ്ഗുഡു ഇപ്പോഠം കൊട്ടുന്നതു് ഒരു പുതിയ താളമാണു്. കുറച്ചുകലെ, പട്ടികഠം വാലാട്ടി, ശരീരം ഇളക്കി കുരച്ചുകൊണ്ടിരുന്നു. കുട്ടികഠം വട്ടമിട്ടുനിന്നു. രണ്ടു കുരങ്ങുകളും, കളിക്കാരൻെറ മുമ്പിൽ, ഗൗരവപൂർവ്വം വാപൊളിച്ചു് ഇരിപ്പാണു്. അവ അവിടെനിന്നു് എണീററാൽ, ഭരതനാട്യത്തിൽ കുറഞ്ഞ ഒന്നും ആട്ടകയില്ലെന്നു് അതു കണ്ടാൽ തോന്നിപ്പോകും.